ഭഗവാൻ

# ശ്രീരമണമഹർഷി


ഗ്രന്ഥകർത്താവ്:

എക്കണത്തെ തെയ്യുണ്ണി എന്ന അപ്പുണ്ണി.






പ്രസാധകൻ:

നിരഞ്ജനാനന്ദസ്വാമികൾ

സർവ്വാധികാരി

ശ്രീരമണാശ്രമം

തിരുവണ്ണാമല

1939




[Price: Rs. 2—8—0

# പ്രസാധകന്റെ പ്രസ്താവന.

---

ആലോചനക്കുറവിനാലോ ഭൌതികവിഷയതൃഷ്ണയാൽ ജനിക്കുന്ന വ്യവഹാരങ്ങളുടെ ആധിക്യത്താലോ മതിമറന്നുകിടക്കുന്ന ലോകത്തെ, നാം കാണുന്നതിൽ കവിഞ്ഞ ഒരു വസ്തു നമുക്ക് ലഭിക്കാനുണ്ടെന്നും ഇഹലോകാതീതമായ ഒരു ശക്തിയുണ്ടെന്നും ബ്രഹ്മമെന്നറിയപ്പെടുന്ന ആ ദിവ്യശക്തിയുമായി ഐക്യം ലഭിക്കുക മനുഷ്യന്നാവശ്യമാണെന്നും അതു് സാദ്ധ്യമാണെന്നും ഒന്നു് ഓർമ്മപ്പെടുത്തുകയാണ് മഹർഷിമാരുടെ അവതാരങ്ങളുടെ പ്രഥമോദ്ദേശം. ഭഗവാൻ രമണമഹർഷി നമ്മുടെ ഇടയിൽ ഈ കൃത്യം അസാധാരണശക്തിയോടെ നിർവ്വഹിച്ചുകൊണ്ടിരിക്കുന്നു. ശ്രീ ഭഗവാന്റെ ജീവചരിത്രത്തേയും ഉപദേശങ്ങളേയും പഠിക്കുകതന്നെ നമുക്കൊരു ആത്മീയസംസ്കാരമാണ്. അതുകൊണ്ടുതന്നെയാണ് തത്സംബന്ധമായ പുസ്തകങ്ങൾ തുടരെത്തുടരേ എഴുതപ്പെട്ടുവരുന്നതും. ഇംഗ്ലീഷിലും ഇതരഭാഷകളിലും ഈ പുസ്തകങ്ങൾ ധാരാളമുണ്ടെങ്കിലും മലയാളത്തിൽ പൂർണ്ണമായ ഒരു ചരിത്രം ഇതുവരെ വന്നിട്ടില്ല. ലളിതമായഭാഷയിൽ ഏവർക്കും—കുട്ടികൾക്കുപോലും—മനസ്സിലാകാവുന്ന വിധത്തിൽ ഒരു മലയാളപുസ്തകം എഴുതിത്തീർക്കുക എന്ന കാര്യം ശ്രീമാൻ എക്കണത്ത് അപ്പുണ്ണി അവർകൾ നിർവ്വഹിച്ചിരിക്കുന്നു. ശ്രീ ബി. വി. നരസിംഹസ്വാമിയുടെ "Self-Realisation: Life and Teachings of Ramana Maharshi" എന്ന ഇംഗ്ലീ

ഷ്ടുപുസ്തകത്തിന്റെ പരിഭാഷയാണ് ഈ പുസ്തകം എന്നുപറയാം. എങ്കിലും, ആശ്രമം വക ഇതരപ്രസിദ്ധീകരണങ്ങളും ഈ പുസ്തകം ഉപയോഗപ്രദമായിട്ടുണ്ട്. സ്നേഹപുരസ്സരം ഈ കൃത്യം നിവ്വഹിച്ചതിന്ന് ശ്രീമാൻ അപ്പുണ്ണി അവർകൾക്ക് ശ്രീ രമണഭഗവാന്റെ അനുഗ്രഹം പൂണ്ണമായുണ്ടാവുന്നതാണ്. മലയാളി ജനതക്ക് ഇത് ഉപയോഗപ്രദമായിരിക്കുമെന്നാശിച്ചുകൊണ്ട് ഈ ചെറുപുസ്തകത്തെ പൊതുജനസമക്ഷം അവതരിപ്പിക്കുന്നു.

സാരഗർഭവും സുലളിതവും എഴുതിയ മനസ്സിന്റെ ഭാഷാപരിജ്ഞാനം, ആത്മീയജ്ഞാനം ഇവയെ വെളിപ്പെടുത്തുന്നതുമായ ഒരു മുഖവുര ശ്രീ. രാമവമ്മ അപ്പൻതമ്പുരാനവർകളിൽനിന്ന് ലഭിച്ചതിൽ ഞങ്ങൾക്ക് വലിയ കൃതാത്ഥതയുണ്ടു ഇതരകൃത്യങ്ങൾക്കിടയിൽ ഇത് ചെയ്തു തന്നതിന്ന് അദ്ദേഹത്തോട് ഞങ്ങൾക്കുള്ള നന്ദിയേയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

തിരുവണ്ണാമല,
1—9—'38

പ്രസാധകൻ.

മ-രാ-രാ-ശ്രീ രാമവർമ്മ അപ്പൻ തമ്പുരാൻ

തിരുമനസ്സ് അവർകൾ എഴുതിയ

# അവതാരിക.

മനസ്സിൻെറ കോളിളക്കത്തിനും, കോളടക്കത്തിനും അവസാനമില്ല. അതിൻെറ നിഗ്രഹാനുഗ്രഹശക്തിക്കും അവസാനമില്ല. സുഖദുഃഖങ്ങൾക്കും ഭുക്തിമുക്തികൾക്കും അതുതന്നെയാണ് ഹേതു. മനസ്സിൻെറ പ്രകൃതിവികൃതികളറിഞ്ഞാൽ, ഈ പ്രപഞ്ചത്തിൽ ജാഗ്രദവസ്ഥ എന്നു നാം ഭ്രമിക്കുന്ന മായാസ്വപ്നത്തിൻെറ യഥാൎത്ഥസ്വരൂപവും അറിയാറാകും. സംസൃതി മനഃകൃതമല്ലാതെ മറെറാന്നുമല്ലെന്നു മനസ്സിലായാൽ, ജീവൻെറ സംസരണപ്രകാരമെന്തെന്നും മനസ്സിലാവും.

മന ഏവ മനുഷ്യാണാം
കാരണം ബന്ധമോക്ഷയോഃ

യാനിശാ സൎവ്വഭൂതാനാം
തസ്യാം ജാഗൎത്തിസംയമീ. [ഭ. ഗീതാ.

ഇത്യാദി അനുഭവൈകവേദ്യങ്ങളായ പ്രമാണശതങ്ങളെക്കൊണ്ടു സാധിക്കുന്നതും ഈ മനസ്തത്വസാരം തന്നെയാണ്.

ദുഃഖനിവാരണത്തിന്നും സുഖസമ്പാദനത്തിന്നും ആഗ്രഹിക്കാത്തവരില്ല. ആയതിന്നു ശ്രമിക്കുന്നവരും ഇല്ലാതില്ല. മനസ്സിൻെറ ഗതിവിഗതികളെക്കുറിച്ച് ഗവേ

ഷുപുസ്തകത്തിൻെറ പരിഭാഷയാണ് ഈ പുസ്തകം എന്നുപറയാം. എങ്കിലും, ആശ്രമം വക ഇതരപ്രസിദ്ധീകരണങ്ങളും ഈ പുസ്തകം ഉപയോഗപ്രദമായിട്ടുണ്ട്. സ്നേഹപുരസ്സരം ഈ കൃത്യം നിർവ്വഹിച്ചതിന് ശ്രീമാൻ അപ്പുണ്ണി അവർകൾക്ക് ശ്രീ രമണഭഗവാൻെറ അനുഗ്രഹം പൂർണ്ണമായുണ്ടാവുന്നതാണ്. മലയാളി ജനതക്ക് ഇതു് ഉപയോഗപ്രദമായിരിക്കുമെന്നാശിച്ചുകൊണ്ട് ഈ ചെറുപുസ്തകത്തെ പൊതുജനസമക്ഷം അവതരിപ്പിക്കുന്നു.

സാരഗർഭവും സുലളിതവും എഴുതിയ മനസ്സിൻെറ ഭാഷാപരിജ്ഞാനം, ആത്മീയജ്ഞാനം ഇവയെ വെളിപ്പെടുത്തുന്നതുമായ ഒരു മുഖവുര ശ്രീ. രാമവർമ്മ അപ്പൻതമ്പുരാനവർകളിൽനിന്ന് ലഭിച്ചതിൽ ഞങ്ങൾക്ക് വലിയ കൃതാർത്ഥതയുണ്ടു ഇതരകൃത്യങ്ങൾക്കിടയിൽ ഇത് ചെയ്തുതന്നതിന് അദ്ദേഹത്തോട് ഞങ്ങൾക്കുള്ള നന്ദിയേയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

തിരുവണ്ണാമല,
1—9—'38

പ്രസാധകൻ.

പ്പോൾ ജന്മാന്തരസുകൃതം, വാസനാരൂപേണ ലീനമായി കിടന്നിരുന്ന തത്വചിന്താപരിശീലനത്തിന്റെ പരിണത ഫലത്തെ അനായാസേന അനുഭവയോഗ്യമാക്കിത്തീർത്തു. അരുണാചലേശ്വരന്റെ യാദൃച്ഛികമായ തിരുനാമശ്രവണവും, അതിനെ തുടർന്നുണ്ടായ മരണസാക്ഷാല്ക്കാരവും വെറുമൊരു ഭ്രൂതോദയം, ഒരുനിമിഷം മാത്രം, അദ്ധ്യാത്മ ദീപത്തെ പ്രകാശമാനമാക്കുവാനുള്ള ഒരു സൂത്രപ്പണി. സ്ഫടികഗോളത്തിലേക്കു വൈദ്യുതതന്തിയിലെ ദിവ്യശക്തിയുടെ പകർച്ച, ജഡത്തിൽ കുടുങ്ങിയ ജീവനാഡിയിലേക്കു ആത്മചൈതന്യത്തിന്റെ സംക്രമണം, ദേഹിയുടെ ദേഹത്തോടുള്ള വേർപാട്.

അദ്ദേഹത്തിന്നു സംസാരചക്രനേമിയിൽനിന്നു കേന്ദ്രത്തിലെത്തുവാൻ സാധനസാമഗ്രിയൊ, സഞ്ചാരക്ലേശമൊ ഒന്നും വേണ്ടിവന്നില്ല. ജഗദീശ്വരൻ അദ്ദേഹത്തെ തൃക്കയ്യിലെടുത്തു, സച്ചിദാനന്ദകേന്ദ്രത്തിൽ പ്രതിഷ്ഠിച്ചു. കൺതുറന്നപ്പോൾ, ജഗത്ത് ജ്യോതിർമ്മയമായി കണ്ടു. വിവിക്തദേശസേവിത്വം, അരതിർജ്ജനസംസതി, അദ്ധ്യാത്മജ്ഞാനനിതത്വം, തത്വജ്ഞാനാർത്ഥദർശനം മുതലായ ജ്ഞാനലക്ഷണങ്ങൾ, നിമിഷമാത്രംകൊണ്ട് നിത്യമുക്തനായിതീർന്ന ആ പുണ്യാത്മാവിനെ ഭൃത്യവർഗ്ഗങ്ങളെപോലെ പിൻതുടർന്നു.

ജന്മാന്തരസുകൃതബീജം കരുത്തതു സ്വദേശത്താണെങ്കിലും, വളർന്നു ഫലവത്തായിതീർന്നതു അരുണാചലക്ഷേത്രപരിസരങ്ങളിലാണ്. ബീജശുദ്ധി, അരുണാചലപുണ്യ

ഭൂമി, ഈശ്വരകടാക്ഷാമൃതംകൊണ്ടു സേചനം, തപശ്ശക്തികൊണ്ടു പരിപോഷണം; അക്ഷയ്യവടം ഊർദ്ധ്വമൂലമാകുവാനും ദിവ്യഫലഭൂയിഷ്ഠമാകുവാനും വേറെ വല്ല സാമഗ്രികളും വേണോ? ഏതു കൊടുങ്കാറ്റെങ്കിലും അടിക്കട്ടെ, കടൽ കോളിളകട്ടെ, ഭൂമി കലുങ്ങട്ടെ, അരുണഗിരിശിഖരത്തിൽ വേരൂന്നിയ ആ വിജ്ഞാനവൃക്ഷത്തിനിളക്കം തട്ടുന്നതല്ല. അനേകം പ്രാപഞ്ചികപഥികന്മാർ, അതിൻെറ തണലിലിരുന്ന് വിശ്രമിക്കുന്നു. അസംഖ്യം ഭക്തവിഹഗങ്ങൾ ശാഖകളിലിരുന്ന് കൂജനം ചെയ്യുന്നു. ഇതുതന്നെയല്ലേ വൈകുണ്ഠം!

ലക്ഷ്യം ഒന്ന്, വീക്ഷണകോണങ്ങളനേകം; പ്രാപ്യസ്ഥാനം ഒന്ന്, അതിലേക്കുള്ള പടികൾ വളരെ. ലക്ഷ്യം കുറിക്കുവാനുള്ള കണ്ണുകൾക്ക് കാഴ്ചയില്ല, മാർഗ്ഗങ്ങളാണെങ്കിൽ തമോമയം; മഹാജനങ്ങൾ സഞ്ചരിച്ചിട്ടുള്ള പന്ഥാക്കളാകട്ടെ ദുർജ്ഞേയങ്ങളും വിഭിന്നങ്ങളും; സുഖമെന്ത്, ദുഃഖമെന്ത്, ധർമ്മാധർമ്മങ്ങളേവ, കർമ്മാകർമ്മങ്ങളേവ, എന്ന് വിവേചിച്ചറിഞ്ഞ് ജീവിതം നയിക്കുവാൻ പ്രയാസം; മായയുടെ വലയിൽപെടാതെ മേല്പോട്ട് ഒരു പദംപോലും വെക്കുവാൻ സാമാന്യക്കാർക്ക് സാധിക്കയില്ല. ശരീരം രോഗഗ്രസ്തം, മനസ്സ് ചഞ്ചലം, ബുദ്ധി സങ്കുചിതം.

യത്തദഗ്രേ വിഷമിമ
പരിണാമേമൃതോപമം                ഭ. ഗീതാ.

എന്നുപറഞ്ഞിരിക്കുന്നത് വെറുതെയല്ല. സത്തായ ഒന്നിനെ പലതായിട്ടും, പലപ്രകാരത്തിലായിട്ടും കാണുന്നതിൽ

അത്ഭുതപ്പെട്ടവാനമില്ല. ഈ സുഖവും ആ ക്ലേശവും അനഭവിച്ചവക്കേ അറിഞ്ഞുകൂട. അനഭവസ്ഥന്മാക്ക് മാത്രമെ അറിഞ്ഞുകൂട. ഈ ഒരു വിഷയത്തിലാണ് ശ്രീ രമണമഹഷിയുടെ ജീവിതഗതിക്കുള്ള ഒരു പ്രത്യേകത. കരുണാമസൃണങ്ങളായ കടാക്ഷവീക്ഷണങ്ങളെക്കൊണ്ടനുഗ്രഹിച്ച്, അരുണാചലേശ്വരൻ ആ പുണ്യാത്മാവിനെ ഹസ്തതലങ്ങളിലെടുത്ത്, വികണ്ഠലോകത്തിൽ അദ്ധ്യാസനം നല്കിയിരുത്തിയപ്പോഴെ അദ്ദേഹം കൺമിഴിച്ചുള്ളൂ, വെളിച്ചം കണ്ടുള്ളൂ. കീഴ്പ്പോട്ടുനോക്കി അനുതപിക്കയല്ലാതെ അദ്ദേഹത്തിന്ന മേല്പോട്ടുനോക്കി കഷ്ടപ്പെടേണ്ടിവന്നിട്ടില്ല.

അക്കാരണത്താലായിരിക്കാം ശ്രീമഹഷിയുടെ വചനാദികളിൽ ജ്ഞാനമാർഗ്ഗങ്ങളെ നിർദ്ദേശിക്കുന്നതിനെക്കാൾ, ജ്ഞാനഫലത്തെ പ്രായേണ സമത്ഥിക്കുന്നതായി—സാധനങ്ങളെക്കാൾ സാദ്ധ്യത്തിന്ന പ്രാമാണ്യംകൊടുക്കുന്നതായി —കാണുന്നത്. അഷ്ടാംഗയോഗം അഷ്ടൈശ്വൎയ്യസിദ്ധിക്കുമാത്രമായുള്ള ഒരു ലൌകികസാധനമായി അദ്ദേഹം ഗണിക്കുന്നുണ്ടൊ എന്നുകൂടി സംശയമാണ്. പരമപദപ്രാപ്തിക്കുള്ള അദ്ധ്യാത്മപദ്ധതി എന്നൊ കരുതുന്നുള്ളൂ. യോഗത്തിൻെറ പരമപ്രയോജനവും അതുതന്നെയാണല്ലൊ. അല്ലെങ്കിൽ അത് നിവൃത്തിമാർഗ്ഗമാകുന്നതല്ല, പ്രവൃത്തിമാർഗ്ഗമെ ആകയുള്ളൂ; കാമനയും വൈരാഗ്യവും രണ്ടും രണ്ടുതന്നെ. ബന്ധത്തിൽനിന്ന് എങ്ങിനെ മുക്തിയുണ്ടാകും? അദ്ദേഹത്തിൻെറ ഉപദേശത്തിനുള്ള അധികാരികൾ ഭക്തിശ്രദ്ധയോടുകൂടിയ ജിജ്ഞാസുക്കളും മുമുക്ഷുക്കളും

ആകുന്നു. ആത്മബോധം സ്വാനുഭവത്തിനല്ലാതെ പാണ്ഡിത്യത്തിനു വശംവദമല്ല. ആത്മജ്ഞാനികളായ ദേശികന്മാരുടെ ശുദ്ധതത്വോപദേശങ്ങൾ പണ്ഡിതന്മാരുടെ യുക്തിവാദങ്ങളേക്കാൾ വിശദങ്ങളും സുഗ്രാഹ്യങ്ങളുമാകുന്നതു്, ഒന്നു് നിർമ്മലമനസ്സിൽക്കൂടി ശുദ്ധചൈതന്യത്തിന്റെ പ്രകാശവും, മറേറതു് ബുദ്ധിവൈഭവത്തിൽക്കൂടി അവിദ്യയുടെ നർത്തനങ്ങളും ആയതുകൊണ്ടാകുന്നു. ശ്രീമഹർഷിക്കു് പരിപൂർണ്ണമായ ആത്മജ്ഞാനമുദിച്ചു്, അഹംബുദ്ധിപോയതോടുകൂടി, വൈദഗ്ദ്ധ്യം വിജ്ഞാനത്തിന്റെ അവയവമായിട്ടു് സ്വഭാവേന വന്നുചേൎന്നു. ജ്ഞാനഭാസ്വാൻ ഉദിച്ചു്, ജഗത്തുമുഴുവനും കരതലാമലകംപോലെ തെളിഞ്ഞു്, ഒന്നിനെ എല്ലാററിലും എല്ലാം ഒന്നിലും കാണുന്നവൎക്കുണ്ടോ മറഞ്ഞുകിടക്കുന്ന ഒരുവസ്തു, ശുദ്ധമായ ഒരു തത്വം! ജഗൽസാരസൎവ്വസ്വം ഒരേട്ടിൽ പകൎന്നുകാണുന്നവൎക്കുണ്ടോ ഹൃദ്യങ്ങളായ ഉദാഹരണങ്ങൾക്കു് ദൌൎല്ലഭ്യം! പണ്ഡിതന്മാരും കവിതക്കാരുമെവിടെ, ജ്ഞാനിയും പുരാണകവിയുമെവിടെ!.

ശരണാഗതന്മാരായ ദുഃഖികളുടെ ദുഃഖങ്ങളും ജിജ്ഞാസുക്കളുടെ സംശയങ്ങളും പരീക്ഷാൎത്ഥം വരുന്ന അവിശ്വാസികളുടെ അവിശ്വാസങ്ങളും ഗൎവ്വിഷ്ഠന്റെ ഗൎവ്വംപോലും ശ്രീ മഹർഷിയുടെ സന്നിധാനമാത്രത്താൽ നശിച്ചുപോകുന്നു. അദ്ദേഹം ഇരുന്നരുളുന്ന പുണ്യക്ഷേത്രം പ്രശാന്തവും ആത്മാനന്ദപ്രദമായ സമാധിയെപ്പോലും നല്കുന്നതുമാകുന്നു.

ചിത്രം വടതരോർമൂലെ
വൃദ്ധാശ്ശിഷ്യാ ഗുരുര്യുവാ
ഗുരോസ്തുമൌനം വ്യാഖ്യാനം
ശിഷ്യാസ്തു ച്ഛിന്നസംശയാഃ

ജ്ഞാനസ്വരൂപനായ ദക്ഷിണാമൂർത്തിയുടെ ആ ദിവ്യശക്തി ശ്രീ മഹർഷിയുടെ അന്തരാത്മാവിൽക്കൂടി ചേഷ്ടിക്കുന്നതു് അസ്മാദൃശന്മാരായ ഭക്തപരമാണുക്കൾക്കു് കണ്ടനുഭവപ്പെട്ടിട്ടുള്ള ഒരു സംഗതിയാണു്. അങ്ങിനെയുള്ളൊരു പുണ്യശ്ലോകൻെറ ചരിതാമൃതം ആസ്വദിക്കുവാൻ ആഗ്രഹിക്കാത്തവർ ആരുണ്ടാകും?

നിവൃത്തതർഷൈരുപഗീയമാനാൽ
ഭവൌഷധാച്ഛ്രോത്ര മനോഭിരാമാൽ
ക ഉത്തമശ്ലോക ഗുണാനുവാദാൽ
പുമാൻ വിരജ്യേത വിനാ പശുഘ്നാൽ.

(ശ്രീ. ഭാഗവതം.)

യോഗേശ്വരനായ പാർത്ഥസാരഥിയുടെ ഗുണകീർത്തനം പോലെ ശ്രീ മഹർഷിയുടെ ഗുണാനുവാദം മമതാവർത്തത്തിലും മോഹഗർത്തത്തിലും കിടന്നുഴലുന്ന വിഷയികൾക്കും, മുമുക്ഷുക്കൾക്കും മുക്തന്മാൎക്കും ഒരുപോലെ ആസ്വാദ്യവും ശ്രേയസ്കരവുമായിട്ടുള്ളതാകുന്നു. ഇത്രയും വിശിഷ്ടനായ ഒരു മഹാപുരുഷൻ ജീവിച്ചിരിക്കുന്ന ഒരു കാലത്തു ജീവിച്ചിരിക്കുവാനും നിവസിക്കുന്ന ദേശത്തു താമസിക്കുവാനുമുള്ള ഭാഗ്യമാണു് ഭാഗ്യം. അദ്ദേഹത്തിൻെറ സന്നിധിയിൽ കാലം നയിക്കുന്ന ഭക്തന്മാരാണു് സുകൃതികൾ.

ഭക്തപരമാണുക്കളിലൊരുവൻ ആത്മാർത്ഥം അർപ്പിക്കുന്ന ഈ നിവേദ്യോപഹാരത്തിൽ വിഭവവൈരള്യമൊ പാകദോഷമൊ, രസഹാനിയൊ വന്നുപോയിട്ടുണ്ടെങ്കിൽ,

ഹരി!എന്നറിയതിലൊട്ടുകുറിപ്പാ-
നറിവില്ലാത്തൊരുപൈതങ്ങൾ
തെററുകൾചെയ്യുതുകരുണയൊടെല്ലാം
പൊറുപൊറുക്കുക ജഗദീശ!

ഈ ഗ്രന്ഥം വ്യക്തിപരമായ ഒരു ജീവചരിത്രമല്ല. സമഷ്ടിയായ ഒരാത്മാവിൻെറ പ്രകാശനമാണ്; ദേഹത്തിൻെറ ചേഷ്ടകളല്ല; ദേഹിയുടെ ചേഷ്ടിതങ്ങളാണ്.

തൃശ്ശിവപേരൂർ,
1114 വൃശ്ചികം 10-ാനു-

അപ്പൻ തമ്പുരാൻ.

ശ്രീ ഭഗവതി സഹായം.

# മുഖവുര.

---

"ശ്രീ ഭഗവാൻ രമണമഹർഷി"യെ അറിയാത്തവരൊ കേൾക്കാത്തവരൊ, ആധുനികലോകത്തിൽ വളരെ കുറയും. ആ മഹാത്മാവിൻെറ തപോബലവും സിദ്ധികളും അനവഗാഹ്യങ്ങളാണെങ്കിലും, നാം അറിഞ്ഞേടത്തോളം ചുരുക്കമായി പുസ്തകത്തിൽ വിവരിച്ചിട്ടുള്ളതിന്നു പുറമെ, പണ്ഡിതാഗ്രേസരനായ, മ-രാ-രാ ശ്രീ അപ്പൻ തമ്പുരാൻ തിരുമനസ്സും അവതാരികയിൽ വിവരിച്ചിട്ടുണ്ടല്ലൊ.

ലോകാനുഗ്രഹാൎത്ഥം അവതരിച്ച ഈ ദിവ്യപുരുഷൻെറ ചരിത്രം കേരളഭാഷയിലെഴുതുവാൻ എന്നെ പ്രോത്സാഹിപ്പിച്ച അത്ഭുതാവഹവും അനിൎവ്വാച്യവുമായ ഒരു സംഗതിയെ ചുരുക്കത്തിൽ വിവരിക്കുന്നതു് വായനക്കാൎക്ക് രുചികരമാകുമെന്നു വിശ്വസിക്കുന്നു.

1930ൽ ഒരു സംഗതിവശാൽ ഞാൻ തിരുവണ്ണാമലയിൽ അല്പകാലം തമസിച്ചപ്പോൾ ശ്രീ ഭഗവാനെ പലതവണ സംദൎശിക്കുകയും, മലയാളഭാഷയിൽ നല്ല പാണ്ഡിത്യമുള്ള അദ്ദേഹത്തിന്നു് ഞാൻ എഴുതിയ "രഘുവീരൻ" എന്ന പുസ്തകത്തിൻെറ ഒരു കോപ്പി കാഴ്ചവെക്കുകയും ചെയ്തു. അക്കാലത്തു്, ശ്രീ നരസിംഹസ്വാമി ശ്രീഭഗവാൻെറ സിദ്ധികളെപററി എഴുതിയ "സെൽഫ് റിയാലിസെഷൻ" എന്ന ഇംഗ്ലീഷ് പുസ്തകവും മററും ഞാൻ വായിക്കുകയുണ്ടായി. അവയുടേയും ഭഗവൽദൎശന

ത്തിൻേറയും ഫലമായി, അദ്ദേഹത്തോട് മനഃപൂർവ്വമായ ഭക്തി എന്നിൽ അങ്കുരിക്കുകയും കേരളഭാഷയിലും ഒരു പുസ്തകം എഴുതി, കേരളീയർക്കും ഭഗവന്മാഹാത്മ്യങ്ങളെ ആസ്വദിക്കുവാനിടവരുത്തേണമെന്നുള്ള ഒരു ആഗ്രഹം ഉണ്ടാകുകയും ചെയ്തു. പക്ഷെ ആയാശ എന്തൊ ചില ബാഹ്യകാരണങ്ങളാൽ ക്രമേണ മാഞ്ഞുപോയി.

അക്കാലംമുതൽ ശ്രീഭഗവാൻെറ ഛായാപടം ഞാൻ ദിവസംതോറും ദർശിച്ചുവരുന്നു. ഏകദേശം രണ്ടുകൊല്ലം മുമ്പ് ശ്രീ ഭഗവാനെക്കുറിച്ച് എനിക്ക് ഒരു വിശേഷ സ്വപ്നമുണ്ടായി എലപ്പുള്ളിയിലെ എൻെറ കുടുംബം വക "അരയാൽപൊററ ക്ഷേത്രക്കുളത്തിൽ" ഞാൻ മുഖം കഴുകി മേല്പോട്ടു കയറിയപ്പോൾ, ശ്രീ ഭഗവാൻ, ആ കുളത്തിലെ ഒരു കൃപ്പുക്കല്ലു ചാരി, കിഴക്കോട്ടു നോക്കിയിരിക്കുന്നതായി കാണുകയും, വേഗം അദ്ദേഹത്തെ ഞാൻ നമസ്കരിക്കുകയും ചെയ്തു. അപ്പോൾ അദ്ദേഹം എഴുനീററ്, കരുണയോടും മന്ദഹാസത്തോടും എന്നെ നോക്കുകയും കുറെ വിഭൂതി എൻെറ കയ്യിൽ തന്നശേഷം, ക്ഷേത്രത്തിൻെറ മുൻവശത്തുകൂടി നേരെ കിഴക്കോട്ടുതിരിഞ്ഞ് സഞ്ചരിക്കുകയും ചെയ്തു. ആ സമയം ഞാൻ അദ്ദേഹത്തെ അനുഗമിച്ച്, "സ്വാമി! ഈ ക്ഷേത്രത്തിൽ അല്പം വിശ്രമിച്ച്, അസാരം പാൽ അനുഭവിച്ച ശേഷം സഞ്ചരിക്കാമെന്ന്," തൊഴുതുംകൊണ്ട് പ്രാർത്ഥിച്ചു എങ്കിലും, അദ്ദേഹം വീണ്ടും മന്ദഹാസത്തോടെ എന്നെ തിരിഞ്ഞു നോക്കുകയും അതു വേണ്ടെന്നും, ഞാൻ പിൻതുടരേണ്ട

ന്നം ഇംഗിതങ്ങളെക്കൊണ്ടറിയിച്ചശേഷം, വീണ്ടും സഞ്ചരിച്ചുതുടങ്ങി. കരുണാമസൃണമായ ശ്രീ ഭഗവാൻെറ ആ കടാക്ഷം എൻെറ മനസ്സിൽ പെട്ടെന്ന് ഒരാനന്ദാനുഭൂതി ഉണ്ടാക്കുകയും, എൻെറ ദൃഷ്ടിപഥത്തിൽനിന്ന് മറയുന്നതുവരെ, ഭക്ത്യാവേശത്തോടും അശ്രുധാരയോടും, ഞാൻ അദ്ദേഹത്തെ വീക്ഷിച്ചുംകൊണ്ട് സ്തബ്ധനായി നില്ക്കുകയും, പിന്നെ ഭവനത്തിലേക്കു മടങ്ങുകയും ചെയ്തു.

ഈ സംഭവത്തിന്, ഏകദേശം ഒരാഴ്ചകഴിഞ്ഞ് ആശ്രമത്തിൽനിന്ന് ശ്രീ കുഞ്ചുസ്വാമിയും വാസുദേവനും എന്നെ കണ്ട്, ശ്രീ ഭഗവാൻെറ ചരിത്രലേഖനത്തെ പററി സംഭാഷണം ചെയ്കയും, മേല്പറഞ്ഞ ദിവ്യദർശനം അവരോട് പറഞ്ഞശേഷം അത്യന്തം ഭക്തിയോടും സന്തോഷത്തോടുംകൂടി ആയതു എഴുതുവാൻ ആരംഭിക്കുകയും ചെയ്തു. ശ്രീ ഭഗവാനെ സംബന്ധിച്ച കാര്യങ്ങളിൽ മേല്പറഞ്ഞവിധത്തിലുള്ള ദർശനങ്ങൾ മററു പലക്കും ഉണ്ടായതായി ഭക്തന്മാർ പറഞ്ഞതിന്നുപുറമെ ചരിത്രകഥകളിൽ നിന്നും എനിക്കറിയുവാനിടവന്നിട്ടുണ്ട്.

ക്വസൂര്യപ്രഭവോവംശഃ
ക്വചാല്പവിഷയാമതിഃ
തിതീർഷുഃ ദുസ്തരംമോഹാ
ദുഡുപേനാസ്മിസാഗരം—

എന്നു മഹാകവി കാളിദാസൻ പറഞ്ഞത്, സൂര്യവംശത്തിൻെറ ഗൌരവത്തേയും തൻെറ വിനയത്തേയും കാണിക്കുവാനായിരിക്കാമെങ്കിലും, അതിലെ സാംഗതി എൻെറ

കാൎയ്യത്തിൽ യഥാൎത്ഥമാകുന്നു. അതിനാൽ ലോകഗുരുവായ ഈ മഹാപുരുഷൻെറ ചരിത്രം എഴുതുന്നതിൽ, അജ്ഞതനിമിത്തം പലപ്പോഴും ഭയവും, വേറെചില കാരണങ്ങളാൽ കാലതാമസവുമുണ്ടായെങ്കിലും, അപ്പോഴെല്ലാം അനിൎവ്വാച്യമായ ഒരു ശക്തി മനസ്സിൽകടന്നു് എന്നെ പ്രോത്സാഹിപ്പിച്ചിരുന്നു.

പിന്നെ ഒരു പകൎപ്പോടുകൂടി ആശ്രമത്തിൽചെന്നു്, ആയതു് ശ്രീ ഭഗവാൻെറ മുമ്പാകെ വായിക്കുകയും, അദ്ദേഹത്തിൻെറ അഭിപ്രായമനുസരിച്ചു് അല്പം ചില വ്യത്യാസങ്ങളോടുകൂടി അസ്സൽ തെയ്യാറാക്കുകയും ചെയ്തു. അരുണഗിരി അരുണാചലേശ്വരക്ഷേത്രം മുതലായവയുടെ ഉത്ഭവങ്ങളേയും മഹത്വങ്ങളേയും കേരളത്തിൽ എല്ലാവൎക്കും അറിയുവാൻ സംഗതി ഇല്ലാത്തതിനാൽ, ഗിരി, ക്ഷേത്രങ്ങൾ, ഗിരിപ്രദക്ഷിണമാൎഗ്ഗം ഇവിടങ്ങളിൽ സഞ്ചരിച്ചു്. വിശേഷങ്ങളെ അറിഞ്ഞും, ഗിരിയുടെ മുകളിൽ സിദ്ധന്മാർ അധിവസിച്ചു് തപസ്സുചെയ്തുവകളും, ശ്രീഭഗവാനും മററും തപസ്സുചെയ്തുവയുമായ അനേക ദിവ്യഗുഹകളെ പരിശോധിച്ചും, പല സംഗതികളും ശ്രീ ഭഗവാനോടു ചോദിച്ചറിഞ്ഞും, അരുണാചലമാഹാത്മ്യം വായിച്ചുമാണു് ഒന്നാമദ്ധ്യായവും മററു പല ഘട്ടങ്ങളും എഴുതീട്ടുള്ളതു്.

"ശ്രീഭഗവാൻ രമണമഹൎഷി" എന്ന ഈ ഗ്രന്ഥം എഴുതുവാൻ ഞാൻ വായിച്ച ഗ്രന്ഥങ്ങളിൽ പ്രധാനമായവ, ഭഗവൽഗീതാ, ഭഗവാൻ പരമഹംസ ശ്രീ ശങ്കരാചാൎയ്യപ്രണീതങ്ങളായ ചില ഗ്രന്ഥങ്ങൾ, ആത്മസാക്ഷാല്ക്കാരം,

(Self-Realisation), ശ്രീരമണവിജയം, ജയന്തിപതിപ്പ്, ശ്രീരമണഗീതാ, ഉപദേശസാരം, സൽദർശനം മുതലായവ കളാകുന്നു.

പരമഹംസ ശ്രീ ശങ്കരാചാര്യരുടേയും പറച്ചിപെററ പന്തിരുകുലമെന്ന അഗ്നിഹോത്രി, നാറാണത്തുഭ്രാന്തൻ, പാക്കനാർ മുതലായ ദിവ്യന്മാരുടേയും, ഭക്തശിരോമണി കളും മഹാകവികളുമായ തുഞ്ചത്തെഴുത്തച്ഛൻ, നാരായ ണഭട്ടതിരി, ചെറുശ്ശേരി മുതലായവരുടേയും മററനേകം മഹാത്മാക്കളുടേയും ജന്മഭൂമിയായ പരശുരാമക്ഷേത്രം, ആത്മവിദ്യ മുതലായവയ്ക്കു് പുരാതനകാലത്ത് ഇന്നുള്ള തിൽ എത്രയൊ അധികം കേൾവിപ്പെട്ട പ്രദേശമാകുന്നു. അവിടെ അനേക ധർമ്മസ്ഥാപനങ്ങളും ഭക്തിവർദ്ധകങ്ങ ളായ അനേക ഏർപ്പാടുകളും അന്നും ഇന്നും ഉണ്ടു്. എ ന്നാൽ മുൻപറഞ്ഞ കാര്യങ്ങളിൽ കാലചക്രഭ്രമണംനിമി ത്തം ലോകത്തിലുണ്ടായ മാററങ്ങൾ കേരളത്തിനേയും ധാ രാളം ബാധിച്ചിട്ടുണ്ടെന്നു പറയാതെ കഴികയില്ല. ഭക്തന്മാ രുടേയും മുക്തന്മാരുടെയും ജീവചരിത്രങ്ങളും ചേഷ്ടിതങ്ങ ളും ഭക്തിമുക്തിപ്രദാനങ്ങളാണെന്നു സുപ്രസിദ്ധമാണല്ലൊ. അതിനാൽ ശ്രീ രമണപരമഹംസരുടെ പാവനചരിതാ മൃതം കേരളീയരോടും ആ ഭാഷയിൽ അറിവുസിദ്ധിച്ച എല്ലാവരോടും പാനംചെയ്തു തൃപ്തരാകുവാനും, അജ്ഞനായ ഞാൻ ഈ ഗ്രന്ഥകാര്യത്തിൽ ചെയ്ത തെററുകളെ ക്ഷമി ക്കുവാനും അഭ്യർത്ഥിക്കുന്നു. ഈ ഗ്രന്ഥം ഭഗവൽചരണാര വിന്ദങ്ങളിൽ അർപ്പണം ചെയ്തിരിക്കുന്നു.

ഈ ഗ്രന്ഥം വൃത്തിയായി അച്ചടിച്ചുതന്ന "സ്കോളർ പ്രസ്സ്" ഉടമസ്ഥന്മാരോടും പ്രവർത്തകന്മാരോടും എന്റെ നന്ദി പ്രദർശിപ്പിക്കുന്നു.

എന്ന്,

ശ്രീ രമണഭക്തൻ,

എക്കണത്തെ

എലപ്പുള്ളി,
പാലക്കാട്,
15—12—1938.

തെയ്യുണ്ണി എന്ന അപ്പുണ്ണി.

ഗ്രന്ഥകർത്താവ്.

# വിഷയവിവരം.

---


| അദ്ധ്യായം. | | പേജ്. |
|---|---|---|
| 1. | അരുണഗിരിയും ക്ഷേത്രവും. | 1 |
| 2. | ഒരു സിദ്ധൻ. | 29 |
| 3. | ഒരു കുടുംബസ്ഥിതി. | 40 |
| 4. | മൂവരിൽ ആർ? | 45 |
| 5. | ജ്ഞാനോദയരശ്മികൾ. | 50 |
| 6. | പുതിയ ജനനം. | 54 |
| 7. | വിഷമഘട്ടം കടക്കുന്നത്. | 67 |
| 8. | യാത്രാസമയത്തെ ഒരു വാക്ക്. | 72 |
| 9. | പിതൃരാജ്ഞയാ പലായനം. | 80 |
| 10. | പിതൃചരണങ്ങളിൽ. | 90 |
| 11. | ചിരകാലത്തെ തപസ്സ്. | 106 |
| 12. | ഒടുവിൽ അഭിജ്ഞാതമായി. | 121 |
| 13. | പർവ്വതോപരിപ്രകാശം. | 135 |
| 14. | സ്വാമിയും ഗ്രന്ഥപരിചയവും. | 144 |
| 15. | ശിവപ്രകാശംപിള്ളയും സ്വാമിയും. | 150 |
| 16. | ശ്രീമാൻ ഗണപതിശാസ്ത്രിയും സ്വാമിയും. | 166 |
| 17. | രാമസ്വാമിഅയ്യർ, എച്ചമ്മാൾ, രാഘവാചാരി. | 178 |
| 18. | ശ്രീമാൻ ഹംഫ്രേസ് എന്നസായ്വും ശ്രീമഹർഷിയും. | 191 |
| 19. | മഹർഷി സായ്വിന്നു ചെയ്ത ഉപദേശങ്ങൾ. | 196 |
| 20. | സ്വാമിക്ക് സാധുക്കളിൽനിന്നുള്ള ഉപദ്രവം. | 203 |

| | | |
|---|---|---|
| 21. | വീണ്ടും ജ്ഞാതികളുടെ സഹവാസം. | 207 |
| 22. | ശ്രീ മഹർഷിയും ശ്രീ ശേഷാദ്രിസ്വാമിയും. | 225 |
| 23. | ആശ്രമത്തിലുണ്ടായ കവർച്ച. | 230 |
| 24. | ശ്രീ മഹർഷിയുടെ ഗിരിപ്രദക്ഷിണം. | 242 |
| 25. | ആശ്രമത്തിലെ മൃഗസുഹൃത്തുക്കൾ. | 246 |
| 26. | ശ്രീ മഹർഷിയുടെ ഭക്തന്മാർ. | 259 |
| 27. | ഇതരരാജ്യഭക്തന്മാർ. | 274 |
| 28. | ശ്രീ രമണാശ്രമം. | 305 |
| | ശ്രീഭഗവാന്റെ ഉപദേശം. | 317 |

---

ഓം.

# ശ്രീ ഭഗവാൻ രമണമഹർഷി.



## അദ്ധ്യായം 1.

## അരുണഗിരിയും ക്ഷേത്രവും.



ചൂഡോത്തംസിതചന്ദ്രചാരുകലികാ
ചഞ്ചൽശിഖാഭാസ്വരൊ
ലീലാദഗ്ദ്ധവിലോലകാമശലഭഃ
ശ്രേയോദശാഗ്രെസ്ഫുരൻ.
അന്തഃസ്ഫൂർജ്ജദപാരമോഹതിമിര
പ്രാഗ്ഭാരമുച്ചാടയൻ
ചേതഃസദ്മനി യോഗിനാം വിജയതെ
ജ്ഞാനപ്രദീപോ ഹരഃ,

(ഭർത്തൃഹരി, വൈരാഗ്യശതകം.)

ഹിമവൽസേതുപര്യന്തം വ്യാപിച്ചുകിടക്കുന്ന നമ്മുടെ ഭാരതവർഷം, മഹത്തായ ഒരു പുണ്യഭൂമിയാണെന്ന് അതിൻെറ പൂർവ്വചരിത്രംകൊണ്ട് സ്പഷ്ടമാകുന്നു. പുരാതനകാലത്തിൽ, ഭാരതത്തെ അലങ്കരിച്ചവരും, സർവ്വജ്ഞന്മാരുമായ മഹർഷികളാലും മററും നിർമ്മിക്കപ്പെട്ട, വേദവേദാംഗങ്ങളും, ഉപനിഷത്തുകളും, ഷൾദർശനങ്ങളും, തന്ത്രശാസ്ത്രം, ആഗമശാസ്ത്രം, ആയുർവ്വേദം, ധനുർവ്വേദം മുതലായവയും, മഹനീയങ്ങളായ പുരാണേതിഹാസങ്ങളും അസംഖ്യം സാഹിത്യഗ്രന്ഥങ്ങളും ലോകത്തിലെ അമൂല്യരത്നങ്ങളായി ഇന്നും പ്രജ്വലിക്കുന്നു.

ത്രികാലജ്ഞന്മാരും, അണിമാദ്യഷ്ടസിദ്ധികൾ സമ്പാദിച്ചു ലോകാനുഗ്രഹാൎത്ഥം, സൎവ്വലോകങ്ങളിലും സഞ്ചരിച്ചും അനേകസഹസ്രാബ്ദങ്ങൾ ജീവിച്ചിരുന്ന നാരദാദി ദേവൎഷികളുടേയും, സനകാദി മഹായോഗികളുടേയും, ശ്രീ വേദവ്യാസാദി മുനിശ്രേഷ്ഠന്മാരുടേയും, കപിലൻ തുടങ്ങിയ സിദ്ധന്മാരുടേയും, ജീവന്മുക്തരായ ജനകാദി രാജൎഷികളുടേയും, ഹരിശ്ചന്ദ്രൻ, ധൎമ്മപുത്രർ തുടങ്ങിയ മഹാധാൎമ്മികന്മാരുടേയും ജനനി, ആ ഭാരതഭൂദേവിതന്നെയാണെല്ലോ. ധനുൎവ്വേദപാരംഗന്മാരും. മഹാ ധാൎമ്മികന്മാരുമായ ഭീഷ്മർ, ദ്രോണർ, അൎജ്ജുനൻ, കൎണ്ണൻ മുതലായ മഹാരഥന്മാരും, യോഗസിദ്ധികൊണ്ട് പരകായപ്രവേശനംകൂടി സുസാദ്ധ്യമാക്കിയ ശ്രീ ശങ്കരാചാൎയ്യർ, ബുദ്ധദേവൻ എന്നീ ആചാൎയ്യശ്രേഷ്ഠന്മാരും മററനേകം മഹാത്മാക്കളും ആ ജനനിയുടെ സന്താനങ്ങളാകുന്നു.

മുൻപറഞ്ഞ മഹാത്മാക്കളുടെ, സകല സിദ്ധികൾക്കും ആസ്പദം, അവർ ദൃഢമായി അനുഷ്ഠിച്ചുപോന്ന, തപസ്സ്, യോഗാഭ്യാസം, ധൎമ്മനിഷ്ഠ, സത്യം എന്നിവകളാകുന്നു. തപസ്സുകൊണ്ടും യോഗാഭ്യാസംകൊണ്ടും അവർ മനഃശുദ്ധി വരുത്തി ആത്മസാക്ഷാൽക്കാരം സിദ്ധിച്ച് ഈശ്വരനെയും ഈശ്വരധൎമ്മങ്ങളെയും അറിഞ്ഞിരുന്നു. മനുഷ്യജന്മത്തിന്റെ, ഉദ്ദേശത്തെയും മനുഷ്യർ അനുഷ്ഠിക്കേണ്ട കൎമ്മങ്ങളെയും അവർ അറിഞ്ഞു്, തപസ്സ്, ജ്ഞാനം, ഭക്തി ഇവകളെകൊണ്ട് ജന്മസാഫല്യം വരുത്തിയിരുന്നു. ധനം, ശരീരം, മുതലായ നശ്വരവസ്തുക്കളെക്കാൾ, സത്യധ

മ്മങ്ങൾ മഹത്വമേറിയവയാണെന്നുള്ള സൂക്ഷ്മതത്വം, അവർ ഗ്രഹിച്ചിരുന്നതിനാൽ ലോകസുഖങ്ങൾ അവൎക്ക നിസ്സാരങ്ങളായിരുന്നു.

യോഗാഭ്യാസം മുതലായവകൊണ്ട്, പ്രകൃതിദേവിയുടെ ജഠരത്തിൽ ലീനമായി കിടക്കുന്നവയും അത്ഭുതാവഹങ്ങളുമായ, അനേകഗൂഢതത്വങ്ങൾ അവർ ഗ്രഹിച്ചു. ഇങ്ങിനെ ദിവ്യസിദ്ധികൾ സമ്പാദിച്ച മഹാത്മാക്കൾ, അനാദികാലം മുതൽ, ദേവന്മാരുടെ ആവാസഭൂമിയായ ഹിമവാൻ, വിന്ധ്യൻ, എന്നീ പൎവ്വതാരണ്യങ്ങളിലും, ഗംഗാ മുതലായ നദീതീരങ്ങളിലും, ഭാരതത്തിലെ മററു പല സ്ഥലങ്ങളിലും അധിവസിച്ച്, തപസ്സ്, യാഗം, മുതലായവ നടത്തിവന്നിരുന്നു. ആ മഹാത്മാക്കൾ അനവധി ശിഷ്യന്മാരെ ശാസ്ത്രാദികളും ആത്മീയ തത്വങ്ങളും വിധിയാംവണ്ണം അഭ്യസിപ്പിച്ചിരുന്നതിനാൽ, അക്കാലത്തു ഭാരതം ആത്മീയജ്ഞാനത്തിൽ ലോകത്തിൽ അത്യുന്നതിയെ പ്രാപിച്ചിരുന്നു.

ഭാരതത്തിൽ, മേൽപറഞ്ഞ സ്ഥിതി ശാശ്വതമായി നിലനിൎത്തുവാൻ വേണ്ടി, അവർ പല മഹാസ്ഥാപനങ്ങളും ചെയ്തിട്ടുണ്ട്. അവയിൽ 'ക്ഷേത്രനിൎമ്മാണം' പ്രധാനമായ ഒന്നാകുന്നു. ക്ഷേത്രോപവാസം ഭക്തിവൎദ്ധനക്ക് അത്യുത്തമവും, ഭക്തിമോക്ഷസിദ്ധിക്ക് അത്യാവശ്യവുമാകുന്നു. "ത്വൽഭക്തിസ്ഥ കഥാരസാമൃതത്സരീ, നിമജ്ജനേന, സ്വയംസിദ്ധ്യന്തി വിമലപ്രബോധപദവീ, മക്ലേശിതസ്തനത്വി" (ഭഗവൽകഥയാകുന്ന അമൃതധാരയിൽ മുഴക

ന്നതുകൊണ്ട് മാത്രം, ഒരുവൻ ശരീരദുഃഖം കൂടാതെ പരമ പദവിയെ പ്രാപിക്കുന്നു.) എന്ന് പരമഭക്തനായ ഭഗവാൻ ശ്രീനാരായണഭട്ടതിരി പറയുന്നു. മേൽപറഞ്ഞ തത്വത്തെ അടിസ്ഥാനപ്പെടുത്തി, സദാചാരവും ഭക്തിയും വർദ്ധിക്കുവാൻവേണ്ടി ദേവന്മാരാൽ അനുഗ്രഹീതങ്ങളും മഹാത്മാക്കളാൽ നിർമ്മിക്കപ്പെട്ടവയുമായ ബദരീനാഥം, ശ്രീകാശി, രാമേശ്വരം മുതലായ മഹാക്ഷേത്രങ്ങൾ, ഭാരതത്തിന്റെ ഉത്തരദക്ഷിണഖണ്ഡങ്ങളിൽ നാം കാണുന്നു. എന്നാൽ, ഭാരതഭൂവിലെ ഏതു പർവ്വതത്തിന്നും, ഒരു ദേവന്റെയൊ യോഗീശ്വരന്റെയൊ സാന്നിദ്ധ്യം ഉള്ളതായി കാണുന്നതിനാൽ, ഗിരിക്ഷേത്രങ്ങൾക്ക പുരാതനത്വവും മഹത്വവും ധാരാളം കല്പിച്ചിട്ടുണ്ട്. അവയിൽവെച്ചു, ഈശ്വരന്റെയും സിദ്ധന്മാരുടെയും സാന്നിദ്ധ്യങ്ങളോടുകൂടിയ ക്ഷേത്രോപവാസം, തപസ്സ് മുതലായവ അനുഷ്ഠിക്കുന്നവർക്ക് എളുപ്പത്തിൽ, നിർമ്മലാനന്ദം അനുഭവിക്കുവാൻ സംഗതി വരുന്നു എന്ന് പല മഹാന്മാരും തീർച്ചപ്പെടുത്തീട്ടുണ്ട്. ആ മാതിരി ക്ഷേത്രങ്ങളുടെ മദ്ധ്യത്തിൽ, സാക്ഷാൽ ശിവന്റെയും ദിവ്യന്മാരായ അസംഖ്യം സിദ്ധന്മാരുടെയും വാസസ്ഥലങ്ങളായ "അരുണഗിരിയും ക്ഷേത്രവും" മഹൌജ്വലങ്ങളായി എന്നും പ്രകാശിക്കുന്നു. ഈ വാസ്തവം, സ്കാന്ദപുരാണാന്തർഗ്ഗതമായ "അരുണാചലമാഹാത്മ്യം" ഘോഷിക്കുന്നു.

ഈ സന്ദർഭത്തിൽ മുൻപറഞ്ഞ ഗിരിക്ഷേത്രങ്ങളുടെ ഉത്ഭവങ്ങളെയും മഹത്വങ്ങളെയും കുറിച്ച്, അല്പം വിവരിക്കുന്നതു സന്ദർഭോചിതവും, മേലിൽ വിവരിക്കുന്ന ചരി

ത്രത്തിലേക്ക വായനക്കാൎക്കുള്ള, പ്രവേശനദ്വാരവും ആ ണെന്ന് വിശ്വസിക്കുന്നു.

പണ്ട്, ബ്രഹ്മാവും വിഷ്ണുവും തമ്മിൽ തങ്ങടെ മഹത്വങ്ങളെയും ബലവീൎയ്യങ്ങളെയും കുറിച്ച് വലിയ സ്വൎദ്ധയുണ്ടായത്രെ. ചതുൎദ്ദശലോകങ്ങൾ, സപ്താംബുധികൾ, സപ്തസമുദ്രങ്ങൾ, സപ്തകുലഭൂധരങ്ങൾ, മരീചി മുതലായ പ്രചേതസ്സുകൾ സപ്തൎഷികൾ, സൂൎയ്യാദി നവഗ്രഹങ്ങൾ, ഇന്ദ്രാദിഅഷ്ടദിക്പാലന്മാർ, ബൃഹസ്പതി മുതലായ ആചാൎയ്യദേവന്മാർ, മനുക്കൾ എന്നുവേണ്ട ത്രിഭുവനങ്ങളും അതിലെ സകല ചരാചരങ്ങളും തൻെറ ശക്തിയാൽ സൃഷ്ടിച്ചവകളാണെന്നും, അതിനാൽ അവ എല്ലാം തൻെറതാണെന്നും വിഷ്ണുലോകത്തിൻെറ സ്ഥിതിക്ക കാരണനാണെന്നു പറയുന്നത് മിത്ഥ്യാവാദമാണെന്നും അദ്ദേഹം തൻെറ സാഹായ്യം കൂടാതെ യാതൊന്നും ചെയ്യാൻ ശക്തനല്ലെന്നും, വിഷ്ണുവിൻെറ നാഭികമലത്തിൽനിന്നു, താൻ ഉത്ഭവിച്ചു എന്നുള്ള അദ്ദേഹത്തിൻെറ ഗൎവ്വത്തിന്ന് യാതൊരാസ്പദമില്ലെന്നും മററും ബ്രഹ്മാവു വാദിച്ചു.

ചേണററപാവകൻ വേണുവിലുണ്ടായി
വേണുവെ പാടെ ദഹിപ്പിക്കുന്നു
എന്നതുപോലെ ഞാൻ നിന്നെ നശിപ്പിക്ക-
മെന്നതിനൊട്ടുമേ വാദമില്ല.

ഇങ്ങിനെ കോപാവേശത്തോടെ ബ്രഹ്മാവ്, പാലാഴിയിൽ പള്ളികൊള്ളുന്ന മഹാവിഷ്ണുവിൻെറ സമീപം ചെന്ന്, നിൎഭത്സിച്ചുംകൊണ്ടു പറഞ്ഞപ്പോൾ, വൈകുണ്ഠൻ

താഴെ പറയുംപ്രകാരം സമാധാനം പറഞ്ഞു. "നീ സ്രഷ്ടാവാണെങ്കിലും, നിൻെറ സകല ശക്തിക്കും കാരണം ഞാനാകുന്നു. നിൻെറ ഉത്ഭവസ്ഥാനം തന്നെ എൻെറ നാഭീകമലമാണെന്നും എൻെറ ആജ്ഞാനുസരണം, നീ സൃഷ്ടിക്കുന്ന സകല ചരാചരങ്ങളെയും രക്ഷിക്കുന്നത് എൻെറ ദർശനമാത്രംകൊണ്ടാണെന്നും, അതില്ലാഞ്ഞാൽ, ലോകം മുഴുവനും നിരാലംബമായി പരിണമിക്കുമെന്നും ഉള്ള പരമാത്ഥം നീ ഗ്രഹിക്കാത്തത് വളരെ കഷ്ടംതന്നെ. സൃഷ്ടിസ്ഥിതികൾക്ക് നീതന്നെ മതി എങ്കിൽ, പണ്ട് ഉമാപതിയായ ശങ്കരൻ, പഞ്ചാനനനായ നിൻെറ ശിരസ്സുകളിൽ ഒന്നിനെ നുള്ളി ചതുരാനനനാക്കുമ്പോൾ, നിൻെറ ശക്തി എവിടെ ആയിരുന്നു? എന്നു മാത്രമല്ല, നഷ്ടശിരസ്സ് ഇനിയുംസൃഷ്ടിക്കുവാൻകൂടി സാധിക്കാത്ത നിൻെറ ദുബ്ബലതയെപററി പരമാത്ഥബോധമുണ്ടെങ്കിൽ, നീ ഒരിക്കലും ഇവിടെ വന്ന് ഈ വിധം ജല്പിക്കയില്ലയായിരുന്നു. പണ്ട്, ഹയഗ്രീവമഹാസുരൻ, നിദ്രോന്മുഖനായ നിൻെറ മുഖത്തിൽനിന്ന് വേദങ്ങളെ അപഹരിച്ച് സമുദ്രത്തിൽ രക്ഷ പ്രാപിച്ചപ്പോൾ, മത്സ്യാവതാരംചെയ്തു്, അവനെ കൊന്നു്, അനാദിയായ വേദങ്ങളെ ലോകോപകാരാത്ഥം വീണ്ടെടുത്ത് നിൻെറ പക്കൽ തന്നത് ആരാകുന്നു? ഓരോ കാലങ്ങളിൽ, അസുരന്മാരിൽനിന്ന് നിണക്കും, മററു ദേവന്മാക്കും, ലോകങ്ങൾക്കും ഉണ്ടാകുന്ന സങ്കടങ്ങളേയും പരാജയങ്ങളേയും നശിപ്പിച്ച്, രക്ഷിക്കുന്നതാരാകുന്നു? .

നിന്ദ്യമായൊരു വിഷദ്രുമമാകിലും
നന്നായി നട്ടുനനച്ചു വളൎത്തവൻ
തന്നെമുറിക്കുന്നതേററമഹിതമാ-
മെന്നുള്ള തത്വം ഭവാൻ ഗ്രഹിച്ചീടണം.

ഇപ്പോൾ പ്രമത്തനായ നീ, എന്നിൽനിന്നുത്ഭവിച്ചവനാകയാൽ, നിന്നെ തീരെ നശിപ്പിക്കുന്നതുചിതമല്ല. എന്നാൽ, നിൻെറ മനസ്സിൽ ദൎപ്പം വൎദ്ധിച്ചിരിക്കകൊണ്ടു് നിന്നെ ശിക്ഷിച്ചൊതുക്കാതിരിപ്പാനും തരമില്ല". എന്നും മററും പറഞ്ഞു്, മഹാവിഷ്ണു കമലാസനനെ അവഗണിച്ചു. അതിനാൽ, വിധാതാവും വൈകുണ്ഠനും, കോപാവേശത്തോടെ, അന്യോന്യം നിന്ദാവാക്കുകൾ പറകയും, അതു വൎദ്ധിച്ചു് യുദ്ധമായി പരിണമിക്കുകയും ചെയ്തു. ആയോധനം തുടങ്ങിയപ്പോൾ, ത്രിലോകങ്ങളും, അവയിലെ സകല ചരാചരങ്ങളും, ദേവദാനവന്മാരും ഒരുപോലെ ഭയപ്പെട്ടു വിറച്ചു. ലോകങ്ങൾക്കെല്ലാം ഇങ്ങിനെ പെട്ടെന്നു ഒരു ക്ഷോഭം ഉണ്ടാകുവാനുള്ള കാരണം, മനസ്സിലാക്കുവാൻ ആൎക്കും സാധിച്ചില്ല. അതിനാൽ അവർ വേഗം അഷ്ടമൂൎത്തിയെ ശരണം പ്രാപിച്ചു്, ആപത്തിൽനിന്നു് തങ്ങളെ രക്ഷിക്കുവാൻ അപേക്ഷിച്ചു. ഈ പ്രക്ഷോഭം, കൈലാസനാഥനും, കരുണാവാരിധിയും സൎവ്വലോകനിയന്താവുമായ ഹരൻെറ മാനസപങ്കജത്തിലും ബാധിക്കാതിരുന്നില്ല. ക്ഷോഭഹേതു എന്തെന്നു്, തൻെറ ദിവ്യചക്ഷുസ്സുകൊണ്ടു്, ആ പിനാകി നിമിഷമാത്രത്താൽ അറിഞ്ഞു. ഈ അവസരത്തിൽ, ലോകരക്ഷ ചെയ്യേണ്ടതു് തൻെറ കൎത്തവ്യകൎമ്മ

മാണെന്ന് തീച്ച്പ്പെടുത്തുകയും, ഭയങ്കരസമരം ചെയ്യുന്ന വൈകുണ്ഠൻെറയും വിധാതാവിൻെറയും പുരോഭാഗത്തായി, മഹത്തായും അതിതേജസ്സോടും കൂടിയ ഒരഗ്നിപവ്വതമായി ശിവൻ ആവിർഭവിക്കുകയും ചെയ്തു.

പൂതമാമന്മല തന്നുടെ മൂലങ്ങൾ
പാതാളവാസികളായ സപ്പങ്ങളായി.
നാരായവേരുകൾ കീഴ്പ്പോട്ടുചെന്നഹൊ!
പാരാകെ ധാരാളമൂന്നിപ്പുറപ്പെട്ടു
പാരിടമെല്ലാം നിറഞ്ഞുപടന്നുടൻ
ഓരാതെ മേല്പോട്ടു പൊങ്ങിനാനഗ്ഗിരി
നാകലോകങ്ങളെല്ലാം കടന്നങ്ങുസാ
ലോകേശലോക മേൽഭാഗം പിളന്നുടൻ
അണ്ഡകടാഹത്തെയും കടന്നപ്പുറ-
ത്തുന്നതമാകും വെളിവിന്നുമേൽചെന്നു
വഹ്നിസ്വരൂപമായോരു മഹാമേരു
വെന്നതുപോലെ പ്രകാശിച്ചിതേററവും.

മേൽപറഞ്ഞവിധം ജാജ്വല്ല്യമാനമായി പ്രകാശിക്കുന്നതും, ആദ്യന്തരഹിതവുമായ ആ മഹാതേജസ്സ്, എന്തെന്നും എങ്ങിനെ ഉത്ഭവിച്ചു എന്നും അവക്ക് എളുപ്പത്തിൽ മനസ്സിലാക്കുവാൻ സാധിച്ചില്ല. എങ്കിലും അതിൽ അസാധാരണമായ ഒരതിശയമുണ്ടെന്ന് അവർ തീച്ച്പ്പെടുത്തിയതിനാൽ, തൽക്ഷണം യുദ്ധംനിത്തി അന്യോന്യം യോജിച്ചു. വൈശ്വാനരശൈലം എന്തെന്നറിവാൻ വേണ്ടി, ബ്രഹ്മാവ് ഒരു ഹംസരൂപം ധരിച്ച്, അതിൻെറ

ശിഖരത്തിലേക്കും വിഷ്ണു ഒരു വരാഹരൂപധാരിയായി, അടിയിലേക്കും സഞ്ചരിച്ചു. ഹംസം, അരക്ഷണമാത്രത്താൽ ആയിരം നാഴിക വീതം, പർവ്വതത്തിന്ന നേരെ മേല്പോട്ടു പറന്നു. വരാഹം തന്റെ നിശിതങ്ങളായ ദംഷ്ട്രകളെകൊണ്ടു്, ആദിശേഷോപരിസ്ഥിതിചെയ്യുന്ന ഭുവനങ്ങളെയും പിന്നെ അതിന്നധോഭാഗത്തുള്ള സപ്തലോകങ്ങളെയും വിദാരണം ചെയ്തു്, കടന്നു്, മഹാബലി തപസ്സുചെയ്യുന്ന പാവനയായ 'ഭോഗവതി' എന്ന നഗരത്തിൽ എത്തി. ഇത്രദൂരം സഞ്ചരിച്ചിട്ടും, ആ പർവ്വതത്തിന്റെ ഉത്ഭവം കാണ്മാൻ സാധിച്ചില്ല. അവിടെനിന്നും, വരാഹവിഷ്ണു അധോഭാഗത്തേക്കുതന്നെ തുരന്നു ചെന്നു് ബ്രഹ്മസ്വരൂപനായ പരമശിവൻ 'ഹാടകേശ്വരൻ' എന്ന നാമത്തോടെ അധിവസിക്കുന്ന പുണ്യഭൂമിയിലെത്തി. അവിടെയും, ആ പാവകശൈലത്തിന്റെ പാദം കാണായ്കയാൽ, സൂകരം വീണ്ടും താഴോട്ടു തുളച്ചു ചെന്നതല്ലാതെ, മലയുടെ അടിവാരം കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ല. പണ്ടു വാമനാവതാരകാലത്തിൽ, ത്രൈലോക്യങ്ങൾക്കൂടി രണ്ടടിയായി അളന്ന ലോകനാഥനായ ഹൃഷീകേശന്നു്, ഈ വഹ്നിപർവ്വതത്തിന്റെ പാദം കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല, ദംഷ്ട്രിയുടെ ഏററവും ബലമുള്ളവയും ശ്വേതപക്ഷത്തിലെ ചന്ദ്രകലപോലെ ദിനംപ്രതി വർദ്ധിച്ചുവരുന്നവയുമായ പോത്രങ്ങൾ, കൃഷ്ണപക്ഷത്തിലെ ശശികലപോലെ ക്രമേണ ക്ഷയോന്മുഖങ്ങളായിതീൎന്നു. അതുപോലെതന്നെ, കുളമ്പുകളും നാസികയും, തേഞ്ഞു ക്ഷീണഗതിയെ പ്രാപിച്ചു. അവശത വർദ്ധിക്കുവാനുള്ള കാരണം, മനസ്സിലാകാ

തെ മധുസൂദനൻെറ ബുദ്ധി ദുഃഖസമുദ്രത്തിൽ മുങ്ങിയപ്പോൾ അദ്ദേഹം ഹരനെ സ്തുതിച്ചുതുടങ്ങി. ഇതെല്ലാം, ഗംഗാധരനായ സാക്ഷാൽ ഈശ്വരൻെറ ലീലകളാണെന്നുള്ള സൂക്ഷ്മം, ആ ശാർങ്ഗിയുടെ മനസ്സിൽ പെട്ടെന്നുദിച്ചു. അതോടുകൂടി തൻെറ സകല ദുഃഖങ്ങളും നശിച്ചു. ക്ഷീണിച്ചു തളൎന്ന ആ വരാഹത്തിന്ന് എന്തെന്നില്ലാത്ത അപാരശക്തി വൎദ്ധിക്കുകയും നിമിഷമാത്രത്താൽ അപ്പോത്രി അദ്ദ്യം സ്ഥിതിചെയ്തിരുന്ന രംഗഭൂമിയിൽ എത്തുകയും ചെയ്തു.

വേധാവാകട്ടെ, ഹംസാകൃതിയിൽ അനേകലക്ഷം യോജന മേല്പോട്ടേക്കു പറന്നിട്ടും, പൎവ്വതശീൎഷം കാണായ്കയാൽ, അഗ്നിയിലിട്ട മെഴുകുപോലെ മനസ്സുരുകി തപിച്ചുവശായി. ഗത്യന്തരം ഇല്ലാതെ അത്യന്തം സങ്കടപ്പെട്ടപ്പോൾ, ശിവശിരസ്സിൽനിന്നു കൊഴിഞ്ഞുവീഴുന്ന കേതകീപുഷ്പദ്വാരാ പാവകഗിരിയുടെ മഹിമ അറിയുകയും ശിരസ്സു കണ്ടുപിടിക്കുന്നത് അസാദ്ധ്യമാണെന്ന് ബോദ്ധ്യമാകുകയാൽ ഹംസം പണിപ്പെട്ട് അധോഭാഗത്തേക്കുതന്നെ മടങ്ങി യുദ്ധഭൂമിയിൽ എത്തുകയും ചെയ്തു. അവിടെ, തന്നെ കാത്തുനിൽക്കുന്ന ചക്രപാണിയോട് പൎവ്വതാകാരനായി നിൽക്കുന്നത് പരമശിവനാണെന്നും, താൻ അദ്ദേഹത്തിൻെറ ശിരസ്സു കണ്ടു എന്നും പറഞ്ഞു. ഈ അനൃതം കേട്ടപ്പോൾ, ലോകമെല്ലാം നടുങ്ങുമാറ്, ഘടഘടാരവത്തോടെ ആ പൎവ്വതമദ്ധ്യം രണ്ടായി പിളൎന്നു. അപ്പോളുണ്ടായ ഘോരശബ്ദത്താൽ, ത്രിലോകങ്ങളും ഭയവിഹ്വലരായി.

സന്ധ്യാഭ്രച്ചുകപ്പിനും കിംശുകദ്രുമത്തിനും
സന്തതം ദുഃഖം നൽകും ശോണവർണ്ണനായഹൊ!
തന്നുടെഗാത്രമെല്ലാം ഭൂതിയാൽ ശുഭ്രമാക്കി
ഉന്നതഗിരിമദ്ധ്യേ നിന്നീശൻ പുറപ്പെട്ടാൻ.

മേൽപറഞ്ഞ രൂപത്തിൽ രുദ്രൻ അവിടെ പ്രത്യക്ഷനായിട്ട്, വിധിനാരായണന്മാരെ സാന്ത്വനപ്പെടുത്തുകയും, അനൃതം പറഞ്ഞ വിധാതാവിനെ ശപിക്കുകയും ചെയ്തു, എങ്കിലും, ഒടുവിൽ ശാപമോക്ഷം കൊടുത്ത് രക്ഷിക്കുകയും ചെയ്തു. അതിന്നുശേഷം ആ വാമദേവൻ അവരെ അനുഗ്രഹിച്ചിങ്ങിനെ കല്പിച്ചു.

ഭവ്യരാംനിങ്ങൾക്കനുഗ്രഹം ചെയ്യോരു
ദിവ്യസ്ഥലം മൂന്നുയോജന വിസ്തൃതം
പാരം പരിപൂതമായി ഭവിക്കും, തത്ര
ചിത്രഭാനുപ്രഭമാകുമിശ്ശൈലവും
മററുംചെറുതായി വന്നുകൂടും; സുഖ-
മററമില്ലാതെ കൊടുക്കുന്ന മുക്തിയെ
തെറെറന്നുനൽകീടുമിസ്ഥലത്തിന്നുപേർ
ഉററുചൊല്ലാം 'അരുണാചലം' എന്നതും.

ഈ പർവ്വതത്തിന്ന്, 'അരുണാചലം' എന്ന പേർ സിദ്ധിച്ചത് ഇങ്ങിനെയാകുന്നു. ജ്യോതിസ്വരൂപമായ ഈ പർവ്വതത്തിൽനിന്നുത്ഭവിക്കുന്ന തീക്ഷ്ണരശ്മികൾ നിമിത്തം സ്ഥൂലദൃഷ്ടിക്ക് ദർശിക്കുവാൻ കഴിയാഞ്ഞതിനാൽ അതിനെ സാധാരണ പർവ്വതാകാരമാക്കണമെന്നും എന്നാൽ അതിതേജോമയമായ ആ ശൈലം തേജോവിഹീനമാകരു

തെന്നും, ദൎശകന്മാൎക്ക ഭക്തി വൎദ്ധിക്കുവാൻവേണ്ടി അതിൻെറ മൂൎദ്ധാവിൽ നിൎമ്മലമായ ഒരു തേജസ്സു മാത്രമുണ്ടാകണമെന്നും, അവർ പ്രാൎത്ഥിച്ചപ്പോൾ, കൈലാസനാഥൻ, ലോകാനുഗ്രഹാൎത്ഥം ഇപ്രകാരം പ്രവചിച്ചു.

കാൎത്തികമാസേഗ്നിനക്ഷത്രവാസരെ
ധാത്രീധരോത്തമമാമിതിൻമൂൎദ്ധനി
നിസ്തുലയായോരു ശോഭകാണാമതു
ചിത്തശുദ്ധ്യാ കാണ്കിലന്മാനവരുടെ
ദാരിദ്ര്യദുഃഖാമയാദിസൎവ്വം നശി-
ച്ചാൎയ്യജനങ്ങളാൽ പൂജ്യനായി മേവീടും
പൃത്ഥ്വീശതാപസന്മാരതുപാൎക്കിലൊ
പ്രത്യൂഹമെല്ലാം അകന്നുപോം നിശ്ചയം.

അരുണഗിരിയുടേയും കാൎത്തികോത്സവത്തിൻേറയും ഉത്ഭവം ഇങ്ങിനെയാകുന്നു. കാൎത്തികശോഭ കണ്ടു വന്ദിക്കുവാൻ സംഗതിവരുന്ന, ഏതൊരുവൻെറയും വംശത്തിലെ അസംഖ്യം തലമുറക്കു മുമ്പുള്ള, പിതൃക്കൾക്കുകൂടി മുക്തി സിദ്ധിക്കുമെന്നുമാത്രമല്ല, 'അരുണാചലം' എന്നനാമം ജപിച്ചാൽതന്നെ അനേകകോടി "പഞ്ചാക്ഷരമന്ത്രം" ജപിച്ചാലുള്ള ഫലം ഉണ്ടാകുമെന്നും ചന്ദ്രശേഖരൻ അനുഗ്രഹിച്ചു. മുൻപറഞ്ഞ തേജസ്സിൻെറ ഓൎമ്മക്കാകുന്നു കൊല്ലം തോറും കാൎത്തികമാസത്തിൽ ആ നക്ഷത്രദിവസം "കാൎത്തികദീപം" പൎവ്വതശിഖരത്തിന്മേൽ ജ്വലിപ്പിക്കുന്നത്.

പൎവ്വതാകാരനായ, വാമദേവൻെറ ശിരസ്സിൽ അഭിഷേകം മുതലായത്, ചെയ്തു്, ആരാധിക്കുവാൻ എല്ലാ

ഭക്തന്മാക്കും സുസാദ്ധ്യമല്ലാത്തതിനാൽ, പാവകശൈല ത്തിന്റെ പൂർവ്വഭാഗത്തായി സാധാരണ ഒരു ശിവലിംഗാ കൃതിയിൽ മഹേശ്വരൻ ആവിർഭവിക്കേണമെന്ന്, ഭക്ത ന്മാർ വീണ്ടും പ്രാർത്ഥിച്ചപ്പോൾ 'അങ്ങിനെ ആവാം' എ ന്നു ഗിരിമദ്ധ്യത്തിൽനിന്ന് അരുളപ്പാടുണ്ടായി.

ഗംഗാധരൻ മറഞ്ഞൊരുനേരം തത്ര
ലിംഗസ്വരൂപമുദിച്ചുകാണായ്വന്നു.
തിങ്ങുമാനന്ദബാഷ്പാകുലന്മാരായ
മംഗലദേവതാകാന്തനും വേധാവും
ലിംഗസ്വരൂപനായി തത്ര ശോഭിക്കുന്ന
ത്ര്യംബകൻതന്നെ നമസ്കരിച്ചീടിനാൻ.

ഇങ്ങിനെ അരുളിച്ചെയ്തു് ശങ്കരൻ പർവ്വതമദ്ധ്യ ത്തിൽ അന്തർദ്ധാനം ചെയ്തു ഉടനെ, ആ പർവ്വതസാനുവിൽ ചെന്നു് പൊങ്ങിയപോലെ സർവ്വക്കും അത്യാശ്ചര്യത്തെ ഉ ണ്ടാക്കിക്കൊണ്ടു്, മഹത്തായ കാന്തിയോടുകൂടിയ ഒരു ശൈ വവിഗ്രഹം, അവക്കു പ്രത്യക്ഷമായി. അതിന്റെ മഹിമ കണ്ടു്, വിഷ്ണുവും വിധാതാവും മററു ദേവന്മാരും പിനാകി യെ വന്ദിക്കുകയും, അവർ ഉടനെ മയനെ വരുത്തി, ദിവ്യ ങ്ങളായ ഗോപുരപ്രാകാരമണ്ഡപങ്ങളോടുകൂടിയ ഒരു ശി വക്ഷേത്രവും, നഗരങ്ങൾ, ആപണങ്ങൾ മുതലായവയും നിർമ്മിക്കുവാൻ ആജ്ഞാപിക്കുകയും ചെയ്തു.

കല്പാന്തകാലത്തു മന്തം വരാത്തുള്ള
ശില്പങ്ങളായ നഗരസൌധങ്ങളും
കല്പകവൃക്ഷവും ആകാശഗംഗയും
അപ്പോലെ മുന്തൂററുപത്തു തീർത്ഥവും

സൎവ്വദാതോയം നിറഞ്ഞുപ്രവഹിക്കും
ദിവ്യനദികൾ ക്രപങ്ങൾ സരിത്തുകൾ
സൌധങ്ങളാപണജാലമുദ്യാനങ്ങൾ
രുദ്രാലയമതിൽ മദ്ധ്യേമണിമയമുഗ്ര-
വാതാതപവാരണം മോഹനംനിൎമ്മിച്ചു
ഗോവിന്ദപത്മാസനന്മാരാൽ
സമ്മാനിതനാം മയൻ പോയിമറഞ്ഞിതു.

നാം ഇപ്പോൾ കാണുന്നതും, അതിമനോഹരവും ഭക്തിജനകവുമായ അരുണാചലേശ്വരക്ഷേത്രവും വാപീകൂപതടാകാദികളും ഉത്ഭവിക്കുവാനുള്ള ആദികാരണം മേൽ പറഞ്ഞതാകുന്നു. ഇതിന്നുശേഷം ഗോവിന്ദപത്മാസനന്മാരും, ഇന്ദ്രാദി ദേവന്മാരും മററും ഈശനെ ആരാധിച്ചുംകൊണ്ട് അരുണാചലപ്രാന്തങ്ങളിൽ അധിവസിച്ചുതുടങ്ങി. ഇങ്ങിനെ സാക്ഷാൽ ശിവൻ അൎദ്ധനാരീശ്വരനായി, ഭക്താനുഗ്രഹാൎത്ഥം ലോകരക്ഷ ചെയ്തുംകൊണ്ട് എല്ലാകാലവും അവിടെ അധിവസിക്കുന്നതിനാൽ ഈ പുണ്യഭൂമിക്ക് ദക്ഷിണകൈലാസം, ഗൌരീപത്തനം, ജ്ഞാനപുരം, എന്നും മററുമുള്ള ദിവ്യനാമങ്ങൾ സിദ്ധിച്ചു. ഇന്ദ്രാദികളായ അഷ്ടദിക്പാലന്മാർ, അരുണഗിരിപ്രാന്തങ്ങളിലെ താഴെപറയുന്ന പൎവ്വതങ്ങളിൽ അധിവസിച്ച്, ധൂൎജ്ജടിയെ സദാ ആരാധിച്ചുകൊണ്ടിരിക്കുന്നു.

അരുണാദ്രിതന്നാധൊഭാഗത്തായട്ട-
ത്തക്കിരിയെന്നൊരു ശൈലമുണ്ട-
തിലിരുന്നുടൻ, പരുഹൂതനാം
സഹസ്രാക്ഷൻ ശ്രീകണ്ഠൻതന്നെ

പുരുഭക്ത്യൈവ പൂജിച്ചീടുന്നു നിരന്തരം
ദക്ഷിണഭാഗെ ദൈവഗിരിയിൽ ധർമ്മരാജൻ
ദക്ഷാരിതന്നെ പൂജിച്ചീടുന്നു സദാകാലം.
പശ്ചിമഭാഗെ മണ്ഡലാദ്രിയിലിരുന്നതി
നിശ്ചലചിത്തൻ മത്സ്യവാഹനനാം വരുണനും
അത്യന്തംഭക്തിയോടുമരുണാചലേശനാം
വിശ്വനാഥനെ പൂജിച്ചീടുന്നു വഴിപോലെ
ഉത്തരദിക്കിൽ ശ്ശൂലപർവ്വതെ വസിച്ചുകൊ-
ണ്ടുത്തമനായ കിന്നരേശനാം വൈശ്രവണൻ
നിസ്തുലഭക്തിയോടുമച്ചനാദികൾചെയ്തു
മൃത്യുനാശനൻതന്നെ പൂജിച്ചീടുന്നു സദാ
ആഗ്നേയാദികളായ നാലുദിക്കുകളിലും
അഗ്നിയും നിരൃതിയും വായുവുമീശാനനും
വന്ദിച്ചുകൂപ്പി സ്തുതിചെയ്തു വാണീടുന്നിതു
പന്നഗാഭരണനാമരുണാചലേശനെ
ഇങ്ങിനെയുള്ള പർവ്വതങ്ങൾ തൻചുറവുമുള്ള
തുംഗശൈലാഗ്രങ്ങളിൽ ദേവകിന്നരന്മാരും
ശിഷ്ടന്മാരാകുമഷ്ടവസുക്കൾ സിദ്ധന്മാരും
അഷ്ടമൂർത്തിയെ പൂജചെയ്തു വാണീടുന്നിതു.

അദ്രിരൂപനായ സ്മരൻെറ അനുഗ്രഹത്താൽ ആ ഗിരി കൃതയുഗത്തിൽ അഗ്നിശൈലമായും, ത്രേതായുഗത്തിൽ മാണിക്യമലയായും, ദ്വാപരയുഗത്തിൽ സ്വർണ്ണഗിരിയായും, കലിയുഗത്തിൽ അശ്മകൂടമായും, ശോഭിക്കുന്നു. ആദികാലത്തിൽ പർവ്വതശിഖരത്തിന്മേൽ കണ്ടിരുന്ന തേജസ്സിൻെറ

ഓൎമ്മക്കാകുന്നു. ഇക്കാലത്തും കാൎത്തികമാസത്തിൽ ആ ന ക്ഷത്രദിനം ആജ്യദീപം ജ്വലിപ്പിക്കുന്നത്. ഇങ്ങിനെ ദേ വന്മാരാൽ സുരക്ഷിതമാക്കപ്പെട്ട ആ പുണ്യഭൂമിക്ക്, പ ഞ്ചഭൂതങ്ങളുടെ ക്ഷോഭം നിമിത്തമൊ മററൊ ഒരു കാല ത്തും ആപത്തുണ്ടാകയില്ല.

ഈ ഗിരിയുടെ, മഹത്വങ്ങളെപ്പററി ശ്രീവേദവ്യാ സകൃതമായ അരുണാചലമാഹാത്മ്യത്തിനു പുറമെ, ശിവ ഭക്തന്മാരായ എല്ലപ്പർ നവലർ, ചിദംബരം മറൈജ്ഞാ നദേശികർ എന്നീ രണ്ടു മഹാഭക്തർ, 'അരുണാചലപു രാണം' 'അരുണഗിരിപുരാണം' എന്ന പേരുകളോടുകൂടി തമിഴിൽ എഴുതീട്ടുണ്ട്. ശൈവന്മാർ, അരുണഗിരിയെ, വിഷ്ണുവിനും ബ്രഹ്മാവിനും ജ്ഞാനംകൊടുത്ത ശിവന്റെ രൂപമായി വിചാരിക്കുന്നു. ആ ദിവ്യഗിരിയെകുറിച്ചുള്ള 'സുദൎശനപുരാണം' എന്ന വൈഷ്ണവഗ്രന്ഥത്തിൽ, മഹാ വിഷ്ണു തന്റെ പരമഭക്തനായ അംബരീഷമഹാരാജാവി നെ രക്ഷിക്കുവാൻവേണ്ടി ദുൎവ്വാസാവിന്റെ നേരെ അയ ച്ച സുദൎശനചക്രമാണ് ആ പൎവ്വതമെന്ന് വൈഷ്ണവന്മാ രും നാല്പത്തിമൂന്നു ത്രികോണങ്ങളോടുകൂടിയ, ശ്രീചക്രമ ദ്ധ്യവൎത്തിയായ, ത്രിപുരസുന്ദരീദേവിയുടെ രൂപമാണതെ ന്ന് ശക്ത്യുപാസകന്മാരും പ്രതിപാദിക്കുന്നു. ആദിത്യൻ, അഗ്നി, ഗണപതി, സുബ്രഹ്മണ്യർ എന്നീ ദേവന്മാരുടെ ഉ പാസകന്മാരും അരുണാചലം തങ്ങടെ ദൈവമാണെന്നു പറയുന്നു. എന്നാൽ ആ ദിവ്യഗിരിയേയും അതിന്റെ ഉ പരിഭാഗത്തും ചുററുമുള്ള വിശേഷങ്ങളെയും സൂക്ഷ്മമായി

പരിശോധിക്കുന്ന ഒരു സന്ദർശകന്, മേൽപറഞ്ഞ എല്ലാ ഉപാസകന്മാരുടെയും അഭിപ്രായങ്ങളെ അതു സാധൂകരിക്കുന്നുണ്ടെന്ന് പ്രത്യക്ഷപ്പെടുന്നതാണ്. ഗ്രന്ഥവിസ്തരഭയത്താലും സന്ദർഭോചിതമല്ലാത്തതിനാലും ആ വക സംഗതികൾ ഇവിടെ ചുരുക്കുന്നു. എങ്കിലും, ഈശ്വരൻ ഏകൻ മാത്രമാണെന്നും സ്ഥൂലദൃഷ്ട്യാ അദ്ദേഹത്തെ ഓരോ ഉപാസകന്മാർ ഓരോവിധം കാണുന്നു എന്നുമുള്ള സൂക്ഷ്മതത്വത്തെ ആ പാവനഗിരി നമുക്കനുഭവപ്പെടുത്തുന്നു.

ഗൌതമ :— രുണൊ ന വിദ്യതെ യസ്മിൻ
ദൃഷ്ടേർത്തനാരുണാചലഃ
അസ്യോത്തരസ്മിൻ ശിഖരെ
ദൃശ്യതെ വടഭൂരുഹഃ
സിദ്ധവേഷഃ സദൈവാസ്തെ
തസ്യമൂലെ മഹേശ്വരഃ
ശിവ :— അത്രസിദ്ധഃ പുനന്നിത്യം
വസാമ്യഗ്രെ സുരാച്ചിതഃ

(അരുണാചലമാഹാത്മ്യം.)

സാരം:- അരുണാചലമാഹാത്മ്യം ശിവഗൌതമസംവാദത്തിൽ ഇങ്ങിനെ അരുളിച്ചെയ്തിരിക്കുന്നു. ദൃഷ്ടമാത്രത്താൽ പാപസഞ്ചയത്തേയും ദുഃഖത്തേയും നശിപ്പിക്കുന്ന ആ ഗിരിയുടെ ഉത്തരശിഖരത്തിൽ മനുഷ്യസഞ്ചാരത്തിന്നു ദുസ്സാദ്ധ്യമായും, കീഴ്ക്കാന്തൂക്കായും വൃക്ഷങ്ങളാൽനിബിഡമായും, വന്യമൃഗപക്ഷിസഞ്ചയങ്ങളാൽ ചുററപ്പെട്ടതുമായ, ഒരു ശീതളപ്രദേശമുണ്ട്. അവിടെ ബ്രഹ്മാണ്ഡരൂപത്തിൽ

സൎവ്വദിക്കിലും വ്യാപിച്ചുകൊണ്ടിരിക്കുന്ന ഛായയോടുകൂടിയതും, സൂൎയ്യസഞ്ചാരത്താൽ യാതൊരു മാററമില്ലാത്തതും, ദേവമാനുഷന്മാർ ഒരുപോലെ ആശ്ചൎയ്യപ്പെടുന്നതുമായ, ഒരുതരം വടവൃക്ഷം സ്ഥിതിചെയ്യുന്നു. നെററിയിൽ ത്രിപുണ്ഡ്രം, കസ്തൂരി, മാററു പുഷ്പമാല, അരയിൽ കൌപീനം, ശിരസ്സിൽ സൎപ്പരാജൻ, ചന്ദ്രക്കല ഇവകൾ ധരിച്ചുംകൊണ്ടു മുൻപറഞ്ഞ ദിവ്യതരുച്ഛായയിൽ, സാക്ഷാൽ ശിവനായ അരുണഗിരീശ്വരൻ, ഒരു മഹായോഗിയുടെ രൂപത്തിൽ, ജ്ഞാനപ്രകാശത്തോടെ, ദേവഗണങ്ങളാലും ഋഷീശ്വരന്മാരാലും പൂജിതനായിട്ട് ലോകാനുഗ്രഹാൎത്ഥം എന്നും സ്ഥിതിചെയ്യുന്നു

**പൎവ്വതോപരിയുള്ള വിശേഷങ്ങൾ.** മററു ശൈലങ്ങൾപോലെ ഇത് വൃക്ഷങ്ങളും വന്യമൃഗങ്ങളും നിറഞ്ഞ ഒരു ഭയങ്കരവനമല്ല. മിക്ക സ്ഥലങ്ങളും, ശാന്തമായിരുന്ന് തപസ്സുചെയ്യാൻ തക്ക പ്രദേശങ്ങളാണെന്നു, ഏതു സന്ദൎശകനും ബോദ്ധ്യപ്പെടുന്നതാകുന്നു. സാധാരണ പൎവ്വതങ്ങളിന്മേൽ, കയറി ചെല്ലുന്തോറും ഭയവും പരിഭ്രമവുമുണ്ടാകുന്നതിന്നു പകരം, ഈ പൎവ്വതത്തിന്മേൽ സഞ്ചരിക്കുന്തോറും ഭക്തിയും ആനന്ദവുമാണുണ്ടാകുന്നത്. ഇത് വളരെ വലിയ ഒരു ഗിരിയല്ല. ഇതിലെ അത്യുന്നതശിഖരത്തിന്നു, മൂന്നു മൈൽ പൊക്കമുണ്ടാകും. ശ്രീമഹാഭാഗവതത്തിൽ, ഭഗവാൻ ഉദ്ധവൎക്കും മററും ചെയ്ത ഉപദേശങ്ങളിൽ, സിദ്ധി പൂൎത്തിയാക്കുവാൻ ശ്രീ ബദരീനാഥത്തിൽ ചെന്നു തപസ്സുചെയ്യാൻ ആജ്ഞാപിച്ചിട്ടുണ്ട്. ആ പാ

വനസ്ഥലം, നരനാരായണന്മാർ മുതൽ അനേകം ദിവ്യ ന്മാരുടേയും യോഗീശ്വരന്മാരുടേയും, തപസ്ഥലമായതു കൊണ്ടും, ആ ദിവ്യശരീരികളുടെ സാന്നിദ്ധ്യം സദാ അ വിടെ ഉള്ളതുകൊണ്ടും, അങ്ങിനെ ആജ്ഞാപിച്ചതാകുന്നു. അപ്രകാരം, അരുണഗിരിയും അനാദികാലം മുതൽ, സാ ക്ഷാൽ ശിവന്റേയും ദേവന്മാരുടേയും സിദ്ധന്മാരുടേയും വാസസ്ഥലമാകുന്നു. പുരാതനകാലം മുതൽക്കെ, ഭാരത ത്തിലെ പല ദിക്കുകളിൽനിന്നും ഭക്തന്മാർ ആ ഗിരിയിൽ വന്നു തപസ്സുചെയ്തു് ദിവ്യശരീരികളായി, ഭക്താനുഗ്രഹാ ർത്ഥം, ഇന്നും അവിടെ സ്ഥിതിചെയ്യുന്നുണ്ട്. ഇപ്പോഴും ആ പുണ്യഭൂമി, പലസ്ഥലങ്ങളിൽനിന്നും, ഭക്തന്മാരെ ആ കർഷിക്കുന്നതുമുണ്ട്. തപസ്വികൾക്ക് സ്നാനപാനാദികൾ ക്കുവേണ്ട നിർമ്മലജലം നൽകുന്ന എത്രയോ തീർത്ഥങ്ങളും പ്രകൃത്യാലുള്ള ഗുഹകളും ആശ്രമങ്ങളും പർവ്വതോപരി ധാരാളം കാണുന്നുണ്ട്. എവിടെ ചെന്നാലും, ശാന്തതയും ഭക്തിയും സന്ദർശകന്റെ മനസ്സിൽ സ്വതെ ഉണ്ടാകുന്നു. അവിടെ തപസ്സുചെയ്ത വജ്രാംഗദപാണ്ഡ്യൻ, കലാധരൻ മുതലായ രാജർഷികളുടെ കഥ പുരാണപ്രസിദ്ധമാണല്ലൊ. പർവ്വതോപരിഭാഗവും, പരിസരങ്ങളും, ഏകാന്തമായ ധ്യാ നത്തിന്നു വളരെ സൌകര്യമുള്ളവയാകുന്നു. മുൻപറഞ്ഞ ഗുഹകളിലും മററും ഇന്നും ഭക്തന്മാർ അധിവസിച്ച് തപ സ്സുചെയ്യുന്നതുമുണ്ട്. വായനക്കാരുടെ അറിവിന്നായി മേൽ പറഞ്ഞ ഗുഹകളിൽ പ്രധാനങ്ങളായവയെ പററി ചുരുക്ക ത്തിൽ വിവരിക്കാം

**നമശ്ശിവായഗുഹ.** ഇത് മഹായോഗിയായ ഗുഹനമശ്ശിവായർ എന്ന മഹാത്മാവ് തപസ്സുചെയ്തു, മോക്ഷം പ്രാപിച്ച ദിവ്യസ്ഥലമാകുന്നു. കർണ്ണാടകദേശീയനായ ആ സിദ്ധൻ കലിയുഗം 44-ാംനൂററാണ്ടിൽ, തന്റെ ശിഷ്യനും പിന്നീട്, ഗുരുനമശ്ശിവായർ, എന്ന പ്രസിദ്ധനമായ ഭക്തനോടുകൂടി, അനേകകാലം അവിടെ തപസ്സുചെയ്തിട്ടുണ്ട്. ഇതിന്റെ വടക്ക്, തിരുമുലൈപ്പാൽ തീർത്ഥവും, ആശ്രമങ്ങളും, പടിഞ്ഞാറ് വിരൂപാക്ഷഗുഹ, ശ്രീപാദതീർത്ഥം, മുതലായവയും സ്ഥിതിചെയ്യുന്നു.

**വിരൂപാക്ഷഗുഹ.** ഇതു് മല്ലികാർജ്ജുനം എന്ന ദേശക്കാരനും വിരൂപാക്ഷദേവൻ എന്ന പേരുമുള്ള ഒരു യോഗീശ്വരൻ തപസ്സുചെയ്ത ദിവ്യ ഗുഹയാകുന്നു. യോഗാഗ്നിയിൽ ദഹിപ്പിച്ചതും, ഇപ്പോഴും അവിടെ കാണുന്നതുമായ ആ യോഗിവര്യന്റെ വിഭൂതിരൂപമായ ദേഹത്തെ ഇന്നും പൂജിച്ചുവരുന്നു.

**സ്കന്ദാശ്രമം.** പർവ്വതമദ്ധ്യത്തിലുള്ളതും പരമാനന്ദകരവുമായ ഈ ആശ്രമത്തിൽ സ്കന്ദപ്പർ എന്ന ഈശാനജ്ഞാന ദേശികർ, മുതലായ യോഗികൾ, തപസ്സുചെയ്തു് സിദ്ധി സമ്പാദിച്ചിട്ടുണ്ട്. പ്രകൃത്യാലുള്ള ഈ ഗുഹയെ, ഇയ്യിടെ പരിഷ്കരിച്ച് മനോഹരമായ ഒരാശ്രമമാക്കിട്ടുണ്ട്. എല്ലാ ആശ്രമങ്ങളിലും തീർത്ഥമുണ്ടെങ്കിലും, ഭക്താനുഗ്രഹാർത്ഥം ഗംഗാധരൻ അയക്കുന്നതൊ എന്നു തോന്നുമാറ്, സ്വർഗ്ഗംഗാജലത്തിന്നു സമമായ തീർത്ഥം എല്ലാ കാലത്തും ഇവിടെ പ്രവഹിക്കുന്നു. പർവ്വതോപരി നദിയോ ചോല

യോ ഇല്ല. അതുകൊണ്ടു്, ഈ ഒഴുക്കിന്റെ ഉത്ഭവം അറി വാൻ കഴിയുന്നില്ല. ഒരു പാറയുടെ പിളപ്പിൽക്കൂടി സദാ നിർമ്മലജലം പ്രവഹിക്കുന്നതുമാത്രം കാണാം. ഇവിടെ ചെ ല്ലുന്ന ഏതു സന്ദർശകനും ആ മഹാത്മാക്കളുടെ സാന്നി ദ്ധ്യത്താൽ ആനന്ദാനുഭൂതി സ്വതെ ഉണ്ടാകുന്നു. സർവ്വ ദുഃഖഹരമായ ഒരു ദിവ്യചൈതന്യം സർവ്വദാ ഇവിടെ നട നം ചെയ്യുന്നു.

**ജടിനിഷൺമുഖയോഗിനി.** ഈ തപസ്വി നിയുടെ ജന്മഭൂമി, പാണ്ഡ്യരാജ്യമാകുന്നു. കന്യകയായിരി ക്കുമ്പോൾതന്നെ അരുണാചലേശ്വരന്റെ ആഹ്വാനം നി മിത്തം, വന്നു് നമശ്ശിവായഗുഹക്കു സമീപമുള്ള, മേൽപാറ ത്തെ പേരോടുകൂടിയ ഗുഹയിൽ, വളരെക്കാലം പഞ്ചാക്ഷ രം ജപിച്ചും, ദിനംപ്രതി ഗിരിപ്രദിക്ഷിണം കഴിച്ചും തപം ചെയ്തു് മോക്ഷം പ്രാപിച്ചതായി പറയുന്നു.

**ഈശാനജ്ഞാനദേശികർ.** സ്കന്ദപ്പദേശി കർ, എന്ന പേരോടുകൂടിയ ഈ യോഗീശ്വരൻ, ശ്രീചിദം ബരം മൌനിസ്വാമിയുടെ ശിഷ്യനായിരുന്നു. വേലൂർക്കാ രനായ അദ്ദേഹം, അരുണാചലേശന്റെ, അനുഗ്രഹത്താൽ ബാല്യത്തിൽതന്നെ, തിരുവണ്ണാമലയിൽ വന്നു് തപസ്സാ രംഭിക്കുകയും സ്കന്ദഗുഹയിലും മററും ഇരുന്നു്, നാല്പതുകൊ ല്ലത്തിലധികം തപസ്സുചെയ്തു്, മോക്ഷം സിദ്ധിച്ച മഹാ ത്മാവുമാകുന്നു. മലയിലെ നരികളുംകൂടി ഈ ദിവ്യനെ സ്നേ ഹിച്ചതായി ചരിത്രത്തിൽ കാണുന്നുണ്ടു്. അദ്ദേഹത്തി ന്റെ സമാധിസ്ഥലത്ത് ഇപ്പോൾ വലുതായ ഒരു മഠവും

സത്രവുമുണ്ട്. മഠംവകയായി വലിയസ്വത്തുമുണ്ട്. ശിഷ്യ പാരമ്പര്യംവഴിക്ക് മഠാധിപത്യം വഹിച്ചു വരുന്നു.

**കേരളീയമഠം.** ഇതു് മലയുടെ മുകളിൽ, മുലൈപ്പാൽ തീർത്ഥത്തിന്നു സമീപം, ശാന്തമായ സ്ഥലത്ത് വളരെക്കാലം മുമ്പ്, ചില കേരളീയഭക്തന്മാർ നിർമ്മിച്ച മനോഹരമായ ഒരാശ്രമമാകുന്നു. ഇവിടെ സ്നാനപാനാദികൾക്കു എപ്പോഴും പരിശുദ്ധജലം കിട്ടുന്ന തീർത്ഥങ്ങളുണ്ട്. ആനന്ദകരമായ ഈ ആശ്രമത്തിൽ, കേരളഭക്തന്മാരും മററും സ്ഥിരമായി താമസിച്ചു്, തപസ്സ്, ആരാധന മുതലായവ ഇന്നും നടത്തിവരുന്നു. മേൽപറഞ്ഞവകൾ പുറമെ, ഭക്തന്മാർ തപസ്സുചെയ്ത അനവധി സ്ഥലങ്ങളും അവരുടേ സമാധികളും പർവ്വതപരിസരങ്ങളിൽ കാണുന്നുണ്ട്.

**ഗിരിപ്രദക്ഷിണം.** ശിവരൂപമായി സ്ഥിതിചെയ്യുന്ന ഈ പാവനഗിരിയെ പ്രദക്ഷിണം ചെയ്യുന്നത് മഹത്തായ ഒരു പുണ്യകർമ്മമാണെന്നും, ദേവന്മാരും ഋഷികളുംകൂടി അദൃശ്യരായി എപ്പോഴും അങ്ങിനെ ചെയ്യുന്നുണ്ടെന്നും, അരുണാചലമാഹാത്മ്യത്തിൽ, വളരെ വിസ്തരിച്ചു പറയുന്നു. അരുണാചലേശ്വരക്ഷേത്രത്തിൻെറ, കിഴക്കെ ഗോപുരത്തിൽനിന്ന് എട്ടുനാഴിക ചുററളവുള്ള ഈ പർവ്വതത്തിൻെറ ചുററും, വിശാലമായ പ്രദക്ഷിണമാർഗ്ഗം, പുരാതനകാലം മുതൽക്കുണ്ട്. പ്രദക്ഷിണം ചെയ്യുന്ന ഭക്തൻ സ്നാനംചെയ്തു നിർമ്മലവസ്ത്രവും ഭസ്മരുദ്രാക്ഷങ്ങളും ധരിച്ച്, ഈശ്വരൻെറ പുണ്യനാമങ്ങളൊ സ്തോത്രങ്ങളൊ

ഭക്തിയോടെ ഉച്ചരിച്ചുംകൊണ്ടു്, ഏററവും മന്ദമായി സഞ്ചരിക്കണം. പ്രദക്ഷിണപന്ഥാവിൻെറ ചുററും, മനോഹരങ്ങളും കൃഷ്ണശിലാനിൎമ്മിതങ്ങളുമായ മുപ്പതോളം ശിവക്ഷേത്രങ്ങളും തീർത്ഥങ്ങളും ഭക്തന്മാൎക്കധിവസിക്കുവാനുള്ള മണ്ഡപങ്ങളും മററും കാണാം. ആ ക്ഷേത്രങ്ങളിൽ ഇന്നും പൂജ നടത്തിവരുന്നതായി കാണുന്നു. പൎവ്വതോപരിയായും, പ്രദക്ഷിണപന്ഥാവിലും മററും കൂടി, മുന്നൂററമ്പതു പുണ്യതീർത്ഥങ്ങളുണ്ടു്. പ്രദക്ഷിണമാൎഗ്ഗത്തിലെ ക്ഷേത്രങ്ങളിൽ അഷ്ടദിക്പാലന്മാർ, സൂൎയ്യചന്ദ്രന്മാർ അംബരീഷൻ, ഗൌതമൻ, ദുൎവ്വാസാവ് മുതലായവർ പൂജിച്ച ക്ഷേത്രങ്ങളെ ഏററവും ദിവ്യങ്ങളായി വിചാരിച്ചുവരുന്നു. പ്രദക്ഷിണമാൎഗ്ഗമദ്ധ്യേ, 'ആദി അണ്ണാമലക്ഷേത്രം' എന്നു വേറെ ഒരു ദിവ്യക്ഷേത്രമുണ്ടു്. ഇതിൻെറ അധോഭാഗത്തു കൂടി സമീപത്തുള്ള അരുണാചലംവരെ ദീൎഘമുള്ളതായി വലിയ ഒരു ഗുഹയുണ്ടെന്നും അതിന്നകത്തു അനേകം യോഗീശ്വരന്മാർ ഇന്നും തപസ്സുചെയ്യുന്നതായി വിശ്വസിച്ചും വരുന്നു.

ഈശ്വരൻെറ പുണ്യനാമങ്ങളും സ്തോത്രങ്ങളും ഉച്ചരിച്ചും മന്ദമായി സഞ്ചരിച്ചും നമസ്കരിച്ചും മററും പ്രദക്ഷിണം ചെയ്യാറുണ്ടു്. ഇവയിൽ നമസ്കാരപ്രദക്ഷിണം വളരെ മുഖ്യമായതാകുന്നു. നമസ്കരിച്ചുംകൊണ്ടു് എട്ടു നാഴിക സഞ്ചരിക്കുവാൻ ഒരു ദിവസത്തിൽ സാധിക്കാത്തതിനാൽ, ദിവസംതോറും എത്തിയ സ്ഥലം അടയാളം വെക്കുകയും, പിറെറന്നാൾ പുനരാവൎത്തിക്കയും ചെയ്യുന്നു. ഓരോ ആഴ്ചയിലും പ്രദക്ഷിണം ചെയ്യുന്നതിന്നു പ്രത്യേക

മായ ഫലമുണ്ട്. വായനക്കാരുടെ അറിവിന്നായി ആ പ്ര മാണം ചുരുക്കമായി ഇവിടെ വിവരിക്കുന്നു.

ശിവഃ

1. യഃ കരോതി നരോഭ്രമൈൗ സൂൎയ്യവാരെ പ്രദക്ഷിണം
സ സൂൎയ്യമണ്ഡലംഭിത്വാ മുക്തഃ ശിവപുരം വ്രജേൽ.
2. സോമവാരെ നരഃ കുൎവ്വൻ അരുണാദ്രിപ്രദക്ഷിണം
അജരാമരതാംപ്രാപ്യൊ നാസൌമ്യൊ ഭവതിക്ഷിതൌ.
3. ഭൌമവാരെ നരഃ കുൎവ്വൻ അരുണാദ്രിപ്രദക്ഷിണം
ആനൃണ്യമഖിലംപ്രാപ്യ,സാൎവ്വഭൌമൊ ഭവേൽധ്രുവം
4. ബുധവാരെ നരഃ കുൎവ്വൻ ശോണാദ്രീശപ്രദക്ഷിണം
സൎവ്വജ്ഞതാ മനുപ്രാപ്തഃ സവാചാംപതിതാമിയാൽ.
5. ഗുരുവാരെ നരഃ കുൎവ്വൻ സൎവ്വദേവനമസ്കൃതം
പ്രദക്ഷിണേന ശോണാദ്രെ സ തു ലോകഗുരുൎഭവേൽ.
6. ഭൃഗുവാരെ നരഃ കുൎവ്വൻ അരുണാദ്രി പ്രദക്ഷിണം
സമ്പ്രാപ്യ മഹതീം ലക്ഷ്മീം ലഭതെ വൈഷ്ണവം പദം.
7. മന്ദവാരെ നരഃ കൃത്വാ ശോണാദ്രീശപ്രദക്ഷിണം
വിമുക്തൊ ഗ്രഹപീഡാഭിഃ സവിശ്വവിജയീഭവേൽ.
8. മൽപ്രദക്ഷിണകൎത്തൄണാം ജായന്തെ സതതം ശുഭാഃ.
മമപ്രദക്ഷിണം കൃത്വാ മുച്യന്തെ സൎവ്വ ദുഷ്കൃതൈഃ

**സാരം**:—ഓരൊ ദിവസത്തിലുള്ള പ്രദക്ഷിണഫലങ്ങളെ പറയുന്നു. ഞായറാഴ്ചതോറും ഭക്തിയോടെ എന്നെ പ്രദക്ഷിണം ചെയ്യുന്ന ഭക്തൻ സൂൎയ്യമണ്ഡലം കടന്നു്, ശിവപുരത്തിൽ (കൈലാസത്തിൽ) ചെല്ലുന്നു. തിങ്കളാഴ്ചതോറും പ്രദക്ഷിണം ചെയ്യുന്ന ആൾ പരമഭക്തനായും

അരോഗദൃഢഗാത്രനായും ഭവിക്കുന്നു. ചൊവ്വാഴ്ചതോറും പ്രദക്ഷിണം ചെയ്യുന്ന ഭക്തൻ ഋണം, ദാരിദ്ര്യം എന്നിവ കൂടാതെ ചക്രവത്തിയായിതീരുന്നു. ബുധനാഴ്ചതോറും ശോണാദിപ്രദക്ഷിണം ചെയ്യുന്ന പുണ്യവാൻ, സർവ്വജ്ഞനായും വ്യാഴാഴ്ച ഭക്തിയോടെ അരുണാചലപ്രദക്ഷിണം ചെയ്യുന്നാറം, ലോകഗുരുവായും ഭവിക്കുന്നു. ശുക്രവാരത്തിൽ പ്രദക്ഷിണം ചെയ്യുന്നാറം മഹാഐശ്വര്യവാനായി വിഷ്ണുപദം പ്രാപിക്കുകയും, മന്ദവാരത്തിൽ പ്രദക്ഷിണം ചെയ്യുന്നാറം, സകല ഗ്രഹപ്പിഴയിൽനിന്നും രക്ഷപ്പെട്ട്, വിശ്വവിജയിയായും ഭവിക്കുന്നു. എന്നെ പ്രദക്ഷിണം ചെയ്യുന്ന എല്ലാവക്കുമുള്ള ദുഷ്കൃതങ്ങറം നശിച്ച്, ശുഭങ്ങറം ലഭിക്കുന്നു. പ്രദക്ഷിണമാർഗ്ഗത്തിൽകൂടി അനേകം ഭക്തന്മാർ, ശംഖനാദം ഗാനനൃത്തങ്ങറം മുതലായവ ചെയ്തുംകൊണ്ട് ദിവാരാത്രം സഞ്ചരിക്കുന്നു.

**അരുണാചലേശ്വരക്ഷേത്രം.** മുൻ വിവരിച്ചതിൽനിന്നു ഈ ക്ഷേത്രം ഉണ്ടാകുവാനുള്ള ആദികാരണത്തെപ്പററി വായനക്കാക്ക് സാമാന്യജ്ഞാനം ഉണ്ടാകുവാൻ വഴിയുണ്ട്. ഒരു മൈൽ ചുററളവുള്ളതും, കൃഷ്ണശിലാനിമ്മിതവുമായ ഈ മഹാക്ഷേത്രത്തിലെ ആശ്ചര്യങ്ങളെപ്പററി മാത്രം ഒരു പുസ്തകം എഴുതുവാനുണ്ടാകും. ഇതു സാധാരണ ഒരു സന്ദർശകൻെറ ദൃഷ്ടിക്ക്, ക്ഷേത്രരൂപേണയുള്ള വലിയ ഒരു കോട്ടയായി തോന്നാം. മധുര, ശ്രീരംഗം മുതലായ സ്ഥലങ്ങളിലെ, കൃഷ്ണശിലാ നിമ്മിതങ്ങളായ ചെഗോപുരങ്ങറംക്കും ഇതിനും തമ്മിൽ അധികവ്യത്യാസമില്ല. കൽത്തൂണ

കളിലുംമററും കൊത്തിയുണ്ടാക്കിയ മനോഹരവിഗ്രഹങ്ങൾ ആയിരക്കാൽമണ്ഡപം മുതലായവ ഇവിടെയുമുണ്ട്. ക്ഷേത്രത്തിന്നകത്തും നാലമ്പലത്തിലെ ഭിത്തികൾക്കുള്ളിലും, തീൎത്ഥങ്ങൾ പുഷ്പത്തോട്ടങ്ങൾ, ഭക്തന്മാൎക്ക ശാന്തമായിരിക്കുവാനുള്ള സ്ഥലങ്ങൾ, മുതലായവ കാണുന്നു. ക്ഷേത്രത്തിലെ, നാലു പ്രവേശനദ്വാരങ്ങളിലും പൎവ്വതാകാരങ്ങളായ ഗോപുരങ്ങൾ ആകാശത്തിലേക്കു മുരമ്പിനിൽക്കുന്നു. അവയിലെ ഒന്നിന്നു 220 അടി ഉയരമുണ്ടത്രെ. ഇവയുടെ മദ്ധ്യേ അരുണാദ്രിനാഥന്റെയും ജഗദമ്മയുടെയും ക്ഷേത്രങ്ങൾ ശോഭിക്കുന്നു. രാത്രികാലങ്ങളിൽ ചെറിയ വിദ്യുൽദീപസമൂഹങ്ങൾ പ്രകാശിക്കുന്നതു കണ്ടാൽ, അരുണാചലനാഥന്റെ ശിരോലങ്കാരമായി ശോഭിക്കുന്ന ശൎവ്വരീശന്റെ ചുററും പ്രകാശിക്കുന്ന നക്ഷത്രങ്ങളൊ എന്നു തോന്നും.

കേരളത്തിലും ഇവിടങ്ങളിലുമുള്ള ക്ഷേത്രങ്ങളിൽ നടത്തിവരുന്ന ആരാധനകളിലെ പ്രധാനഭാഗങ്ങൾക്ക്, അധികവ്യത്യാസമില്ലെങ്കിലും, ചില ചടങ്ങുകൾക്ക് വ്യത്യാസങ്ങളുണ്ട്. ദശരാത്രംകൊണ്ടവസാനിക്കുന്ന, മഹത്തായ കാൎത്തികോത്സവത്തിന്നു പുറമെ കൊല്ലത്തിൽ പലെ അവസരങ്ങളിലും പതിവായി ഉത്സവാഘോഷങ്ങൾ, നടത്തിവരുന്നുണ്ട്. ദിവസംതോറും, അരുണാചലേശ്വരനും ഭഗവതിക്കും ചെയ്യുന്ന ആരാധനകൾതന്നെ, ഒരു ഉത്സവപ്രായമാകുന്നു. ഭക്തിരസപ്രധാനങ്ങളായ, ഭജന, സംഗീതം, നൃത്തം, സ്തുതി, മുതലായവയും, ആ സമയത്തുണ്ടാകുന്നതുകൊണ്ട്, ക്ഷേത്രസന്ദൎശനം പണ്ഡിതന്റെയും പാമരന്റെയും മനസ്സിൽ ഒരുപോലെ ഭക്തിയെ ജനിപ്പിക്കുന്നു. അനിൎവ്വാ

ച്യമായ ഒരു ശുദ്ധ ചൈതന്യം ആ മഹാസ്ഥലത്തിൽ എപ്പോഴും അധിവസിക്കുന്നു. ലോകാണ്ണവത്തിൽ കുടുങ്ങി, മറുകര കാണാതെ ഉഴലുന്ന ഏതു സന്ദശ്കൻെറയും, മ്ലാനഹൃദയത്തിൽ, ആ നിമ്മലശക്തി ബലാൽ കടന്ന് അദ്ദേഹത്തിൻെറ മനസ്സിനെ ശുദ്ധിചെയ്ത് നിത്യാനന്ദകരമായ മറെറാരു ലോകത്തേക്കു നയിക്കുന്നു.

ഈ ഗിരിക്ഷേത്രങ്ങളുടെ ഉത്ഭവത്തേയും, മഹത്വത്തേയും പററി പുരാണത്തിന്നനുസരിച്ച്, നാം അല്പം വിവരിച്ചുവല്ലൊ. ചരിത്രകാലത്ത് ഈ ക്ഷേത്രം മഹാ പ്രസിദ്ധന്മാരും, പരമഭക്തന്മാരുമായ വിജയനഗരരാജാക്കന്മാരുടെ അധീനത്തിലായിരുന്നു. വെള്ളാളരാജാക്കന്മാരായ കൃഷ്ണദേവരാജാ, പ്രബുദ്ധദേവരാജാ മുതലായ ശക്തന്മാർ 1450 മുതൽ വളരെകാലംഭരിച്ചിരുന്ന തിരുവണ്ണാമല എന്ന നഗരം മേൽപറഞ്ഞരാജാക്കന്മാർ ഭരിച്ചിരുന്ന, 'തൊണ്ടെമണ്ഡലം' എന്ന പ്രധാനസ്ഥലത്തിൽ ഉൾപ്പെട്ടതായിരുന്നു. ഭാരതത്തിലെ ദക്ഷിണാപഥത്തിൽ കുറെ നൂററാണ്ടുകൾക്കുമുമ്പ് ശൈവാരാധനയും, വൈഷ്ണവാരാധനയും വളരെ സ്പദ്ധയോടെ നടന്നുകൊണ്ടിരുന്നു. അതിൻെറ ഫലമായി, ഇരു കക്ഷിയിലും വളരെ ക്ഷേത്രങ്ങളും ആരാധനാകേന്ദ്രങ്ങളും ഉണ്ടായിട്ടുണ്ടു. ശൈവാരാധനാകേന്ദ്രങ്ങളിൽ അരുണാചലം വളരെ പ്രധാനമായ ഒന്നാകുന്നു. ഈ മഹാക്ഷേത്രത്തിൻെറ പരിസരങ്ങളിൽ, ചിദംബരം, തിരുവാലൂർ, തൃക്കേദാരം, വൃദ്ധാചലം, മല്ലികാജ്ജുനം, തൃക്കാളഹസ്തി, കാഞ്ചീപുരം മുതലായ ദിവ്യ

ക്ഷേത്രങ്ങൾ സ്ഥിതിചെയ്യുന്നു. ഭാരതത്തിൽ മഹാക്ഷേത്രങ്ങൾ, പലേടങ്ങളിലും നാനാപ്രകാരങ്ങളായി ഉണ്ടെങ്കിലും, ഗിരിക്ഷേത്രങ്ങൾക്ക് ഒരു പുരാതനത്വവും മഹിമയും പ്രത്യേകമായുണ്ടെന്ന് പുരാണങ്ങളിൽനിന്ന് വെളിവാകുന്നു. വിശേഷിച്ച്, അരുണാചലത്തിന് ഹിമാലയത്തിനേക്കാൾ പുരാതനത്വമുണ്ടെന്നും, അതു പണ്ട് അന്തർദ്ധാനം ചെയ്തതായി പറയുന്ന 'ലെമൂറിയ' എന്ന ഭൂഭാഗത്തിന്റെ ഒരംശമായിരിക്കാമെന്നും, ആ ഗിരി ലോകചരിത്രാരംഭത്തിനും എത്രയൊ മുമ്പുണ്ടായിരുന്ന 'സൌരിയൻസ്സ്'ന്റെ കാലത്തിന്നും മുമ്പു സ്ഥിതിചെയ്തിരുന്നു എന്നും ഒരു അമേരിക്കൻ ഭൂഗർഭശാസ്ത്രജ്ഞൻ കണ്ടുപിടിച്ചതായി മിസ്റ്റർ പാൾബ്രണ്ടൻ എന്ന ഗ്രന്ഥകർത്താവ് അഭിപ്രായപ്പെട്ടിരിക്കുന്നു.

എന്നാൽ, മേൽപറഞ്ഞ പാവനഗിരി, അനാദികാലം മുതൽക്കെ, ഭാരതത്തിലെ നാനദിക്കുകളിൽനിന്നും ഭക്തന്മാരെ ആകർഷിക്കാറുണ്ടെന്ന് മുൻവിവരിച്ചുവല്ലൊ. അങ്ങിനെയുള്ള ആഹ്വാനം നിമിത്തം, ബാല്യത്തിൽതന്നെ അരുണാചലത്തിൽ വന്ന്, പർവ്വതത്തിന്മേലും ക്ഷേത്രത്തിലും മറവുമായി നാല്പതുകൊല്ലത്തിലധികം തപസ്സ് ചെയ്ത്, ജീവൻമുക്തനും, ഇപ്പോഴും ലോകാനുഗ്രഹാർത്ഥം അധിവസിക്കുന്ന പരമഹംസനും, ലോകഗുരുവുമായ, ശ്രീ ഭഗവാൻ രമണമഹർഷി പൂജ്യപാദരുടെ പാവനചരിതാമൃതലവത്തെ അജ്ഞനായ ഞാൻ വിവരിക്കുവാൻ ശ്രമിക്കുന്നു.



അദ്ധ്യായം 2.

# ഒരു സിദ്ധൻ.

——:o:——

യദാ യദാഹി ധൎമ്മസ്യ ഗ്ലാനിൎഭവതി ഭാരത
അഭ്യുത്ഥാനമധൎമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധൎമ്മസംസ്ഥാപനാൎത്ഥായ സംഭവാമി യുഗെയുഗെ.

സാരം:—അല്ലയോ ഭാരത! എപ്പോഠം ധൎമ്മത്തിന്നു ക്ഷയവും അധൎമ്മത്തിന്നു ഉന്നതിയും ഉണ്ടാകുന്നുവോ അപ്പോഠം ഞാൻ രൂപം ധരിക്കുന്നു. സജ്ജനങ്ങളെ രക്ഷിക്കുവാനും ദുൎജ്ജനങ്ങളെ നശിപ്പിച്ച് ധൎമ്മം സ്ഥാപിക്കുവാനും യുഗംതോറും ഞാൻ അവതരിക്കുന്നു.

എന്തൊന്നു ദൎശിക്കുവാനായിട്ടു നിങ്ങഠം
ബഹിൎഗ്ഗന്തുമുദ്യുക്തരായി ഭവിച്ചീടുന്നിതിപ്പോഠം
സുവൎണ്ണരത്നോജ്ജ്വലദിവ്യവസ്ത്രാദികളാൽ
വിളങ്ങും മഹാജനം രാജധാനിയിലെല്ലൊ
പിന്നെന്തിനായിക്കൊണ്ടു പുറത്തുപോന്നു നിങ്ങഠം
ശാന്തനായൊരു സിദ്ധൻ തന്നെ ദൎശിക്കുവാനൊ
അങ്ങിനെതന്നെ, എന്നാലൊരുസിദ്ധൻ മാത്രവുമല്ല
ദിവ്യനായൊരുയോഗിവൎയ്യനെന്നറിഞ്ഞാലും.

തിരുവണ്ണാമലയുടേയും ക്ഷേത്രത്തിൻേറയും ഉത്ഭവങ്ങളേയും മററും കുറിച്ച് ഒന്നാമദ്ധ്യായത്തിൽ വിവരിച്ചുവല്ലൊ അസ്ഥലം ഇപ്പോഴത്തെ വടക്കൻ ആൎക്കാട്ടു ജില്ലയുടെ ചെറിയ ഒരു കോണിൽ സ്ഥിതിചെയ്യുന്നു. ഓരോ

സ്ഥലത്തിന്നും, അവിടെയുള്ള ജനതക്കും കാലഭേദത്താൽ അനേകമാററങ്ങൾ സിദ്ധിച്ചതായി നാം കാണുന്നുണ്ട്. എന്നാൽ അരുണാചലപ്രാന്തങ്ങളിൽ ആവക മാററങ്ങൾ വളരെ കുറയും. ഇവിടെയുള്ള ജനങ്ങൾ അരുണാചലേശ്വരന്റെ സാന്നിദ്ധ്യത്താൽ,

"ശീതളവിവിക്താദിഗുണങ്ങൾ തേടീടുമ-
ഭ്രധരസാനുവിങ്കൽ യാതൊരാരവമെന്യേ
ശാന്തരായി സമചിത്തദാനശീലരാമവർ
ശാന്തമാമരുണാചലസീമ്നിയിൽ വസിക്കുന്നു."

മേൽ വിവരിച്ച ഗുണങ്ങളോടുകൂടിയ ആ നാട്ടുകാർ ഭക്തന്മാരായി കാലയാപനം ചെയ്യുന്നു.

കാർത്തികമഹോത്സവകാലത്തു്, ഭാരതത്തിലെ നാനാദിക്കുകളിൽനിന്നും അസംഖ്യം ജനങ്ങളും, ഭക്തന്മാരും ദർശനത്തിന്നായി അവിടെ എത്താറുണ്ട്. പർവ്വതശിഖരത്തിൽ വളരെ കാലമായി വെച്ചിട്ടുള്ള ഗോളാകാരമായി വളരെ വലിയ ഒരു താമ്രഭാജനത്തിൽ ന്തുറൊ അതിൽ അധികമൊ പറ നെയ്യും കർപ്പൂരവും ഇട്ടു, ഈശ്വരപൂജക്കുശേഷം കത്തിക്കുന്നതിന്നാകുന്നു കാർത്തികദീപമെന്നു പറയുന്നതു. ഈ ദീപം കൊല്ലന്തോറും വൃശ്ചികമാസത്തിലെ കാർത്തിക നക്ഷത്രദിവസം സന്ധ്യാസമയം ജ്വലിപ്പിക്കുന്നു. ഇതിന്നു് ഒമ്പതുദിവസം മുമ്പുതന്നെ അനേകവിധ അലങ്കാരങ്ങളോടുകൂടി ക്ഷേത്രത്തിൽ പൂജനടത്തുകയും, വിശേഷപ്പെട്ട പലവിധ വാഹനങ്ങളിൽ ദിവസംതോറും ദേവനെ എഴുന്നെള്ളിക്കുകയും ചെയ്യുന്നു. ഈ ദീപം വളരെ ദിവസം കത്തും.

പര്വ്വതോപരിയാകയാൽ വളരെ യോജന ദൂരെയുള്ളവക്കു കൂടി കാണ്മാനും കഴിയും. മേൽപറഞ്ഞ മഹോത്സവം അഞ്ചാംദിവസം മുതൽ അവിടെ വലിയ ഒരു കന്നുചന്ത നടത്തിവരുന്നു. അരുണാചലേശ്വരക്ഷേത്രത്തിൽ അപ്പോൾ നടത്തിവരുന്നവയും ഭക്തിവദ്ധകങ്ങളുമായ ആരാധന, അലങ്കാരം, എഴുന്നെള്ളത്തുകൾ, കരിമരുന്നുപ്രയോഗം മുതലായവ കണ്ടാനന്ദിപ്പാനും കന്ന് കൊള്ളക്കൊടുക്കകളും മററുമായി അവിടെ വന്നുചേരുന്ന അസംഖ്യം ജനങ്ങൾ റോഡുകളിലും തെരുവുകളിലും രാവും പകലും നിറഞ്ഞിരിക്കും. ക്ഷേത്രം, കന്നുചന്ത, പാലിതീത്ഥകരയിലെ പുഷ്പവാടി ഇവിടങ്ങളിൽ മററു സ്ഥലങ്ങളിലെക്കാൾ പ്രായേണ അധികം തിരക്കുണ്ടാകുന്നു. ക്ഷേത്രത്തിലും കന്നുചന്തയിലും ജനത്തിരക്കുണ്ടാകുവാനുള്ള കാരണം, മുൻപറഞ്ഞ സംഗതികൾകൊണ്ട് വായനക്കാർക്ക് ഊഹിക്കാമെല്ലൊ. എന്നാൽ അതിൽ അധികമായ ജനബാഹുല്യം പാലി തീത്ഥക്കരയിലെ പൂന്തോട്ടത്തിലും ഉണ്ടാകുവാൻ കാരണമെന്തെന്ന് നാം ചിന്തിക്കുക.

രമ്യമായ ആ പുഷ്പവനം ചെങ്കം എന്ന സ്ഥലത്തേക്കുപോകുന്ന നിരത്തിൻെറ അല്പം വടക്കോട്ടായി സ്ഥിതിചെയ്യുന്നു. ആ റോഡിൻെറ വടക്ക് സുദീഘം വ്യാപിച്ചു കിടക്കുന്ന, പാലിതീത്ഥജലം പടിഞ്ഞാറ്, വടക്ക്, കിഴക്ക് ഈ ഭാഗങ്ങളിൽകൂടി ആ തോട്ടത്തെ സ്പശിക്കുന്നു. തോട്ടത്തിൻെറ പുരോഭാഗത്തായി നിൽക്കുന്ന കേരം, ആമ്രം, കദളി, മുതലായ വൃക്ഷതൃണങ്ങൾ നിരത്തിൽനിന്ന് തോട്ട

ത്തിൻെറ അന്തർഭാഗത്തേക്കുള്ള ദൃഷ്ടിയെ മറക്കുന്നു. അവ ക്കപ്പുറത്തായി ഓലമേഞ്ഞ ചില പഴയ കുടിലുകൾ കാണാം. തോട്ടത്തിൻെറ ഒരററത്തായി ഓടിട്ട ചെറിയ ഒരു കെട്ടിടവുമുണ്ട്. പർവ്വതസാനുവിലെ ഈ തോട്ടത്തിൻെറ പരിസരത്തിലായി മർമ്മരശബ്ദത്തോടെ ഒഴുകുന്ന ചെറിയ ഒരു അരുവിയും ഉണ്ട്. ഈ വന്യാശ്രമത്തിൻെറ പൃഷ്ഠഭൂമിയായി വളരെ ഗംഭീരമായ അരുണാചലം സ്ഥിതിചെയ്യുന്നു. ആ ഭാഗത്തുകൂടി, ഗിരി ആശ്രമത്തെ ആദരിക്കുവാനെന്നപോലെ ക്രമേണ ചാഞ്ഞുവന്ന് പ്രകൃതിരമ്യമായ തൻെറ ശീതളവാപീതൃണസമൂഹം, വന്യപുഷ്പസഞ്ചയം മുതലായ മനോഹരവസ്തുക്കളോടുകൂടിയ മുഖത്തെക്കൊണ്ട് പ്രശാന്തമായ ആയാശ്രമത്തെ സ്പർശിക്കുന്നു. പ്രശാന്തത, പരമാനന്ദം എന്നും മററും ഒരു ലൌകികദൃഷ്ടിക്ക് ഗോചരമല്ലാത്തവിധത്തിൽ പ്രകൃതിരമണീയമായ ആ കോമളവദനത്തിൽ ഒരു കാലത്തും മാഞ്ഞുപോകാത്തവിധം വലിയ ലിപികളായി എഴുതീട്ടുണ്ട്. ആ പ്രദേശം മുതൽ ഉപരി ദൃഷ്ടിപതിക്കാത്ത സ്ഥലംവരക്കും ആ ഗിരിയിൽ പരമമായ ശാന്തത സ്ഥിതിചെയ്യുന്നു. ആ പുണ്യഗിരി ക്രമേണ ഉയൎന്ന് അനന്തമായ ആകാശത്തേക്കു ലയിക്കുന്നു. ആ പാവനഭൂമി ഭയവിഹ്വലനും, മ്ലാനഹൃദയനുമായ ഏതൊരു സന്ദർശകനേയും അവിടേക്കു ആഹ്വാനംചെയ്ത് അദ്ദേഹത്തിൻെറ ഹൃദയത്തിന്ന് ഉന്മേഷം കൊടുത്ത് അവിടെയുള്ള ബ്രഹ്മാനന്ദം അനുഭവിക്കാറാക്കിത്തീർക്കുന്നു. ഈ ദിവ്യസ്ഥലം എത്രയോ ദൂരദിക്കിൽനിന്നുകൂടി ഭക്തന്മാരെ ആകർഷിക്കുന്ന കാന്തശക്തിയോടുകൂടിയതാകുന്നു.

ഈ പരിശുദ്ധദേശം പ്രശാന്തമായ ധ്യാനത്തിന്നും സമാധിക്കും എത്ര മനോഹരം? എന്ന് ഭക്തനായ ഒരു സന്ദർശകൻ അഭിപ്രായപ്പെടുന്നു. പക്ഷെ, കാർത്തികോത്സവം നടക്കുന്ന സമയം അവിടെ ശാന്തത കുറയുന്നു. നിരത്തിൽനിന്നു വടക്കുഭാഗത്തുള്ള ആശ്രമത്തിലേക്കായി പുരുഷന്മാരും സ്ത്രീകളും കുട്ടികളുമായി വലിയ ജനബാഹുല്യം അനസ്യൂതമായി പ്രവഹിക്കുന്നു. അവർ എന്തിന്നായി ആ ചെറിയ ആശ്രമത്തിലേക്കു പോകുന്നു എന്ന് നമുക്കു അന്വേഷിക്കുക. "ഇത്ര വർദ്ധിച്ച ജനബാഹുല്യം അതിശ്രദ്ധയോടും ഉൽകണ്ഠയോടും കൂടി ദിവസംപ്രതി ഇടവിടാതെ ധാരധാരയായി എങ്ങോട്ടു പോകുന്നു," എന്നു ഒരാൾ അവരോട് ചോദിച്ചാൽ "ഞങ്ങൾ സ്വാമിയെ ദർശിക്കുവാനും അദ്ദേഹത്തിൻെറ പാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്യാനും വേണ്ടി" എന്നവർ മറുപടി പറയും.

അവിടെ കാണുന്ന ഉയൎന്ന ഒരു തറയിന്മേൽ, മദ്ധ്യവയസ്സു കഴിഞ്ഞതും, ദേഹംകൊണ്ട് മദ്ധ്യഗാത്രനും കറുത്തു നല്ല നിറമാണെങ്കിലും സൂര്യാതപത്താൽ അല്പം മങ്ങിയ ദേഹകാന്തിയോടുകൂടി കൌപീനം മാത്രം ധരിച്ചു നഗ്നനും അമുണ്ഡിതശിരസ്സോടു കൂടിയതുമായ ഒരു ദേഹം വ്യാഘ്രചൎമ്മത്തിന്മേൽ പ്രശാന്തമായി ഏകാഗ്രദ്ധ്യാനത്തോടെ സ്ഥിതിചെയ്യുന്നതു കാണാം. അദ്ദേഹം ഒരു റൊമതത്വജ്ഞാനിയുടെ പ്രതിമപോലെ, പ്രസന്നമായും ചലനംകൂടാതെയും ഇരിക്കുന്നു. എന്നാൽ പ്രകാശമാനങ്ങളും നേർനോട്ടങ്ങളോടുംകൂടിയ അദ്ദേഹത്തിൻെറ നയനങ്ങൾ

പ്രത്യേകമായി ഏതൊന്നിനെയും ശ്രദ്ധിച്ചു നോക്കുന്നില്ല. ഈ ദേഹത്തിൻെറ പുരോഭാഗത്തായി അസംഖ്യം ജനങ്ങൾ ഇരുന്നും നിന്നും നമസ്കരിച്ചും സഞ്ചരിച്ചും ആ മഹാൻെറ ഉജ്വലങ്ങളായ കണ്ണുകളെ ശ്രദ്ധയോടും ഭക്തിയോടും ഇടക്കിടെ വീക്ഷിച്ചും ആനന്ദിക്കുന്നു. എന്നാൽ, ആ ദിവ്യൻെറ നേത്രങ്ങൾ നിമെഷോന്മേഷണം ചെയ്കയൊ, ശരീരം ചലിക്കുകയൊ സന്ദൎശകന്മാരെയൊ മററു വല്ല പദാൎത്ഥങ്ങളെയൊ നോക്കുകയൊ, യാതൊന്നും ചെയ്യുന്നില്ല. അദ്ദേഹത്തിൻെറ ലോചനങ്ങൾക്കു എത്രത്തോളം ചൈതന്യവും പ്രകാശവുമുണ്ടെന്നു നിങ്ങൾ പരിശോധിക്കാറുണ്ടൊ? അവയിൽ എത്രമാത്രം ശാന്തതയും, പ്രസന്നതയും ദൃഢതയും ലയിച്ചിരിക്കുന്നു? അവയെ നിങ്ങൾ മനസ്സിരുത്തി നോക്കുമ്പോൾ, അവ വളരെ അഗാധമായും, ഗാഢമായും ഉള്ള ഒരു തത്വാന്വേഷണത്തിലേക്കു നിങ്ങടെ മനസ്സിനെ ആകൎഷിക്കുന്നില്ലെ? ഇനിയും നിങ്ങൾ മനസ്സിനെ പ്രോത്സാഹിപ്പിച്ചും ദുഃഖചിന്തകൾക്കധീനമാക്കാതെയും, അവയെ ശ്രദ്ധിച്ചു നോക്കുന്നതായാൽ, നമ്മുടെ ലൌകികഹൃദയത്തിന്നു ഗോചരമല്ലാത്തതും വളരെ ഉന്നതിയിൽ സ്ഥിതിചെയ്യുന്നതുമായ സ്വൎഗ്ഗീയാനന്ദാനുഭൂതിയിലേക്കു, അവ നിങ്ങടെ മനസ്സിനെ ഹഠാൽ ആകൎഷിക്കുന്നില്ലെ? ലൌകികങ്ങളായ ആശാപാശങ്ങളിൽ പെട്ട് വലയുന്നവൎക്കും, ദൈവീക ചിന്തകളിൽ മനസ്സിന്നു സംസ്കാരം സിദ്ധിക്കാതെ ഉഴലുന്നവൎക്കും ആ ദൃഷ്ടികൾ പ്രശാന്തതയേയും നിശ്ചലാനന്ദത്തേയും നൽകുന്നു. നിരതിശയാനന്ദകരി

യായ പ്രകൃതിയുടെ നിൎമ്മലവദനാരവിന്ദത്തിൽക്കൂടി, സദാ സ്ഫുരിച്ചുകൊണ്ടിരിക്കുന്നതും സൎവ്വ ദുഃഖഹരവും, അനിൎവ്വാച്യവുമായ ആ പരമാനന്ദാമൃതം ആനയദളങ്ങളിൽനിന്നു്, അനൎഗ്ഗളമായി പ്രവഹിക്കുന്നു. അഹൊ! ആ അമൃതധാരി ഒരു ഭക്തന്റെ മനസ്സിന്നു് എന്തെല്ലാം നന്മകളെ ചെയ്യുമെന്നു അനുഭവംകൊണ്ടു മാത്രമെ അറിവാൻ കഴികയുള്ളു. സദാ നിശ്ചലസമാധിയിൽ ലയിച്ചിരിക്കുന്ന ഈ ദിവ്യപുരുഷൻ ആരെന്നും, മററു പല പ്രശ്നങ്ങളും അപ്പോൾ ആ സദൎശകന്മാരുടെയും ഭക്തന്മാരുടെയും മനസ്സിൽ ഉദിക്കുന്നു.

അധികം തിരക്കില്ലാതിരിക്കുവാൻവേണ്ടി ആ ദിവ്യന്റെ മുമ്പിലായി മുളകൊണ്ടു് ഒരു തടവുണ്ടാക്കീട്ടുണ്ടു്. ആ തടങ്ങലിൽനിന്നു് ഒരുവാര അകലെ പുരോഭാഗത്തായി അസംഖ്യം ജനങ്ങൾ വന്നു് ഭക്തിയോടെ നമസ്കരിക്കുകയും അവിടെ ഇരുന്നു് സാന്നിദ്ധ്യം അനുഭവിക്കുകയും ചെയ്യുന്നു. ജനങ്ങൾക്കു വന്നുപോകുവാനുള്ള വഴിമാത്രം ഒഴിച്ചു്, ബാക്കി പുരോഭാഗത്തുള്ള എല്ലാ സ്ഥലങ്ങളിലും അസംഖ്യം ജനങ്ങൾ തിരക്കിക്കൊണ്ടിരിക്കുന്നു. സ്വാമിദൎശനത്തിന്നു് ബദ്ധശ്രദ്ധരായ ഭക്തന്മാർ വീണ്ടും വന്നുകൊണ്ടു ഇരിക്കുന്നു. അവർ അദ്ദേഹത്തെ നമസ്കരിച്ചു്, നാളികേരം, പഴം, കൽക്കണ്ടു്, കർപ്പൂരം, സാമ്പ്രാണി മുതലായവ നിവേദ്യത്തിന്നായി മുമ്പിൽ വെക്കുന്നു. സമീപത്തുള്ള സ്വാമിയുടെ പരിചാരകൻ പൂജാസാധനങ്ങളെ സ്വീകരിച്ചു്, അവയിലെ ഒരംശം അവൎക്കു പ്രസാദമായി കൊടുക്കുന്നു. ഭക്തിയോടെ അവർ അതു സ്വീകരിച്ചു്,

സ്വാമിയെ വീണ്ടും നമസ്കരിച്ചു് ആശ്രമത്തിനെ പ്രദക്ഷിണംചെയ്തു് മടങ്ങുകയും ചെയ്യുന്നു. സന്ദർശകന്മാരൊ സ്വാമിയൊ തമ്മിൽ യാതൊരു സംഭാഷണവും ചെയ്യുന്നില്ല. നിശ്ചലമായ ആ ഇരുപ്പിൽതന്നെ രാവിലെ വളരെ മണിക്കൂർനേരം കഴിച്ചശേഷം, മദ്ധ്യാഹ്നത്തിലും സായാഹ്നത്തിലും ആ സ്ഥിതിയിൽ തപസ്സ് പുനരാവർത്തിക്കുകയും ചെയ്യുന്നു. എന്തു തിരക്ക്? ഇത്ര വലിയ തിരക്കിൽചെന്നു കാണ്മാൻ സാധിക്കാതെ പിന്നെ ആവാമെന്നുവെച്ചു് പിൻവലിക്കുന്നവർ ആരുമില്ല. ഉന്തും തിരക്കും അനുഭവിച്ചു് ഇടയിൽക്കൂടി സ്വാമിയുടെ മുഖം ഒരിക്കൽ മാത്രമെ ദർശിക്കുവാൻ കഴിഞ്ഞുള്ളു. എന്നും മററും പറഞ്ഞ് പുതിയ ഒരു സന്ദർശകൻ ചിലപ്പോൾ സങ്കടപ്പെടാറുണ്ട്. എല്ലാ ദിവസങ്ങളിലും അദ്ദേഹത്തെ അസംഖ്യം ജനങ്ങൾ വന്നു് നമസ്കരിക്കാറുള്ളതിനാൽ ഇവിടെ തിരക്കു എപ്പോഴും ഉണ്ടാകും. എന്നാൽ കാർത്തികകാലത്തെപ്പോലെ ആയിരക്കണക്കിൽ തിരക്കു മററുസമയം ഉണ്ടാക പതിവില്ല. അക്കാലങ്ങളിൽ ആ തപസ്വി ശാന്തതയോടെ ആശ്രമത്തിലെ വടക്കെ മുറിയിൽ ഇരിക്കുന്നു. അവിടെ അസംഖ്യം ജനങ്ങൾ ആ മഹാത്മാവിനെ ദർശനം കഴിച്ചു്, മനോദുഃഖംതീർത്തു പോകുന്നു. ആ ദിവ്യനെ ഏതു ജാതിമതസ്ഥന്മാർക്കും സമയഭേദമെന്യെ ദർശിക്കാം. ഉന്നതൻ, നീചൻ, ധനികൻ, ദരിദ്രൻ, ബാലൻ, വൃദ്ധൻ എന്ന ഭേദംകൂടാതെ തൻെറ മുമ്പിൽവരുന്ന എല്ലാവരേയും ഏററവും കരുണയോടും വാത്സല്യത്തോടും സ്വാമി സ്വീകരിക്കുന്നു" എന്നും

മററും പഴയ സന്ദൎശകന്മാർ പുതിയകൂട്ടരെ ധരിപ്പിക്കാറുണ്ട്.

കാൎത്തികോത്സവം പത്താംദിവസം രാത്രി ഒന്നുകൂടി സ്വാമിയെ ദൎശിക്കാം എന്നു യാത്രക്കാർ അന്യോന്യം പറഞ്ഞു മനസ്സിനെ ആശ്വസിപ്പിക്കുന്നു. കാൎത്തികദീപത്തിലെ ഏററവും പ്രധാനമായ ചടങ്ങ് പത്താംദിവസം സന്ധ്യക്കു ആറുമണിക്കാകുന്നു. അപ്പോൾ അരുണാചലേശ്വരനെ പല്ലക്കിൽ ഇരുത്തി എഴുന്നെള്ളത്തിനായി ക്ഷേത്രത്തിന്റെ പുറത്തു കൊണ്ടുവരുന്നു. ആ സമയം പൎവ്വതോപരി നെയ്യ്, കർപ്പൂരം മുതലായവയോടുകൂടിയ കാൎത്തികദീപം ജ്വലിപ്പിക്കുന്നു. ഈ ദീപം വളരെ പൊക്കത്തിൽ കത്തുന്നതിനാൽ എത്രയോ നാഴിക ദൂരെയുള്ളവൎക്കും അതു പ്രകാശിച്ചുകാണും. ആ ദീപം ഗിരിയിൽ അന്തൎയ്യാമിയായി അധിവസിക്കുന്ന അരുണാചലേശ്വരന്റെ സ്വരൂപമാകയാൽ, അതു കാണുന്ന സന്ദൎശകന്മാർ ഭക്തിയോടെ നമസ്കരിക്കുന്നു. ആ പൎവ്വതം അഷ്ടമൂൎത്തികളോടുകൂടിയ ഈശ്വരനായതുകൊണ്ടും ആ മൂൎത്തികളിൽ തേജസ്സ് ഒരംശമായതുകൊണ്ടും ഈ പൎവ്വതത്തെ 'തേജോലിംഗം' എന്നു പറയപ്പെടുന്നു. സകല ചരാചരങ്ങളിലും ഒരുപോലെ പ്രശോഭിച്ചിരിക്കുന്ന അനാദ്യന്തമായ ആ തേജസ്സിന്റെ ധാരണ, ഈ തേജസ്സ് കാണുമ്പോൾ എല്ലാവരുടെയും മനസ്സിൽ ഉദിക്കുന്നു. ഈ ദീപത്തിന്റെ ഉദ്ദേശവും ആത്മീയമായ ചിന്ത എല്ലാവരിലും ഉണ്ടാക്കുകയാകുന്നു.

ഇനി നമുക്ക പാലിതിത്ഥക്കരെയിലെ ആശ്രമത്തിൽ പ്രവേശിച്ച്, അവിടെ നടക്കുന്നതു നോക്കുക. മുൻപറഞ്ഞ ആയാശ്രമത്തിൻെറ പുരൊഭാഗം, അല്പം ഉയൎന്നു പരന്ന ഒരു സമഭ്രമിയാകുന്നു. നാം മുമ്പു ദൎശിച്ച ആ ദേഹം ആ മൈതാനത്തിൽ ഒരു ബെഞ്ചിന്മേൽ ധ്യാനതല്പരനായിരിക്കുന്നു. അദ്ദേഹത്തിൻെറ പുരോഭാഗത്തായി രാവിലത്തെപോലെ, അസംഖ്യം പുരുഷാരം ഭക്തിയോടെ തൊഴുതും നമസ്കരിച്ചും സ്ഥിതി ചെയ്യുകയും, അഹമഹമികയാ കാൎത്തികദീപത്തെ കാണ്മാനുള്ള ഉൽക്കണ്ഠയോടെ പൎവ്വതോപരി നോക്കുകയും ചെയ്യുന്നു. അപ്പോഴെക്കും ആ മഹാദീപം എങ്ങും പ്രശോഭിതമായി ഭവിക്കുന്നു. ശിവരൂപമായി സങ്കല്പിക്കപ്പെടുന്ന ആ ദീപത്തിനെ അവർ നെയ്യും കൎപ്പൂരം മുതലായ സുഗന്ധസാധനങ്ങളും കൊളുത്തി ആരാധിക്കയും, നമസ്കരിക്കയും ചെയ്യുന്നു. അതവസാനിച്ച ഉടനെ അവർ ബെഞ്ചിന്മേൽ ഏകാഗ്രമായിരിക്കുന്ന ദേഹത്തിൻെറ അഗ്രഭാഗത്തും കൎപ്പൂരം ആജ്യം മുതലായവക്കൊണ്ടാരാധിക്കയും നമസ്കരിക്കുകയും ചെയ്യുന്നു. അതിന്നുശേഷം അരുണാചലനാഥൻെറ മഹിമയെ വൎണ്ണിക്കുന്നതും ഭക്തിരസപ്രധാനവുമായി സ്വാമിയാൽ നിൎമ്മിക്കപ്പെട്ട "അക്ഷരമണമാലൈ" എന്ന സ്തോത്രത്തെ ഭക്തന്മാർ അതിഭക്തിയോടെ പാടി സ്തുതിക്കുന്നു. ഈ മഹാസ്തവം പണ്ഡിതനൊ പാമരനൊ ആയ ഏതു ശ്രോതാവിൻെറയും ഹൃദയത്തിലും ഒരുപോലെ ഭക്തിയെ ജനിപ്പിക്കുന്നു. ഒരു മണിക്കൂറും ചിലപ്പോൾ

തിലധികവും നിൽക്കുന്ന ആ സ്തോത്രപാഠനം കേവലം ഒരു ലൌകികന്റെ മനസ്സിൽക്കൂടി ശാന്തവും ആത്മീയവുമായ ചിന്തയെ ഹഠാൽ ഉൽബോധിപ്പിച്ച് ഒരു ഭാവഭേദത്തെ ഉണ്ടാക്കുന്നു. ഇതാരാകുന്നു? ഇദ്ദേഹത്തെ ഭക്തിശ്രദ്ധയോടെ എല്ലാവരും ആരാധിക്കുവാനുള്ള കാരണമെന്ത്? എന്നും മററുമുള്ള പ്രശ്നങ്ങൾ സന്ദർശകന്റെ മനസ്സിൽ സ്വതെ ഉദിക്കുന്നു. കുറെകൊല്ലം മുമ്പുള്ള ആശ്രമസ്ഥിതിയെയാകുന്നു ഈ അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളത്, ഇപ്പോഴത്തെ സ്ഥിതി വഴിയെ വിവരിക്കുന്നുണ്ട്.



## അദ്ധ്യായം 3.

# ഒരു കുടുംബസ്ഥിതി.

:o:

പെരികെ ക്ലേശമനുഭവിച്ചാലന്ത്യത്തിങ്കൽ
വരുമെസുഖം പാരം പ്രകൃതിഗ്ഗുണത്താലെ.

മധുരാനഗരത്തിൽനിന്ന് ഏകദേശം മുപ്പതുനാഴിക ദൂരെ സ്ഥിതിചെയ്യുന്ന വിരുതുനഗരം എന്ന തീവണ്ടി ആപ്പീസ്സിൽനിന്ന് 18മൈൽ അകലെ 'തിരുച്ചുഴി' (ശ്രീവലയം) എന്ന ഒരു ഗ്രാമമുണ്ട്. അതിൻെറ അടുത്ത തീവണ്ടി ആപ്പീസ്സ് വിരുതുനഗരമെന്ന ചെറിയ വില്ലേജാകുന്നു. തിരുച്ചുഴി എന്ന ഗ്രാമം ഒരു നാട്ടുപുറം മാത്രമാകുന്നു. അവിടെ ലോകപരിചയമൊ രാജ്യഭരണതന്ത്രജ്ഞാനമൊ ഉള്ളവർ വളരെ കുറയും. ആ ഗ്രാമത്തിലെ ക്ഷേത്രം വളരെ പുരാതനമായ ഒന്നാകുന്നു. തെക്കെ ഇന്ത്യയിൽ സാധാരണമായി നാം കണ്ടുവരുന്ന മഹാക്ഷേത്രങ്ങളെപ്പോലെ ഇതും വളരെ ഉറപ്പായും, മനോഹരമായും കൃഷ്ണശിലകൾകൊണ്ടുണ്ടാക്കപ്പെട്ടതാകുന്നു. ഈ ക്ഷേത്രത്തിലെ അധിഷ്ഠാനദേവതകളായ ശിവനും പാൎവ്വതിയും "തിരുമേനിനാഥൻ" എന്നും "തുണൈമാലൈനായകി" എന്നുമുള്ള പുണ്യനാമങ്ങളോടെ ശോഭിക്കുന്നു. സുന്ദരമൂൎത്തി, മാണിക്യവാചകർ മുതലായ ഭക്തശിരോമണികൾ അവിടെയുള്ള മൂൎത്തികളുടെ മാഹാത്മ്യങ്ങളെ തമിഴ് കവിതകളിൽ സ്തുതിച്ചിട്ടുണ്ട്. തിരുച്ചുഴി, സേതുപതി രാജാവിൻെറ രാജ്യത്തിൽ ഉൾപ്പെട്ട ഒരു താലൂക്കിൻെറ തല



മഹർഷിയുടെ പിതാവ്
ശ്രീമാൻ സുന്ദരമയ്യർ.



തിരുച്ചുഴിയിലെ കുടുംബഗൃഹം.

സ്ഥാനവും, ചില സക്കാർ ആപ്പീസ്സുകളുമുള്ള ഒരു സ്ഥലവുമാകുന്നു.

ആ നഗരത്തിൻെറ അമ്പതു കൊല്ലം മുമ്പുള്ള (1879 നു മുമ്പ്) സ്ഥിതിയെപ്പററി നാം അല്പം ചിന്തിക്കുക. അക്കാലത്തിൽ അവിടെ 500-ൽ അധികം വീടുകളും മററും ഉണ്ടായിരുന്നതിനാൽ അതിനെ വലിയ ഗ്രാമമെന്നൊ, ചെറിയ ഒരു നഗരമെന്നൊ വിളിക്കാം. അപ്പോൾ അവിടെ സുന്ദരമയ്യർ എന്നൊരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം ആ നാട്ടിലെ മജിസ്ത്രേട്ടുകോർട്ടിൽ പണിയെടുക്കുന്ന ഒരു പഴയ വക്കീലായിരുന്നു. ചെറിയ ഒരുദ്യോഗസ്ഥനായ അദ്ദേഹം ഒരു ഭക്തനും നല്ല ഉദാരശീലനുമായിരുന്നതിനാൽ തൻെറ അടുക്കൽ കേസ്സിൻെറ ആവശ്യത്തിന്നായും മററും വളരെ കക്ഷികൾ വന്നിരുന്നു. വരുന്ന കക്ഷികൾക്കൊന്നു മാത്രമല്ല, അവരുടെ സ്നേഹിതന്മാക്കും മററുംക്കൂടി തൻെറ ഭവനത്തിൽ സ്ഥലവും ഭക്ഷണവും സാധാരണമായി സുന്ദരമയ്യർ കൊടുത്തിരുന്നു. അദ്ദേഹത്തിന്നു സ്ഥലം ധാരാളമുള്ള ഒരു ഭവനമുണ്ടായിരുന്നതിനാൽ വല്ല ഉദ്യോഗസ്ഥനും ആ നാട്ടിൽ, മാറി വന്നാൽ അവക്കു, പുതിയ ഭവനം കിട്ടുന്നതുവരെ അദ്ദേഹത്തിൻെറ ഗൃഹത്തിൽ താമസിപ്പിക്കുക സാധാരണയായിരുന്നു. പ്രകൃത്യാ അദ്ദേഹം, ഒരു പരോപകാരിയായതുകൊണ്ടു ആ ദിക്കിൽ പരിചയം കുറഞ്ഞ ഉദ്യോഗസ്ഥന്മാരും മററും തൻെറ സാഹായ്യം ആശിച്ചു ഭവനത്തിൽ വരിക പതിവായിരുന്നു. എല്ലാവക്കും കഴിയുന്ന സഹായം

ചെയ്യാൻ ഒരുക്കമുള്ളാളും സത്യവാനുമായതിനാൽ അദ്ദേഹം എല്ലാവരുടെയും പ്രീതിക്കു പാത്രമായി ഭവിച്ചു. കള്ളന്മാക്കും കവൎച്ചക്കാക്കുംകൂടി അദ്ദേഹത്തെ സ്നേഹവും ബഹുമാനവും ഉണ്ടായിരുന്നതിനാൽ അദ്ദേഹത്തിനും വണ്ടിക്കും അൎദ്ധരാത്രിയിൽകൂടി ഭയം കൂടാതെ എവിടെയും സഞ്ചരിക്കാം. ചുരുക്കിപ്പറയുന്നതായാൽ, ആ വില്ലേജിൽ വെച്ചു, സുന്ദരമയ്യർ വളരെ ഗുണവാനും സൎവ്വജനവന്ദ്യനുമായ ഒരാളായിരുന്നു.

ഇതോടുചേൎത്തിയ ചിത്രത്തിൽ അദ്ദേഹത്തിൻെറ രൂപം ഉണ്ടു്. മുഖഭാവം കൊണ്ടു അദ്ദേഹത്തിൻെറ പ്രകൃതി ഏകദേശം നമുക്കു മനസ്സിലാക്കാം. എല്ലാ കാൎയ്യങ്ങളിലും അദ്ദേഹത്തിന്നു വ്യവസ്ഥയും ഉറപ്പും ക്ഷമയും ഉള്ളതിന്നു പുറമെ, മനുഷ്യരുടെ പ്രകൃതം വേഗത്തിൽ അറിവാനുള്ള ഒരു വിശേഷശക്തിയുമുണ്ടു്. അദ്ദേഹത്തിന്നു തൻെറ ഉദ്യോഗത്തിൽ ഉന്നതി കിട്ടിയതു മേൽപറഞ്ഞ ഗുണങ്ങൾ കൊണ്ടായിരിക്കാം. ഭക്തിയോ വേദാന്തജ്ഞാനമൊ മതസംബന്ധമായ അറിവുകളൊ സുന്ദരയ്യൎക്കു ധാരാളമുണ്ടെന്നു പറയുവാൻ കാരണങ്ങൾ കാണുന്നില്ല. എന്നാൽ അദ്ദേഹം അനുള്ള ഭേദക്കാരായ വക്കീലന്മാരുടെ സംഘത്തിൽ ഒരാളായിരുന്നു. കുടുംബപൂജകൻ, അദ്ദേഹത്തിൻെറ മഠത്തിലെ വിഗ്രഹങ്ങളെ ദിനംപ്രതി ആരാധിച്ചു് നിവേദിക്കുകയും അതിന്നുശേഷം മാത്രം അദ്ദേഹവും കുടുംബത്തിലുള്ളവരും ഭക്ഷണം കഴിക്കയും ചെയ്തിരുന്നു. ഇടക്കൽ ക്ഷേത്രദൎശനം, പുരാണശ്രവണം ഇവക്കും സുന്ദ

രമയ്യർ പോയിരുന്നു. ഭക്തിവിഷയമായ കാര്യങ്ങളിൽ ഇത്രത്തോളമെ അദ്ദേഹം ഏർപ്പെട്ടിരുന്നുള്ളു. എന്നാൽ ഈ കുടുംബത്തിൽ കുറെ തലമുറയായി നടന്നുവരുന്ന പ്രത്യേകമായ ഒരു സംഗതി അറിവാൻ നാം ശ്രമിക്കേണ്ടതാകുന്നു. ഈ ചെറുകുടുംബത്തിൽ ഓരോ തലമുറ കഴിയുന്തോറും ഓരോരുത്തൻ സർവ്വസംഗപരിത്യാഗിയായി സന്യാസം സ്വീകരിക്കുക എന്നതു പതിവായി നടന്നുവരുന്നു. സുന്ദരമയ്യരുടെ ഇളയച്ഛനായ ഒരാൾ ലൌകികവൃത്തി ഉപേക്ഷിച്ച് കാഷായവസ്ത്രമൊ ചീരാംബരമൊ ധരിച്ച്, കമണ്ഡലു, യോഗദണ്ഡു ഇവയോടുകൂടി ഒരു പരിവ്രാജകനായി കാലം കഴിച്ചതായി കേട്ടിട്ടുണ്ട്. സുന്ദരമയ്യരുടെ ജ്യേഷ്ഠനും പെട്ടെന്ന് സന്യാസവൃത്തി സ്വീകരിച്ച് ആ ഗ്രാമത്തിൽനിന്നു പുറത്തുപോയിട്ടുണ്ട്. ഇങ്ങിനെ തലമുറതോറും ആ കുടുംബത്തിൽ ഓരോ സന്യാസി ഉണ്ടായിട്ടുണ്ട്. കുടുംബത്തിന്റെ ഈ സ്ഥിതിക്കുള്ള കാരണത്തെപ്പററി രസകരമായ ഒരു പഴയ കഥ ആ നാട്ടുകാർ പറഞ്ഞുവരാറുണ്ട്. ഈ കുടുംബഭവനത്തിൽ പൂർവ്വകാലത്തു ഒരിക്കൽ ആഗതനായ ഒരു സന്യാസിയെ അവർ ആദരിച്ചില്ലത്രെ. അതിനാൽ കോപാവേശനായ സന്യാസി, ആ കുടുംബത്തിൽ തലമുറതോറും ഓരോ സന്യാസിയുണ്ടായി പരിവ്രജനം ചെയ്യുമെന്ന് ശപിച്ചിട്ടുള്ളതായി കേൾവിയുണ്ട്. എന്നാൽ ഇതൊരു ശാപമൊ, അനുഗ്രഹമൊ എന്ന് മേലിൽ വിവരിക്കുന്ന കഥകൊണ്ട് വായനക്കാൎക്കറിയാറാകും. സുന്ദരമയ്യരുടെ മക്കളുടെ സ്വഭാവംകൊണ്ട് അവരിൽ

ആരെങ്കിലും സന്ന്യാസവൃത്തി സ്വീകരിക്കുമെന്ന സംശയം ഒട്ടും അദ്ദേഹത്തിനുണ്ടായിരുന്നില്ല. അദ്ദേഹം 1892-ൽ മരിച്ചപ്പോൾ ആൺമക്കളായി, 14 വയസ്സു പ്രായമുള്ള നാഗസ്വാമിയും 12 വയസ്സായ വെങ്കിട്ടരാമനും 6 വയസ്സു തികഞ്ഞ നാഗസുന്ദരവും അലമേലു അമ്മാൾ എന്ന ഒരു പെൺകുട്ടിയും ഇങ്ങിനെ നാലു മക്കളുണ്ട്. അവരിൽ ആരും ലോകരീതിയെ ഉപേക്ഷിക്കുന്നവരായിത്തീരുമെന്ന് അവരുടെ സ്വഭാവങ്ങൾകൊണ്ട് അപ്പോൾ ഊഹ്യമല്ലായിരുന്നു. എന്നാൽ സന്ന്യാസിവാക്യം ഈ കുടുംബത്തിലെ ആളുകളെ സന്ന്യാസികളാക്കുക മാത്രമൊ, അവരിൽ ആരെങ്കിലും ആത്മീയവിഷയത്തിൽ പ്രവൎത്തിക്കുന്ന തന്റെ സഹജീവികൾക്കും ലോകത്തിന്നും സഹായമായിത്തീരുമൊ എന്നുമുള്ള പ്രശ്നം നാട്ടുകാരുടെ മനസ്സിൽ അങ്കുരിച്ചിരുന്നു.



## അദ്ധ്യായം 4.

## മൂവരിൽ ആർ?

——:o:——

പ്രപഞ്ചരംഗസ്ഥലെ രണ്ടുപേർ കളിച്ചീടും
പ്രപഞ്ചയവനികയിലൊരുവൻ മറഞ്ഞീടും
പ്രപഞ്ചം ത്യജിച്ചിട്ടങ്ങിതരനീശാജ്ഞയാ
പ്രപഞ്ചദുഃഖഹന്ത്രിയായിട്ടു ഭവിച്ചീടും.

മൂത്ത മകനായ നാഗസ്വാമി ബുദ്ധിമാനും നല്ല അദ്ധ്വാനശീലനുമായ ഒരു വിദ്യാൎത്ഥിയായിരുന്നു. ആ ബാലൻ കുടുംബത്തിന്റെ ധനസ്ഥിതി നല്ല ഒരു ഉയൎന്ന നിലയിലാക്കുമെന്ന് എല്ലാവരും കരുതിയിരുന്നു. സൎക്കാരിന്റെ കീഴിൽ, ഒരു ഗുമസ്തന്റെ ഉദ്യോഗത്തിന്ന് വേണ്ട വിദ്യാഭ്യാസം സമ്പാദിക്കുവാനും ആ നിലയിൽ ഇരുന്ന് സാമൎത്ഥ്യത്തോടെ പ്രവൃത്തിയെടുത്തു്, അവസാനം ഒരു ഡെപ്യൂട്ടി കലക്ടരായൊ മറ്റൊ പിരിയാമെന്നും ആശിച്ചിരുന്നു. ഒടുവിലത്തെ നാഗസുന്ദരം തന്റെ ഭാവിയെപ്പററി നല്ലവണ്ണം ആലോചിച്ചു തീൎച്ചപ്പെടുത്തുവാൻ സാധിക്കാത്തവിധം അത്ര ചെറുപ്പക്കാരനായിരുന്നു. രണ്ടാമത്തെ മകനായ വെങ്കടരാമന്റെ ബാല്യകാലത്തെ പ്രകൃതികൊണ്ട് ആ കുട്ടിയുടെ ഭാവിജീവിതത്തെപ്പററി ഒന്നും അഭിപ്രായപ്പെടുവാൻ തരമുണ്ടായിരുന്നില്ല. പ്രകൃത്യാ സൂക്ഷ്മഗ്രാഹിയും ബുദ്ധിമാനുമാണെങ്കിലും വിദ്യാഭ്യാസത്തിൽ പ്രത്യേകമായ ശ്രദ്ധയൊ ഉന്നതിയൊ കാണിച്ചിരുന്നില്ല. ആ ബാലൻ ക്ലാസ്സിൽ പലപ്പോഴും പഠിക്കാതെ പോയി

രുന്നു. എന്നാൽ വേറെ വല്ല കുട്ടികളും അന്നത്തെ പാഠം പറയുന്നതു് ഒരിക്കൽ കേട്ടാൽ അതു മനസ്സിലാക്കി അപ്പോൾതന്നെ പാഠം പറഞ്ഞു് ഉപാദ്ധ്യായനെ ഒപ്പിക്കും. സ്കൂൾസമയം കഴിഞ്ഞാൽ അതു മറക്കുകയും ചെയ്യും. ഇങ്ങിനെ പഠിപ്പിൽ ശ്രദ്ധ വളരെ കുറഞ്ഞിരുന്നു. തന്റെ സ്നേഹിതന്മാരോടൊന്നിച്ചു് പുറത്തുപോയി കളിക്കുന്നതിലാണു് അധികം താല്പര്യം. നല്ല ദേഹബലമുള്ള ആ ബാലനോടു് സമവയസ്കന്മാർ മാത്രമല്ല അധികം പ്രായമുള്ളവരും ഭയത്തോടും മുൻകരുതലോടുംകൂടി മാത്രമെ സഹവാസം ചെയ്തിരുന്നുള്ളൂ. എന്നാൽ ദേഹബലമൊ വിനോദങ്ങളിലുള്ള പാടവമൊ ഏതു കാലത്തും ഒരുവന്റെ ഭാവിയെ അളക്കുവാനുള്ള മാനദണ്ഡമല്ലല്ലൊ. അതിനാൽ ആ ബാലനെകൊണ്ടു് കുടുംബത്തിന്റെ ധനസ്ഥിതിക്കു അഭിവൃദ്ധിയുണ്ടാകുമെന്ന കാര്യം എല്ലാവൎക്കും സംശയമായിരുന്നു. എന്നാൽ കുടുംബത്തിലേക്കുള്ള മുൻപറഞ്ഞ ശാപത്തെയും കുടുംബപാരമ്പൎയ്യത്തേയും പററി നാം നല്ലവണ്ണം ആലോചിക്കേണ്ടതാകുന്നു. ഉല്ലാസമായ കാൎയ്യങ്ങളെ ഉപേക്ഷിച്ചു് ആ ബാലൻ ബുദ്ധിമുട്ടുള്ള വിഷയങ്ങളിൽ പ്രവേശിക്കുമെന്നു ആരും ഊഹിച്ചിരുന്നില്ല. അതെവരെയുള്ള അയാളുടെ സ്വഭാവം സൂക്ഷ്മമായി ആരാഞ്ഞു നോക്കിയാൽ ആ ബാലൻ ലോകസുഖത്തിൽ ശ്രദ്ധ കുറഞ്ഞവനാണെന്നുംകൂടി തീൎച്ചപ്പെടുത്തുവാൻ വഴിയില്ല ആ ബാലന്റെ ജനനം 'ആൎദ്രാദൎശനം' എന്ന മഹോത്സവദിവസമായിരുന്നു. അതായതു ധനുമാസം 16-ാംനു-ക്കു സമമായ

1879 ഡിസെമ്പ്ര് 30-ാംനു- രാത്രി, ഒരു മണിക്കായിരുന്നു. ആ സമയത്തു ശിവൻ തിരുച്ചുഴിയിലെ തെരുവുകളിൽ കൂടി തന്റെ ഘോഷയാത്ര കഴിഞ്ഞു് വീണ്ടും ക്ഷേത്രത്തിൽ പ്രവേശിക്കുകയായിരുന്നു. ആ ശിശു ഭൂസ്പർശനം ചെയ്തതു കൃത്യമായി ഈ ശുഭമുഹൂർത്തത്തിൽതന്നെ ആയിരുന്നു. മുൻ പറഞ്ഞ ആർദ്രാദർശനം എന്ന പരിശുദ്ധദിനം എല്ലാ ഭക്തന്മാൎക്കും പ്രത്യേകിച്ചു് ശൈവന്മാൎക്കും പരമപാവനമായ ഒരവസരമാകുന്നു. അന്നേദിവസമായിരുന്നു, പരമകാരുണികനും ഭക്തവത്സലനുമായ നടരാജൻ മഹായോഗികളും ഭക്തശിരോമണികളുമായ ഗൌതമമുനി, വ്യാഘ്രപാദൻ, പതഞ്ജലി, മുതലായവരുടെ മുമ്പിൽ പ്രത്യക്ഷനായി അവരെ അനുഗ്രഹിച്ചതു്. അതിനാൽ ആ ദിനം ക്ഷേത്രത്തിൽ ഭക്തിരസപ്രധാനങ്ങളായ പല ആഘോഷങ്ങളോടും പൂജാനിവേദ്യങ്ങളോടും കഴിച്ചുകൂട്ടുന്നു. ആ ദിവസം പ്രഭാതം മുതൽ പല ദിക്കിൽനിന്നും വന്നുചേരുന്ന അസംഖ്യം ഭക്തന്മാർ സ്നാനം ചെയ്തശേഷം ക്ഷേത്രത്തിൽചെന്നു ഭഗവൽദർശനം ചെയ്യുന്നു. ആ സുദിനം ഭഗവൽദർശനം ലഭിക്കുന്നതുതന്നെ വലിയ ഒരു സുകൃതമായികരുതുന്നു. ക്ഷേത്രത്തിൽ അസംഖ്യം പുരുഷാരവും തിരക്കും ഉണ്ടെങ്കിലും, ഭക്തന്മാർ പണിപ്പെട്ടു് ഭഗവൽദർശനം ചെയ്തു് ഈശ്വരനെ സ്തുതിച്ചു പാടുന്നു. പിന്നെ അവർ അപ്പോഴും പിന്നിടുമുള്ള ഈശ്വരന്റെ എഴുന്നെള്ളത്തു സംഘത്തോടു ചേൎന്നു സഞ്ചരിക്കുകയും അൎദ്ധരാത്രിയോടുകൂടി എഴുന്നെള്ളത്തു കഴിഞ്ഞു ക്ഷേത്രത്തിൽ വന്നുചേരുകയും ചെയ്യുന്നു. ഇങ്ങിനെയുള്ള

ശുഭമുഹൂൎത്തത്തിലാണ് വെങ്കടരാമൻ ജനിച്ചതെങ്കിലും അതുനിമിത്തം ഉണ്ടാകേണ്ട യാതൊരു ഗുണവും ആ ബാലന്റെ ചെറുപ്പത്തിൽ കണ്ടതെ ഇല്ല. സാധാരണ ഒരു കുട്ടിക്കുള്ള ഗുണവും ദുൎഗ്ഗുണവും വെങ്കടരാമനുണ്ടായിരുന്നു. ദൈവീകമായും ലൌകികമായുമുള്ള സംഗതികളെ ആ ബാലൻ വ്യത്യാസമായി കരുതിയിരുന്നില്ല. തന്റെ അച്ഛനെപ്പോലെ ഗൃഹത്തിലൊ ക്ഷേത്രത്തിലൊ വെച്ച് കുടുംബപരമ്പരയായ ശൈവാരാധന ചെയ്യുന്നതു ആ ബാലനു സന്തോഷമായിരുന്നു. പൂജസമയത്തു ആ ബാലന്റെ മനസ്സിൽ പ്രത്യേകമായി യാതൊരു മാററവും ഉണ്ടാകാറില്ല. അക്കാലത്തു വേദാഭ്യസനത്തിൽ ആ കുട്ടി ഏൎപ്പെട്ടിരുന്നില്ല. തിരുച്ചുഴിയിലെ പ്രാഥമികവിദ്യാലയത്തിൽ ചേൎന്ന ആ ബാലൻ സ്വഭാഷ എഴുതുവാനും വായിക്കുവാനും മാത്രം പഠിച്ചു. മിഡിൽ സ്കൂൾക്ലാസ്സുകൾ ഡിണ്ടിക്കൽ മധുര, ഇവിടങ്ങളിലും ചേൎന്നു പഠിച്ചു. ഹൈസ്കൂൾ മധുരയിലെ അമേരിക്കൻ കോളേജിലും പഠിച്ചു. ഉപജീവനമാൎഗ്ഗം സമ്പാദിക്കേണ്ട കാൎയ്യങ്ങളിൽ ആ ബാലന് ശ്രദ്ധ വളരെ കുറഞ്ഞിരുന്നു. അതുപോലെതന്നെ ഭക്തിവിഷയങ്ങളിലും വൈദികകാൎയ്യങ്ങളിലും, ചുരുക്കിപറയുന്നതായാൽ തന്റെ സ്കൂൾകാലം അവസാനിക്കുന്നതുവരെ, ആ ബാലൻ പ്രത്യേകമായി യാതൊന്നിലും എന്നുവേണ്ട കളികളിൽകൂടിയും വലുതായ ശ്രദ്ധ കാണിച്ചിരുന്നില്ല. ജീവിതരീതികൊണ്ടാലോചിക്കുന്നതായാൽ ആ ബാലനു പ്രത്യേകമായ വല്ല ജീവിതോദ്ദേശമൊ, അഭിരുചിയൊ ഉണ്ടെന്നു പറയുവാൻ വഴി കാണു

ന്നില്ല. ഇങ്ങിനെയുള്ള സ്ഥിതിക്ക് 1896 വരെക്കും സുന്ദരമ്മയുടെ ഏതൊരു പുത്രനും ആത്മീയവിഷയങ്ങളിൽ പ്രത്യേകശ്രദ്ധയൊ ഉന്നതിയൊ ഉണ്ടായിട്ടുണ്ടെന്നും മേലിൽ ഉണ്ടാകുവാൻ കാരണമുണ്ടെന്നും നിശ്ചയിക്കുവാൻ ഒരു വിധത്തിലും തരമില്ല. അതുകൊണ്ട് മുൻപറഞ്ഞ ശാപത്തിന്റെ ശക്തി അവശിഷ്ടമായുണ്ടെങ്കിൽ കൂടി ആയ്ത് അവരുടെ ബന്ധുക്കളെയൊ, പിതൃവ്യപുത്രന്മാരെയൊ ബാധിക്കുവാനെ തരമുള്ളു എന്നൂഹിക്കാവുന്നതാണ്.



അദ്ധ്യായം 5.

## ജ്ഞാനോദയരശ്മികൾ.

———:o:———

ഭാവിയുടെ നിഴൽ മുൻകൂട്ടി കാണുക സാധാരണയാണല്ലോ. വെങ്കടരാമന്റെ ജീവിതപവനനിൽ, വരുവാൻ പോകുന്ന ക്ഷോഭസൂചകമാ ആരംഭത്തിൽ ചില ഇലകളുടെ ഇളക്കംകൊണ്ടു കണ്ടുതുടങ്ങിയത് 1895-ാമതുകൊല്ലത്തിന്റെ അവസാനത്തിലായിരുന്നു. അക്കൊല്ലം നവെമ്പ്രമാസത്തിൽ വെങ്കടരാമന്റെ ബന്ധുവും വൃദ്ധനുമായ ഒരു ബ്രാഹ്മണനെ യദൃച്ഛയാ മധുരയിൽവെച്ചു കണ്ടപ്പോൾ കുശലപ്രശ്നങ്ങളുടെ കൂട്ടത്തിൽ നിങ്ങൾ എവിടെനിന്നുവരുന്നു എന്ന് വെങ്കടരാമൻ അദ്ദേഹത്തോടു ചോദിക്കുകയും, അരുണാചലത്തിൽനിന്ന് എന്നാദ്ദേഹം സാധാരണരീതിയിൽ മറുപടി പറയുകയും ചെയ്തു. അരുണാചലം ഇത്ര എളുപ്പത്തിന് കാണുവാൻ ഈ ബ്രാഹ്മണനു സാധിക്കുമോ എന്നു വെങ്കടരാമനു തോന്നി. ഒന്നിലും പ്രത്യേകശ്രദ്ധയില്ലാത്ത ആ ബാലന്റെ മനസ്സിൽ എന്തുകാരണത്താലോ അരുണാചലശബ്ദം അപ്പോൾ ഒരു സിദ്ധമന്ത്രംപോലെ വളരെ ഫലവത്തായി തറച്ചു. ആ മന്ത്രശക്തി അതിവേഗത്തിൽ വദ്ധിച്ചുതുടങ്ങുകയും, ആ ബാലഹൃദയത്തിൽ പെട്ടെന്നു ഒരാവേശവും ഭക്തിയും ആനന്ദവും ഉണ്ടാകുകയും ചെയ്തു. ആ മന്ത്രശക്തി ക്രമേണ അപാരമായി വദ്ധിച്ചുവരികയും ഒടുവിൽ അരുണാചലത്തിലെ സർവ്വാത്മകനായ പരിശുദ്ധ പരബ്രഹ്മചിന്തകൊണ്ടു് ആ ബാലന്റെ

മനസ്സ് നിറയുകയും മററു യാതൊരു ചിന്തക്കും അവിടെ പ്രവേശനദ്വാരം ഇല്ലാതാകുകയും ചെയ്തു. തന്റെ ചിന്തക്കു വിഷയമായ അരുണാചലത്തിലെ ഉന്നതഗോപുരങ്ങളുടേയും, ചുററമ്പലത്തിന്റെ ചുററും നിർമ്മിച്ചിട്ടുള്ള വലിയ പ്രാകാരങ്ങളുടെയും, അകത്തു നിറഞ്ഞൊഴുകുന്ന ദയാപൂർണ്ണമായ മഹൽശക്തിയെപ്പററിയുമുള്ള വിചാരം, ആ ബാലന്റെ മനസ്സിൽ, ഹഠാൽ പ്രവേശിക്കുകയും ദൂരെ സ്ഥിതിചെയ്യുന്ന ആ പുണ്യഭൂമിയിലെ ഒരു കല്ലോ ഒരുപിടി മണ്ണോ കൂടി ഏററവും പരിശുദ്ധവും ഭക്തിക്കും ജ്ഞാനത്തിന്നും ആസ്പദവുമാണെന്നുള്ള ദൃഢവിശ്വാസം വെങ്കടരാമന്റെ അന്തരംഗത്തിൽ ബലാൽ ആവിർഭവിക്കുകയും ചെയ്തു. "ഇത്ര പരിശുദ്ധസ്ഥലം ദർശിച്ചുവരുവാൻ നിങ്ങൾക്കു യോഗമുണ്ടായല്ലൊ. ഈ അരുണാചലം എവിടെയാകുന്നു?" എന്നും മററും പല ചോദ്യങ്ങളും ശ്രദ്ധാപരതന്ത്രനായ വെങ്കടരാമൻ ഭക്ത്യാവേശത്തോടെ ആ ബ്രാഹ്മണനോട്ട് വീണ്ടും ചോദിച്ചു. യുവാവിന്നു സ്ഥലത്തെപ്പററിയുള്ള പരിചയക്കുറവും അജ്ഞതയും ക്ഷമിച്ചുംകൊണ്ട് ആ ബ്രാഹ്മണൻ, 'എന്തു ? 'തിരുവണ്ണാമല' നീ കേട്ടിട്ടില്ലെ ? അതുതന്നെ അരുണാചലം' എന്ന് ശാന്തസ്വരത്തിൽ മറുപടി പറഞ്ഞു. അരുണാചലശബ്ദം ഇദംപ്രഥമമായി കേട്ട ക്ഷണത്തിൽ വെങ്കടരാമന്റെ ഹൃദയത്തിൽ പെട്ടെന്നുണ്ടായ മഹാ തേജസ്സിന്റെ വെളിച്ചം ബ്രാഹ്മണന്റെ സമാധാനം കേട്ടപ്പോൾ കുറഞ്ഞുതുടങ്ങി. അതിന്നു ശേഷം അരുണാചലശബ്ദം ആ ബാലൻ ആവർത്തിച്ചതു

മില്ല. എങ്കിലും ആ കുട്ടിയുടെ അന്തരംഗത്തിൽ പ്രവേശിച്ച് ലീനമായി കിടക്കുന്ന മഹത്തായ ആ മന്ത്രശക്തിയുടെ പ്രഭാവം എത്രത്തോളമുണ്ടെന്ന മേലിലെ സംഭവങ്ങൾകൊണ്ടു നമുക്കറിയുന്നതാണ്. ആത്മീയചിന്തകൾക്ക് ഇതേവരെ പ്രവേശനദ്വാരമുണ്ടാകാത്ത ആ യുവഹൃദയത്തിൽ പെട്ടെന്നൊരു ചിന്തയും ക്ഷോഭവുമുണ്ടായി മറഞ്ഞതിന്ന കാരണമെന്തു? പക്ഷെ ആ ഹൃദയത്തിൽ അന്തൎയ്യാമിയായി കിടക്കുന്ന ആ ജ്ഞാനാഗ്നിയുടെ ശക്തി അരുണാചലശബ്ദമാരുതനാൽ വൎദ്ധിച്ചു കവിഞ്ഞൊഴുകി ഭൂതം, വൎത്തമാനം, ഭാവി എന്നീ ജീവിതങ്ങൾക്ക് അത്ഭുതമായ ഒരു മാററത്തെ ഉണ്ടാക്കുന്നുവൊ അതൊ മനസ്സിൻെറ ബാഹ്യാവസ്ഥക്ക താനറിയാതെ അല്പം ഒരു മാററം അരുണാചലനാമം കേട്ട മാത്രയിൽ താൽക്കാലികമായുണ്ടായതൊ ആക്കറിയാം. അതെ കാലത്തുതന്നെ പക്ഷെ ആറുമാസത്തിന്നുശേഷം വെങ്കടരാമൻെറ ജീവിതത്തിൽ രസകരമായ വേറൊരു സംഭവംകൂടിയുണ്ടായി. പെരിയപുരാണം എന്ന ശിവഭക്തന്മാരുടെ കഥ വായിക്കുവാൻ സംഗതിവന്നു. അദ്ദേഹം വായിച്ച ഒന്നാമത്തെ മതപുസ്തകം അതായിരുന്നു. അല്പം അതു വായിച്ചപ്പോൾ മുഴുവനും വായിക്കുവാനുള്ള കലശലായ അഭിരുചിയും ഭക്തിയും അദ്ദേഹത്തിന്നുണ്ടായി. പെരിയ പുരാണപഠനം അദ്ദേഹത്തെ പുതിയ ഒരു ലോകത്തേക്കു നയിച്ചു. ആ ലോകസ്വഭാവംകൊണ്ടു് താൻ ഇതേവരെ കഴിച്ചുകൂട്ടിയ ലോകം കേവലം നിസ്സാരമായി തോന്നി. ആ ഗ്രന്ഥം പുരാതനശിവഭക്തന്മാരിൽ പരമ

ഭക്തന്മാരായ അറുപത്തിമൂന്നു നായന്മാർകളുടെ പാവനചരിത്രമായിരുന്നു. ആ ഗ്രന്ഥപഠനംകൊണ്ടു ദൃഢമായ ഈശ്വരഭക്തി, വിശ്വാസം സ്വാർത്ഥത്യാഗം മുതലായ സൽഗ്ഗുണങ്ങളും ഈലോകജീവിതത്തിൽ കലശലായ വെറുപ്പും വെങ്കടരാമനുണ്ടായി. ഈ വക ഗുണങ്ങളോടുകൂടി അനേകനൂററാണ്ടുകളായി അധിവസിച്ചിരുന്ന സ്വരാജ്യത്തിലെ ജ്ഞാനികളുടെയും മാതൃകാപുരുഷന്മാരുടെയും പേരിൽ അതിയായ ഭക്തിവിശ്വാസം അദ്ദേഹത്തിന്നു ഉണ്ടായി. എന്നാൽ ആ പുസ്തകം വേഗം വായിച്ചുതീർന്നപ്പോൾ മുൻപറഞ്ഞ അദ്ദേഹത്തിൻെറ മനോഭാവങ്ങളും ഹൃദയത്തിൽനിന്ന് അന്തർദ്ധാനംചെയ്തു പൂർവ്വസ്ഥിതിയിലായി. അതിന്നശേഷം പണ്ടത്തെ വിദ്യാർത്ഥിയുടെ നിലയിൽ അദ്ദേഹം തൻെറ മട്രിക്കുലേഷൻ ക്ലാസ്സിലുള്ള പുസ്തകങ്ങളെ പഠിക്കുകയും 1896-ലെ മാതിരി വീട്ടുകാര്യങ്ങളിൽ പ്രവേശിക്കുകയും ചെയ്തു. തൻെറ ജീവിതദശയിൽ മനസ്സിൽ പ്രവേശിച്ച ജ്ഞാനബീജങ്ങൾ അതിൽതന്നെ ലയിച്ച് അങ്കുരിക്കാതെ നിഷ്ഫലമായൊ? അതൊ കൊമ്പും ഇലയും തഴച്ചതും പുഷ്പഫലാദികൾ മാത്രം ഇല്ലാത്തതുമായ ഒരു അഫലവൃക്ഷത്തിൻെറ സ്ഥിതിയിലായൊ ?



അദ്ധ്യായം 6.

## പുതിയ ജനനം.

———:o:———

നായമാത്മാപ്രവചനേനലഭ്യോ
　　നമേധയാനബഹുനാശ്രുതേന
യമേവൈഷവൃണുതേതേനലഭ്യ
　　സ്തസ്യൈഷ ആത്മാവിവൃണുതേതനും.

സ്വ. ക. ഉപ.

സാരം:—ഈ ആത്മാവ് വേദാദ്ധ്യയനംകൊണ്ടോ ബുദ്ധിശക്തികൊണ്ടോ, പലപ്പോഴുമുള്ള വേദശ്രവണം കൊണ്ടോ അറിയപ്പെടുന്നതല്ല. അത് ആരെ വരിക്കുന്നുവൊ അവനുമാത്രമെ അത് ലഭ്യമാകയുള്ളൂ. ആത്മസ്വരൂപം അവന്നു വെളിപ്പെടുത്തുകയും ചെയ്യുന്നു.

യാതൊന്നിലും പ്രത്യേകമായ ശ്രദ്ധയൊ ജീവിതോദ്ദേശമൊ ഇല്ലാതെ കഴിച്ചുകൂട്ടിയിരുന്ന വെങ്കടരാമന്റെ നിരർത്ഥകജീവിതത്തിന്നും നല്ലൊരു മാററം സംഭവിച്ചു. മഹാജനങ്ങളുടേ സാരോപദേശങ്ങളെ ഗ്രഹിച്ചു അപ്രകാരം തന്റെയും ജീവിതം നയിക്കണമെന്ന അത്യാഗ്രഹവും അവരുടെ ജീവിതകഥകളിലും ഉപദേശങ്ങളിലും അപാരമായ ഭക്തിശ്രദ്ധയും അദ്ദേഹത്തിന്ന് 17 വയസ്സു തികയുന്ന 1896-ാമാണ്ടിന്റെ മദ്ധ്യകാലം മുതൽക്ക് ഉണ്ടായിത്തുടങ്ങി. ഭക്തന്മാരുടെയും ആത്മജ്ഞാനികളുടെയും മനസ്സിന്ന് മാററമുണ്ടായികാണാറുള്ളത് അധികവും ഈ പ്രായത്തിലാകുന്നു ഒരാളുടെ ജീവിതരീതിയും അതിലുണ്ടാകുന്ന മാററ

ങ്ങളും മററൊരാൾക്കു, ശരിയായി അറിയുവാൻ വളരെ വിഷമമാകുന്നു. വിശേഷിച്ചു മനോഭാവങ്ങളെ മനസ്സിൽതന്നെ ഒതുക്കി, അവക്കുണ്ടായ പരിവൃത്തികളെ പുറത്തു വിടാതെ ശാന്തമായി കാലം കഴിക്കുന്ന ഒരാളുടെ മനഃസ്ഥിതി അറിയുവാൻ ഏററവും പ്രയാസമാണെല്ലൊ. വെങ്കടരാമൻെറ പ്രകൃതം ഈ സ്ഥിതിയിലായതുകൊണ്ട് അദ്ദേഹത്തിൻെറ ഉററ സ്നേഹിതന്മാക്കൊ സഹോദരന്മാക്കു കൂടിയൊ ആ പരിവത്തനത്തിന്നുള്ള ശരിയായ കാരണമറിവാൻ കഴിയാതെ പരിഭ്രമത്തിലായിരുന്നു. വിപൎയ്യയത്തിന്നുള്ള കാരണം സ്വാമിയുടെ സ്വന്തവാക്കിൽ വഴിയെ വിവരിക്കുന്നുണ്ട്. ഈ മാററം വന്ന് വളരെകാലത്തിന്നു ശേഷം അദ്ദേഹത്തിൻെറ ഭക്തന്മാർ, അതിന്നുള്ള കാരണങ്ങളെ അറിവാൻവേണ്ടി അപേക്ഷിച്ചപ്പോൾ, സ്വാമിതന്നെ പറഞ്ഞ സമാധാനത്തിൻെറ സാരം താഴെ എഴുതുന്നു. സ്വാമിയുടെ സ്വന്തവാക്ക് അന്നെഴുതി എടുത്തിട്ടില്ല. സ്വാമി "അഹം" എന്നൊ "ത്വം" എന്നൊ ഉള്ള പുരുഷപ്രതിസംജ്ഞകൾ സംഭാഷണത്തിൽ ഉപയോഗിക്കാറില്ല. അതിൻെറ സാരം ലോകമെല്ലാം ഒരു മൂലശക്തിയെ മാത്രം ആസ്പദിച്ചിരിക്കയാൽ അതിനെ വ്യത്യസ്തമായി പറയേണ്ട ആവശ്യമില്ലെന്നായിരിക്കാം. എങ്കിലും ആ പദങ്ങൾ ഇവിടെ ഉപയോഗിച്ചതു, സംഭാഷണത്തിൻെറ സാരം വായനക്കാക്കു വ്യക്തമായി അറിവാൻവേണ്ടി മാത്രമാകുന്നു.

"ഞാൻ മധുരയിൽനിന്നു പുറത്തുപോകുന്നതിന്ന് ഏകദേശം ആറാഴ്ചക്കുമുമ്പായിട്ടാണ് എൻെറ മനസ്സിന്നും

ജീവിതരീതിക്കും വലിയ ഒരു മാററം സംഭവിച്ചതു. അതു വളരെ പൊട്ടുന്നനവെ തന്നെ ആയിരുന്നു. അക്കാലത്തു ഞാൻ ഒരു ദിവസം ഗൃഹാന്തിൽ ഇരിക്കുമ്പോൾ സാധാരണപോലെ എനിക്കു ദേഹസുഖം ഉണ്ടായിരുന്നു. എനിക്കു പറയത്തക്ക ദീനം ഒരു കാലത്തും ഉണ്ടായിട്ടില്ല. എന്നാൽ ഞാൻ ഗാഢനിദ്രക്കാരനായ ഒരുവനാകുന്നു. 1891ൽ ഞാൻ ദിണ്ടുക്കല്ലിൽ താമസിക്കുന്നകാലം ഉറങ്ങുന്ന മുറിയുടെ സമീപത്തു ചിലസ്നേഹിതന്മാർ വന്ന് ശബ്ദിച്ചും, ഗർജ്ജിച്ചും, വാതിലുകളിന്മേൽ മുട്ടിയും എന്നെ ഉണൎത്തുവാൻ ശ്രമിച്ചു. അതുകൊണ്ടൊന്നും ഞാൻ ഉണരാതെ ആയപ്പോൾ അവർ എങ്ങിനെയൊ എൻെറ മുറിയിൽ കടന്ന് ദേഹം പിടിച്ചു കുലുക്കി. അപ്പോൾ മാത്രമെ ഞാൻ ഉണൎന്നുള്ളു. ഈ ഗാഢനിദ്ര എനിക്കുള്ള ശരീരസുഖത്തിൻെറ നല്ലൊരടയാളമാണെന്ന് ചിലർ അഭിപ്രായപ്പെട്ടിരുന്നു. ചിലപ്പോൾ ഉറങ്ങുന്നതിന്നിടയിൽ അല്പം ഉണൎന്നുചെയ്യുന്ന ചില ചേഷ്ടകൾ ഞാൻ അറിയാറില്ല. വികൃതികളായ എൻെറ കളിക്കൂട്ടുകാർ ഞാൻ ജാഗ്രത്തായിരിക്കുമ്പോൾ എന്നെ ചീത്തവാക്കുകൾ പറവാനൊ ഉപദ്രവിപ്പാനൊ വളരെ ഭയമുണ്ടാകാറുണ്ട്. എന്നാൽ ഞാൻ ഉറങ്ങുന്ന സമയംനോക്കി പ്രതികാരം ചെയ്വാൻ അവർ കാത്തിരിക്കും. ഉറങ്ങിയാൽ എന്നെ എന്തുചെയ്താലും എളുപ്പത്തിൽ ഞാൻ ഉണരുകയില്ലെന്ന് അവൎക്കറിയാം. ആ തരംനോക്കി ഉറങ്ങിയ സമയം അവർ എന്നെ എഴുന്നേല്പിച്ച് എടുത്തുംകൊണ്ട് കളിസ്ഥലത്തിൻെറ പുറം

സഞ്ചരിക്കുക, അടിക്കുക, മുഖത്തുനോക്കി കരക്കുക, കളിപ്പിക്കുക മുതലായവയെല്ലാം ചെയ്തു് തൃപ്തിവന്നശേഷം കിടക്കയിൽതന്നെ കൊണ്ടുവന്നു് കിടത്തുക പതിവായിരുന്നു. ആ സമയങ്ങളിലെല്ലാം ഞാൻ ഒരുമാതിരി അൎദ്ധനിദ്രയിലായിരിക്കും. ജാഗ്രദവസ്ഥയിൽ അവൎക്ക എന്നെ ഉപദ്രവിക്കാൻ ധൈൎയ്യം ഉണ്ടാകയില്ല. അതിന്നു പകരം അൎദ്ധനിദ്രാവസ്ഥയിൽ അവർ എന്നെ ചെയ്യുന്നതെല്ലാം ക്ഷമയോടും ശാന്തതയോടും ഞാൻ സഹിക്കുന്നു. പ്രഭാതത്തിൽ ഞാൻ ഉണൎന്നാൽ രാത്രി കുട്ടികൾ ചെയ്തതിനെപ്പററി യാതൊരു ബോധവും എൻെറ മനസ്സിൽ ഉണ്ടാകുക പതിവില്ല. ഇങ്ങിനെയുള്ള സ്വഭാവം കണ്ടിട്ടു് അതൊരു ദീനമാണെന്നു ചിലർ പറഞ്ഞിട്ടുണ്ടു്. എന്നാൽ ആയതുകൊണ്ടു് എൻെറ നിത്യവൃത്തിക്കൊ ശരീരബലത്തിന്നൊ യാതൊരു കുറവുമില്ലാത്തതിനാൽ അതിനെ ഒരു ദീനമായി ഞാനുംമററും കരുതീട്ടില്ല. അക്കാലത്തു എൻെറ ശരീരസുഖത്തിന്നു യാതൊരു ഹാനിയും ബാധിച്ചിരുന്നില്ല. എന്നാൽ പെട്ടെന്നു് ഭയങ്കരമായ ഒരു അഭിനിവേശം (മരണഭയം) എന്നെ പിടികൂടി. ഞാൻ ഉടനെ മരിക്കുമെന്നുള്ള ദൃഢവിശ്വാസം എൻെറ മനസ്സിൽ ഉത്ഭവിച്ചു. അങ്ങിനെ തോന്നുവാനുള്ള കാരണമെന്തെന്നു് എൻെറ ദേഹപ്രകൃതിയിൽനിന്നൊ മററൊ എടുത്തു വിവരിക്കുവാൻ സാധിക്കയില്ല. യഥാൎത്ഥത്തിൽ, അങ്ങിനെയൊരു വിചാരമുണ്ടായതു തക്കതായ കാരണങ്ങൾകൊണ്ടുതന്നെയൊ എന്നുകൂടി ആലോചിച്ചറിയുവാൻ എൻെറ മനസ്സിന്നു്

അപ്പോൾ ശക്തി ഉണ്ടായിരുന്നില്ല. ഉടനെ മരിക്കുമെന്നു മാത്രമെ എനിക്കു തോന്നിയുള്ളു. ഈ മനഃക്ഷോഭം, എന്റെ മാതാപിതാക്കന്മാരെയൊ സ്നേഹിതന്മാരെയൊ ഒരു ഡാക്ടരെയൊ അറിയിക്കുവാനുള്ള ശ്രദ്ധയൊ ഉത്സാഹമൊ അപ്പോൾ എനിക്കുണ്ടായില്ല. എന്നാൽ ഈ ക്ഷോഭത്തിന്ന് കാരണം എന്തെന്നും മററും ഞാൻതന്നെ ആലോചിച്ച് തീർച്ചപ്പെടുത്തിയാൽ മതിയെന്നുള്ള വിചാരവും ഇടക്കിടെ എന്റെ മനസ്സിൽ ഉദിച്ചിരുന്നു. മരണഭയംകൊണ്ട് എന്റെ മനസ്സിനുണ്ടായ ഇടിച്ചിൽ, ഉടനെ എന്റെ ബുദ്ധിക്കു അന്തർമുഖമൊ, അന്തഃപരിവൃത്തിയൊ ഉണ്ടാക്കിതീർത്തു. മരണം അത്യാസന്നമായി. മരണം എന്നാൽ എന്തു? എന്താ മരിക്കുന്നതു? ഈ ശരീരം മാത്രമെ മരിക്കുന്നുള്ളു എന്നും മററും എന്റെ മനസ്സുകൊണ്ടു ആലോചിച്ചതല്ലാതെ അതിനെപ്പററി വാക്കാൽ ഒന്നും പറയുവാൻ സാധിച്ചില്ല. ഉടനെ മരണചേഷ്ടകൾ ദേഹത്തിൽ ബാധിച്ചതിനാൽ ആ പ്രകൃതിയെ എനിക്കഭിനയിക്കേണ്ടിവന്നു. മരിച്ചാലുണ്ടാകുന്നതുപോലെ എന്റെ അവയവങ്ങളെ വിറങ്ങലിച്ച മാതിരി നല്ലവണ്ണം നീട്ടിക്കിടന്നു. മരണാവസ്ഥയെ നല്ലവണ്ണം അനുകരിക്കുവാൻവേണ്ടി പിന്നെ ഞാൻ ഒരു മൃതശരീരംപോലെ അനങ്ങാതെയും കിടന്നു. എന്റെ ശ്വാസോച്ഛ്വാസങ്ങൾ അടക്കി യാതൊരു ശബ്ദവും പുറത്തു പോകാത്ത വിധം അധരങ്ങളെ അമർത്തിക്കൊണ്ട് എന്റെ വായ് അടച്ചു. "അഹം" എന്നോ മററൊ യാതൊരു വാക്കും ഉച്ചരിക്കുവാൻ എന്റെ നാവിന്നു

ശക്തിയുണ്ടായില്ല. പിന്നെ ക്രമേണ ഈ ശരീരം മരിച്ചുവെന്ന് ഞാൻ മനസ്സുകൊണ്ടു തീച്ച്യാക്കി. ഇനി ഈ ശരീരത്തെ ശ്മശാനത്തിൽ കൊണ്ടുപോയി സംസ്കരിച്ചു ഭസ്മമാക്കും എന്നുതോന്നി. എന്നാൽ ഈ ശരീരത്തിൻെറ അഭാവത്തിൽ "അഹം" എന്നുള്ളതു നശിക്കുമൊ? "അഹം" എന്നാൽ ഈ ശരീരംതന്നെയൊ? ശരീരത്തിന്നു സ്വതവെ ചൈതന്യമൊ ഇളക്കമൊ ഇല്ലല്ലൊ, എന്നുംമററും മനസ്സിൽ തോന്നാതിരുന്നില്ല. എന്നാൽ ഈ ശരീരത്തിന്നു പുറമെ, വേറൊരു ചൈതന്യം ഉള്ളതായും എൻെറ ആഭ്യന്തരത്തിൽ അഹം എന്ന ശബ്ദം കേൾക്കുകയും ചെയ്യുന്നു. അതുകൊണ്ടു് "അഹം" എന്നുള്ളതു ദേഹാതീതമായ ദേഹി അല്ലെങ്കിൽ സവ്വവ്യാപിയായ പരമപുരുഷനാകുന്നു എന്നു് ഞാൻ അനുമാനിച്ചു. പഞ്ചഭൂതാത്മികമായി ഇരിക്കുന്നതും, ഈ കാണുന്നതുമായ സ്ഥൂലശരീരം മാത്രം മരിക്കുന്നു. എന്നാൽ അതിൽ അന്തൎയ്യാമിയായി സ്ഥിതി ചെയ്യുന്ന ദേഹാതീതനായ ആത്മാവിനെ മരണത്തിന്നു് സ്പശിപ്പാൻപോലും കഴികയില്ല. അതുകൊണ്ടു ഞാൻ മൃത്യുവിഹീനനായ പരമപുരുഷൻ മാത്രമാകുന്നു. ഇതെല്ലാം ബുദ്ധിപൂവ്വമായ ആലോചനകൾകൊണ്ടു് എൻെറ മനസ്സിൽ അപ്പോൾ തോന്നിയതല്ല. കാൎയ്യകാരണചിന്തകളൊന്നും കൂടാതെ ആ വിചാരം എൻെറ മനസ്സിൽ ഒരു മിന്നൽപിണർപോലെ പെട്ടെന്നുണ്ടായതായിരുന്നു. "അഹം" എന്നതു ഏററവും സത്യമായ വസ്തുവാകുന്നു. എന്നു മാത്രമല്ല പരമാത്ഥമായ വസ്തു, അതൊന്നു മാത്രമെ ഉള്ളു

എന്നും എന്റെ ദേഹത്തിലുള്ള എല്ലാവിധ ചൈതന്യങ്ങളുടെയും കേന്ദ്രം അതൊന്നുമാത്രമാകുന്നു എന്നും "അഹം" അല്ലെങ്കിൽ ആത്മാവ് എന്റെ ജനനകാലം മുതൽക്കു തന്റെ അപാരമായ ശക്തിയാൽ ശരീരത്തിന്റെ എല്ലാ സ്ഥിതിഗതികളെയും നിലനിർത്തിക്കൊണ്ടും അതെ സമയത്തുതന്നെ ഒന്നിലും ബന്ധപ്പെടാതെയും സർവ്വോൽകൃഷ്ടമായി സ്ഥിതിചെയ്യുന്നുവെന്നും എന്റെ മനസ്സിൽ ദൃഢമായി തോന്നി. അനവഗാഹ്യമായ എന്തൊ ഒരു ദിവ്യശക്തിയാൽ, എന്റെ മനസ്സിൽ മേല്പറഞ്ഞ വിചാരപരമ്പരകൾ ഉണ്ടായതോടുകൂടി മുൻപറഞ്ഞ അഭിനിവേശം അല്ലെങ്കിൽ മരണഭയം എന്റെ മനസ്സിൽനിന്നു നിശ്ശേഷം അന്തർദ്ധാനം ചെയ്തു. ആ നിമിഷം മുതൽ ആത്മാവിൽ ലയിച്ചുപോയ എന്റെ മനസ്സ് ഇപ്പോഴും അതെ നിലയിൽതന്നെ സ്ഥിതിചെയ്യുന്നു. മററു ചിന്തകൾ ചിലപ്പോൾ മനസ്സിലുദിക്കാറുണ്ടെങ്കിലും, അവയെല്ലാം ഒരു ഗായകൻ ആലാപിക്കുന്ന രാഗവിശേഷങ്ങളെപ്പോലെ ആഗമാപായികളാകുന്നതല്ലാതെ, സ്ഥായിയായി നില്ക്കുന്നില്ല. എന്നാൽ "അഹം" ശബ്ദം മാത്രം സംഗീതത്തിന്ന് ആസ്പദമായ ശ്രുതിപോലെ എല്ലാററിനെയും പിന്തുടർന്നും എല്ലാററിലും സംയോജിച്ചും എന്റെ അന്തരംഗത്തിൽ സദാ സ്ഥിതിചെയ്യുന്നു. ശരീരം ചിലപ്പോൾ സംഭാഷണത്തിലൊ വായനയിലൊ മററൊ ഏർപ്പെട്ടിരുന്നാലും, ഞാൻ എപ്പോഴും "അഹം" എന്നതിനോടു സംയോജിച്ചുതന്നെയിരിക്കുന്നു. മേൽവിവരിച്ച സംഭവത്തിന്നുമുമ്പ് "അഹം"

ശബ്ദത്തെപ്പററി എനിക്കു വ്യക്തമായ ഒരു ജ്ഞാനമുണ്ടാ യിരുന്നില്ല. മനഃപൂൎവ്വമായി എൻെറ മനസ്സ് മുമ്പൊരി ക്കലും ഇങ്ങിനെ ലീനമായിട്ടുമില്ല അതറിവാനുള്ള ജാ ഗ്രതയൊ അവസരമൊ ഉണ്ടായിട്ടുമില്ല. അതിനാൽ "അ ഹം" ശബ്ദത്തിൽ എപ്പോഴും സ്ഥിതിചെയ്യത്തക്ക വിധ ത്തിലുള്ള എൻെറ മനോഭാവവും ഇതിന്നുമുമ്പ് ശൂന്യ മായിത്തന്നെ ആയിരുന്നു. ഈ നൂതനസ്വഭാവത്തി ൻെറ അനുഭവങ്ങൾ എൻെറ പിന്നത്തെ ജീവിതചൎയ്യ യിൽ അറിവാനിടവന്നു. ഈ മാററത്തിൻെറ ഭവിഷ്യത്താ യി ഒന്നാമതായി കണ്ടതു് സ്നേഹിതന്മാരിലും ബന്ധുക്കളി ലും സ്വകുടുംബത്തിലും സ്നേഹമില്ലായ്മയായിരുന്നു. പഠിപ്പി ലും എനിക്കു ആന്തരമായ ശ്രദ്ധയുണ്ടായിരുന്നില്ല. ചില- പ്പോൾ രക്ഷിതാക്കന്മാരെ ബോദ്ധ്യപ്പെടുത്തുവാൻ വേണ്ടി പുസ്തകം എടുത്തു മലൎത്തി വായിക്കുന്ന ഭാവം നടിച്ചിരി ക്കും എന്നാൽ മനസ്സ് പുസ്തകത്തിൽനിന്ന് എത്രയൊ ഭി ന്നമായ മുൻപറഞ്ഞ ഒന്നിലായിരിക്കും. എൻെറ സ്നേഹി തന്മാരോടും ബന്ധുക്കളോടും പെരുമാറുന്ന കാൎയ്യത്തിൽ ഞാൻ അധികം നമ്രത കാണിച്ചിരുന്നു എങ്കിലും അധിക മായി അവരോടു സ്നേഹം കാണിച്ചിരുന്നില്ല. മുമ്പ് ഞാൻ മററുകുട്ടികളുടെ ഒന്നിച്ചിരിക്കുമ്പോൾ ചില സമയം സ്കൂ ളിൽനിന്നൊ മറെറാ എനിക്ക് അധികം ഭാരവത്തായ പ്ര വൃത്തികൾ തന്നാൽ ആയതു ന്യായമല്ലെന്നു് ഞാൻ ആക്ഷേ പിച്ചിരുന്നു എൻെറ ആ വാദം ശരിയല്ലെന്ന് പറഞ്ഞു വല്ലവരും എത്തുന്നാൽ അതിന്നു തക്ക സമാധാനം ഞാൻ

അവരോട് പറയുകയും ചിലപ്പോൾ എൻെറ അഭിപ്രായം ആക്ഷേപം കൂടാതെ സ്ഥിരപ്പെടുത്തുവാൻവേണ്ടി ഞാൻ അവരെ ഭീതിപ്പെടുത്തുകയുംകൂടി ചെയ്തിട്ടുണ്ട്. ഏതെങ്കിലുമൊരുത്തൻ എന്നോടു നേരംപോക്ക പറയുകയൊ മററു വിധത്തിൽ എൻെറ നേരെ അധികം സ്വാതന്ത്ര്യം കാണിക്കുകയൊ ചെയ്താൽ അവൻെറ തെററു ഇന്നതെന്നു ഉടനെ ഞാൻ അവനെ ബോദ്ധ്യപ്പെടുത്തികൊടുക്കും. ഇപ്പോൾ, ആ വക സ്വഭാവങ്ങളെല്ലാം എത്രയൊ ദൂരെപോയി. എൻെറ മേൽ ആരോപിക്കുന്ന എല്ലാവിധ ബാദ്ധ്യതകളും കുററങ്ങളും പരിഹാസവാക്കുകളും ഇപ്പോൾ ഞാൻ ക്ഷമയോടും ശാന്തതയോടും സഹിക്കുന്നു. നിന്ദാവഹമായി വല്ലതും കേട്ടാൽ പെട്ടെന്നു ക്രോധിച്ചു എൻെറ അഭിപ്രായത്തെ നിർബ്ബന്ധമായി ഉറപ്പിച്ചിരുന്ന എൻെറ പണ്ടത്തെ മനോഭാവം ഇപ്പോൾ തീരെ എന്നിൽനിന്ന് തിരോധാനം ചെയ്തു. വിനോദങ്ങൾക്കായി സ്നേഹിതന്മാരോടുകൂടി പുറത്തുപോകാറുള്ള സമ്പ്രദായം ഇപ്പോൾ നിൎത്തുകയും അതിന്നു പകരം ഏകാന്തവാസം അധികം നല്ലതെന്ന് ഞാൻ തീൎച്ചപ്പെടുത്തുകയും ചെയ്തു. സമയം കിട്ടുമ്പോഴെല്ലാം ശാന്തമായ ഈശ്വരദ്ധ്യാനത്തിന്നു തക്ക ഒരു വിജനസ്ഥലത്തിലിരിക്കുക പതിവായി. പിന്നെ കണ്ണടച്ചുംകൊണ്ട് എൻെറ മനസ്സിനെ ഏകാഗ്രധ്യാനത്തോടും ഒരു ആവേശത്തോടും "അഹം" എന്ന ചിന്തയിൽ ലയിപ്പിച്ചുംകൊണ്ട് നിശ്ചലസമാധിയിൽ ഇരിക്കും. എൻെറ ജ്യേഷ്ഠൻ പലപ്പോഴും എന്നെ നോക്കി പരിഹാസമായി

"വലിയ ജ്ഞാനി! മഹാ യോഗീശ്വരൻ! പണ്ടത്തെ ഋഷികളെപ്പോലെ നീയും വനാന്തരങ്ങളിൽ പോയി തപസ്സുചെയ്യുക." എന്നും മററും പറഞ്ഞിരുന്നുവെങ്കിലും അതൊന്നും ശ്രദ്ധിക്കാതെ എന്റെ മനസ്സ് ഏകാഗ്രമായ നിഷ്ഠയിൽ തന്നെ ലയിച്ചിരിക്കുകയെ ഉള്ളു. നല്ലതൊ, ചീത്തയൊ, സ്വാദുള്ളതൊ ഇല്ലാത്തതൊ ചീഞ്ഞു പോയതൊ ആയ ഏതു ഭക്ഷണസാധനവും അവയുടെ രുചി, ഗന്ധം, ഇവയൊന്നും നോക്കാതെയും യാതൊരു ഭേദവും കൂടാതെയും വിശപ്പുള്ളപ്പോൾ വേഗം ഗ്രസിച്ചു വിശപ്പടക്കിയിരുന്നു.

എന്റെ നാട്ടിലെ മീനാക്ഷിസുന്ദരേശ്വരക്ഷേത്രത്തിൽ മുമ്പു ഞാൻ സ്നേഹിതന്മാരോടുകൂടി വളരെ ദുർല്ലഭമായെ പോയിരുന്നുള്ളു. എപ്പോഴെങ്കിലും പോയാൽ ഉടനെ ദർശനം കഴിഞ്ഞു്, ദേവനർച്ചിച്ച വിഭൂതിയും, കുങ്കുമവും നെററിയിൽ ധരിച്ചു്, മനസ്സിൽ വിശേഷവിധിയായ യാതൊരു മാററവുംകൂടാതെ വേഗം മടങ്ങിവന്നിരുന്നു. എന്നാൽ, നൂതനമനോഭാവവും ജീവിതരീതിയും ആരംഭിച്ചതിന്നുശേഷം എല്ലാദിവസവും വൈകുന്നേരം ആ ക്ഷേത്രത്തിൽ ഏകനായി ചെല്ലുകയും മീനാക്ഷിസുന്ദരേശ്വരന്മാരെയും ഭക്തന്മാരായ അറുപത്തിമൂവരേയും ദർശനംചെയ്കയും, അവരുടെ സന്നിധിയിൽ വളരെനേരം ഏകാഗ്രധ്യാനത്തോടും ഭക്തിയോടുംകൂടി നില്ക്കുകയും ചെയ്വാൻ എന്റെ മനസ്സ് എന്നെ പ്രബലമായി നിർബ്ബന്ധിച്ചിരുന്നു. ആ സമയത്തെല്ലാം അനവച്ഛേദ്യമായ ഒരു ഭക്ത്യാവേശം എന്റെ ഹൃദയത്തിൽ ഉപര്യുപരി വർദ്ധിക്കുക പതിവാകുന്നു.

എന്റെ മനസ്സിൽ മുമ്പുണ്ടായിരുന്ന ദേഹാത്മബുദ്ധിക്ക് ഇപ്പോൾ അവിടെ സ്ഥാനം തീരെ ഇല്ലാതായതോടുകൂടി എന്റെ അന്തഃകരണത്തിന്ന് ശരീരമായുള്ള ആലംബനം തീരെ വിട്ടുപോയി. അതിനാൽ ആത്മാവ് നൂതനമായ വേറൊരാലംബനം ആഗ്രഹിച്ചതിനാൽ ആ പ്രകൃതിക്കനുസരിച്ച് പലപ്പോഴും ക്ഷേത്രസന്ദർശനം ചെയ്കയും, ഈശ്വരങ്കൽ മനസ്സിനെ പ്രവേശിപ്പിക്കുകയും ചെയ്തിരുന്നു. ഞാൻ ഭഗവൽസന്നിധിയിൽ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോഴെല്ലാം ഭക്ത്യാവേശത്താൽ അശ്രുധാര സാധാരണമായി ഉണ്ടായിരുന്നു. ഇത് ജീവാത്മാവായുള്ള ഈശ്വരന്റെ ക്രീഡയായിരിക്കാം.

സർവ്വലോകനിയന്താവും സർവ്വശക്തനും സർവ്വവ്യാപിയും ലോകത്തിന്റെ ഭൂതഭവിഷ്യൽവർത്തമാനാദികളെ നിയന്ത്രിക്കുന്ന ആളുമായ ആ മഹേശ്വരന്റെ സന്നിധിയിൽ നിന്ന് ധ്യാനിച്ചുംകൊണ്ട് ഭക്തിവർദ്ധിപ്പിക്കുവാനും, അദ്ദേഹത്തിന്റെ പരമഭക്തന്മാരായി സായൂജ്യംപ്രാപിച്ച അറുപത്തിമൂന്ന് ദിവ്യന്മാരെപ്പോലെ എന്നെയും ആക്കിത്തീർക്കുവാനമായി ആ പരമകാരുണികനോട്ട് ഞാൻ സദാ പ്രാർത്ഥിക്കുക പതിവായിരുന്നു. ചിലപ്പോൾ ഞാൻ ഒന്നും പ്രാർത്ഥിച്ചിരുന്നില്ല. എന്നാൽ എന്റെ എല്ലാവിചാരങ്ങളും ഈശ്വരങ്കൽ ഏകാഗ്രമായ ഭക്തിയോടെ സമർപ്പിക്കും. അപ്പോൾ ലൌകികങ്ങളായ സുഖദുഃഖങ്ങളെപ്പററിയാതൊരുവിചാരവും എന്റെ മനസ്സിലുണ്ടാകാറില്ല. എന്നുമാത്രമല്ല എന്തെന്നില്ലാത്ത ഒരു പരമാനന്ദം മനസ്സിൽ

ഉത്ഭവിക്കുകയും അതു നിമിത്തം അശ്രുധാര ഉണ്ടാകുകയും ചെയ്യും. നൂതനഭാവം ഉണ്ടാകുന്നതിന്നുമുമ്പ് മനുഷ്യജീവിതം ദുഃഖഭൂയിഷ്ഠമാണെന്നും മററുമുള്ള യാതൊരു ബോധവും എന്റെ മനസ്സിൽ പ്രവേശിച്ചിരുന്നില്ല. കർമ്മബന്ധംവിട്ട് പുനർജ്ജന്മം ഇല്ലാതാക്കേണമെന്നൊ, വൈരാഗ്യസിദ്ധിവരുത്തി മോക്ഷം സമ്പാദിക്കേണമെന്നും മററുമുള്ള വിചാരമോ എന്റെ മനസ്സിൽ മുമ്പൊരിക്കലും അങ്കുരിച്ചിട്ടില്ല. മതവിഷയമായി ഞാൻ വായിച്ച പുസ്തകം മുഖ്യമായി 'പെരിയപുരാണ'വും വേറെ ചില തേവാരം തായുമാനവർ എന്ന ഗ്രന്ഥങ്ങളും എന്റെ സ്കൂളിലെ ബൈബിൾ പാഠങ്ങളും മാത്രമായിരുന്നു.

ഈശ്വരനെപ്പററി ഞാൻ ആദ്യം ധരിച്ചിട്ടുള്ളതും, പുരാണങ്ങളിൽ വിവരിച്ചിട്ടുള്ളതും തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നു ഒരിക്കൽ എനിക്കു ബോദ്ധ്യമായി. സംസാരത്തെപ്പററിയൊ പരബ്രഹ്മത്തെപ്പററിയൊ ഞാൻ ഒന്നും കേട്ടിട്ടില്ല. എല്ലാ വസ്തുക്കളിലും ലയിച്ചിരിക്കുന്നതും, രൂപമില്ലാത്തതും സാരമുള്ളതുമായ ഒരു വസ്തു ഉണ്ടെന്നൊ, ഞാനും ആ വസ്തുവും ഒന്നാണെന്നുമുള്ള വിചാരമൊ ആദ്യം എന്റെ മനസ്സിൽ പ്രവേശിച്ചിരുന്നില്ല. തിരുവണ്ണാമലയിൽവെച്ചു 'ഋഭുഗീതാ' മുതലായ ഗ്രന്ഥങ്ങൾ വായിച്ചുകേട്ടപ്പോൾ മേല്പറഞ്ഞ സംഗതികൾ അതിൽനിന്ന് എനിക്കു മനസ്സിലാക്കുവാൻ സംഗതിവന്നു. പ്രമാണാപേക്ഷകൂടാതെ എന്റെ മനസ്സിൽ ആദ്യംതന്നെ ഉദിച്ച തത്വചിന്തകളും ഋഭുഗീതയിലെ സാരവും ഒന്നുതന്നെയായി

രുന്നു. അപ്പോഴുണ്ടായ എന്റെ മനഃസ്ഥിതിയെപ്പററി, ഗ്രന്ഥരീത്യാ പറയുന്നതായാൽ, എനിക്കുണ്ടായ പ്രബോധത്തിന്ന് ശേഷം ആയ്ത്തു ഒരു ശുദ്ധമനസ്സെന്നൊ, വിജ്ഞാനമെന്നൊ, സഹജാവബോധത്തിന്റെ പ്രകാശമെന്നൊ പറയാം.



അദ്ധ്യായം 7.

## വിഷമഘട്ടം കടക്കുന്നതു്.

——:o:——

മനുഷ്യജീവിതമാമർണ്ണവംതന്നിൽ
പലഇറക്കമേററങ്ങളുമുണ്ടെന്നു ധരിക്കേണം
വലിച്ചുജലൊതാഴ്ത്തും, ഇറക്കമുണ്ടാകുമ്പോൾ
കരക്കുകൊണ്ടുവന്നു സുഖിപ്പിച്ചീടുമേററം.

യദഹരെവ വിരജെൽ
തദഹരെവ പ്രവ്രജെൽ

സാരം. ആത്മാവിൻെറ പ്രഭാവം എപ്പോൾ അനുഭവപ്പെടുന്നുവൊ, ആ നിമിഷത്തിൽതന്നെ പരിവ്രജനംചെയ്യണം.

വെങ്കടരാമൻ ഇപ്പോൾ സഞ്ചരിക്കുന്ന പന്ഥാവിൽ കൂടിതന്നെ സ്ഥിരതയോടെ മുന്നോട്ടു ,സഞ്ചരിച്ചുതുടങ്ങി.

സുധയെ പാനംചെയ്യാംസംതൃപ്തി വരുവോളം
അതിനു സാധിക്കാഞ്ഞാലൊട്ടുമെ വേണ്ടാതാനും.

ഇതായിരുന്നു സ്വാമിയുടെ ഇപ്പോഴത്തെ ആദർശവാക്യം. അതിനാൽ മിക്ക സമയങ്ങളിലും അദ്ദേഹം തൻെറ സ്കൂൾ പുസ്തകപഠനവും കുടുംബത്തിൽ താൻ ചെയ്യേണ്ട മുറകളും ചെയ്യാതിരിക്കുകയും, ഏകനായി ഒരു വിജനസ്ഥലത്തിരുന്നുകൊണ്ടു് ആത്മധ്യാനം മാത്രം ചെയ്തും സമയം കഴിച്ചുതുടങ്ങി. തൻെറ ജീവിതരീതിക്കു് പെട്ടെന്നുണ്ടായ ഈ മാററം നിമിത്തം പ്രാരംഭത്തിൽ അദ്ദേഹത്തിന്നു് വളരെ കഷ്ടങ്ങൾ അനുഭവിക്കേണ്ടിവന്നു. സ്കൂൾപാഠങ്ങൾ

പഠിക്കാതെ സ്കൂളിൽനിന്നും, വീട്ടുകാൎയ്യത്തിൽ ശ്രദ്ധയില്ലാത്തതുകൊണ്ടു് രക്ഷിതാക്കന്മാരും അദ്ദേഹത്തെ നിന്ദിക്കയും ശിക്ഷിക്കുകയും ചെയ്തു തുടങ്ങി. വെങ്കടരാമന്റെ വിദ്യാൎത്ഥിജീവിതവും ഗൃഹകൃത്യങ്ങളിലുള്ള ബാദ്ധ്യതയും ഇപ്പോഴത്തെ ആന്തരമായ മനോഭാവവും അന്യോന്യം വിരുദ്ധങ്ങളാണെല്ലൊ. അതിനാൽ അദ്ദേഹത്തിന്റെ ഇപ്പോഴത്തെ സ്വഭാവം കുടുംബത്തിന്റെ സമഭാവനക്കും ഏകയോഗക്ഷേമത്തിന്നും കൂടി ഹാനികരമായി പരിണമിച്ചു. വെങ്കടരാമന്റെ എത്രയൊ നല്ല ബുദ്ധി, നിഷ്ഫലമായ ഈ ഭക്തിവിഷയത്തിലും ഉദാസീനമായ തന്റെ ജീവിതത്തിലുംകൂടി പാഴായി പോകുന്നതിനെപ്പററി, ഇളയച്ഛനും സഹോദരനും വളരെ സങ്കടപ്പെട്ടുകയും അതിൽനിന്നു നിവൃത്തിക്കുവാൻ, അവർ പലവിധത്തിലും ഉപദേശിക്കുകയും ശാസിക്കുകയും ചെയ്തു. പാഠങ്ങൾ വായിക്കുവാൻ, പല ദിവസങ്ങളിലും അമാന്തം കാണിച്ചതിനാൽ മാസ്റ്റർ അവയെ വളരെ തവണ പകൎത്തെഴുതിക്കൊണ്ടുവരുവാൻകല്പിച്ചു. മേൽപറഞ്ഞ പണികളെല്ലാം തന്റെ നൂതനജീവിതപദ്ധതിക്കു് തടസ്ഥങ്ങളായതിനാൽ മധുരയിൽ താമസിച്ചു കാലം കഴിക്കുന്നതു വളരെ പ്രയാസമെന്നനുഭവപ്പെട്ടു.

ഭവനത്തിലെയും സ്കൂളിലെയും പ്രവൃത്തികൾ ചെയ്യാത്തതുകൊണ്ടു് ദേഹോപദ്രവത്തിനു കുറവുണ്ടാകുമെങ്കിലും, ദേഹത്തെ ഗണ്യമാക്കാത്ത വെങ്കടരാമന്നു് അതുകൊണ്ടു് യാതൊരു സുഖവുമുണ്ടായില്ലെന്നു് മാത്രമല്ല, താൻ എത്രയൊ ഉപരിയായി വിചാരിച്ചു വരുന്ന പുതിയ ജീവിത

രീതിക്ക് ആയത് ദോഷമായും പരിണമിച്ചു. ഇവ എല്ലാം അടുത്ത ഭാവിയിൽ വെങ്കിടരാമൻെറ ജീവിതത്തിൽ ഒരു വിഷമഘട്ടം സംഭവിക്കുവാൻ പോകുന്നു എന്നു, നമ്മെ ചൂണ്ടിക്കാണിക്കുന്നു. ഈ സങ്കടഘട്ടം 1896 ആഗസ്റ്റ് 29-ാംനു- ശനിയാഴ്ച സംഭവിച്ചു. അന്നു ക്ലാസ്സിൽ പഠിച്ചു പോരേണ്ട പാഠം ശരിയായി സാധകമാക്കാത്തതിനാൽ മാസ്റ്റർ ആ പ്രത്യേകപാഠത്തെ കുറെതവണ എഴുതിക്കൊണ്ടുവരുവാൻ ആജ്ഞാപിച്ചിരുന്നു. അതിനാരംഭിച്ചു എങ്കിലും ബുദ്ധിപൂർവ്വമല്ലാത്ത ആ പ്രവൃത്തി ചെയ്യാൻ വെങ്കടരാമൻെറ മനസ്സാക്ഷി നിരോധിച്ചതിനാൽ, അതെല്ലാം വിട്ട് അദ്ദേഹം കണ്ണടച്ചു് സമാധിയിൽ ലയിച്ചിരുന്നു. ഇതെല്ലാം ജ്യേഷ്ഠൻ കണ്ടു. അനുജൻെറ ഈ പ്രകൃതി മാറുവാൻവേണ്ടി ജ്യേഷ്ഠൻ, "ഇപ്പോൾ നിൻെറ ഉദ്ദേശം വ്യക്തമായി. ഇങ്ങിനെ സന്ന്യാസവൃത്തി സ്വീകരിച്ചാൾക്ക് ലൌകീകൻ എന്ന നാട്യം എന്തിന് ? കുടുംബകാര്യങ്ങളെക്കാൾ വലിയതു് ധ്യാനവും മററുമാണെന്ന് തീൎച്ചപ്പെടുത്തിയ ആൾ കുടുംബത്തിൽ താമസിച്ചും സ്ക്കൂൾ പുസ്തകങ്ങൾ പഠിക്കുന്നു എന്നും മററും നടിച്ചും കാലം കഴിക്കേണ്ടാവശ്യമില്ലല്ലൊ" എന്നിങ്ങിനെ കോപത്തോടെ പറഞ്ഞു് നിലവിളിച്ചു. നാലഞ്ചാഴ്ചകൾക്കുള്ളിൽ ജ്യേഷ്ഠൻ മൂന്നൊ നാലൊ തവണ ഇങ്ങിനെ ശകാരവൎഷംചെയ്തു എങ്കിലും അവയൊന്നും അനന്തരവൻെറ മനസ്സിൽ പ്രബലമായി ബാധിച്ചില്ല. എന്നാൽ ഇത്തവണ അയച്ച നിന്ദാസ്ത്രം അനന്തരവൻെറ മനസ്സിൽ ശക്തിയോടെ തറച്ചു. "നല്ലത്, ജ്യേഷ്ഠൻ പറഞ്ഞതു വളരെ സത്യം.

ഇനി എനിക്കിവിടെ എന്തുകാൎയ്യം?" എന്നുള്ള ചിന്ത വെങ്കടരാമന്റെ മനസ്സിൽ പ്രവേശിച്ചുതുടങ്ങി. കഴിഞ്ഞ നവെമ്പ്ര് മാസത്തിൽ തനിക്കൊരാവേശത്തെ ഉണ്ടാക്കി തീൎത്ത് മനസ്സിൽ ലയിച്ചുകിടക്കുന്ന മന്ത്രശക്തി ആ മനസ്സിൽ പെട്ടെന്നു പുരോഗതിയെ പ്രാപിച്ചു എന്നുമാത്രമല്ല ആ ശക്തിക്ക് അതിവേഗത്തിൽ ബലം വൎദ്ധിക്കുകയും കഴിയുന്നവേഗത്തിൽ വെങ്കടരാമനെ അരുണാചലത്തേക്കു തിരിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്തു. ഇപ്പോഠം അദ്ദേഹത്തെ വരുവാൻ ആഹ്വാനംചെയ്യുന്നത് സൎവ്വജ്ഞനും സൎവ്വശക്തനും സൎവ്വസാക്ഷിയും ആയ അരുണാചലേശ്വരനല്ലെ? തന്റെ ഭാവഭേദം സ്വപിതാവായ അരുണാചലേശൻചെയ്ത ആഹ്വാനം നിമിത്തമെന്നു വെങ്കടരാമൻ നിൎണ്ണയിക്കുകയും, അവിടെ എത്തുവാൻ വേണ്ടുന്ന ശ്രമം ഗൂഢമായി ചെയ്വാൻ ഒരുങ്ങുകയും ചെയ്തു.

ചിദംബരസഭതന്നിൽ ഒരിക്കൽ പൂകീടിനാൽ
പുനരാവൎത്തനത്തിനാരാനുമിച്ഛിക്കുമൊ?

എന്നു സായൂജ്യം പ്രാപിച്ച നന്ദമുനി അരുളിചെയ്തപോലെ, താൻ ഭവനം വിട്ടാൽ തന്റെ ബന്ധുക്കഠംക്കു തന്നെ തിരഞ്ഞു കണ്ടുപിടിച്ചു വീണ്ടും ഭവനത്തിൽ കൊണ്ടുവരുവാൻ സംഗതി വരരുതെന്നും എന്തുവന്നാലും ഒരിക്കൽ അരുണാചലേശ്വരന്റെ പാദങ്ങളിൽ എത്തിയാൽ അവിടെനിന്ന് നിവൃത്തനമില്ലെന്നും ദൃഢമായുറച്ചു. ഉടനെ എഴുനീററ്, "ഇന്നു വിദ്യുച്ഛക്തിയെപ്പററി തന്റെ ക്ലാസ്സിൽ ഒരു പ്രത്യേകപാഠമുണ്ടെന്നും അതിനായ് 12 മണിക്കു

സ്കൂളിൽ ഹാജരാകേണമെന്നും വെങ്കടരാമൻ ജ്യേഷ്ഠനെ അറിയിച്ചു. തിരുവണ്ണാമല യാത്രക്ക് അനന്തിരവന് താൻ ദ്രവ്യസഹായം ചെയ്യുന്നു എന്ന സൂക്ഷ്മം മനസ്സിലാകാതെ, പെട്ടിയിൽനിന്ന് അഞ്ചുറുപ്പിക എടുത്ത്, തൻെറ കോളേജ് മാസ്സപ്പടി കൊടുക്കുവാൻ അനുജനെ ഏല്പിച്ചു. ഇതു വെങ്കടരാമൻെറ ഉദ്ദേശസാദ്ധ്യത്തിന്നായി അരുണാചലനാഥൻ ഗൂഢമായി ചെയ്ത ഒരു സഹായമായിരുന്നു. സന്തോഷത്തോടെ വേഗം ഭക്ഷണം കഴിച്ച് യാത്രക്കൊരുങ്ങി. തിരുവണ്ണാമലക്കുള്ള തീവണ്ടിമാർഗ്ഗവും മററും അറിവാനായി അവിടെയുണ്ടായിരുന്ന പഴയ ഒരു ഭൂപടത്തെ ആരെയും കാണാതെ നോക്കി. അതു വളരെ പഴയ ഒന്നായിരുന്നതിനാൽ വില്ലുപ്പുറം—തിരുവണ്ണാമല—കാട്ടുപ്പാടി എന്ന 90—91-ൽ ആരംഭിച്ച തീവണ്ടിമാർഗ്ഗം അതിൽ ചേർത്തിട്ടുണ്ടായിരുന്നില്ല. മധുര—എഴമ്പൂർ തീവണ്ടിമാർഗ്ഗം മാത്രമെ അതിലുണ്ടായിരുന്നുള്ളൂ. ആ വഴിക്കു യാത്രചെയ്യുന്നതായാൽ തിരുവണ്ണാമലക്കു അടുത്ത തീവണ്ടി ആപ്പീസ്സ് 'തിണ്ടിവന'മാണെന്നും അവിടെ എത്തുവാൻ വേണ്ടിവരാകുന്ന തീവണ്ടിച്ചിലവ് മൂന്നുറുപ്പിക മാത്രം എടുത്ത് ബാക്കി രണ്ടുറുപ്പികയും, തൻെറ യാത്രാവിവരത്തിന്ന് ചുരുക്കത്തിൽ ജ്യേഷ്ഠനുള്ള ഒരെഴുത്തും തൻെറ പുസ്തക അലമാറിയുടെ അകത്തു വെച്ച്, വെങ്കടരാമൻ തൻെറ ഹൃദയത്തിലുള്ള അരുണാചലേശ്വരൻെറ ആദേശവും വഹിച്ച് തീവണ്ടിയാത്രക്കായി മധുര വിട്ടു പുറപ്പെടുകയുംചെയ്തു.



അദ്ധ്യായം 8

## യാത്രാസമയത്തെ ഒരു വാക്ക്.

———:o:———

മാതാപിതാക്കളും ജ്യേഷ്ഠനനുജനും
ഏതുമെ ബന്ധുക്കളല്ലെന്നുനിർണ്ണയം
ലോകപിതാവിൻെറ സന്ദേശവുംകൊണ്ടു
പോകുന്നുഞാനെന്നവരറിയേണ്ടയൊ.

വെങ്കടരാമൻെറ യാത്രയെപ്പററി വിവരിക്കുന്നതിന്നു മുമ്പായി അദ്ദേഹത്തിൻെറ എഴുത്തിനെപ്പററി ചുരുക്കത്തിൽ താഴെ വിവരിക്കാം.

യാത്രസമയം അദ്ദേഹം പുസ്തകഅലമാറിക്കകത്തുവെച്ച എഴുത്തു താഴെ പറയുംപ്രകാരമാകുന്നു.

എൻെറ പിതാവിനെ അന്വേഷിച്ചുംകൊണ്ടു്

ഞാൻ ^ അവരുടെ ആജ്ഞപ്രകാരം, ഇവിടെനിന്നു പുറപ്പെട്ടിട്ടുണ്ടു്. ഇത് നല്ല ഒരു കാര്യ്യത്തിലാണ് ഏപ്പെട്ടിട്ടുള്ളത്. അതിനാൽ ഈ കാര്യ്യത്തിൽ ആരും വ്യസനിക്കേണ്ട. ഇതിനെ തിരഞ്ഞു പിടിക്കുവാൻ പണവും ചിലവാക്കേണ്ടതില്ല

എന്ന്

നിങ്ങടെ കോളേജ് ഫീ കൊടുത്തിട്ടില്ല. രണ്ടുറുപ്പിക ഇതിൽ സൂക്ഷിച്ചിട്ടുണ്ട്.

- - - - -

വെങ്കടരാമൻ മധുരയിൽനിന്നു പുറപ്പെട്ടപ്പോൾ അദ്ദേഹത്തിനുണ്ടായ മനഃസ്ഥിതിയും, ഭക്തി വിഷയത്തിലും ആത്മീയകാര്യങ്ങളിലും ലഭിച്ച ഉന്നതിയും മേൽ പറഞ്ഞ എഴുത്തിലെ വാചകംകൊണ്ടു വ്യക്തമാകുന്നു. എന്നാൽ ദൈവീകമായ ഒരു ശക്തി വെങ്കടരാമനെ ഭവനത്തിൽനിന്നു പുറത്താക്കിയെങ്കിലും വളരെ കാലം താൻ സുഖമായി അധിവസിച്ച ഭവനത്തെയും കുടുംബങ്ങളെയും വേർപിരിഞ്ഞു പോകുവാനുള്ള സങ്കടമൊ, തൻെറ അഭാവം നിമിത്തം പ്രത്യേകിച്ച് മാതാവിന്നുണ്ടാകാകുന്ന ദുഃഖത്തെപ്പററിയൊ, ഉള്ള വിചാരം അദ്ദേഹത്തിൻെറ മനസ്സിൽ ബാധിച്ച് ശല്യപ്പെടുത്തുവാൻ വഴിയുണ്ടെന്നും വീടൊ ധനമൊ സ്നേഹിതന്മാരൊ ഇല്ലാത്തതും മുമ്പ് ഒട്ടും പരിചയമില്ലാത്തതുമായ അരുണാചലത്തിൽ ചെന്ന്, തൻെറ ഭാവിജീവിതം നയിക്കുന്നതിൽ വെങ്കടരാമന്ന് ഭയമുണ്ടാകുവാൻ വഴിയുണ്ടെന്നും മററും വായനക്കാർ ആലോചിക്കുമായിരിക്കാം. അത്യത്ഭുതം! മേൽപറഞ്ഞ യാതൊരു ചിന്താശകലങ്ങളും അദ്ദേഹത്തിൻെറ മനസ്സിൽ കടന്നതെ ഇല്ല. അദ്ദേഹത്തിൻെറ ഹൃദയസരിത്തിൽ മേൽക്കുമേൽ ഭക്തിതരംഗങ്ങൾ നിറഞ്ഞു കവിഞ്ഞ് പ്രവഹിക്കുന്നതിനാൽ മററു യാതൊരു ചിന്തക്കും അവിടെ പ്രവേശനദ്വാരമുണ്ടായില്ല. എന്നാൽ വളരെ ഗുണവാനും വേണ്ടത്തക്ക ജനങ്ങളെ സ്നേഹിക്കുന്നാളുമാകയാൽ സ്വജനങ്ങളെയും സ്നേഹിതന്മാരെയും അദ്ദേഹം വിസ്മരിച്ചിട്ടുമില്ല. തന്നെ അന്വേഷിച്ച് ആരും ബുദ്ധിമുട്ടരുതെന്നും പ്രത്യേ

കിച്ചുംതൻെറ അഭാവം നിമിത്തം അമ്മക്കുണ്ടാകാകു
ന്ന അപാരദുഃഖം ഇല്ലാതാക്കേണമെന്നും, അദ്ദേഹത്തിന്നാ
ഗ്രഹമുണ്ടായിരിക്കണം. തൻെറ പ്രയത്നം നിമിത്തം തനി
ക്കുണ്ടാകുവാൻ പോകുന്ന നന്മയെ ആലോചിച്ചു് അമ്മയും
മററും ദുഃഖനിവൃത്തി വരുത്തി സന്തോഷിക്കേണ്ടതാണെ
ന്നും അദ്ദേഹം അവരോട്ട് വിജ്ഞാപനം ചെയ്യുന്നു. പിതൃ
രാദേശപ്രകാരം പോകുന്നതാകയാൽ താൻ എപ്പോഴും സു
രക്ഷിതനായി പിതാവിൻെറ അധീനത്തിലുണ്ടെന്നും ത
ൻെറ ഭാവിയെപ്പററി ആരും ദുഃഖിക്കേണ്ടതില്ലെന്നും വെങ്ക
ടരാമൻ വീണ്ടും കുടുംബങ്ങളെ നിവേദനം ചെയ്യുന്നു. എന്നു
മാത്രമല്ല ജ്യേഷ്ഠൻെറ കോളേജ് ഫീ കൊടുത്തിട്ടില്ലെന്നും
അതിനാൽ തൻെറ വശം തന്ന സംഖ്യയുടെ ഒരംശമായ ര
ണ്ടുറുപ്പിക എഴുത്തിൻെറ ഒന്നിച്ചു് സൂക്ഷിച്ചിട്ടുണ്ടെന്നും കൂ
ടി അറിയിച്ചിട്ടുണ്ട്. എന്നാൽ ഇവയെല്ലാം ആ യവനിക
യുടെ ലൌകീകഭാഗം മാത്രമാകുന്നു. അതിന്നു ആത്മീയമാ
യി വേറെ ഒരു ഭാഗംകൂടിയുണ്ട്. വെങ്കടരാമൻെറ ഭാവവ്യ
ത്യാസത്തിന്നുള്ള മുഖ്യകാരണം ആഹ്വാനംചെയ്യുന്ന അരു
ണാചലേശ്വരനോട്ട് തനിക്കുള്ള പരമഭക്തിയാകുന്നു. അ
രുണാചലമെന്ന പേർ അദ്ദേഹം എഴുത്തിൽ കാണിക്കാത്ത
തു് തൻെറ ഉദ്ദിഷ്ടസ്ഥലം ബന്ധുക്കളെ അറിയിക്കാതെ കഴി
പ്പാൻ വേണ്ടി ആയിരിക്കാം. എഴുത്തിൽ ഏററവും മുഖ്യ
മായ വേറെയൊരു സംഗതിയുള്ളത് അതിൽ ഉപയോഗി
ച്ചിട്ടുള്ള 'ഇത്' എന്ന പദവും അതിൻെറ സാരവുമാകു
ന്നു. പ്രാരംഭവാചകത്തിൽ 'അഹം' അല്ലെങ്കിൽ ഞാൻ

എന്ന പദം പ്രയോഗിച്ചു് കാണുന്നതുകൊണ്ടു്, ആ സന്ദർഭത്തിൽ മാത്രം ദേഹാത്മബുദ്ധി ബലവത്തായുണ്ടെന്ന വായനക്കാർക്കു വ്യക്തമാകുന്നു.

ദൃഷ്ടാന്തോനൈവദൃഷ്ടഃത്രിഭുവനജഠരെ
സൽഗുരൊർജ്ഞാനദാതുഃ
സ്പർശശ്ചേൽ തത്രകൽപ്യഃ സനയതിയദഹൊ!
സ്വൎണ്ണതാമശ്മസാരം
നസ്പർശത്വംതഥാപിശ്രിതചരണയുഗെ
സൽഗുരുസ്വീയശിഷ്യെ
സ്വീയംസാമ്യം വിധത്തെഭവതി
നിരുപമസ്തേനവാലൌകികോപി.

ശ്രീശങ്കരാചാൎയ്യർ.

സാരം. സംസ്കരിക്കാത്ത ഇരുമ്പിന്നു കല്ലത്തിൻെറ സ്പർശനം ഉണ്ടാകുമ്പോൾ ആയതു് സ്വൎണ്ണതയെ മാത്രമെ പ്രാപിക്കുന്നുള്ളൂ. എന്നാൽ സൽഗുരുവിൻെറ ചരണങ്ങളെ ശുശ്രൂഷ ചെയ്യാൻ സാധിച്ചവനെ അദ്ദേഹം തനിക്കു സമനാക്കുന്നു എന്നും മററും പറഞ്ഞപോലെ അരുണാചലസ്മരണ വെങ്കടരാമനെ നിഷ്കളബ്രഹ്മമായി മാററീട്ടുണ്ടെന്നു പിന്നത്തെ വാചകംകൊണ്ടും വെളിപ്പെടുന്നു. അഹം എന്നതിന്നുശേഷം എഴുത്തിൽ കാണുന്ന വാക്യം എൻെറ പിതാവു് എന്നാകുന്നു. ഇതുകൊണ്ടു് അരുണാചലേശ്വരനാൽ അനുഗ്രഹീതനായ ആത്മാവു് തൻെറ പിതാവിനെ കാണുവാനുള്ള അവകാശത്തെ സ്ഥാപിച്ചുംകൊണ്ടു് സ്വൎഗ്ഗലോകത്തേക്കുൽപ്പതിക്കുന്നു. ഈ വാചകം കൊണ്ടു് അഹം എന്ന ദേഹാത്മബുദ്ധി, തന്നിൽനിന്നു

പെട്ടെന്നു വേർപെട്ടതായും ഈശ്വരപുത്രൻ എന്നതുമാത്രം ബാക്കിയുള്ളതായും കാണുന്നു. സംസാരദുഃഖത്തിനാസ്പദമായ ദേഹാത്മബുദ്ധി തന്നിൽ ഇല്ലെന്നു ലേഖകൻ വെളിപ്പെടുത്തീട്ടുള്ളതിനാൽ, അതിന്നാസ്പദമായ ദേഹത്തെകുറിക്കുവാൻ 'ഇത്' എന്ന സംജ്ഞ ഉപയോഗിച്ചതിന്റെ സാരവും ശരിയായി ഊഹിക്കേണ്ടിയിരിക്കുന്നു. ആത്മശുദ്ധി പ്രാപിച്ച ആ ലേഖകൻ രണ്ടാംവാചകംകൊണ്ടു പറഞ്ഞിട്ടുള്ളതു യാത്രയെപററിയാകുന്നു. ആ സന്ദർഭത്തിൽ, വെങ്കടരാമനെപ്പററി മുമ്പു "അഹം" എന്നു പ്രയോഗിച്ചതിന്നു പകരം ഇപ്പോൾ ഇത് എന്ന പ്രഥമപുരുഷനപുംസകലിംഗേകവചനം ഉപയോഗിച്ചു കാണുന്നു. ആത്മാവ് മുമ്പുതന്നെ ഈശ്വരനോട് ലയിച്ചുപോയതിനാൽ മധുരയിൽനിന്ന് തിരുവണ്ണാമലക്കു യാത്രചെയ്യുന്നതു, ആത്മാവിൽനിന്ന് എത്രയൊ വ്യത്യസ്തമായ ശരീരമാകുന്ന മൃത്പിണ്ഡം മാത്രമാകുന്നു എന്നുംമററും രണ്ടാംവാചകം മുതൽക്കറിയുന്നു.

"ബ്രഹ്മൈവാഹം സമഃ ശാന്തഃ
സച്ചിദാനന്ദലക്ഷണഃ
നാഹംദേഹോഹ്യസദ്രൂപോ
ജ്ഞാനമിത്യുച്യതെ ബുധൈഃ

ശ്രീശങ്കരാചാൎയ്യർ.

സാരം:—ശാന്തമായും സമമായും സച്ചിദാനന്ദാത്മകവുമായ ബ്രഹ്മം ഞാൻ ആകുന്നു. അനിത്യമായ ശരീരം ഞാനല്ല. ഇതാകുന്നു ശരിയായ ജ്ഞാനം.

എന്നു പറഞ്ഞതുപോലെയുള്ള ബുദ്ധിമാത്രം തനിക്കു ള്ളതിനാൽ കേവലം മൽപിണ്ഡത്തിന്നു സമമായ ദേഹത്തിന്ന് 'ഇത്' എന്ന സംജ്ഞ കൊടുത്താൽ മതിയാകുന്നതാണല്ലൊ. അതുകൊണ്ട് പിന്നത്തെ വാചകത്തിൽ 'ഇതിന്റെ' (ശരീരത്തിന്റെ) കാൎയ്യം എന്നല്ലാതെ എന്റെ കാൎയ്യം എന്നും മററും കാണിച്ചിട്ടില്ല. നാലാമത്തെ വാചകം, തന്നെ അന്വേഷിക്കുന്ന ബന്ധുക്കളോടു ഇങ്ങിനെ പറയുന്നു. നിന്ദ്യം! നിങ്ങൾ അചേതനമായ ഇതിനെ (വെങ്കടരാമൻ എന്ന ശരീരത്തെ) കാണ്മാൻവേണ്ടി അദ്ധ്വാനിക്കുന്നുവല്ലൊ. ആ ദേഹംകൊണ്ടൊ, ആയന്വേഷണംകൊണ്ടൊ എന്തു ഫലം? നിങ്ങടെ വ്യാപാരം വെങ്കടരാമനെന്ന ശരീരമായിട്ടല്ലെ? ആ വെങ്കടരാമൻ ഇപ്പോൾ ഇല്ല. ആയാളുടെ സ്ഥാനത്തു ഇപ്പോൾ സ്ഥിതി ചെയ്യുന്നത് ആശാപാശശതങ്ങളാൽ ബദ്ധമല്ലാത്തതും താദൃശം, ഈദൃശം എന്നും മററുമുള്ള സംജ്ഞകളുടെ പരിധിയിൽ ഉൾപ്പെടാത്തതുമായ മറെറാരു ചൈതന്യമാകുന്നു. അതിനാൽ ഒരു വിധത്തിലും നിങ്ങൾ അന്വേഷിക്കേണ്ടതില്ല. ഇങ്ങിനെ മുന്നറിവു കൊടുത്തതിന്നുശേഷം ഒടുവിൽ "എന്ന്" എന്നെഴുതി താഴെ ചില വരകളുമിട്ട് എഴുത്തവസാനിപ്പിക്കുന്നു. ഈ വരകളിട്ട സ്ഥാനത്തു പണ്ടത്തെ വെങ്കടരാമനാണെങ്കിൽ പേരെഴുതി ഒപ്പിട്ടുമായിരുന്നു. എന്നാൽ ആദ്യം ഞാൻ എന്ന പദംകൊണ്ട് ആരംഭിക്കയും, എഴുത്തിന്റെ മദ്ധ്യത്തിൽ 'ഇത്' എന്നായി മാറുകയും, അവസാനത്തിൽ ആൾതന്നെ ഇല്ലാതെ വന്നതായും കാണുന്നു. എഴു

ത്തിൽപ്പെട്ടിട്ടേണ്ട ഘട്ടം വന്നപ്പോൾ ലേഖകന്റെ ശരീരബുദ്ധി ആത്മാവിൽ ലയിക്കുകയൊ, തീരെ അന്തർദ്ധാനം ചെയ്കയൊ ചെയ്കതിനാൽ ഒപ്പിടുവാനൊ അതിനുള്ള വിചാരം മനസ്സിൽ ഉത്ഭവിക്കുവാനൊ വഴി ഇല്ലല്ലൊ. ആരും അറിയാതെ വേഗം ഭവനംവിട്ടു തീവണ്ടിആപ്പീസ്സിൽ എത്തുവാനുള്ള പരിഭ്രമം നിമിത്തം എഴുത്തിൽ ഒപ്പിടുവാൻ വിസ്മരിച്ചതായിരിക്കാമെന്നു ചിലർ ഊഹിക്കുമായിരിക്കാം. എങ്കിലും മററുള്ള സംഗതികൾകൊണ്ടു് ആയാലോചനക്കും ശക്തികാണുന്നില്ല. ഒപ്പിന്റെ സ്ഥാനത്തിൽ ചില ചെറുവരകൾ ഇടുവാനും ജ്യേഷ്ഠന്റെ കോളേജ് ഫീ കൊടുത്തിട്ടില്ലെന്നും ബാക്കി രണ്ടുറുപ്പിക സൂക്ഷിച്ചിട്ടുണ്ടെന്നും, അനുലേഖനം ചെയ്യാനും സമയമുണ്ടായിരിക്കെ പേരെഴുതി ഒപ്പിടുവാൻമാത്രം സമയമുണ്ടായില്ലെന്നു ഊഹിക്കുവാൻ വഴി ഇല്ല. എന്നുമാത്രമല്ല എഴുത്തിലെ രണ്ടാം അംശത്തിന്റെ ആരംഭത്തിൽതന്നെ ലേഖകൻ ആരെന്നുള്ള സൂചന വളരെ കുറഞ്ഞു വരുന്നതിനാൽ ഒപ്പിടുവാനുള്ള വിചാരം ആദ്യംതന്നെ ഇല്ലെന്നു ധ്വനിക്കുന്നു. ജ്യേഷ്ഠന്റെ കോളേജ് ഫീ കൊടുത്തിട്ടില്ലെന്നു് അനുലേഖനത്തിൽ എഴുതീട്ടുണ്ടെങ്കിലും മററു സ്ഥലങ്ങളിൽ പറഞ്ഞപോലെ ഞാൻ കൊടുത്തിട്ടില്ല എന്നൊ " ഇതു് കൊടുത്തിട്ടില്ലെന്നൊ എഴുതി കാണുന്നില്ല. അവിടെ ഇട്ടേച്ചുപോയ രണ്ടുറുപ്പിക കേവലം നിസ്സാരമായ ഒരു ജഡപദാൎത്ഥമാണെന്നുംകൂടി ഒട്ടുവുകൊണ്ടു സൂചിപ്പിച്ചിട്ടുണ്ടെങ്കിലും അവിടെയും അകൎത്തൃകമായെ കാണിച്ചിട്ടുള്ളു. ആ വിധം എഴു

തിയതിന്നും വളരെ ഗൌരവവും ഈശ്വരപ്രേരണയും സ ങ്കല്പിക്കാം.

ഈ ചെറിയ ലേഖനത്തിന്റെ വിവരണത്തിൽ അ ന്തർഭവിച്ചുകിടക്കുന്ന ശാസ്ത്രീയവും ആത്മീയവുമായ തത്വ ങ്ങളെ വ്യാഖ്യാനിക്കുന്നതായാൽ വളരെ എഴുതുവാനുണ്ടാ കും. എന്നാൽ അദ്ദേഹത്തിന്റെ ചരിത്രത്തിൽനിന്നും അ നുഭവങ്ങളിൽനിന്നും ഉപദേശങ്ങളിൽനിന്നും ആത്മീയങ്ങ ളായ തത്വങ്ങളെ വഴിക്കുവഴിയായി സംഘടിപ്പിക്കുവാൻ ആസ്പദം കാണുന്നില്ല. എന്തുകൊണ്ടെന്നാൽ ആത്മീയ കാര്യങ്ങളിൽ അദ്ദേഹത്തിന്നുണ്ടായ ഉന്നതികളെല്ലാം പൂ ർവ്വജന്മാർജ്ജിത കർമ്മഫലങ്ങളാലൊ അദ്ദേഹത്തിൽ ലയിച്ചു കിടക്കുന്ന ഈശ്വരശക്തിയാലൊ ഉദ്ദീപിതമാക്കപ്പെട്ട വയായിരിക്കണം. അതിനാൽ സ്വാമിയുടെ ജീവിതരീതി യിൽനിന്നും ഉപദേശങ്ങളിൽനിന്നും വ്യക്തമായി, എളു പ്പത്തിൽ ആസ്വാദ്യമായ സുധയെ നാം ഇപ്പോൾ പാനം ചെയ്യുക. ആത്മീയജീവിതത്തിൽനിന്നു കിട്ടാകുന്ന അമൃത ധാര വഴിയെ ആസ്വദിക്കുകയും ചെയ്യാം.



അദ്ധ്യായം 9.

## പിതൃരാജ്ഞയാപലായനം.

———:o:———

മാതാപിതാക്കളേയുമെന്നൊക്കാറംസ്നേഹിക്കുന്നോ
നാദരണീയനല്ലെന്നൊനിക്കു നിരൂപിച്ചാൽ
അങ്ങിനെയുള്ള മായാബുദ്ധിയെ ത്യജിക്കയും
തിങ്ങിനഭക്തിയാലെ മദത്ഥമായിക്കൊണ്ടു
ജീവനെയുപേക്ഷിപ്പാൻ മുതിൎന്നിടുന്ന മത്ത്യൻ
കേവലം സൂക്ഷ്മജ്ഞാനി എന്നതു നിൎണ്ണയിക്കാം.

ഭാവിയിൽ ഒരു കാലത്തും മടങ്ങിവന്നു ഭവനത്തിൽ പാദസ്പൎശം ചെയ്കയില്ലെന്നുള്ള ദൃഢപ്രതിജ്ഞയോടെ യാത്രികൻ ഗൃഹംവിട്ടു. ഒരു കോകിലം തന്റെ യാഥാത്ഥ്യം അറിയുമ്പോറം, താൻ ജനിച്ച കാക്കക്കൂട്ടിനെ പരിത്യജിച്ചുപോകുന്നു. പിന്നെ അവിടെ അതൊരിക്കലും മടങ്ങിചെല്ലുന്നതെ ഇല്ല.

ശനിയാഴ്ച മദ്ധ്യാഹ്നം പന്ത്രണ്ടുമണിക്കു വെങ്കടരാമൻ ഭവനത്തിൽനിന്നു ഒരു മൈൽ ദൂരത്തുള്ള തീവണ്ടി ആപ്പീസ്സിലേക്കു സഞ്ചരിച്ചു. തിണ്ടിവനം—മദ്രാസ്സ് എന്ന വണ്ടി ഉച്ചക്കൽ 12 മണിക്ക് സ്റ്റേഷനിൽ പതിവായി എത്തുന്നു. എന്നാൽ വെങ്കടരാമൻ സ്റ്റേഷനിൽ എത്തിയത് കുറെ വൈകിയാണെങ്കിലും വണ്ടിയും അതിലധികം താമസിച്ചാണ് എത്തിയതു. പിതാവിന്നു വെങ്കടരാമന്റെ യാത്രയിൽ ഒരു മന്ദഹാസമുണ്ടെന്നുള്ളതിന്ന് ഇതും ഒരു

തെളിവാകുന്നു. അദ്ദേഹം സ്റ്റേഷനിൽ എത്തിയ ഉടനെ കൂലിപ്പട്ടിക പരിശോധിക്കുകയും 'തിണ്ടിവനത്തിലേക്കു' ള്ള ചാർജ്ജ് 2ക. 13ണ.യാണെന്ന് മനസ്സിലാക്കുകയും ചെയ്തു. തിണ്ടിവനം എന്നതിന്ന് അല്പം താഴെയായി 'തിരുവണ്ണാമല എന്നും അവിടേക്കു 3ക. ചാർജ്ജെന്നും എഴുതീട്ടുണ്ടെങ്കിലും അതു വായിച്ചു നോക്കുവാൻ അദ്ദേഹത്തിന്ന് ശ്രദ്ധയൊ ക്ഷമയൊ ഉണ്ടായില്ല. അദ്ദേഹത്തിൻെറ മനസ്സ് ഉപരിയായ വേറെ കാര്യത്തിൽ ലയിച്ചിരുന്നു. എന്നുമാത്രമല്ല, തൻെറ പരിശ്രമം സഫലമാകുന്നതുവരെ, താൻ ഇന്ന ദിക്കിൽ പോകുന്നു എന്നുള്ള വിവരം ആരെയും അറിയിക്കാതെ കഴിക്കേണ്ടത് അത്യാവശ്യമാണെന്നും, അതിനാൽ തൻെറ പരിചിതന്മാരിൽ വല്ലവരും കാണുന്നതിന്നു മുമ്പായി വേഗം ശീട്ടുവാങ്ങി വണ്ടികളിൽ കയറണമെന്നും മററുമുള്ള വിചാരങ്ങൾ അദ്ദേഹത്തിൻെറ മനസ്സിൽ ബലമായി കുടികൊണ്ടിരുന്നു. യാത്രയിൽ അനാവശ്യമായ നഷ്ടവും ബുദ്ധിമുട്ടും കൂടാതെ കഴിക്കണമെന്നൊ, ഉദ്ദിഷ്ടസ്ഥലത്ത് എളുപ്പത്തിൽ എത്തുവാനും മററുമുള്ള മാർഗ്ഗം അന്വേഷിക്കണമെന്നൊ, വെങ്കടരാമന്നു ഒട്ടും ശ്രദ്ധയുണ്ടായിരുന്നില്ല. ആ യുവാവിൻെറ അന്തരംഗം ആത്മീയങ്ങളായ ചിന്താകല്ലോലങ്ങൾക്കധീനമായിരുന്നതിനാൽ അതിൽ മററു യാതൊരു വിചാരവും കടക്കാതെ പരിശുദ്ധമായിതന്നെ നിലനിന്നിരുന്നു. അതിനാൽ വണ്ടി എത്തിയ ഉടനെ ഒരു ടിക്കററു വാങ്ങി. അതിൻെറ വില കഴിച്ച് ബാക്കിയുണ്ടായിരുന്ന 3ണ താൻ

ധരിച്ചിരുന്ന മുണ്ടിൻെറ ഒരു തലക്കൽ കെട്ടി, വണ്ടിയിൽ കയറി ഇരിക്കുകയും ഉടനെ സമാധിയിൽ ലയിക്കുകയും ചെയ്തു. യാതൊരു സാധനവും കയ്യശമില്ലാത്തതിനാൽ അതു സൂക്ഷിക്കുവാനുള്ള ഭാരവും ഇല്ലല്ലൊ. തൻെറ സാധനങ്ങളെ രക്ഷയോടെ സൂക്ഷിക്കുവാനുള്ള ചിന്തകൾക്കിടയിൽ ആത്മചിന്ത അവഗാഹനം ചെയ്യുന്നതു മനുഷ്യപ്രകൃതമാകുന്നു. എന്തുകൊണ്ടെന്നാൽ ഒരുവൻെറ നിധി എവിടെ സ്ഥാപിച്ചിട്ടുണ്ടോ അവൻെറ മനസ്സും അവിടെതന്നെ ആയിരിക്കും. എന്നാൽ വെങ്കടരാമൻെറ നിധി എപ്പോഴും സുരക്ഷിതമാകുന്നു. അതിനെ തീവണ്ടിതസ്കരന്മാൎക്കൊ കീടങ്ങൾക്കൊ സ്പൎശിക്കുവാൻപോലും കഴിയുന്നതല്ല. അദ്ദേഹത്തിൻെറ അന്തഃകരണം പിതൃചിന്തയിൽ മാത്രം ലയിച്ചിരുന്നു,

അനന്യാശ്ചിന്തയന്തോമാം
യെജനാഃ പൎയ്യുപാസതെ।
തെഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം॥ ഭഗ. IX 22.

സാരം. എപ്പോഴും എന്നെ മാത്രം ചിന്തിക്കയും വഴിപോലെ ഉപാസിക്കയും ചെയ്യുന്നവരുടെ ക്ഷേമത്തെയും രക്ഷയേയും ഞാൻ വഹിക്കുന്നു.

എന്ന ഗീതാവാക്യപ്രകാരം അരുണാചലേശ്വരനാൽ അദ്ദേഹം സുരക്ഷിതനായിരുന്നു. വെങ്കടരാമൻ സഞ്ചരിച്ചിരുന്ന മുറിയിൽ വളരെ വൃദ്ധനായ ഒരു മൌലവി, വേദാന്തസംബന്ധമായി പലതും ചിലരോടു സംഭാഷണം

ചെയ്യുംകൊണ്ടു സമീപത്തായിരുന്നിട്ടുണ്ടായിരുന്നു. എന്നാൽ തന്റെ സംഭാഷണത്തിൽ യാതൊരു ശ്രദ്ധയുംകൊടുക്കാതെ സമീപം മൌനിയായിരിക്കുന്ന യുവാവിനോടു മൌലിവി ഇങ്ങിനെ പറഞ്ഞു.

മൌ:—സ്വാമി! നിങ്ങൾ എവിടെക്കു പോകുന്നു?

വെ:—തിരുവണ്ണാമലക്ക്.

മൌ:—ഞാനും അവിടെക്കുതന്നെ.

വെ:— എന്ത്? തിരുവണ്ണാമലക്കൊ?

മൌ:—അല്ല, ഞാൻ അടുത്ത സ്റ്റേഷനിൽ പോകുന്നു.

വെ:—അടുത്ത സ്റ്റേഷൻ ഏതാകുന്നു.

മൌ:—തിരുക്കോയിലൂർ.

വെ:—(പരിഭ്രമത്തോടെ) ഈ വണ്ടി തിരുവണ്ണാമലക്കു പോകുന്നുണ്ടോ?

മൌ:—നിങ്ങൾ പരിചയമില്ലാത്ത യാത്രക്കാരനാകുന്നു. ശീട്ടു എവിടേക്കു വാങ്ങി.

വെ:—തിണ്ടിവനത്തിലേക്ക്.

മൌ:—സ്നേഹിത, തിരുവണ്ണാമലക്കെത്തുവാൻ തിണ്ടിവനത്തിലേക്കു പോകേണമെന്നില്ല. നമുക്ക് വില്ലുപ്പുറം സ്റ്റേഷനിൽ ഇറങ്ങി തിരുവണ്ണാമലക്കും തിരുക്കോയിലൂക്കും വണ്ടി മാറി കയറണം.

ഇങ്ങിനെ സംഭാഷണംചെയ്തു മൌലവിയെ കുറെ കഴിഞ്ഞപ്പോൾ കണ്ടതെ ഇല്ല. അദ്ദേഹം എവിടെ ഇറങ്ങി എന്നും മററും യാതൊരു വിവരവുമില്ല. ദുർജ്ഞേയനായ

ഒരു ആളായിട്ടാണ് അദ്ദേഹത്തെ വിചാരിക്കേണ്ടത്. യാത്രനിമിത്തമുണ്ടായ മനഃക്ഷോഭംകൊണ്ടും ആത്മീയ ചിന്തകളിൽ മനസ്സു ലയിച്ചിരുന്നതുകൊണ്ടും വെങ്കിടരാമന്നു വിശപ്പിന്റെയും മററും യാതൊരു ബോധവുമുണ്ടായില്ല. വണ്ടി തൃശ്ശിനാപ്പള്ളിയിൽ എത്തിയ സമയം അദ്ദേഹത്തിന്നു വിശപ്പുതോന്നി. അപ്പോൾ അരയണക്കു രണ്ടു നാടൻ പേരക്ക വാങ്ങി. അതിൽ ഒന്നിനെ മുറിച്ച് അല്പം തിന്നപ്പോഴെക്കും ക്ഷുൽബാധതീരുകയും വയറു നിറഞ്ഞതായി തോന്നുകയും ചെയ്തു. ഭവനത്തിൽ മൂന്നോ നാലോ തവണ ദിവസംതോറും ഭക്ഷിച്ചിരുന്നാൾക്ക്, ഇപ്പോൾ ഒരു പേരക്ക കഷണം തിന്നപ്പോൾ വയറു നിറഞ്ഞു് ഭക്ഷിക്കുവാൻ തരമില്ലാതായി. ഉറക്കത്തെപററി പറയുന്നതായാൽ എപ്പോഴും അദ്ദേഹത്തിന്റെ മനസ്സു സമാധിയിൽ ലയിച്ചിരുന്നതിനാൽ, അതിന്നും ഉറക്കത്തിന്നും തമ്മിൽ യാതൊരു വ്യത്യാസവുമില്ലാതായി. പുലച്ചെ മൂന്നുമണിക്ക് വിഴുപ്പുറം സ്റ്റേഷനിൽ ഇറങ്ങി. അവിടെനിന്നു തിരുവണ്ണാമലക്കുള്ള വഴി അറിവാൻവേണ്ടി "വഴികാട്ടിസ്തംഭത്തിൽ" നോക്കിയപ്പോൾ ആ പേർ കണ്ടില്ല. "മാമ്പളപ്പട്ട്" തിരുവണ്ണാമലക്കുള്ള മാർഗ്ഗത്തിലുള്ളതാണെന്ന് അദ്ദേഹം അറിഞ്ഞിരുന്നില്ലെങ്കിലും ആ വഴിക്കുതന്നെ അദ്ദേഹം സഞ്ചരിച്ചു. വിശപ്പു ധാരാളമുണ്ടായതിനാൽ ഉച്ചക്ക് ഒരു ഹോട്ടലിൽ കയറി ഭക്ഷണം ആവശ്യപ്പെട്ടു. ഭക്ഷണത്തിന്നു കാലമായില്ലെന്നറിഞ്ഞതിനാൽ അവിടെ ഒരു സ്ഥലത്തു ചെന്ന് സമാധിയിൽ ലയിച്ചു. കല്ലശം യാതൊരു സാധ

നവുമില്ലെങ്കിലും പരിശുദ്ധമേധയാൽ പ്രകാശമാനമായ മുഖം, രത്നഖചിതമായ കുണ്ഡലം, ശ്യാമളദീർഘകുന്തളം, സുന്ദരശരീരം ഇവയോടുകൂടിയ ഒരു ബ്രാഹ്മണയുവാവ് നിർമ്മലസമാധിയിൽ ലയിച്ചുകൊണ്ടിരിക്കുന്നതിനെ ഹോട്ടൽ മാനേജർ സൂക്ഷിച്ചുനോക്കിയിരിക്കാം. അദ്ദേഹം ആളെ ഉണർത്തി ഭക്ഷണം കൊടുത്തു. ഭക്ഷണത്തിന്റെ വില 2ണ ആ യുവാവ് മാനേജർക്കു കൊടുക്കുവാനൊരുങ്ങിയപ്പോൾ "ഇതുകഴിച്ചു ബാക്കി നിങ്ങടെ വക്കൽ എന്തുണ്ട്" എന്ന് മാനേജർ ചോദിച്ചു. അരയണ എന്നു വെങ്കടരാമൻ മറുപടി പറഞ്ഞപ്പോൾ ആ രണ്ടണയും നിങ്ങടെ വശംതന്നെ ഇരിക്കട്ടെ എന്നു പറഞ്ഞ് ആയതു വാങ്ങിയില്ല.

മാനേജരോടു നന്ദിപറഞ്ഞ് വെങ്കടരാമൻ പുറപ്പെട്ട് 'മാമ്പളപ്പട്ട്' എന്ന സ്റ്റേഷനിലേക്കു ഒരു ടിക്കററുവാങ്ങി. അവിടെനിന്നു കാൽനടയായി തിരുവണ്ണാമലയിലേക്കു നടക്കുവാനും തീർച്ചയാക്കി. തീവണ്ടിയിൽനിന്നിറങ്ങിയ ഉടനെ നടന്നു. ഏകദേശം 10 മൈൽ ചെന്നപ്പോൾ ഒരു കുന്നിന്റെ മുകളിൽ സ്ഥിതിചെയ്യുന്ന "അരയണിനല്ലൂ"രിലെ ക്ഷേത്രം അദ്ദേഹം കണ്ടു. ഉടനെ ആ ക്ഷേത്രത്തിൽ ചെന്നു. അകത്തെല്ലാം അന്ധകാരമയമായിരുന്നതിനാൽ അല്പം വെളിച്ചമുള്ള ഒരു സ്ഥലത്തുചെന്നിരിക്കുകയും ഉടനെ സമാധിയിൽ ലയിക്കുകയും ചെയ്തു. ഇങ്ങിനെ സ്ഥിതിചെയ്യുമ്പോൾ നല്ല ഒരു പ്രകാശം തന്റെ ചുററുമുള്ള എല്ലാ ദിക്കിലും വ്യാപിച്ചതായി കണ്ടു. ഈ

പ്രഭാപൂരമുണ്ടായത് ആ ക്ഷേത്രത്തിലെ ദേവകൽനിന്നായിരിക്കാമെന്നുവെച്ച് ഗർഭഗൃഹത്തിൽചെന്നു നോക്കിയപ്പോഠം അവിടെ ഒന്നും കാണായ്കയാൽ താൻ വീണ്ടും സമാധിയിൽതന്നെ ലയിച്ചിരുന്നു. പൂജക്കശേഷം, ക്ഷേത്രത്തിലുള്ള എല്ലാവരും പുറത്തേക്കുപോകണമെന്നു വെളിച്ചപ്പാട്കാരൻ നിലവിളിച്ചു പറഞ്ഞപ്പോഴാണ് വെങ്കടരാമൻ സമാധിയിൽനിന്നുണൎന്നത്. ഉടനെ വെളിയിൽ വന്ന് 'അല്പം ഭക്ഷണം കിട്ടുവാൻ വഴിയുണ്ടോ' എന്നു അച്ഛകനോടു ചോദിച്ചപ്പോഠം ഇവിടെ ഭക്ഷണമില്ലെന്നുള്ള സംക്ഷിപ്തോത്തരം ഉടനെ കിട്ടി. താമസിക്കുന്നതിന്നു വിരോധമുണ്ടോ എന്നുള്ള രണ്ടാമത്തെ ചോദ്യത്തിന്നും നിഷേധോത്തരമാണ് കിട്ടിയത്.

"തൃണാനിഭൂമിരുദകം വാക്ക് ചതുൎത്ഥീചസൂനൃതാ-
ഏതാന്യപിസതാംഗേഹേനൊച്ഛിദ്യന്തെകദാചന.

സാരം. തൃണങ്ങഠം, ഭൂമി, വെള്ളം, നല്ലവാക്ക് ഇവ സജ്ജനങ്ങളുടെ ഭവനത്തിൽ എപ്പോഴും ഉണ്ടായിരിക്കണം എന്നും മററുമുള്ള പഴയപ്രമാണങ്ങളൊന്നും ആ പൂജകന് ബാധകമായിരുന്നില്ല.

ഭക്ഷണമൊ വിശ്രമസ്ഥലമൊ കിട്ടാതെ രാത്രി വളരെ നിരാശപ്പെട്ടുഴലുന്ന വെങ്കടരാമനോട് അരനാഴിക അകലെയുള്ള "കീഴൂർ" ക്ഷേത്രത്തിൽ ചെന്നാൽ ഭക്ഷണം കിട്ടുവാൻ വഴിയുണ്ടെന്നു ആരൊ പറയുകയാൽ അദ്ദേഹം അവിടേക്കു പുറപ്പെട്ടു. പണിപ്പെട്ടു സഞ്ചരിച്ച് കീഴൂരിലെ 'വീരാട്ടഹാസേശ്വര' ക്ഷേത്രത്തിൽ എത്തിയ

പ്പോൾ അവിടെ ദീപാരാധന സമയമായിരുന്നു. ഉടനെ ക്ഷേത്രത്തിനകത്തു പ്രവേശിച്ച് സമാധിയിൽ ലയിച്ചിരുന്നു. പൂജകഴിഞ്ഞ് പുറത്തു പോകുമ്പോഴാണ് പൂജകൻെറ നിലവിളികൊണ്ട് അദ്ദേഹം സമാധിയിൽനിന്നുണൎന്നത്. അവിടേയും വെങ്കടരാമൻ ഭക്ഷണത്തിന് അപേക്ഷിച്ചപ്പോൾ ഇല്ലെന്നുള്ള മറുവടി കിട്ടി. എന്നാൽ വെങ്കടരാമൻെറ തളൎച്ചയും ഭക്തിയും കാണുവാനിടവന്ന ആ ക്ഷേത്രത്തിലെ വാദ്യക്കാരൻ തൻെറ ഓഹരി ഭക്ഷണം ആ യുവാവിനു കൊടുക്കുവാൻ അൎച്ചകനോടു പറയുകയും ഉടനെ അദ്ദേഹം അനുസാരം ചോറുമാത്രം കൊടുത്ത് അടുത്തുള്ള ഒരു ഭവനത്തിൽചെന്ന് വെള്ളമോ മററൊ വാങ്ങി ഭക്ഷിക്കുവാൻ ഭവനം കാണിച്ചുകൊടുക്കുകയുംചെയ്തു. ഇവിടെയും ജലം കിട്ടുന്നതിനുമുമ്പ് അദ്ദേഹം വളരെ ക്ഷീണിച്ചു തളൎന്നുകിടന്നിരുന്നു. "ഈ നാട്ടിലേക്കു അപരിചിതനും സുന്ദരനുമായ ഒരു ബ്രാഹ്മണയുവാവ് വെള്ളം ആവശ്യപ്പെടുകയും ഉടനെ മോഹാലസ്യപ്പെട്ടു വീഴുകയും ചെയ്തു" എന്നും മററും അദ്ദേഹം ക്ഷീണംതീൎന്നുണൎന്നപ്പോൾ ചിലർ സംഭാഷണം ചെയ്യുന്നതായിക്കേട്ടു. ഉടനെ തൻെറ കയ്യിൽനിന്നു ചിന്നിക്കിടന്നിരുന്ന ചോറെടുത്ത് അല്പം ഭക്ഷിക്കുകയും അവിടെതന്നെ കിടന്നുറങ്ങുകയും ചെയ്തു. പിററന്നാൾ, 1896 ആഗസ്റ്റ് 31-ാംനു- 'ശ്രീകൃഷ്ണജയന്തി' എന്ന 'ഗോകുലാഷ്ടമി യായിരുന്നു.

തിരുവണ്ണാമലക്കെത്തുവാൻ വെങ്കടരാമനു ഇനിയും 20 മൈൽ നടക്കേണ്ടതുണ്ട്. അവിടേക്കുള്ള ശരിയായ

വഴി കണ്ടുപിടിക്കുവാനും അതേവരെ സാധിച്ചിട്ടില്ല. എന്നാൽ വിശപ്പും ക്ഷീണവുംകൊണ്ട് സഞ്ചരിക്കുവാൻ തീരെ അസാദ്ധ്യമായിരുന്നതിനാൽ എങ്ങിനെഎങ്കിലും വണ്ടിക്കൂലിക്കും മററുമുള്ള പണം സമ്പാദിച്ച് തീവണ്ടിവഴിയായി അവിടെ എത്തുവാനുള്ള മാൎഗ്ഗം ആലോചിച്ചുതുടങ്ങി. തന്റെ കാതിലുണ്ടായിരുന്ന, ഏകദേശം 20ക. വിലക്കുള്ള രണ്ടു ചുകപ്പുകല്ലുവെച്ച കടുക്കനെ അദ്ദേഹം അഴിച്ചെടുത്തു. അവയെ പണയംവെച്ച് സംഖ്യയുണ്ടാക്കുവാനുള്ള മാൎഗ്ഗം, അപ്പോഴുണ്ടായിരുന്ന വിശപ്പും ദാഹവുംകൂടി അദ്ദേഹത്തിനെ പഠിപ്പിച്ചു. ഭക്ഷണസമയമായതിനാലും വിശപ്പും ദാഹവും കലശലായുണ്ടായതിനാലും അടുത്തുള്ള ഒരു ഭാഗവതരുടെ അടുക്കൽ ചെന്ന് കുറെ ഭക്ഷണം തരേണമെന്നപേക്ഷിച്ചു. ദയാവതിയായ ഭാഗവതരുടെ ഗൃഹനായിക ധാരാളം ഭക്ഷണം കൊടുത്തു. അല്പം ഭക്ഷിക്കുമ്പോഴെക്കും വെങ്കടരാമന് വിശപ്പടങ്ങി എങ്കിലും, ആയമ്മാൾ അതു മുഴുവനും ഉണ്ണുവാൻ നിൎബ്ബന്ധിച്ചു. അതിന്നുശേഷം ഭാഗവതരുടെ അടുക്കൽ വെങ്കടരാമൻ ചെന്ന്, തന്റെ വക്കലുണ്ടായിരുന്ന ചില സാധനങ്ങൾ വഴിക്കൽ പോയെന്നും അതിനാൽ തനിക്കെത്തേണ്ടതായ ദിക്കിൽ എത്തുവാൻ ആവശ്യമായ 4ക. ആ ഒരു ജോടി കടുക്കൻ പണയമായി വാങ്ങിവെച്ച് തരേണമെന്നും ആവശ്യപ്പെട്ടു. ഗുണവാനായ ഭാഗവതർ അതുപ്രകാരം 4ക. കൊടുത്ത് കടുക്കൻ വാങ്ങുകയും രണ്ടുപേരുടേയും മേൽവിലാസം അവർ എഴുതി എടുക്കുകയും ചെയ്തു. ഭാഗവതരും പത്നിയും

"സൎവ്വദേവമയോതിഥി" എന്ന പ്രമാണത്തെ അനുസരിക്കുന്നവരായിരുന്നു. വെങ്കടരാമന് മദ്ധ്യാഹ്നത്തിലും മൂന്നാം അവർ കൊടുക്കുകയും, വൈകുന്നേരം വണ്ടിക്കു പോകേണ്ട സമയമായപ്പോൾ, ഭഗവാന്ന് നിവേദിക്കുവാനുണ്ടാക്കിയ മധുരപലഹാരങ്ങളിൽ കുറെ എടുത്ത് ഒരു പൊതിയാക്കി വെങ്കടരാമൻ വക്കൽ കൊടുത്ത് തീവണ്ടിക്കു യാത്രയാക്കുകയും ചെയ്തു. മടക്കത്തിൽ ഭാഗവതരുടെ ഭവനത്തിൽ വന്ന് ആഭരണം എടുക്കാമെന്നു വെങ്കടരാമൻ പറഞ്ഞു എങ്കിലും പുറത്തുവന്ന ഉടനെ മേൽവിലാസം എഴുതിയ കടലാസ്സ് ചീന്തിക്കളയുകയും മേലിൽ ഒരു കാലത്തും ആഭരണം മടക്കിയെടുക്കുകയില്ലെന്നു പ്രതിജ്ഞചെയ്കയും ചെയ്തു. പലഹാരപൊതിയും പണവുംകൊണ്ടു, രാത്രി തീവണ്ടി ആപ്പീസ്സിൽ ചെന്നു കിടന്നുറങ്ങുകയും പിററന്നാൾ പുലച്ചെ (1896 സപ്തെമ്പ്ര് 1-ാംനു-) നാലണക്കു ഒരു ടിക്കററുവാങ്ങി ഒരു മണിക്കൂറിനുള്ളിൽ തിരുവണ്ണാമലയിൽ എത്തുകയും ചെയ്തു.



അദ്ധ്യായം 10.

# പിതൃചരണങ്ങളിൽ.

———:o:———

ദിവ്യന്മാർ തപംചെയ്യും ഗുഹയാൽ പ്രശോഭിക്കും
ദിവ്യഭൂധരശംഭൊ! ഞാനിതിൽ വസിക്കട്ടെ
മായാവിഭ്രാന്തികളാൽ പലതിൽകളിച്ചീട്ടുമീയടിയനു
മനഃശാന്തി നൽകീടവേണം
എന്നുമേ ലയംവരാതുള്ളോരുഭക്തി
പരമാത്മനി നിത്യേ പ്രതിഷ്ഠിതമായി വരേണമെ.

1896 സപ്തെമ്പ്ര്മാസം 1-ാംനു- രാവിലെ വെങ്കടരാമൻ തിരുവണ്ണാമലയിൽ എത്തുകയും നക്ഷത്രമണ്ഡലത്തോളം പൊങ്ങിനില്ക്കുന്ന അരുണാചലേശ്വരക്ഷേത്രത്തിലെ ഗോപുരങ്ങളെ ദൂരെനിന്നുതന്നെ കാണുകയും ചെയ്തു. ഭക്തനായ നന്ദമുനിക്ക് ചിദംബരക്ഷേത്രം കണ്ടപ്പോളുണ്ടായപോലെ അരുണാചലേശ്വരക്ഷേത്രം കണ്ടമാത്രയിൽതന്നെ ആ പരമഭക്തൻെറ മനസ്സിൽ ബ്രഹ്മാനന്ദം നിറഞ്ഞു കവിഞ്ഞൊഴുകിത്തുടങ്ങി. ആനന്ദമുണ്ടായത്, താനുദ്ദേശിച്ച കാര്യം സാദ്ധ്യപ്പെട്ടതുകൊണ്ടു മാത്രമല്ല, അരുണാചലത്തിലെ ആ പരമാനന്ദാമൃതത്ധരിയുടെ സാന്നിദ്ധ്യം തന്നിൽ പ്രവേശിച്ചതുകൊണ്ടും ആയിരുന്നു. ആനന്ദതുന്ദിലനായി അദ്ദേഹം വേഗം സഞ്ചരിച്ച് ക്ഷേത്രത്തിൻെറ പുരോഭാഗത്തെത്തി. ചുററമ്പലത്തിലെ ഭിത്തികളിലേയും പ്രാകാരങ്ങളിലേയും ദ്വാരപഥങ്ങളും, ക്ഷേത്രത്തിലെ ശ്രീകോവിലിൻെറ വാതിലുകളും അപ്പോഠം തുറ

ന്നിട്ടുണ്ടായിരുന്നു. വെങ്കടരാമൻ വേഗം ക്ഷേത്രത്തിനകത്തു കടന്നു. അപ്പോൾ അവിടെ താനും തന്റെ പിതാവുമല്ലാതെ മററാരും ഉണ്ടായിരുന്നില്ല. പിതാവ് പുത്രനെ ആർദ്രതയോടെ സ്വീകരിക്കുവാൻ തയ്യാറായിരിക്കുന്നതായി അദ്ദേഹത്തിന്നു തോന്നി. ഉടനെ സന്നിധിയിൽ ചെല്ലുകയും ലിംഗസ്വരൂപനായി ശോഭിക്കുന്ന അരുണാചലേശ്വരനോടായി "അല്ലയൊ ഭഗവാനെ! അവിടുത്തെ ആഹ്വാനം അനുസരിച്ച് മററെല്ലാം ഉപേക്ഷിച്ച് അടിയൻ ഇതാ തിരുമുമ്പാകെ ആഗതനായിരിക്കുന്നു." എന്നുണർത്തിച്ചു. ആ നിമിഷംതന്നെ, ആ ഭക്തന്റെ ഹൃദയത്തിൽ അപാരമായ ഒരാവേശം ഉണ്ടാകുകയും ശാരീരികങ്ങളായ സകലവിചാരങ്ങളും വിട്ട് പരമാനന്ദഭരിതനായി തീരുകയും ചെയ്തു. ,അപ്പോൾ മുതൽ അരുണാചലേശ്വരന്റെ വിചാരം മാത്രം വെങ്കടരാമന്റെ മനസ്സിൽ സ്ഥിരമായി കുടികൊണ്ടുതുടങ്ങി.

ഈശ്വരസന്ദേശത്താൽ
ഞാനിഹാഗതനായേൻ
ഈശ്വര കിങ്കരൻ ഞാൻ
ഇക്ഷണം മുതൽതന്നെ
അങ്ങിനെയുള്ള മമ
യോഗക്ഷേമങ്ങളെല്ലാം
തിങ്ങിനാർദ്രതയോടുമീശ്വരൻ വഹിക്കുന്നു.

ഇപ്പോൾ യുവസ്വാമി എത്തിയ സ്ഥാനം അദ്ദേഹത്തിന്റെ ഉന്നതിയുടെ പരമഘട്ടത്തിലാകുന്നു. ശ്രീകോവിലിന്നകത്ത് ധ്യാനനിഷ്ഠയോടെ അല്പനേരം നിന്നശേഷം

തൻെറ ഭാവിജീവിതം മുഴുവനും ഭഗവാനിൽ സമർപ്പിച്ച് അവിടെനിന്നു പോകുകയും ചെയ്തു. ആ നിമിഷംമുതൽ അദ്ദേഹം തൻെറ പിതാവിൻെറ മൃദുലഹസ്തങ്ങളാൽ വലിച്ചിഴച്ച് ലാളിക്കപ്പെടുവാനുള്ള ഒരു ഓമനക്കുഞ്ഞായി തീൎന്നു എന്നു നിശ്ചയിക്കാം.

ശ്രീകോവിലിനകത്തു പ്രകാശിക്കുന്ന ശിവലിംഗം കണ്ടപ്പോഠം, അതു് സൎവ്വവ്യാപിയും സൎവ്വജ്ഞനും ആയ പരമപുരുഷനാണെന്നും, തന്നെ ആകൎഷിച്ചതു അദ്ദേഹമാണെന്നും വെങ്കടരാമനു ബലമായ വിശ്വാസമുണ്ടായി. ഈ പരമപുരുഷൻെറ ശക്തി വളരെക്കാലമായി തൻെറ മനസ്സിൽ പ്രവൎത്തിക്കുന്നുണ്ടെന്നും ആ ശുദ്ധചൈതന്യം ലോകജീവിതത്തിൽനിന്നും ചിന്തകളിൽനിന്നും തന്നെ എപ്പോഴും അകററിവരുന്നു എന്നും അദ്ദേഹത്തിനു തോന്നി. ഇങ്ങിനെയുള്ള മനോഭാവത്തോടുകൂടി ആ യുവാവ് ക്ഷേത്രത്തിൽനിന്ന് നിൎഗ്ഗമിച്ചു. അതിനുശേഷം മൂന്നു കൊല്ലം കഴിഞ്ഞിട്ടാണു് അദ്ദേഹത്തിന്ന് വീണ്ടും ക്ഷേത്രത്തിൽ പ്രവേശിക്കാൻ ഇടവന്നതു്. തൻെറ ഹൃദയത്തിൽ എപ്പോഴും നിറഞ്ഞുകൊണ്ടിരിക്കുന്ന ഒരു വസ്തുവിനെ അന്വേഷണം ചെയ്വാൻ ക്ഷേത്രത്തിൽ പോകുന്നതു അനാവശ്യമാണെന്നും ആ മഹൽശക്തി, തന്നെ എപ്പോഴും രക്ഷിക്കുന്നുണ്ടെന്നും വെങ്കടരാമൻ ദൃഢമായി വിശ്വസിച്ചുപോന്നു. ശാശ്വതനായ അരുണാചലേശ്വരൻെറ കരുണയാൽ ദൎശനകാലംമുതൽ തൻെറ മനസ്സിൽ ഒരു ദൃഢതയും ആനന്ദവും ക്രമപ്രവൃദ്ധമായി വരുന്നുണ്ടെന്നും ആ യുവസ്വാമിക്കു് അനുഭവപ്പെട്ടു.

ജ്ഞാനികളുടെ ചിത്തവൃത്തി സകളത്തിൽനിന്ന് നിഷ്കളത്തിലേക്കും നേരെ മറിച്ചും മാറിക്കൊണ്ടിരിക്കുക സാധാരണയാകുന്നു. സകളധ്യാനം ആദ്യം ആരംഭിക്കുകയും ആ സ്ഥിതിയിൽനിന്ന് ഭക്തിവർദ്ധനയുണ്ടാകുമ്പോൾ നിഷ്കളധ്യാനത്തിലേക്കു ചിലപ്പോൾ മാറുകയും നേരെ മറിച്ചും ഉണ്ടാകാറുണ്ട്. ഈ സൂക്ഷ്മതത്വവും, മററനേക തത്വചിന്തകളും അന്യസഹായംകൂടാതെ ആ യുവാവിൻെറ മനസ്സിൽ ക്രമേണ ഉദിച്ചുതുടങ്ങി. അദ്ദേഹത്തിനു പുസ്തകജ്ഞാനമൊ ഗുരുമുഖേനയുള്ള ഉപദേശങ്ങളൊ ഉണ്ടായിട്ടില്ലല്ലോ. അതിനാൽ മേല്പറഞ്ഞ വിചാരങ്ങൾ അരുണാചലേശ്വരൻെറ അനുഗ്രഹത്താൽ ഉണ്ടായതാണെന്ന് പറയേണ്ടതില്ല. ഇങ്ങിനെയുള്ള അനുഗ്രഹശക്തിയാൽ, ഒരു ലൌകീകന്നു പരിച്ഛേദ്യമായിതോന്നുന്ന വസ്തു, സൂക്ഷ്മത്തിൽ അപരിച്ഛേദ്യമാണെന്നും, സകളം നിഷ്കളമെന്നും നാമരൂപങ്ങളോടുകൂടിയ വസ്തു യഥാർത്ഥത്തിൽ ശാശ്വതവസ്തുവാണെന്നും ആ യുവാവിൻെറ ഹൃദയത്തിൽ സ്വതെ തോന്നിയിരുന്നു.

വെങ്കടരാമൻ എന്ന യുവസ്വാമി തൻെറ പിതൃസന്നിധി വിട്ടശേഷം എവിടെ പോയിയെന്ന് നാം ആലോചിക്കേണ്ടതാണല്ലോ. അദ്ദേഹത്തിൻെറ പുരോഭാഗത്ത് സ്ഥിതിചെയ്യുന്ന വിശാലമായ ലോകത്തിൽ എവിടെയെങ്കിലും ഒരു സ്ഥലം തൻെറ വിശ്രമത്തിന്ന് ഉപയോഗിക്കാം. മാർഗ്ഗദർശിയായി അരുണാചലേശ്വരൻ ഉള്ളതിനാൽ എവിടെ ചെല്ലുവാനും യുവസ്വാമിക്ക് ഭയപ്പെടേണ്ടതില്ല എന്നാൽ തൻെറ ധ്യാനനിഷ്ഠക്കുള്ള സ്ഥലം,

അദ്ദേഹം ഒന്നാമതായി ഉറപ്പിച്ചതു് പിതാവിൻെറ രാജ ധാനിയിലെ ഭിത്തികൾക്കുള്ളിൽ, ഒരു മൂലയിൽ മാത്രമായി രുന്നു. ഒരു പരിവ്രാജകന്ന്, ധ്യാനനിഷ്ഠക്കുള്ള ശരിയായ സ്ഥലം ക്ഷേത്രം, പർവ്വതം, ഗുഹ, തരുച്ഛായ, പുണ്യ നദീതീരം ഇവകളിൽ ഒന്നായിരിക്കേണമെന്ന് ശാസ്ത്രം വി ധിച്ചിട്ടുണ്ട്. എന്നാൽ അരുണാചലേശ്വരക്ഷേത്രം എത്ര യോ പുരാതനകാലം മുതൽക്കെ അനേകം മഹാത്മാക്കളു ടെ തപസ്ഥലം ആയതിനാലും ആ മഹാക്ഷേത്രത്തിൽ എപ്പോഴും ഈശ്വരചൈതന്യവിലാസം ഉള്ളതിനാലും, യു വസ്വാമി ആ പുണ്യഭൂമിയിൽ തന്നെ ഇരുന്ന് തപസ്സ ചെയ്യാൻ തീർച്ചയാക്കി. ക്ഷേത്രത്തിലെ ആരാധനാസമയ ത്തു് കേൾക്കുന്ന മണിനാദവും, തേവാരം തിരുപ്പുകൾ മുത ലായ സ്തോത്രപാഠങ്ങളോടുകൂടി അനേകഭക്തന്മാർ ദേവ നെ പ്രദക്ഷിണം ചെയ്യുന്നതും, പൂർവ്വകാലത്തെ മഹർഷി മാരാൽ നിശ്ചയിക്കപ്പെട്ടവിധം ഉദാത്താനുദാത്തങ്ങളോടും ജടാവർണ്ണവിഭാവങ്ങളോടുംകൂടി ചെയ്യുന്ന വേദധ്വനികളും മററും എപ്പോഴും ക്ഷേത്രത്തിൽ നടന്നുകൊണ്ടിരിക്കുന്നതി നാലും, ക്ഷേത്രത്തിന്നു് പ്രത്യേകമായ പരിശുദ്ധതയുള്ളതു കൊണ്ടും തപസ്സിന്നു് ക്ഷേത്രം മതി എന്നു് തീർച്ചയാക്കിയ ത് എല്ലാംകൊണ്ടും വളരെ ശോഭനമായിട്ടാണ് വിചാരി ക്കേണ്ടത്. അരുണാചലക്ഷേത്രം വളരെ വലുതായ ഒന്നാ ണെന്നു് മുന്നദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. അതിൻെറ വലിയ പ്രാകാരങ്ങൾക്കുള്ളിലെ പുഷ്പത്തോട്ടം, വാഴത്തോ ട്ടം മുതലായവകൾ പുറമെ പതിമൂന്നു നിലകളുള്ളതും ആ കാശം മുട്ടുമോയെന്നു് തോന്നുമാറു് അത്യുന്നതങ്ങളുമായ

അനേകം ഗോപുരങ്ങളും വാപീകൂപാദികളും ഉണ്ട്. ഇവക്കപുറമെ ആ ഭിത്തികൾക്കുള്ളിൽ അനേകം ചെറിയ ക്ഷേത്രങ്ങളും ആൎക്കും നിൎബ്ബാധം ഇരിക്കുവാൻതക്ക ഏത്രയൊ മൊക്കുകളും, മൂലകളുമുണ്ട്. ഇങ്ങിനെയുള്ള സ്ഥലങ്ങളിൽ ഏവിടെയിരുന്നാലും ഏകാന്തധ്യാനത്തിന് തടസ്ഥമുണ്ടാകുവാൻ വഴിയില്ല എന്നാൽ ഒരു സന്യാസിക്ക് രഹസ്യമായി യാതൊന്നുമില്ലല്ലൊ. അദ്ദേഹത്തിന്ന ദേഹാഭിമാനം ചെയ്തു, സൂക്ഷിക്കുവാനൊ രക്ഷിക്കുവാനൊ യാതൊന്നുമില്ല. ജംബുകൻ മുതലായവൎക്കധിവസിക്കുവാൻ പോട്ടകളും, ആകാശത്തിൽ വിഹരിക്കുന്ന പക്ഷികൾക്ക് കൂട്ടകളുമുണ്ട്. എന്നാൽ ഈശ്വരനിൽ ലയിച്ചിരിക്കുന്ന യുവസ്വാമിയെപ്പോലെയുള്ള ഭക്തന്മാരുടെ വിശ്രമസ്ഥലം ഈശ്വരൻ മാത്രമാകുന്നു യുവസ്വാമിക്ക് സ്വന്തം എന്നു പറയത്തക്ക ഒരു സ്ഥലമൊ സാധനമൊ ഇല്ല. അങ്ങിനെയുള്ള ഒന്ന് അദ്ദേഹത്തിന് ആവശ്യവുമില്ല ഭൂമിയുടെ ഉപരിഭാഗത്തുള്ള ഏതു സ്ഥലവും അദ്ദേഹത്തിന്നുള്ള വാസസ്ഥലംതന്നെ. ഭൂമിയിലെ വൃക്ഷങ്ങൾ അദ്ദേഹത്തിന്ന കുടകളും, സൂൎയ്യചന്ദ്രന്മാർ ദീപങ്ങളുമാകുന്നു. അദ്ദേഹം കാണുന്ന സൎവ്വപ്രാണികളും തന്റെ മാതാപിതാക്കന്മാരും സഹോദരസഹോദരിമാരുമാകുന്നു. ദിവസംതോറും തനിക്കുവേണ്ട ഭക്ഷണം ഏങ്ങിനെ ഏവിടെനിന്ന് ലഭിക്കുമെന്നും മററുമുള്ള മനോവിചാരം ആ യുവസ്വാമിയുടെ ഹൃദയത്തിന് ഏപ്പോഴെങ്കിലും പ്രവേശിച്ചിട്ടുണ്ടൊ? ഒരിക്കലും ഉണ്ടായിട്ടില്ല തനിക്കുവേണ്ടതായ ഭക്ഷ്യപേയങ്ങളെപ്പററിയൊ താൻ ഏതുവിധം വസ്ത്രധാരണം ചെയ്യുമെന്നും മററുമുള്ള സംഗതികളെ

പ്പററിയൊ ഉള്ള ചിന്ത അദ്ദേഹത്തിൻെറ മനസ്സിൽ ഒരിക്കലും പ്രവേശിച്ചിട്ടെ ഇല്ല. മുൻപറഞ്ഞ സാധനങ്ങൾ തനിക്ക് എപ്പോൾ വേണമെന്ന് തൻെറ പിതാവിന്ന് അറിയാമെല്ലൊ. അതിനാൽ യുവസ്വാമിയുടെ മനസ്സിൽ തൻെറ പിതാവിനെപ്പററിയുള്ള വിചാരത്തിന്നു മാത്രമെ സ്ഥാനം ഉണ്ടായിരുന്നുള്ളൂ. മേല്പറഞ്ഞ ചിന്തയോടുകൂടി അദ്ദേഹം ഒന്നാമതായി തപസ്സാരംഭിച്ചത് ആയിരക്കാൽ മണ്ഡപത്തിൽ ഇരുന്നിട്ടായിരുന്നു. ആ സമയം ജനങ്ങൾ അദ്ദേഹത്തെ ബ്രാഹ്മണസ്വാമിയെന്നും, യുവസ്വാമിയെന്നും വിളിച്ചുവന്നിരുന്നതിനാൽ പിന്നീട് ആ സംജ്ഞകൾ ഉപയോഗിപ്പാൻ ഇടവന്നതാകുന്നു. താഴെ എഴുതിയ * ഭാഗവതശ്ലോകങ്ങളിൽ വിവരിച്ചവിധം ആയിരുന്നു അദ്ദേഹം ദിനചര്യ കഴിച്ചുപോന്നത്. തൻെറ സമാധികാലത്ത് തനിക്ക് ധരിപ്പാൻ ഒരു വസ്ത്രമൊ കിടപ്പാൻ ഒരു പായൊ തണുത്ത കല്ലിൽ വിരിച്ചുകിടപ്പാനുള്ള ഒരു കംബളമൊ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ ശയ്യ, ഭൂമിയും, ഉപബ

---

* 1. സത്യാംക്ഷിതൌ കിം കശിപോഃ പ്രയാസൈഃ
ബാഹൌ സ്വസിദ്ധേഹ്യുപബർഹണൈഃ കിം
സത്യഞ്ജലൌകിം പുരുധാന്നപാത്ര്യാ
ദിക്‌വല്ക്കലാദൌ സതി കിം ദുകൂലൈഃ

2. ചീരാണികിംപഥിനസന്തിദിശന്തിഭിക്ഷാം
നൈവാംഘ്രിപാഃ പരഭൃതസ്സരിതോപ്യശുഷ്യൻ।
രുദ്ധാഗുഹാഃകിമവധൂതസുഹൃന്നകൃഷ്ണഃ
കസ്മാൽ ഭജന്തി കവയോഃ ധനദുർമ്മദാന്ധാൻ.

സാരം:—കിടപ്പാൻ ഭൂമിയുള്ളപ്പോൾ കിടക്കയ്ക്കായും കൈത്തണ്ടുള്ളപ്പോൾ തലയണക്കുവേണ്ടിയും ഉള്ളംകൈ ഇരിക്കെ ഭക്ഷണം കഴി

ഥനം തന്റെ കൈത്തണ്ടുമായിരുന്നു. തന്റെ ഉള്ളംകൈ ഭക്ഷണംവാങ്ങി അനുഭവിപ്പാനുള്ള കിണ്ണവും, വഴിയിൽ നിന്നു കിട്ടുന്ന കീറത്തുണി തനിക്കു ധരിപ്പാനുള്ള വസ്ത്രവുമായിരുന്നു.

തിരുവണ്ണാമലയിൽ എത്തിയ ദിവസംതന്നെ യുവസ്വാമി യദൃച്ഛയാ അയ്യംകുളത്തിന്നുസമീപം പോയിരുന്നു. അപ്പോൾ തന്റെ കൈവശം സൂക്ഷിച്ചിരുന്നതും ഭാഗവതർ കൊടുത്തതുമായ മധുരപലഹാരപൊതിയെ "ഈ പിണ്ഡത്തിന് മുറായി എന്തിന്" എന്നു പറഞ്ഞുംകൊണ്ട് ദൂരെ എറിയുകയും അവിടെനിന്ന ക്ഷേത്രത്തിലേക്കു പുറപ്പെടുകയും ചെയ്തു. തൽക്ഷണം ഒരാൾ തന്റെ മുമ്പിൽവന്ന് "നിങ്ങൾക്കു മുണ്ഡനം ചെയ്യണ്ടെ" യെന്നു ചോദിച്ചു. വേണമെന്നു യുവസ്വാമി പറഞ്ഞപ്പോൾ അദ്ദേഹത്തെ ആയാൾ വേഗം ഒരു ക്ഷുരകന്റെ അടുത്തുകൊണ്ടുപോയി മുണ്ഡനം ചെയ്യിപ്പിച്ചു. അതാരെന്നും ആ ചോദ്യത്തിന് കാരണമെന്തെന്നും ഇതുവരെ അറിവാൻ തരമായിട്ടില്ല. ഈ മനുഷ്യനും തീവണ്ടിയിൽവെച്ച് സംസാരിച്ച മൌലവിയും അജ്ഞാതപുരുഷ

---

പ്പാനുള്ള തട്ടിനൊ പാത്രത്തിനൊ വേണ്ടിയും എന്തിന്നു ബുദ്ധിമുട്ടുന്നു. വസ്ത്രധാരണത്തിന്ന് ആകാശവും വല്ക്കലവും മററുമുള്ളപ്പോൾ പട്ടുവസ്ത്രത്തിന്നായി എന്തിനാഗ്രഹിക്കുന്നു.

വഴിയിൽ കീറത്തുണികൾ ഇല്ലെ. ഭിക്ഷതരുന്ന വൃക്ഷങ്ങൾ മാർഗ്ഗത്തിൽ ഇല്ലെ. എപ്പോഴും പരോപകാരം ചെയ്യുന്ന നദികൾ വററിപ്പോയൊ. അന്യചിന്തകൂടാതെ ഭജിക്കുന്നവൎക്ക് സഹായിപ്പാൻ ശ്രീകൃഷ്ണഭഗവാൻ ഇല്ലെ. ഇങ്ങിനെയിരിക്കെ ധനംകൊണ്ടു ഗൎവ്വികളായവരെ ജ്ഞാനികൾ എന്തിന്നു ഭജിക്കുന്നു

ന്മാരായിരിക്കുന്നു. കുട്ടിക്കാലത്ത് യുവസ്വാമി മധുരയിലും ദിണ്ടുക്കല്ലിലും താമസിക്കുമ്പോൾ അദ്ദേഹത്തിന്ന് കറുത്ത തലമുടിയും നല്ല ദേഹകാന്തിയും മനോഹരമായ മുഖവും ഉണ്ടായിരുന്നതായി പ്രസിദ്ധിയുണ്ട്. ഇപ്പോൾ യാതൊരാലോചനയുംകൂടാതെ ഭംഗിയുള്ള തന്റെ തലമുടി അദ്ദേഹം ഉപേക്ഷിച്ചു ലോകത്തിലെ സവ്വസുഖങ്ങളുമുപേക്ഷിച്ച് സന്ന്യാസവൃത്തിയിലിരിക്കുന്ന ഒരാളുടെ പ്രഥമദൃഷ്ടത്തിലുള്ള അടയാളം മുണ്ഡനമാണല്ലൊ. ആ സന്ന്യാസിക്ക് ലൌകികസുഖം നിസ്സാരമാകുന്നു. അതിലും എത്രയൊ ഉപരിയായ സുഖത്തിൽ ശാന്തമായി സ്ഥിതിചെയ്തും അഗാധമായ ദൈവചിന്തയിൽ തന്റെ മനസ്സു ലയിപ്പിച്ചും ഒരു നിമിഷംപോലും അന്യചിന്തകൂടാതെ ഈശ്വരധ്യാനം മാത്രം ചെയ്യുകയുമാണ് പതിവ്. ആ സ്ഥിതിയിൽ വെങ്കടരാമനും മുണ്ഡിയായി തീരുകയും, താൻ ധരിച്ച വസ്ത്രത്തെ തുണ്ടുതുണ്ടായി മുറിച്ചുകളഞ്ഞ് ഒരു കൌപീനം മാത്രം ധരിക്കുകയും തന്റെ വശമുണ്ടായിരുന്ന മൂന്നര ഉറുപ്പിക ദൂരെ വലിച്ചെറിയുകയും ചെയ്തു. വളരെ കാലമായി ധരിച്ചിരുന്ന യജ്ഞോപവീതവും അദ്ദേഹം മടികൂടാതെ ത്യജിച്ചു. അതിന്നുശേഷം യുവസ്വാമി പണം കൈകൊണ്ടു തൊടുകയൊ അതിനെപററി ആലോചിക്കുകയൊ ഇതുവരെ ചെയ്തിട്ടില്ല. ഈ വിധമുള്ള തപോവൃത്തിയെ അഥവാ ദരിദ്രനാരായണാവസ്ഥയേയും മററും സ്വീകരിക്കേണ്ടത് സന്ന്യാസിക്ക് മുഖ്യാവശ്യമായതിനാൽ അവ അദ്ദേഹം ആരംഭിക്കുവാൻപോകുന്ന കഠിനതപസ്സിന്നും

അതിൻെറ സ്ഥിരപ്രതിഷ്ഠക്കം സഹായികളായി പരിണമിച്ചു. കൌപീനം ധരിച്ചത് നഗ്നതയെ മറയ്ക്കുവാനൊ മര്യാദയെ രക്ഷിക്കുവാനൊ വേണ്ടി മാത്രമല്ല. ആയത് മനസ്സിൻെറ ആന്തരശുദ്ധി, ബ്രഹ്മചാരിവ്രതം, മനോവാക്കമ്മങ്ങളിലുള്ള നിമ്മലത, ശാന്തമായ തപസ്സ് മുതലായവകളെ സൂചിപ്പിക്കുന്നു.

യജ്ഞോപവീതം ഉപേക്ഷിച്ചതിലും ഗുരുതരമായ ഒരു തത്വം അടങ്ങീട്ടുണ്ട്. യുവസ്വാമിയുടെ ഇപ്പോഴത്തെ മനഃസ്ഥിതി നമുക്കനുഭവപ്പെട്ടുവല്ലൊ. അനിത്യമായ ലോകബന്ധത്തിൽനിന്നു ഇപ്പോൾ അദ്ദേഹം വേർപെട്ടു കൊണ്ട്, നിത്യമായ ആത്മാവൊ ഈശ്വരനൊ ഒന്നുമാത്ര മല്ലാതെ മറെറാന്നും അദ്ദേഹത്തിനുള്ളതല്ല. ശാശ്വതനായ ആത്മാവ് കേവലം നശ്വരമായ ദേഹമല്ലെന്നുള്ള സൂക്ഷ്മതത്വം അറിഞ്ഞതോടുകൂടി ശാരീരികമായ യാതൊരു വസ്തുവും വെങ്കടരാമന് സ്പൃഹണീയങ്ങളല്ലാതാകുകയും കേവലം ഉപേക്ഷണീയങ്ങളായിതീരുകയും ചെയ്തു. ദേഹം തന്നെ ഉപേക്ഷിച്ചാൾക്ക് അതു സംബന്ധമായ വല്ലതിലും ആഗ്രഹമുണ്ടാകുവാൻ വഴിയുണ്ടൊ? കേവലം ലൌകീകനായ ഒരാളോട് നിങ്ങൾ ആരെന്നു ചോദിച്ചാൽ താൻ ഒരു ബ്രാഹ്മണനെന്നൊ, ഹിന്ദു എന്നൊ, ഇന്നാളുടെ മകനെന്നൊ സമാധാനം പറയുമായിരിക്കും. താൻ അതൊന്നുമല്ലെന്നും ശാശ്വതനായ ആത്മാവു മാത്രമാണെന്നുമുള്ള സൂക്ഷ്മതത്വം ആയാളുടെ ഹൃദയത്തിൽ ഉദിക്കുന്നില്ല. എന്നാൽ യുവസ്വാമി ശാശ്വതമായ ഏകവസ്തു

വിൽ തന്റെ ജിവിതത്തെ നിക്ഷേപിച്ചിട്ടുള്ളതിനാൽ ദേഹാത്മബുദ്ധിയെ സംബന്ധിച്ച യാതൊരു വ്യാപാരവും അദ്ദേഹത്തിനില്ലാതായിത്തീൎന്നിരിക്കുന്നു. യജ്ഞോപവീതം, ഒരു ഉന്നതകുലജാതനും സംസ്കാരത്തോടുകൂടിയ ബ്രാഹ്മണനുമാണെന്നു തെളിയിക്കുന്നു. എന്നാൽ അദ്ദേഹത്തിന്റെ ഇപ്പോഴത്തെ സ്ഥിതി ബ്രാഹ്മണ്യത്തിൽനിന്നും എത്രയൊ ഉപരിയാണെന്നു പറയാം. എന്തായാലും അദ്ദേഹം ആരിലും എളിയവനൊ ആരെക്കാളും ഉന്നതനൊ അല്ലെന്നാണ് തീൎച്ചയാക്കേണ്ടത്. യജ്ഞോപവീതം അതിന്റെ കൎത്തവ്യകൎമ്മങ്ങളെ ഇതേവരെ ചെയ്തു. മേലിൽ അതിന്നു യാതൊന്നും അവിടെ ചെയ്വാനില്ലാത്തതിനാൽ ത്യാജ്യമാകുവാൻ സംഗതിവന്നതാകുന്നു.

ധനം ആത്മചിന്തകളുടെ പരമശത്രുവും സകലവിപത്തുകളുടേയും ഉല്പത്തിസ്ഥാനവുമാകുന്നു. യുവസ്വാമി തന്റെ കയ്യുശമുണ്ടായിരുന്ന വസ്ത്രം, നാണയം മുതലായവ ത്യജിച്ചത് മേൽപറഞ്ഞ സംഗതികൊണ്ടായിരിക്കണം. മേൽപറഞ്ഞ തത്വം യാതൊരു അഭിപ്രായഭേദമൊ, ആലോചനയൊ കൂടാതെ യുവസ്വാമിയുടെ മനസ്സിൽ സ്വതെ ഉദിച്ചതോടുകൂടി, ഒരു ലൌകികന്റെ നിലയിൽ തന്റെ കയ്യുശമുണ്ടായിരുന്നതെല്ലാം അദ്ദേഹം ഉപേക്ഷിച്ചു. മുണ്ഡനംചെയ്തു ഉടനെ അദ്ദേഹം സ്നാനം ചെയ്തില്ല. മൃതപിണ്ഡമായ ഈ ശരീരത്തെ കുളിപ്പിച്ച് ശുദ്ധിവരുത്തേണ്ടാവശ്യമുണ്ടൊ എന്നും മററും ആത്മഗതമായി പറഞ്ഞുംകൊണ്ടു ക്ഷേത്രത്തിന്നകത്തു പ്രവേശിച്ചു.

ക്ഷേത്രത്തിനകത്തുള്ള ആയിരക്കാൽ മണ്ഡപത്തിൽ കുറെ ദിവസം ഇരുന്ന് തപസ്സുചെയ്തു എങ്കിലും, അവിടെ ശാന്തതയോടെ ഇരിക്കുവാൻ സാധിച്ചില്ല. പതിനേഴ വയസ്സുമാത്രം പ്രായമുള്ള ആ യുവാവ് ബന്ധുക്കളുടേയും മറ്റും യാതൊരു സാഹായ്യവുംകൂടാതെ മൌനം ദീക്ഷിച്ചുംകൊണ്ട് കാലം കഴിക്കുന്നതിൽ അദ്ദേഹത്തെ കാണുന്ന എല്ലാവൎക്കും പ്രത്യേകിച്ച് സമവയസ്കന്മാൎക്കും അത്യാശ്ചൎയ്യവും മനഃക്ഷോഭവുമുണ്ടായി.

അക്കാലത്ത് തിരുവണ്ണാമലയിലെ തെരുവുകളിൽ കൂടി പലപ്പോഴും സഞ്ചരിക്കുന്നാളും പരമഭക്തനും ആയ ശേഷാദ്രിസ്വാമി എന്ന് കേൾവിപ്പെട്ട ഒരു ജ്ഞാനിയെ അവിടെയുള്ളവൎക്കെല്ലാം അറിയുവാനിടവന്നിട്ടുണ്ട്. വിദ്യാവിനയാദികൾകുറഞ്ഞ ചെറുപ്പക്കാർ ആദ്യം അദ്ദേഹത്തെ ഒരു കപടസന്യാസിയെന്നും പിന്നെ ഒരു കിറുക്കനാണെന്നും തീൎച്ചപ്പെടുത്തുകയും, ആ നിലയിൽ അവർ അദ്ദേഹത്തോട്ട പെരുമാറുകയും ചെയ്തിരുന്നു. നമ്മുടെ പുതിയ ആഗതനും മുൻപറഞ്ഞമാതിരിയിലുള്ള ഒരാളെന്നു അവർ തീൎച്ചപ്പെടുത്തി, ചിന്ന ശേഷാദ്രി എന്നു വിളിക്കുകയും, ധ്യാനത്തിലിരിക്കുമ്പോഴെല്ലാം അദ്ദേഹത്തെ അവർ ചെറിയ ശിലകളെകൊണ്ടാരാധിക്കുകയും ചെയ്തുതുടങ്ങി. ഒരിക്കൽ യുവസ്വാമി മണ്ഡപത്തിൽ ധ്യാനതല്പരനായിരിക്കുമ്പോൾ മുമ്പിലും പിമ്പിലുംനിന്നു കല്ലുകളും ഓട്ടിൻപൊളികളും ഹുൽക്കാരത്തോടെ വരുന്നതായി കണ്ടു. ഈശ്വരാനുകൂല്യത്താൽ അവ ഒന്നും ദേഹത്തിൽ തട്ടിയില്ല.

ഇങ്ങിനെയുള്ള ശല്യങ്ങൾ പല അവസരങ്ങളിലും ഉണ്ടായതിനാൽ ആ മണ്ഡപത്തിൽ വേറൊരു സ്ഥലത്തായി 'പാതാളലിംഗം' സ്ഥിതിചെയ്യുന്ന ഒരു ഇരുട്ടറയുടെ അകത്തുചെന്ന് ധ്യാനം ചെയ്യുതുടങ്ങി. ആ മാററവും അല്പകാലത്തിന്നുള്ളിൽ പുണ്ണിൽ കൊള്ളിവെച്ചാലെന്നപോലെ അധികം ഉപദ്രവകരമായി തീൎന്നു. 'പാതാളലിംഗം' അവിടെ ഉണ്ടായിരുന്നിട്ടുംകൂടി ആ സ്ഥലം വൃത്തിയാക്കി വിളക്കു മുതലായവ വെക്കുകകൂടി പതിവില്ലായിരുന്നു. അവിടുത്തെ നിലം വളരെ തണുപ്പുള്ളതും കാട്ടിച്ച, തേൾ, കൊതു, അരണ മുതലായ പ്രാണികളുടെ വാസസ്ഥലവും ആകുന്നു. ഭയജനകമായ ആ സ്ഥലത്ത് ശരീരസ്നേഹമുള്ളവർ ആരും താമസിക്കുവാൻ ഒരുങ്ങുകയില്ലെന്ന് ആ സ്ഥലം സന്ദൎശിച്ച ഈ ലേഖകന്നു ബോദ്ധ്യപ്പെട്ടിട്ടുണ്ട്. മൌനിയായ യുവസ്വാമി അവിടെ ധ്യാനത്തിൽ ലയിച്ചുകൊണ്ടിരിക്കുമ്പോൾ ആ അന്ധകാരഗുഹയിലെ മുൻപറഞ്ഞ സ്ഥിരവാസക്കാർ അദ്ദേഹത്തിൻെറ ശരീരരക്തം ആസ്വദിച്ചുംകൊണ്ടു സുഖമായി കാലം കഴിച്ചു. അക്കാലത്ത് മുൻപറഞ്ഞ പ്രാണികളുടെ ബാധനിമിത്തം യുവസ്വാമിയുടെ ദേഹത്തിൽ പല സ്ഥലങ്ങളിലും പുണ്ണുകളുണ്ടാകയും അവയിൽനിന്നു ചോരയും ചലവും ഒലിക്കുകയും ചെയ്തിരുന്നു. എന്നാൽ സമാധിസ്ഥനായ യുവസ്വാമി അതൊന്നും അറിഞ്ഞിരുന്നില്ല. ഒരിക്കൽ 'രത്നാംബാൾ' എന്ന ഒരു ഭക്ത, സ്വാമിക്കു ഭക്ഷണംകൊടുക്കുവാൻവേണ്ടി ആ ഇരുട്ടറയിൽ പോയപ്പോൾ വ്രണങ്ങളെപററി സ്വാമിയോടു പറയു

കയും അദ്ദേഹത്തെ തന്റെ ഗൃഹത്തിലേക്ക ക്ഷണിക്കക യും ചെയ്തു. എന്നാൽ മൌനി അതിന്നുത്തരമായി യാതൊ രു അടയാളവുംകൂടി കാണിക്കാതെ സ്വസ്ഥനായിരുന്നു. പ്രാണികളുടെ ഉപദ്രവത്തിൽനിന്നു രക്ഷപ്പെടുവാനൊ വി രിച്ചുകിടപ്പാനൊ വേണ്ടി ആയമ്മമാർ കൊടുത്ത ഒരു വ സ്ത്രത്തെ തൊടുകപോലും ചെയ്തിട്ടില്ല. അദ്ദേഹത്തിന്റെ നിശ്ചലസമാധിയിൽ പഞ്ചേന്ദ്രിയങ്ങളും തീരെ ലയിച്ചിരു ന്നു എന്നു തീർച്ചയാക്കാം. അതുകൊണ്ടു, അദ്ദേഹം ആ പ്രാ ണികളുടെ ഉപദ്രവം അറിയുകയൊ അവയെ കാണുക യൊ ചെയ്തിരുന്നില്ല. അന്ധകാരമയമായ ആ കല്ലറയിൽ ഇരുന്നകാലത്തും ദുർബുദ്ധികളായ കുട്ടികൾ അദ്ദേഹത്തെ ഉപദ്രവിച്ചിരുന്നു. ഇരുട്ടിനെ അവക്കെല്ലാം ഭയമുണ്ടായിരു ന്നതിനാൽ ആ കുഴിയുടെ അകത്തു ആരും കടന്നുചെന്നി രുന്നില്ല. അവർ ഓട്ടുപൊളികളും മററുംകൊണ്ടു ആ കുഴി യിന്നകത്തെറിയുകയും അവിടെയുള്ള കല്ലിൽ തട്ടി ഉണ്ടാ കുന്ന പ്രതിദ്ധ്വനി കേട്ടു സന്തോഷിക്കയും ചെയ്തിരുന്നു. ആ വക സാധനങ്ങൾ സ്വാമിയുടെ ദേഹത്തിലും ധാരാളം തട്ടിയിരിക്കാം. എന്നാൽ മൌനിയായ അദ്ദേഹത്തിന്നു് അതുകൊണ്ടു് യാതൊരാക്ഷേപവുമുണ്ടായിരുന്നില്ല.

ചിലപ്പോൾ ശേഷാദ്രിസ്വാമി ആ ഗുഹയുടെ സമീ പത്തുവന്നു് ഉപദ്രവികളെ വിലക്കി യുവസ്വാമിയെ രക്ഷ പ്പെടുത്തിയിരുന്നു. എന്നാൽ ചില അവസരങ്ങളിൽ അ ദ്ദേഹം അവിടെ ചെല്ലുന്നതു യുവസ്വാമിക്കു് അധികം ഉപദ്രവകരമായും പരിണമിച്ചിട്ടുണ്ടു്. അങ്ങിനെ ഉണ്ടായ

ഉപദ്രവത്തെപററി വെങ്കിടാചലമുതലി എന്നാൾക്കുണ്ടായ ഒരനുഭവം താഴെ വിവരിക്കുന്നു. ഒരു മദ്ധ്യാഹ്നത്തിൽ മേൽപറഞ്ഞ മുതലി, സ്വാമി താമസിക്കുന്ന സ്ഥലത്തിന്നു സമീപം പോകുമ്പോൾ അധികം മുസൽമാന്മാരടങ്ങിയ ഒരു സംഘം ബാലന്മാർ ആ കുഴിയിലേക്കു കല്ലെറിയുന്നതു കണ്ടു. ആയാൾ ദ്വേഷ്യത്തോടെ ഒരു വടിയുമായി കുട്ടികളുടെ നേരെ പാഞ്ഞപ്പോൾ അവർ എല്ലാവരും ഓടിക്കളഞ്ഞു ആ ഇരുട്ടറയിൽനിന്നു ഉടനെ ഒരു ദേഹം പൊന്തിവരുന്നതായി കണ്ടു. മുതലിയാർ ആദ്യം പരിഭ്രമിച്ചു എങ്കിലും ആൾ ശേഷാദ്രിസ്വാമിയാണെന്നറിഞ്ഞപ്പോൾ ദുഷ്ടക്കുട്ടികൾ എറിഞ്ഞ കല്ലുകൾ സ്വാമിയുടെ മേൽ തട്ടിയൊ എന്നാദ്ദേഹത്തോടു ചോദിച്ചു. ഓഹൊ, എന്റെ മേൽ തട്ടിയില്ല. എന്നാൽ ഇരുട്ടറയിലുള്ള ചിന്നസ്വാമിയെ നോക്കു എന്നു പറഞ്ഞ് ശേഷാദ്രിസ്വാമി വേഗം പോയ്ക്കളഞ്ഞു. പിന്നെ മുതലി ഇരുട്ടറയിൽ കടന്ന് അല്പം ഉള്ളിലേക്കു പോയെങ്കിലും വെളിച്ചത്തിൽനിന്നു പെട്ടെന്നു ഇരുട്ടിൽ പോയതിനാൽ അവിടുത്തെ സ്ഥിതി വേഗത്തിൽ അറിയുവാൻ സാധിച്ചില്ല. അല്പനേരത്തിന്നു ശേഷം ഒരു യുവാവിന്റെ മുഖമായ ആ കുഴിയുടെ ഉള്ളിൽ ഒരുവിധം തെളിഞ്ഞുകണ്ടു. ആരെന്നു വ്യക്തമാകാതെ മുതലി ഭയപ്പെട്ടതിനാൽ, പൂന്തോട്ടത്തിൽ ശിഷ്യന്മാരോടുകൂടി താമസിക്കുന്ന സാധുവിന്റെ അടുക്കൽചെന്നു വിവരം അറിയിക്കുകയും ചിലരോടുകൂടി ആ ഗുഹയിലേക്കു മടങ്ങിവരികയും ചെയ്തു. ആ സംഘക്കാരുടെ ശബ്ദംകൊണ്ടും മററും, കണ്ണടച്ചിരിക്കുന്ന സ്വാമിയുടെ സമാധിക്ക്

യാതൊരിളക്കവുമുണ്ടായില്ല. അവർ സ്വാമിയെ കുഴിയിൽനിന്നു പൊന്തിച്ചെടുത്ത് വലിയക്ഷേത്രത്തിലെ സുബ്രഹ്മണ്യർകോവിലിന്റെ മുൻവശത്തു കൊണ്ടുപോയി വെച്ചു. സ്വാമിയുടെ കണ്ണുകൾ അപ്പോഴും അടഞ്ഞുകൊണ്ടിരിക്കുകയും അദ്ദേഹം അഗാധമായ സമാധിയിലാണെന്നു പ്രത്യക്ഷപ്പെടുകയും ചെയ്തു. ദേഹത്തിൽ പല ഭാഗങ്ങളിലും മുൻപറഞ്ഞ പ്രാണികൾ കടിച്ചുണ്ടായ വ്രണങ്ങളും, അവയിൽനിന്നൊലിക്കുന്ന ചോര, ചലം മുതലായവയും അവർ കണ്ടു. തേൾ മുതലായ പ്രാണികൾ കടിച്ചിട്ടുംകൂടി ദേഹബുദ്ധി തീരെവിട്ടു നിശ്ചലസമാധിയിലിരിക്കുന്ന ആ യുവാവിനെപ്പററി അവിടെ കൂടിയ ജനങ്ങളെല്ലാം അത്യാശ്ചര്യപ്പെട്ടു. ഇങ്ങിനെ ധ്യാനത്തിലിരിക്കുന്ന ഒരു സന്യാസിയെ ശബ്ദമുണ്ടാക്കിയൊ മററൊ ഉപദ്രവിക്കുന്നത് ദുഷ്ടതയും മഹാപാപവുമാകയാൽ നിരുപദ്രവമായ വിധത്തിൽ അദ്ദേഹത്തെ അവിടെ ഇരുത്തി എല്ലാവരും നമസ്കരിച്ചു് പോകുകയും ചെയ്തു.



അദ്ധ്യായം 11.

# ചിരകാലത്തെ തപസ്സ്.

———:o:———

പരമജ്ഞാനികളാൽപ്രാപ്തമാകിനപദം
പരിചിൽപ്രാപിച്ചീടാനാക്കുമെ എളുതല്ല
സർവ്വഭൂതങ്ങൾ രാത്രൌ നിദ്രയിൽ ലയിക്കുമ്പോൾ
സംയമിജാഗത്തിയായുദ്ധ്വസ്ഥനായീടുന്നു.

ഇങ്ങിനെ ഏകാഗ്രനിഷ്ഠയോടെ തപസ്സുചെയ്തുകൊണ്ടിരിക്കുന്ന യുവസ്വാമിയെ സുബ്രഹ്മണ്യക്ഷേത്രത്തിൽ അധിവസിക്കുന്ന മൌനിസ്വാമി, എന്നുപേരുള്ള ഒരു ഭക്തനും സമീപത്തുള്ള ക്ഷേത്രംവക പൂന്തോട്ടത്തിൽ താമസിക്കുന്ന മററുചില സാധുക്കളുംകൂടി ദേഹോപദ്രവംകൂടാതെയും ആഹാരംകൊടുത്തും രക്ഷിച്ചുപോന്നു. വെങ്കടരാമനെ 'ബ്രാഹ്മണസ്വാമി' എന്ന് അക്കാലത്ത തിരുവണ്ണാമലയിലുള്ളവർ വിളിച്ചുവന്നതിനാൽ, ആ സംജ്ഞ ഉപയോഗിച്ചതാകുന്നു. ചിലദിവസം ബ്രാഹ്മണസ്വാമി പത്തൊ പന്ത്രണ്ടൊ മണിക്കൂർ ഒന്നായി സമാധിയിലിരിക്കും. ഭക്ഷണത്തിന്നുകൂടി സമാധി ഉണരായ്കയാൽ ചിലപ്പോൾ പാൽ മുതലായവ പരിചാരകന്മാർ പാത്രത്തിലാക്കി വായിൽകൂടി ചെലുത്തിയിരുന്നു. 1896ന്റെ ഒടുവിൽ കേവലം നിരാഹാരനായും, കൌപീനംകൂടി ധരിക്കാതെയും, ദേഹബുദ്ധി തീരെ ഇല്ലാതെ ദിവസത്തിൽ അധികസമയവും സമാധിയിൽതന്നെ സ്ഥിതിചെയ്ക പതിവായിരുന്നു. അക്കാലത്ത് മേൽ പറഞ്ഞവരിൽ ചിലർ ഓരോസമയം ഊഴമിട്ട് അദ്ദേഹത്തെ രക്ഷിച്ചു പോന്നു.

ഉമാദേവിക്ഷേത്രത്തിൽ അഭിഷേകം കഴിഞ്ഞ് പുറത്തുവീഴന്നതും, പാൽ, പഴം, പഞ്ചസാര, ചില മധുരപ്പൊടികൾ മുതലായവ കലൎന്നതുമായ ഒരു ദ്രവസാധനം, മൌനിസ്വാമി ശേഖരിച്ച് ചിലപ്പോൾ യുവസ്വാമിക്കു കൊടുത്തിരുന്നു. കേവലം സമാധിയിൽ ലയിച്ചുകൊണ്ടിരുന്ന ആ യുവാവ് ആ ദ്രവത്തിലെ സ്വാദ്വം ദുസ്സ്വാദ്വം അറിയാതെ, വെട്ടെന്നു കുടിക്കുക പതിവായിരുന്നു. ക്ഷേത്രത്തിലെ പുരോഹിതനും മററനേകഭക്തന്മാരും ആ കഠിനതപസ്സു കണ്ട് വളരെ ആശ്ചൎയ്യപ്പെട്ടു. അരുണാചലേശ്വരന് ചെയ്യുന്ന പാലഭിഷേകത്തിൽനിന്നു കുറെ ശേഖരിച്ച്, പൂജകൻ ദിവസംതോറും മൌനിസ്വാമിയുടെ മുഖാന്തരം യുവസ്വാമിക്ക് കൊടുത്തുവന്നു.

മുൻപറഞ്ഞ സ്ഥലത്ത് രണ്ടുമാസത്തോളം താമസിച്ചശേഷം സമീപത്തുള്ള പൂന്തോട്ടത്തിലും അവിടെനിന്നു "അരളി" വൃക്ഷങ്ങളുടെ തണലിലും ചെന്ന്, സമാധിയിൽ ഇരുന്നു. ശീതോഷ്ണഭേദംനിമിത്തം ഇവിടെയും ചില അസൌകൎയ്യങ്ങൾ നേരിട്ടതിനാൽ എഴുന്നെള്ളത്തുവിഗ്രഹങ്ങൾ, വാഹനങ്ങൾ മുതലായവ സൂക്ഷിക്കുന്ന, വലിയ കെട്ടിടത്തിനകത്ത് ഒരു തലക്കൽ ചെന്നിരുന്നു. അവിടേയും വികൃതിക്കുട്ടികളുടെ ഉപദ്രവം ധാരാളമുണ്ടായിരുന്നതിനാൽ ഒരു വലിയ മുറിയുടെ അകത്ത് വാഹനങ്ങളുടെ നടുവിലായി ഇരിക്കേണ്ടിവന്നു. വളരെ ഇരുട്ടുള്ള ആ മുറിയിലെ ഒരു വാഹനത്തിൻെറ കാലുകളുടെ മദ്ധ്യത്തിൽ ചിലപ്പോൾ സമാധിയിലിരിക്കുന്നതുകാണാം. ഘനമുള്ള വാഹ

നങ്ങളും മററും അവിടെയുള്ളതിനാൽ ശ്രദ്ധകൂടാതെ ഇരിക്കുന്നവരുടെ ദേഹത്തിൽ അവ വീണ് അപായംകൂടി വരുവാൻ സംഗതിയുണ്ട്. എന്നാൽ, ചിലപ്പോൾ ഒരു വാഹനത്തിൻെറ ചുമട്ടിൽ സമാധിയിലിരുന്ന സ്വാമി, സമാധി ഉണരുമ്പോൾ യാതൊരു ദേഹോപദ്രവമൊ തടസ്ഥമൊ കൂടാതെ, അകലെയുള്ള വേറൊരു വാഹനത്തിൻെറ താഴെ ഇരിക്കുന്നതായി കാണാം. അല്പകാലം കഴിഞ്ഞപ്പോൾ അവിടെനിന്നും മാറി ഒരു വിലപവൃക്ഷം, ഇരുപ്പമരം ഇവയുടെ താഴെയും, പിന്നെ അടുത്തുള്ള "മങ്കൈപിള്ളയാർ" ക്ഷേത്രത്തിലും താമസിച്ചു. ഇരുപ്പമരം, ക്ഷേത്രത്തിലെ ആദ്യത്തെ പ്രാകാരത്തിന്നകത്തുള്ള എഴുന്നൊള്ളത്തുറോഡിൻെറ സമീപത്താകയാൽ 1896ലെ കാർത്തികോത്സവകാലത്ത് ദർശനത്തിന്നായി വന്ന അസംഖ്യം ജനങ്ങൾക്കും ഭക്തന്മാൎക്കും സ്വാമിയെ അറിയുവാനിടവന്നു. അക്കാലത്ത് ഉദ്ദണ്ഡിനയിനാർ എന്ന ഭക്തൻ സ്വാമിയുടെ ശിഷ്യനും പരിചാരകനുമായിതീൎന്നു. നയിനാർ പരമഭക്തനും അനേകവേദാന്തഗ്രന്ഥങ്ങൾ വായിച്ച വിദ്വാനും ആയിരുന്നു. അവകൊണ്ട് അദ്ദേഹത്തിന്നു മനഃശാന്തി സിദ്ധിച്ചിട്ടുണ്ടായിരുന്നില്ല. യുവസ്വാമിയെ അദ്ദേഹം ഇരുപ്പമരച്ചുവട്ടിൽ കേവലം ദേഹസ്മൃതികൂടാതെ നിശ്ചലസമാധിയിൽ സ്ഥിതിചെയ്യുന്നതായി പലതവണ കാണുകയും അദ്ദേഹത്തിൻെറ എല്ലാ വിവരങ്ങളും മനസ്സിലാക്കുകയും ചെയ്തു. സ്വാനുഭവം സിദ്ധിച്ച ആ സ്വാമിയെ ശരണം പ്രാപിച്ചാൽ തനിക്ക് ഉദ്ദേശസാദ്ധ്യമുണ്ടാകുമെന്നു നയി

നാർ തീച്ച്പ്പെടുത്തുകയും, അന്നുമുതൽ സ്വാമിയുടെ ശിഷ്യ നം പരിചാരകനുമായി കൂടുകയുംചെയ്തു. തനിക്ക് മനഃശാന്തിയും ആത്മസാക്ഷാൽകാരവും സിദ്ധിക്കുവാൻ തക്കതായ ഒരുപദേശം യുവസ്വാമിയുടെ മുഖത്തിൽനിന്നു വീഴുവാൻ നയിനാർ പ്രതീക്ഷിച്ചുകൊണ്ടിരുന്നു.

തദ്വിദ്ധിപ്രണിപാതേന
പരിപ്രശ്നേനസേവയാ. [ഭഗവൽഗീതാ.

സാരം:—ജ്ഞാനം എന്നത് താൻ ആലോചിച്ചും, ഗുരുസേവകൊണ്ടും, ഗുരുപ്രീതിവരുത്തിയും ഗുരുമുഖേന അറിയേണ്ടതാകുന്നു.

എന്ന ഗീതോപദേശപ്രകാരം നയിനാർ സ്വാമിയെ ആദരിച്ചുപോന്നു. അന്നുമുതൽ ദുസ്വഭാവികളുടെ ഉപദ്രവംകൂടാതെ സ്വാമിക്ക് ധ്യാനനിഷ്ഠയിലിരിക്കുവാൻ സംഗതിവന്നു. എന്നാൽ നയിനാക്ക് എപ്പോഴും സ്വാമിയുടെ ഒന്നിച്ചിരിക്കുവാൻ സാധിച്ചില്ല. അദ്ദേഹം ഇല്ലാത്ത അവസരങ്ങളിൽ കുട്ടികൾ സ്വാമിയുടെ ചുററും വന്നു നില്ക്കുകയും, ഒരു ഉന്മത്തനാണെന്നു നിശ്ചയിച്ച് അദ്ദേഹത്തെ പലവിധത്തിലും ഉപദ്രവിക്കയയും ചെയ്തിട്ടുണ്ട്. കല്ലെറിയുക, മലിനജലം ദേഹത്തിൽ ഒഴിക്കുക, മുതലായ അനേക അക്രമങ്ങൾ ചെയ്തിട്ടും തൻെറ നിഷ്ഠക്കു വിഘ്നാതമൊ, കോപാവേശമൊ ഒരിക്കലും ഉണ്ടായിട്ടില്ല. മനസ്സിൽ കോപം ഉദ്ധരിക്കുവാനിടവന്നാൽ ആയത് തപസ്സിന്ന് വളരെ ഹാനികരമാണെന്നു രാമായണത്തിൽ വസിഷ്ഠൻ പറയുന്നുണ്ട്. ഒരുവൻെറ ദ്വേഷ്യവും അഹങ്കാരവും വിദ്ധി

കൾക്കുള്ള കളിക്കോപ്പുകളാണെന്നു ഒരു ആംഗ്ലേയകവി പറയുന്നു. തൻെറ ബാല്യത്തിൽ താനും ഈവിധം ദുസ്സ്വഭാവങ്ങൾ കാണിച്ചിട്ടുണ്ടായിരിക്കാമെന്നും കാലാന്തരത്തിൽ അവക്കെല്ലാം മാററമുണ്ടാകുമെന്നും അദ്ദേഹം നിശ്ചയിച്ച് ആ ദുഃസ്വഭാവികളോടു യാതൊരു ദ്വേഷ്യവും കാണിച്ചില്ല.

മുൻപറഞ്ഞ ഉദ്ദണ്ഡിനയിനാരൊന്നിച്ചു പലപ്പോഴം സ്വാമിദശ്നംചെയ്തിരുന്ന, അണ്ണാമല തമ്പിരാൻ എന്ന ഒരു ഭക്തൻ അക്കാലത്ത് തിരുവണ്ണാമലയിൽ ഉണ്ടായിരുന്നു. പരമഭക്തനായ തമ്പിരാൻ ഭക്തിരസം പ്രവഹിക്കുന്ന തേവാരം മുതലായ ഗാനങ്ങൾ പാടിയുംകൊണ്ടു്, ഒരു സംഘം അനുചരന്മാരോടുകൂടി തെരുവുകളിൽ ഭിക്ഷാടനം ചെയ്കയും അങ്ങിനെ കിട്ടുന്നതുകൊണ്ടു, സാധുക്കൾക്കു ഭക്ഷണം കൊടുക്കുകയും തൻെറ, പരമ്പരഗുരുവിൻെറ വിഗ്രഹം ഒരു ക്ഷേത്രത്തിൽവെച്ചു പൂജിക്കയും ചെയ്തിരുന്നു. തിരുവണ്ണാമല ക്ഷേത്രത്തിന്നു സമീപമുള്ള ആ സമാധിസ്ഥലത്തെ ഇന്നും "ഗുരുമൂത്തം" എന്നു വിളിച്ചുവരുന്നു ദുർബ്ബുദ്ധികളുടെ നിമിത്തം യുവസ്വാമി അനുഭവിക്കുന്ന സങ്കടങ്ങളെല്ലാം തമ്പിരാൻ മനസ്സിലാക്കുകയും, തിരക്കിൽനിന്നു അകലെയുള്ള തൻെറ ഗുരുമൂത്തത്തിൽ താമസിക്കുവാൻ യുവസ്വാമിയോടപേക്ഷിക്കുകയും അപ്രകാരം അവിടെ താമസമുറപ്പിക്കുകയും ചെയ്തു.

സ്വാമിക്കു അവിടെ നിബ്ബാധം തപസ്സുചെയ്വാൻ സംഗതിവന്നതോടുകൂടി, അദ്ദേഹത്തിൻെറ വൈരാഗ്യം

ദ്രഢീഭവിച്ച്, ശാരീരികമായ ഭക്ഷണം, സ്നാനം മുതലായവ യിൽക്കൂടി ശ്രദ്ധ തീരെ ഇല്ലാതാവുകയും ചെയ്തു. സ്നാനമി ല്ലാതെ ദേഹത്തിൽ ചളി വൎദ്ധിച്ചുതുടങ്ങി. തലമുടി ഒട്ടി പ്പിടിച്ച് ഒരു ജടയായിത്തീൎന്നു. വിരലുകളിലേയും മററും നഖങ്ങൾ വളരെ നീണ്ടുവളഞ്ഞു് വളൎന്നതിനാൽ കൈക ളെക്കൊണ്ടു യാതൊരുപയോഗവുമില്ലാതായി. ഉറുമ്പ് മു തലായ പ്രാണികളുടെ ഇടയിൽക്കൂടി സ്വാമി രണ്ടോ മൂ ന്നൊ ആഴ്ച നിശ്ചലസമാധിയിൽ ഇരിക്കുക പതിവായി. സന്ദൎശകന്മാൎക്കോ പരിചാരകന്മാൎക്കോ അല്പനേരംകൂടി സഹിക്കുവാൻ കഴിയാത്ത ആ പ്രാണികളുടെ ഉപദ്രവം ഒട്ടും ഗണ്യമാക്കാതെ ദിവസങ്ങളൊ ആഴ്ചയൊ സ്വാമി കഴിച്ചുകൂട്ടി. ഈ സ്ഥിതിയിൽനിന്നു രക്ഷപ്പെടുത്തുവാൻ വേണ്ടി ചില ഭക്തന്മാർ ഒരു പീഠം പണിയിച്ച് അതി ൻെറ കാലുകൾ, വെള്ളത്തിൽവെച്ച് അതിന്മേൽ സ്വാ മിയെ ഇരുത്തി. എന്നിട്ടും സ്വാമി ചിലപ്പോൾ ചുമരിൽ ചാരുന്നാവസരത്തിൽ ഉറുമ്പുകളും മററും അദ്ദേഹത്തെ ഉപദ്രവിച്ചിരുന്നു. അദ്ദേഹം ചുമരിൽ ചാരിയ അടയാളം മങ്ങിയവിധത്തിൽ ഇപ്പോഴും ഗുരുമൂൎത്തത്തിൻെറ ചുമരിൽ കാണുന്നുണ്ട്.

ദേഹസ്മൃതി വിട്ട് തീവ്രതപസ്സുചെയ്യുന്ന യുവസ്വാമി യെ കാണ്മാൻവേണ്ടി നഗരത്തിൽനിന്നും മററും അസംഖ്യം ഭക്തന്മാർ എപ്പോഴും അവിടെ വന്നുകൊണ്ടിരുന്നു. നഖ ങ്ങളുടെ നീളം കണ്ടിട്ട്, സ്വാമി വയസ്സനാണെന്നു ചില രും, മഹാ തപസ്വിയായ സ്വാമി തങ്ങടെ അപേക്ഷപ്ര

കാരമുള്ള വരങ്ങൾ തരുവാൻ ശക്തനാണെന്നു മററു ചി ലരും അഭിപ്രായപ്പെട്ടു. അതിനാൽ ധനം, സന്താനം, മോക്ഷം ഇവ ലഭിക്കുവാനുള്ള ആഗ്രഹത്തോടുകൂടി വളരെ ഭക്തന്മാർ സ്വാമിയെ ദർശിക്കുകയും, നിവേദ്യസാ ധനങ്ങൾ വെച്ചു് നമസ്കരിക്കുകയും ചെയ്ക പതിവായി. ഇവകൊണ്ടു സ്വാമിക്കു യാതൊരു ഭാവഭേദവുമുണ്ടായില്ലെ ന്നു മാത്രമല്ല അദ്ദേഹത്തിൻെറ ആത്മവിനിഗ്രഹം, ക്ഷമ മുതലായവ വൎദ്ധിച്ചുവരികയും ചെയ്തു. എന്നാൽ അധികം ജനങ്ങൾ എപ്പോഴും വന്നുപോയ്ക്കൊണ്ടിരിക്കയാൽ ആയ ത്, അദ്ദേഹത്തിൻെറ നിശ്ചലതപസ്സിന്നു അല്പം ഇളക്കം ഉണ്ടാക്കി. തന്നിവൃത്തിക്കായി, സ്വാമിയുടെ ചുററും ഒരു വലയം ഉണ്ടാക്കിയതിനാൽ സന്ദർശകന്മാരെക്കൊണ്ടുള്ള ഉപദ്രവം കുറയുകയും ചെയ്തു. ഇക്കാലംമുതൽ യുവസ്വാമി യുടെ കീൎത്തി എല്ലാ ദിക്കിലും വ്യാപിച്ചതിനാൽ ഗുണവാ ന്മാരായ ഭക്തന്മാർ അദ്ദേഹത്തെ ദർശിക്കുവാൻ സംഗതി വരികയും വീഴ്ചകൂടാതെ ഭക്ഷണത്തിന്നു ഒരു നിവൃത്തിയു ണ്ടാക്കുകയും ചെയ്തു. ഗുരുമൂൎത്തത്തിൽ വന്നാമുതൽ, കുറെ കാ ലം തമ്പിരാൻ തൻെറ ഗുരുവിൻെറ നിവേദ്യം സ്വാമിക്ക് ഭക്ഷണമായി കൊടുത്തിരുന്നു. ഇതിന്നിടയിൽ സ്വാമിയു ടെ കാൎയ്യം നയിനാരെ ഏല്പിച്ചു്, തമ്പിരാന് നാട്ടിലേക്കു പോകേണ്ടിവന്നതിനാൽ, അദ്ദേഹം ഒരു കൊല്ലം കഴി ഞ്ഞാണ് മടങ്ങിവന്നതു്. നയിനാർ ഒരു മഠാധിപതിയാ കയാൽ അദ്ദേഹത്തിന്നും ഉടനെ നാട്ടിൽ ചെല്ലേണ്ടതായ അത്യാവശ്യം നേരിട്ടു. ഈ രണ്ടു ഭക്തന്മാരുടേയും അഭാവം

നിമിത്തം, സ്വാമിയെ ശ്രദ്ധയോടെ ശുശ്രൂഷിക്കുവാൻ ആരും ഇല്ലാതായി. അരുണാചലേശ്വരൻെറ രക്ഷയിൽ ഇരിക്കുന്ന സ്വാമിക്കു മനുഷ്യൻെറ സഹായം ആവശ്യമുണ്ടോ? ദേഹാത്മബുദ്ധി തീരെ ഉപേക്ഷിച്ചു് നിത്യാനന്ദപദത്തിൽ ലയിച്ചുംകൊണ്ടിരിക്കുന്ന സ്വാമിയെ വല്ലവൎക്കും ഉപദ്രവിക്കുവാൻ കഴിയുമൊ? ഇക്കാലത്താകുന്ന സ്വാമിയുടെ തപഃശക്തിയും മഹിമയും പൂൎവ്വാധികം ജനങ്ങൾക്കറിയുവാനിടവന്നതു്. തന്നിമിത്തം ഉപദ്രവികൾ ലജ്ജിച്ചും ഭയപ്പെട്ടും മാറിത്തുടങ്ങി. ചില ഭക്തന്മാർ ഇടക്കിടെ ഭക്ഷണം കൊടുക്കുകയും, മററു ചിലർ ദിവസംതോറും വേണ്ട ഭക്ഷണം ക്രമമായി കൊണ്ടുവന്നു കൊടുത്തു്, സ്വാമിയെ ആദരവോടെ ഭക്ഷിപ്പിക്കുകയും 'മഹാത്മാവായ ആ സന്യാസിക്കു് ഭക്ഷണം കൊടുത്ത പുണ്യം സമ്പാദിക്കേണ'മെന്നുള്ള വിചാരം അഹമഹമികയാ എല്ലാവരിലും വൎദ്ധിച്ചുവരികയും ചെയ്തു. എങ്കിലും സന്ദൎശകന്മാരുടെ പ്രവാഹംനിമിത്തം അല്പം ഉപദ്രവമുള്ളതിന്നു പുറമെ, നയിനാർ പോയതിന്നുശേഷം സ്വാമിയുടെ ദേഹരക്ഷ ചെയ്വാന്നും സ്ഥിരമായി ആരും ഇല്ലാതായി. എന്നാൽ അരുണാചലേശ്വരകൃപയാൽ അല്പകാലത്തിന്നുള്ളിൽ ഇവക്കെല്ലാം നിവൃത്തിയുമുണ്ടായി.

അക്കാലത്തു് നഗരത്തിലെ അയ്യങ്കുളത്തിന്നു സമീപമുള്ള വിനായകക്ഷേത്രത്തിലെ പൂജകനായി പഴണിസ്വാമി എന്ന ഒരു മലയാളി അവിടെ ഉണ്ടായിരുന്നു. അദ്ദേഹം നല്ലൊരു ഭക്തനായിരുന്നു വിനായകരുടെ നിവേദ്യത്തിൽ രുചിക്കുവേണ്ടി ഉപ്പുകൂടി ചേൎക്കാതെ, ഒരു നേരം മാത്രം

ഭക്ഷിച്ച്, രാത്രി കേവലം നിരാഹാരനായി ഈശ്വരോപാസന ചെയ്തിരുന്നു. ഗുരുമൂർത്തത്തിൽ മഹാതപസ്വിയായ ഒരു ഭക്തൻ അധിവസിക്കുന്നുണ്ടെന്നും, ബാലനായ അദ്ദേഹം പുരാണപ്രസിദ്ധനായ ബാലധ്രുവനെപ്പോലെ കഠിനതപസ്സു ചെയ്യുന്നുവെന്നും, ആ സ്വാമിയെ ശരണം പ്രാപിച്ച് ശുശ്രൂഷ ചെയ്താൽ നിശ്ചയമായും തനിക്കു ജന്മസാഫല്യമുണ്ടാകുമെന്നും ചില യോഗ്യന്മാർ പറകയാൽ, പഴനിസ്വാമി ഒരിക്കൽ ഗുരുമൂർത്തത്തിൽ ചെന്ന് യുവസ്വാമിയെ ദർശിച്ചു. അദ്ദേഹത്തിന്റെ നിഷ്ഠയും തപസ്സും കണ്ടപ്പോൾ പഴനിസ്വാമിക്കദ്ദേഹത്തോടു അപാരമായ ഭക്തിയുണ്ടാകയും, അല്പകാലത്തെ പരിചരണംകൊണ്ട്, തന്റെ ത്രാതാവ് അദ്ദേഹമാണെന്നു തീർച്ചയാക്കുകയും ചെയ്തു. പിന്നെ വിനായകപൂജ ക്രമേണ നിർത്തി, നൂതനവൃത്തിയിൽ ശ്രദ്ധയോടെ ഏർപ്പെട്ടു. വിഘ്നേശ്വരൻ, തന്റെ ഭക്തനായ പൂജകനെ സഹോദരനായ ഗുരുമൂർത്തംസ്വാമിയുടെ തപസ്സ് വിഘ്നം കൂടാതെ നിർവ്വഹിക്കുവാൻവേണ്ടി, പിതൃരാജ്ഞയാ അയച്ചതായിരിക്കാം. അന്നുമുതൽ തന്റെ സർവ്വസ്വവും, സംസാരസമുദ്രതരണത്തിനുള്ള ഏകനൌകയും, യുവസ്വാമിയാണെന്നു പഴനിസ്വാമി നിശ്ചയിച്ച് അത്യന്തഭക്തിശ്രദ്ധയോടെ തന്റെ ജീവശേഷമായ ഇരുപത്തൊന്നു കൊല്ലം മുഴുവനും അദ്ദേഹത്തെ പരിചരിക്കുകയും ചെയ്തു.

ആസ്വാദവൽ ഭിഃ കവലൈസ്തൃണാനാം
കണ്ഡൂയനൈർദ്ദംശ നിവാരണൈശ്ച
അവ്യാഹതൈഃ സ്വൈരഗതൈഃ സതസ്യാഃ
സമ്രാട് സമാരാധനതല്പരോഭൂൽ—

സ്ഥിതഃ സ്ഥിതാമുച്ചലിതഃ പ്രയാതാം
നിഷേദുഷീമാസനബന്ധധീരഃ
ജലാഭിലാഷീ ജലമാദദാനാം
ഛായെവതാം ഭൂപതിരന്വഗച്ഛൽ.

രഘുവംശം II 5, 6.

സന്താനലാഭത്തിന്നായി വസിഷ്ഠാശ്രമത്തിലെ നന്ദിനിയെ ദിലീപചക്രവൎത്തി ശുശ്രൂഷചെയ്ത വിവരമാണ് മേൽപറഞ്ഞ ശ്ലോകങ്ങളെക്കൊണ്ടു വിവരിക്കുന്നതു്. ദിലീപൻ രുചികരമായ തൃണം നന്ദിനിക്കു കൊടുത്തതുപോലെ ഭക്തന്മാർ കൊണ്ടുവന്നു കൊടുത്ത ഭക്ഷണം ശരിയായ സമയം യുവസ്വാമിക്കു കൊടുക്കുകയും, ദേഹത്തിലെ വ്രണങ്ങളെ ശുശ്രൂഷിക്കയും കാട്ടീച്ചകളായ ഉപദ്രവികളെ അകററുകയും സൈ്വരമായ തപസ്സിന്നു വേണ്ടതെല്ലാം ചെയ്കയും ചെയ്തു. യുവസ്വാമി ധ്യാനത്തിലിരിക്കുമ്പോൾ താനും സമീപത്തിലിരിക്കുക, വല്ല ദിക്കിലും പോകുമ്പോൾ ഒന്നിച്ചുപോകുക, കിടക്കുമ്പോൾ താനും വിശ്രമിക്കുക, കുടിക്കുവാനൊ കുളിക്കുവാനൊ ജലം വേണ്ടപ്പോൾ കൊടുക്കുക, ഈ മാതിരി സകല ശുശ്രൂഷകളും ചെയ്തുംകൊണ്ടു്, ഒരു നിഴൽപോലെ, ദിലീപചക്രവൎത്തി നന്ദിനിയെ പിൻതുടൎന്നവിധം, പഴണിസ്വാമി യുവസ്വാമിയേയും ശുശ്രൂഷിച്ചു.

ഈവിധം പഴണിസ്വാമിയുടെ ശുശ്രൂഷ നടന്നുകൊണ്ടിരിക്കുമ്പോൾ, നാട്ടിൽ പോയ തമ്പിരാനും മടങ്ങിവന്നു് യുവസ്വാമിയുടെ ശുശ്രൂഷയിലേൎപ്പെട്ടു. എന്നാൽ സ്വാമിയെ മുൻപറഞ്ഞ മാതിരിയിൽ ഉപചരിച്ചതുകൊണ്ടു്

തമ്പിരാൻ പൂർണ്ണ തൃപ്തനായില്ല. അതിനാൽ അദ്ദേഹം ക്ഷേത്രത്തിലെ ഈശ്വരന്നു ചെയ്യുന്നതുപോലെ, തൈലം, പാൽ, ജലം മുതലായവ ശിരസ്സിൽ അഭിഷേകം ചെയ്യുവാനും നിവേദ്യം കഴിക്കുവാനും തീർച്ചയാക്കി. വിവരം അറിഞ്ഞപ്പോൾ ആ നിശ്ചയം സ്വാമിക്ക് ഒട്ടും തൃപ്തികരമായില്ല. അതിനാൽ പിറേറന്നാൾ നിവേദ്യം മുതലായവ കൊണ്ടുവരുമ്പോഴെക്കും "ഈ ദേഹത്തിന്നു ഭക്ഷണം മാത്രം മതി" (ഇതർക്കു തൊണ്ടു ഇതുവേ)എന്നു നല്ല തമിഴിൽ കരി കൊണ്ടു സ്വാമി ചുമരിൽ എഴുതുകയും, തമ്പിരാനു കാണിച്ചുകൊടുക്കുകയും ചെയ്തു. ഇക്കാലംവരെ മൌനിസ്വാമിയെ പററിയുള്ള യാതൊരു വിവരവും തിരുവണ്ണാമലയിലുള്ളവർ അറിഞ്ഞിരുന്നില്ല. ഈ ലേഖനത്തിന്നുശേഷം സ്വാമിക്കു തമിഴിൽ നല്ല പരിചയമുണ്ടെന്നു എല്ലാവരും തീർച്ചയാക്കി.

തിരുവണ്ണാമല താലൂക്കുകച്ചേരിയിലെ ഒന്നാംഗുമസ്തൻ ശ്രീമാൻ വെങ്കിട്ടരാമയ്യർ യുവസ്വാമിയെ പലതവണ ദർശിക്കുകയും ഊരും പേരും അറിയുവാൻ ശ്രമിച്ചിട്ട സാധിക്കാതിരിക്കുകയും ചെയ്തിട്ടുണ്ട്. ഈ ലേഖനത്തിന്നു ശേഷം അദ്ദേഹം ഒരിക്കൽ വന്ന് വളരെ അപേക്ഷിച്ചപ്പോൾ, സ്വാമി വെങ്കടരാമൻ എന്നും തിരുച്ചുഴി എന്നും എഴുതിക്കാണിച്ചു. 'തിരുച്ചുഴി' എന്നാൽ എന്തെന്നു അയ്യർക്കു മനസ്സിലായില്ല. അപ്പോൾ സ്വാമി തൻെറ വശമുണ്ടായിരുന്ന 'പെരിയപുരാണ'മെന്ന പുസ്തകം എടുത്ത് അതിന് സുന്ദരമൂർത്തിസ്വാമി എന്ന ഭക്തൻ തിരുച്ചുഴിയെപ്പററി വിവരിച്ച ഭാഗം എടുത്തു കാണിച്ചു.

യുവസ്വാമിയെപ്പററി ഗുരുമൃത്തത്തിൽ നടന്ന വേറൊരു കഥകൂടി ഇവിടെ പ്രസ്താവ്യമാകുന്നു. ആ സമാധിസ്ഥലത്തോടു തൊട്ട് വലിയ രണ്ടു പുളിമരങ്ങളുണ്ട്. ആ കാലത്തു് അവയിൽ ധാരാളം കായും ഉണ്ടായിരുന്നു. ഒരിക്കൽ ഉടമസ്ഥൻ ഇല്ലാത്തവസരം നോക്കി ചില കള്ളന്മാർ അതിക്രമിച്ചു് അതിന്നകത്തു കടന്നു. ഒരു കള്ളൻ ചങ്ങാതി! നമുക്കു കുറെ കള്ളിപ്പാൽ കൊണ്ടുവന്നു് ഈ മൌനിയുടെ കണ്ണിൽ ഒഴിച്ചു്, ആയാൾ സംസാരിക്കുമൊ ഇല്ലയൊ എന്നു പരീക്ഷിക്കുക. എന്നും മററും പല ശകാരവാക്കുകളും വേറൊരുവനോടു പറഞ്ഞു. അപ്പോൾ മറെറാരുവൻ, എടൊ, ഇയ്യാളെ നാം എന്തിനാ കൂട്ടാക്കുന്നതു്? നമ്മെ ഇയ്യാൾ എന്തുചെയ്യും? നമുക്കു നമ്മുടെ കാൎയ്യം നോക്കുക എന്നും മററും പറഞ്ഞു് യാതൊരുപദ്രവം ചെയ്യാതെ അവൎക്കു വേണ്ടതു പുളി പറിച്ചുകൊണ്ടുപോയി. കള്ളന്മാർ ഭീതിപ്പെടുത്തിയ സമയത്തോ പുളി കൊണ്ടുപോയപ്പോഴോ സ്വാമിക്കു് യാതൊരു ഭാവഭേദവുമുണ്ടായില്ല. അദ്ദേഹം യാതൊന്നും അറിയാതെ ധ്യാനത്തിൽതന്നെ ലയിച്ചിരുന്നു.

ഗുരുമൃത്തത്തിൽ സ്വാമി ഒന്നര കൊല്ലത്തോളം ഇരുന്നപ്പോൾ, മിക്ക സമയവും അദ്ദേഹം സമാധിയിൽതന്നെ കഴിച്ചിരുന്നു. ചിലപ്പോൾ സന്ദൎശകന്മാരുടെ തിക്കം തിരക്കംകൊണ്ടു് സമാധിക്കു അല്പാല്പം തടസ്ഥമുണ്ടായിരുന്നു. ഭക്തന്മാർ പല വിഭവങ്ങളോടുകൂടിയ ഭക്ഷണം ധാരാളം എത്തിച്ചുകൊടുത്തിരുന്നു, എങ്കിലും ജീവസന്ധാരണത്തിന്നു വേണ്ടതു മാത്രം അദ്ദേഹം ദിവസം ഒരിക്കൽ സ്വീക

രിച്ചതേയുള്ളു. കഠിനമായ തപസ്സുകൊണ്ടും ലഘുവായ ഭക്ഷണംകൊണ്ടും സ്വാമിയുടെ ശരീരം മെലിഞ്ഞു് ഒരു അസ്ഥിപഞ്ജരമായിത്തീൎന്നു. വ്യായാമമോ മലമൂത്രവിസൎജ്ജനമൊ ക്രമമായില്ലാഞ്ഞതിനാൽ പല രോഗങ്ങളും ബാധിച്ചുതുടങ്ങി. അവയൊന്നും അദ്ദേഹം ഗണ്യമാക്കാതേയും സാമാന്യം ഒരു ബധിരനെപ്പോലെയും ദിവസത്തിലെ പ്രഭാതം, മദ്ധ്യാഹ്നം, സായങ്കാലം എന്നീ സമയഭേദം അറിയാതേയും ആഴ്ചകളേയോ ദിവസങ്ങളേയോ ചിന്തിക്കാതേയും ഏകാഗ്രസമാധിയിൽ മാത്രം ലയിച്ചുംകൊണ്ടു് ഒരു ബെഞ്ചിന്മേൽ സ്ഥിതിചെയ്തിരുന്നു.

ഇങ്ങിനെ ക്രമേണ ശക്തി ക്ഷയിച്ചുവന്നതിനാൽ ഒരേ നിലയിൽതന്നെ ഇരിക്കുവാനല്ലാതെ മലമൂത്രവിസൎജ്ജനത്തിന്നുകൂടി എഴുനീല്ക്കുവാനുള്ള ശക്തിയൊ ചൊടിയൊ അദ്ദേഹത്തിനില്ലാതായി. ചിലപ്പോഠം വളരെ പണിപ്പെട്ടു ദേഹം പൊന്തിക്കും. ഉടനെ തലതിരിച്ചൽനിമിത്തം ഇരിക്കേണ്ടതായും വരും. ഇങ്ങിനെ പലതവണ ശ്രമം ചെയ്യുമ്പോഠം ഒരിക്കൽ എഴുനീററുപോകുവാൻ സാധിച്ചു എന്നും വരും. ഒരിക്കൽ വളരെ പണിപ്പെട്ടു എഴുനീററു ഉമ്മറത്തു ചെന്നപ്പോഠം തൻെറ രണ്ടു കൈകളും പഴണിസ്വാമി പിടിച്ചുനിൎത്തിയതായി കണ്ടു. കാരണം അറിയാതെ, സ്വാമി എന്തിനാ കൈകളിൽ പിടിച്ചു നിൎത്തിയതെന്നു പഴണിസ്വാമിയോടു ചോദിച്ചപ്പോഠം, സ്വാമി! നിങ്ങഠം വീഴുവാൻ തുടങ്ങിയപ്പോഠം അതു കൂടാതെ കഴിക്കുവാൻവേണ്ടി അങ്ങിനെ ചെയ്തതാണെന്നു മറുവടി പറ

ഞ്ഞു. ആ സമയം സ്വാമി തന്റെ കൈകൾകൊണ്ടു വാതിലിൽ ബലമായി പിടിച്ചിരുന്നു എങ്കിലും, ശരീരദൗർബ്ബല്യനിമിത്തം, വീഴുവാൻപോയ വിവരം അറിഞ്ഞിരുന്നില്ല. കഠിനതപസ്സുനിമിത്തം യുവസ്വാമിയുടെ ശരീരം മേൽപ്രകാരമായെങ്കിലും പഴണിസ്വാമി ആ അവസ്ഥയിൽനിന്നു രക്ഷപ്പെടുത്തുവാൻ സദാ ശ്രദ്ധയോടെ ശുശ്രൂഷചെയ്തുവന്നു. അദ്ദേഹം ഗുരുമൂർത്തത്തിൽനിന്നു പുറത്തു പോകുമ്പോൾ വല്ലവരും വന്നു സ്വാമിയെ ഉപദ്രവിക്കാതിരിക്കുവാൻവേണ്ടി വാതിൽ പൂട്ടിപ്പോക പതിവായിരുന്നു. ഇവിടെ താമസിക്കുന്നതിലും ചില അസൌകര്യങ്ങൾ നേരിട്ടതിനാൽ സമീപത്തുള്ള വെങ്കിട്ടരാമനായ്ക്കരുടെ മാവിൻതോട്ടത്തിൽ സ്വാമിയും പരിചാരകനും ചെന്നു താമസിച്ചു. ഇതു നായ്ക്കരുടെ സ്വന്തം സ്ഥലമായതിനാൽ യാതൊരു ഉപദ്രവവും കൂടാതെ അവർ ആറുമാസകാലം അവിടെ ഇരുന്നു തപസ്സുചെയ്തു.

ഇക്കാലത്ത്, പഴണിസ്വാമിക്ക് ഒഴിവുള്ള സമയം ധാരാളമുണ്ടായിരുന്നതിനാൽ അദ്ദേഹം നഗരത്തിലെ ഒരു ഗ്രന്ഥശാലയിൽനിന്ന് കൈവല്യനവനീതം, വിവേകചൂഡാമണി മുതലായ തമിഴിൽ എഴുതിയ പുസ്തകങ്ങൾ കൊണ്ടുവന്ന് സ്വാമിയുടെ മുമ്പിൽ ഇരുന്നു വായിച്ചിരുന്നു. പഴണിസ്വാമിക്ക് എളുപ്പത്തിൽ മനസ്സിലാക്കുവാൻവേണ്ടി ആ വക ഗ്രന്ഥങ്ങളെ യുവസ്വാമി മുൻകൂട്ടി വായിക്കുകയും അവയുടെ സാരം ചുരുക്കത്തിൽ പറഞ്ഞു മനസ്സിലാക്കുകയും ചെയ്തുവന്നു. തന്റെ തപസ്സിന്നും നിഷ്ക്കം

വേണ്ടതത്തക്ക ഉപദേശങ്ങൾ യുവസ്വാമിക്ക ആരുടെ വ ക്കൽനിന്നും സ്വീകരിക്കേണ്ടിവന്നിട്ടില്ല. ആ വകസിദ്ധി പൂർവ്വജന്മവാസനയാലൊ ഈശ്വരപ്രേരണയാലൊ ഉണ്ടാ യതാണെല്ലൊ. വല്ല ഗ്രന്ഥങ്ങളിലെ തത്വങ്ങളെപററി സന്ദർശകന്മാർ ചിലപ്പോൾ ചോദിച്ചാൽ, ആ വക ഗ്രന്ഥ ങ്ങൾ അപ്പോൾ വായിക്കുകയും തന്റെ അതിസൂക്ഷ്മബു ദ്ധികൊണ്ട് സാരം വേഗത്തിൽ ഗ്രഹിച്ച് ശരിയായ മറു വടി പറയുകയും ചെയ്തിരുന്നു. പ്രകൃത്യാ തനിക്കുള്ള സൂ ക്ഷ്മബുദ്ധി, ധാരണാശക്തി ഇവകളെക്കൊണ്ടും ദൈവാനു ഗ്രഹത്താൽ ഉണ്ടായ ജ്ഞാനോദയംകൊണ്ടും വേദാന്ത വിഷയമായി സന്ദർശകന്മാരൊ മററൊ ചെയ്യുന്ന ചോ ദ്യങ്ങൾക്ക് യാതൊരു പ്രയാസവുംകൂടാതെ സമാധാനം പറഞ്ഞിരുന്നു. സംസ്കൃതം, തെലുങ്കു, മലയാളം എന്നീ ഭാഷകളിലുള്ള ഗ്രന്ഥങ്ങളെ അതാതു ഭാഷ നല്ലവണ്ണം അ റിയുന്ന സന്ദർശകന്മാരുടെ സ്ഥിരപരിചയത്താൽ സ്വാമി നല്ലവണ്ണം മനസ്സിലാക്കി. തമിഴ് തന്റെ മാതൃഭാഷയുമാ ണെല്ലൊ. അധിക കാലതാമസം കൂടാതെ തന്റെ ആശ യങ്ങളെ ഗദ്യപദ്യങ്ങളായി മേൽപറഞ്ഞ ഭാഷകളിൽ എ ഴുതുവാനും സ്വാമിക്ക് സാധിച്ചു.



അദ്ധ്യായം 12.

## ഒടുവിൽ അഭിജ്ഞാതമായി.

——:o:——

അഹമേകോനമേകശ്ചിൽ
നാഹമന്യസ്യകസ്യചിൽ
നതം പശ്യാമിയസ്യാഹം
തംനപശ്യാമിയോമമ.

സാരം:—ഞാൻ ഏകൻ. എന്റേതായി ഒന്നുമില്ല. ഞാൻ ആരുടേതുമല്ല. ഞാൻ ഒരുവന്റെ ആയിട്ടോ ഒരുവൻ എന്റേതായിട്ടോ കാണുന്നില്ല.

1896 ആഗസ്റ്റ് 29-ാംതിയ്യതി, വെങ്കടരാമൻ പെട്ടെന്ന് മധുരവിട്ട് പോയ വിവരം കുടുംബക്കാർ അറിയുകയും തന്റെ സഹോദരന്റെ അലമാറിയിൽ സൂക്ഷിച്ചുപോയ എഴുത്ത് കണ്ടുകിട്ടുകയും ചെയ്തു. ആ കുട്ടിയുടെ തിരോധാനം ഒരു ആഗ്നേയശരം തറച്ചാലെന്നപോലെ, കുടുംബക്കാൎക്ക വളരെ സങ്കടമുണ്ടാക്കി. ആരേയും അറിയിക്കാതെ കുട്ടി ഓടിപ്പോകുമെന്ന് സ്വപ്നേപി അവർ വിചാരിച്ചില്ല. ആയാളെ സാധാരണരീതിയിൽ ശാസിച്ചതല്ലാതെ അതിൽ കവിഞ്ഞ് ശാസിക്കയോ, നിന്ദിക്കയൊ, ഉപദ്രവിക്കയോ ചെയ്തിട്ടില്ല. എന്നിട്ടും ആരോടും പറയാതെ "കുട്ടി ഓടിപ്പോയല്ലൊ" എന്നുള്ള സങ്കടം എല്ലാവരുടേയും മനസ്സിൽ കഠിനമായി ബാധിച്ചു. അദ്ദേഹം എവിടേക്കു പോയിരിക്കും? ആ കുട്ടിയെ തിരഞ്ഞു പിടിക്കുവാൻ, അവരിൽ ചിലർ ശ്രമിക്കുകയും ഓടി

പ്പോയ സങ്കടവൎത്തമാനം മാനാമധുരയിലുള്ള കുട്ടിയുടെ അമ്മക്കും മററും അറിവുകൊടുക്കുകയും ചെയ്തു. ഈ സംഗതി പ്രത്യേകിച്ചു അമ്മയുടെ മനസ്സിന്ന് ഒരു വജ്രപാതമായിരുന്നു. കുട്ടിയുടെ സ്നേഹിതന്മാരോടും, അയൽവക്കക്കാരോടും മററുമന്വേഷിച്ച് വല്ല തുമ്പും ഉണ്ടാക്കുവാൻ അവർ കഴിയുന്നതും ശ്രമിച്ചുവെങ്കിലും ശരിയായ വിവരം അറിവാൻ സാധിച്ചില്ല. "കുട്ടിയുടെ വക്കൽ മൂന്നുറുപ്പികയുള്ളതുകൊണ്ടു അടുത്തകാലത്ത് അവൻക്ക് ഭക്ഷണത്തിന്നും മററും ബുദ്ധിമുട്ടുണ്ടാകുവാൻ വഴിയില്ല. കൈവശമുള്ളതെല്ലാം ചിലവാക്കിക്കഴിഞ്ഞാൽ വേഗം മടങ്ങി എത്തും" എന്നിങ്ങിനെ പലതും പറഞ്ഞ്, പലരും കുട്ടിയുടെ അമ്മയെ ആശ്വസിപ്പിക്കുവാൻ ശ്രമിച്ചുവെങ്കിലും അതെല്ലാം അവരുടെ മനസ്സിൽ കത്തുന്ന അഗ്നിക്കിന്ധനമായതേയുള്ളൂ. ഇങ്ങിനെ ദിവസങ്ങളും, വാരങ്ങളും, മാസങ്ങളും കഴിഞ്ഞിട്ടും, കുട്ടി വന്നുകാണാത്തതിനാൽ അമ്മയുടെ താപം അഗ്നിയിൽ ആജ്യാഹുതിചെയ്താലെന്നപോലെ പ്രവൃദ്ധമായി. ഒടുവിൽ സ്യാലന്മാരായ സ്വബന്ധുരോടും നെല്ലയ്യപ്പയ്യരോടും പുറമെചെന്ന് അന്വേഷിച്ച് കുട്ടിയെ കൂട്ടിക്കൊണ്ടുവരുവാൻ അമ്മ അപേക്ഷിച്ചു. അതിന്നിടയിൽ ചിലർ "ഈ കുട്ടി തിരുവനന്തപുരത്ത് അഭിനയിച്ചുവരുന്ന ഒരു നാടകസംഘത്തിൽചേൎന്ന് പോയിരിക്കുമെന്നും ആ ദിക്കിൽ ഭക്ഷണത്തിന്നും മററും പ്രയാസമില്ലാത്തതിനാൽ ബുദ്ധിമുട്ടുവാൻ വഴിയില്ലെ"ന്നും സാന്ത്വനവാക്കുകളും പറഞ്ഞു.

മാനാമധുരയിൽനിന്ന് വക്കീൽ നെല്ലയപ്പയ്യർ നാടകസംഘത്തെ അന്വേഷിച്ചു തിരുവനന്തപുരത്തേക്ക പോയെങ്കിലും കുട്ടിയുടെ യാതൊരു വിവരവും അറിവാൻ സാധിക്കാതെ മടങ്ങിവന്നു. രണ്ടാമതും അഴകമ്മാളും മററും തിരുവനന്തപുരത്തുചെന്നന്വേഷിക്കുമ്പോഠം ഒരിക്കൽ വെങ്കടരാമന്റെ പ്രായത്തിൽ അതേമാതിരി ദേഹാകൃതിയുള്ള ഒരു കുട്ടിയെകണ്ടു എങ്കിലും ആയാഠം പിമ്പുറം തിരിച്ചുകൊണ്ടു വേഗം സഞ്ചരിച്ചതിനാൽ മുഖം കാണ്മാൻ തരമായില്ല. അതു വെങ്കടരാമനാണെന്നു അമ്മ നിശ്ചയിച്ചു. വെങ്കടരാമനെ കാണാതെ അഴകമ്മാഠംക്കുള്ള നിരാശയും സങ്കടവും അങ്ങിനെയുള്ള ഒരു രൂപത്തെ സൃഷ്ടിച്ചതായിരിക്കണം. കുട്ടിയുടെ യാതൊരു വിവരവും കിട്ടാതെ അഴകമ്മാളും മററും മധുരക്കുതന്നെ മടങ്ങി. ഏകദേശം ആഗസ്തുമാസത്തിന്നടുത്ത്, മധുരയിൽവെച്ച് സുബ്ബയ്യർ മരിച്ചു. നെല്ലയപ്പയ്യരും മററും അദ്ദേഹത്തിന്റെ ശേഷക്രിയക്ക് മധുരക്കുപോയിരുന്നു. ശേഷക്രിയ കഴിഞ്ഞതിന്നുശേഷം തിരുച്ചുഴിക്കാരനായ ഒരു ചെറുപ്പക്കാരൻ "വളരെകാലം മുമ്പ് ഓടിപ്പോയ വെങ്കടരാമൻ ഇപ്പോഠം തിരുവണ്ണാമലയിൽ പൂജ്യനായ ഒരു സന്യാസിയായി തീൎന്നിരിക്കുന്നു" എന്നും മററും പറഞ്ഞു. ഈ വൎത്തമാനം എങ്ങിനെ താൻ അറിഞ്ഞുവെന്ന് നെല്ലയപ്പയ്യർ ചോദിച്ചു. താൻ ഒരു കാൎയ്യമായി മഠത്തിൽ പോയ സമയത്ത്, തിരുവണ്ണാമലയിൽ വസിക്കുന്ന ഒരു യുവസന്യാസിയുടെ മഹത്വങ്ങളെപ്പററി അണ്ണാമലത്തമ്പിരാനെന്നാ

ഒരാൾ വളരെ ഭക്തിയോടെ വിവരിക്കുന്നതായി കേട്ടു. ആ യുവസന്ന്യാസി തിരുച്ചുഴിക്കാരനാണെന്നും പറഞ്ഞു. തിരുച്ചുഴിക്കാരനായതിനാൽ, സന്ന്യാസിയുടെ ദേഹപ്രകൃതിയും മററും തമ്പിരാനോടു ചോദിച്ചു മനസ്സിലാക്കിയതിൽനിന്നു ആയതു് വെങ്കടരാമൻതന്നെ ആയിരിക്കുമെന്നു് തീച്ചയാക്കിയതാണെന്നും, അദ്ദേഹം മറുവടി പറഞ്ഞു. ഉടനെ ആ ചെറുപ്പക്കാരൻ തങ്ങടെ വെങ്കടരാമൻെറ വൎത്തമാനം കുടുംബക്കാരോടു പറവാൻ പോകുന്നതായും പറഞ്ഞു. ശേഷക്രിയ കഴിഞ്ഞ ഉടനെ നെല്ലയപ്പയ്യർ നാഗസ്വാമിയോടുകൂടി തിരുവണ്ണാമലക്കു ചെന്നു് സന്ന്യാസിയെപ്പററി അന്വേഷിക്കുകയും മൌനിയായി തപസ്സു ചെയ്യുന്ന തൻെറ വെങ്കടരാമനെ പണിപ്പെട്ടു കാണുകയും ചെയ്തു. മലിനവേഷത്തോടും ജടകളോടും നീണ്ടു വളഞ്ഞ നഖങ്ങളോടുംകൂടി തപസ്സുചെയ്യുന്ന വെങ്കടരാമനെ കണ്ടപ്പോൾ, അദ്ദേഹത്തിൻെറ മനസ്സിൽ വ്യസനവും സന്തോഷവും ഇടകലൎന്നു ബാധിച്ചു. സ്വാമി മൌനിയായതിനാൽ നെല്ലയപ്പയ്യർ അദ്ദേഹത്തോടൊന്നും പറഞ്ഞില്ല. എങ്കിലും തൻെറ കുടുംബത്തിൽ ഒരാൾക്കു് സന്ന്യാസപദം ലഭിക്കുവാനുള്ള മഹത്വം ഉണ്ടായതിനാൽ, താൻ വളരെ കൃതാൎത്ഥനായിട്ടുണ്ടെന്നും, എന്നാൽ സ്വാമിയുടെ ഭക്ഷണം മുതലായ ദിനചൎയ്യ ഈവിധം ആവുന്നതു് വളരെ കഷ്ടമാണെന്നും, അദ്ദേഹം മേലിലും മൌനവും തപസ്സും ഉപേക്ഷിക്കേണ്ടതില്ലെന്നും, മാനാമധുരക്കു സമീപം ഒരു മഹാ തപസ്വിയുടെ സമാധിസ്ഥലമുണ്ടെന്നും, യുവ



പവിഴക്കുന്ന്.



പച്ചയമ്മൻക്ഷേത്രം.



സുബ്രഹ്മണ്യക്ഷേത്രം.



ഗുരുമൂർത്തം.

സ്വാമി അവിടെ വന്ന താമസിക്കുന്നതായാൽ ഇപ്പോഴത്തെ സന്ന്യാസജീവിതത്തിന്ന യാതൊരു കുറവും കൂടാതെ താൻ നടത്തുന്നതാണെന്നും മററും സ്വാമിയുടെ മുമ്പിൽ വെച്ച് പഴനിസ്വാമിയോടും നായ്ക്കരോടും വക്കീൽ വളരെ നേരം പ്രസംഗിച്ചു. എന്നാൽ അദ്ദേഹത്തിൻെറ പ്രസംഗം വേറെ വല്ല സ്ഥലത്തുമായിരുന്നാൽ ജയം ഉണ്ടായേക്കാം. പ്രസംഗം കേട്ടുകൊണ്ട് ആ യുവാവ് കല്ലുപോലെ നിശ്ചലനായിരുന്നതല്ലാതെ തനിക്കല്പമെങ്കിലും ഭാവഭേദമുള്ളതായി കാണിച്ചില്ല. വെങ്കടരാമന്ന് ആത്മവിനിഗ്രഹം പരിപൂൎത്തിയായ സ്ഥിതിയിൽ എത്തിട്ടുണ്ടെന്നും, ഭവനത്തെപ്പററിയൊ ബന്ധുക്കളെപ്പററിയൊ ഉള്ള ചിന്തകൾ മനസ്സിൽനിന്ന തീരെ വിട്ടുപോയിട്ടുണ്ടെന്നും നെല്ലയപ്പയ്യൎക്ക് ബോദ്ധ്യമായതിനാൽ, തിരുവണ്ണാമലയിൽവെച്ച് വെങ്കടരാമനെ കണ്ടു എന്നും, സന്ന്യാസവൃത്തിയിൽ മൌനിയായിരിക്കുന്ന ആ യുവാവിൻെറ മനസ്സിന്ന് ദൃഢമായ വൈരാഗ്യം വന്നതിനാൽ നാട്ടിലേക്ക, കൊണ്ടുപോരുവാനുള്ള തങ്ങടെ ശ്രമം തീരെ വിഫലമായെന്നും മററും അഴകമ്മാളെ എഴുതി അറിയിച്ചു. അല്പകാലം കഴിഞ്ഞതിന്നുശേഷം ചില പ്രത്യേക സൌകൎയ്യത്തിന്നുവേണ്ടി മാവിൻതോട്ടത്തിൽനിന്ന്, സ്വാമിയും പരിചാരകനും സമീപത്തുള്ള അരുണഗിരിനാഥക്ഷേത്രത്തിലേക്ക മാറി താമസിച്ചു. അരുണഗിരിനാഥരെന്നാൽ ശ്രീ ശങ്കരാചാൎയ്യർ ചെയ്ത ഒരു ശിവപ്രതിഷ്ഠയാകുന്നു. മാവിൻതോട്ടത്തിൽനിന്ന് സ്വാമി പുറപ്പെട്ടപ്പോൾ, മേലിൽ തനിക്ക് മററാരുടേയും എന്നല്ല

തന്റെ പരമഭക്തനായ പഴനിസ്വാമിയുടെ സഹായസഹ കരണങ്ങൾപോലും കൂടാതെ ഏകനായി താമസിക്കേണ മെന്നുള്ള ആഗ്രഹമുണ്ടായി. "നീ ഒരു വഴിക്കുപോയി ഭിക്ഷ എടുത്തു കാലം കഴിക്കുക. ഞാൻ വേറൊരു വഴിക്കുപോയി ഭിക്ഷ എടുത്തു കഴിക്കട്ടെ. നാം ഇനിമേലിൽ ഒന്നിച്ചുതാമസി ക്കേണ്ടതില്ല" എന്നു യുവസ്വാമി ഒരിക്കൽ പഴനിസ്വാമി യോടു പറഞ്ഞു, തല്ക്കാലം അങ്ങിനെ പിരിഞ്ഞു എങ്കിലും പഴനിസ്വാമി പകൽ ഭിക്ഷ എടുത്തതിന്നുശേഷം അരുണ ഗിരിനാഥക്ഷേത്രത്തിലേക്കുതന്നെ മടങ്ങുകയും "സ്വാമി യുടെ വാക്കിന്റെ ശക്തി എന്റെ മനസ്സിൽ നല്ലവണ്ണം തറച്ചു. എന്നാൽ ഞാൻ എവിടേക്കു പോകട്ടെ" എന്ന് സങ്കടത്തോടെ യുവസ്വാമിയോടു പറയുകയും ചെയ്തു. ചെറിയ ഒരു വത്സന്ന് തന്റെ മാതാവിനെ വിട്ട് പോകു വാൻ സാധിക്കാത്തതുപോലെ, പഴനിസ്വാമിക്ക് യുവ സ്വാമിയെ വിട്ടുപോകാനും അസാദ്ധ്യമായിരുന്നു.

"സമാനശീലവ്യസനേഷുസഖ്യം" എന്നു പറഞ്ഞ പോലെ പ്രകൃതംകൊണ്ടും മററും അവർ തമ്മിൽ ഒരു കാലത്തും വേർപിരിയാത്ത വിധമായ ഐക്യതയുണ്ടായി രുന്നു. ആ ക്ഷേത്രത്തിൽ ഒരു മാസകാലവും വലിയ ക്ഷേ ത്രത്തിന്റെ ഗോപുരങ്ങളിലും അലറിവൃക്ഷത്തോട്ടത്തിലും ഒരാഴ്ചകാലവും താമസിച്ചതിന്നുശേഷം സ്വാമിയും ശിഷ്യ നും പവഴക്കുന്നിലേക്കു പോയി. സ്വാമിയുടെ ഭക്തന്മാർ അവിടെക്കും അദ്ദേഹത്തെ അനുയാനംചെയ്തു. മുൻപറഞ്ഞ പവഴക്കുന്ന് അരുണാചലത്തിന്റെ പാദം (ചെറിയ ഒരു

ആംശം) ആകുന്നു. അതിന്മേൽ അദ്ധ്നാരീശ്വരക്ഷേത്രം, തീത്ഥം ഇവയുള്ളതിന്നു പുറമെ താഴ്വരയിൽ ഒരു മഠവും ഗുഹയും ഉണ്ട്. ദിവസംതോറും ക്ഷേത്രത്തിന്നകത്തു സ്വാമി ചെന്ന് കുറെ നേരം ധ്യാനത്തിലിരിക്കും. പഴണിസ്വാമി ഭക്ഷണം യാചിച്ചു കൊണ്ടുവന്നു കൊടുക്കും. അദ്ദേഹം നഗരത്തിലില്ലാത്തപ്പോൾ യുവസ്വാമി പുറത്തുപോയി ഭക്ഷണം യാചിക്കയും വീണ്ടും ക്ഷേത്രത്തിൽ വന്ന് തപസ്സുചെയ്കയും ചെയ്യും. ക്ഷേത്രത്തിലെ പൂജകഴിഞ്ഞാൽ പൂജകൻ അകത്ത് സ്വാമിയുണ്ടെന്ന് നോക്കാതെ ചിലപ്പോൾ ക്ഷേത്രം പൂട്ടിപ്പോകും. അപ്പോൾ സ്വാമിയുടെ ഭക്തന്മാർ ക്ഷേത്രത്തിൽനിന്നൊ ഗുഹയിൽനിന്നൊ അദ്ദേഹം പുറത്തു വരുന്നതു കാണ്മാൻവേണ്ടി ക്ഷേത്രം തുറക്കുന്നതുവരെക്കും ഭക്തിയോടെ കാത്തിരിക്കും. ഇങ്ങിനെ അഞ്ചൊ ആറൊ മാസം സ്വാമി അവിടെ താമസിച്ചു ആ സ്ഥലം വിടുന്നതിന്നു മുമ്പായി, അദ്ദേഹത്തിൻെറ വൈരാഗ്യത്തെപ്പററി കഠിനമായ ഒരു പരീക്ഷ കിടവന്നു.

സ്വാമിയെ തിരിയെ കൊണ്ടുവരുവാൻ നെല്ലയപ്പയ്യർ ചെയ്ത ശ്രമം വിഫലമായത്, അദ്ദേഹത്തിൻെറ ശ്രദ്ധക്കുറവുകൊണ്ടാണെന്നു അഴകമ്മാൾ ധരിച്ചു. അതിനാൽ താൻതന്നെ തിരുവണ്ണാമലയിൽചെന്ന് തൻെറ ഓമനപുത്രനെ കൊണ്ടുവരുവാൻ അഴകമ്മാൾ തീച്ച്യാക്കി. അതിന്നുവേണ്ടി തൻെറ മൂത്തമകനായ നാഗസ്വാമിയോടുകൂടി പവഴക്കുന്നിൽ ചെന്നപ്പോൾ, അവിടെ ജടയോടും, നീണ്ടുവളഞ്ഞ നഖങ്ങളോടും, പങ്കിലമായ ശരീര

ത്തോടും, മലീമസമായ കൌപീനത്തോടുംകൂടി ഒരു കല്ലിന്മേലിരുന്ന് സ്വാമി തപസ്സുചെയ്യുന്നതായി കണ്ടു. ആ നിലയിൽ വെങ്കടരാമനെ തിരിച്ചറിയുവാൻ മററുള്ളവക്ക പ്രയാസമായിരുന്നു എങ്കിലും, അഴകമ്മാൾ തൻെറ വെങ്കടരാമനെ യഥാത്ഥവും സഹജവുമായ മാതൃസ്നേഹത്തോടുകൂടി, വേഗത്തിൽതിരിച്ചറിഞ്ഞു തൻെറ പ്രേമഭാജനത്തിൻെറ ദേഹസ്ഥിതിയും വസതിയും മററും കണ്ട് അഴകമ്മാളുടെ മനസ്സുരുകി വളരെ പരിതപിച്ചു. തൻെറ വ്യസനാവസ്ഥകളും കഷ്ടങ്ങളും പുത്രനോട്ട പറഞ്ഞശേഷം, മാതൃസ്നേഹത്തോടും അധികാരത്തോടുംകൂടി, നാട്ടിലേക്ക് പോകുവാൻ ആവശ്യപ്പെട്ടു. എന്നാൽ അതെല്ലാം കേവലം അരണ്യരോദനമായി പരിണമിച്ചതെയുള്ളൂ.

ഒരു ജ്ഞാനി, സവ്വസംഗപരിത്യാഗിയായി സന്യാസവൃത്തി സ്വീകരിക്കുന്നതായാൽ അദ്ദേഹത്തിൻെറ ജ്ഞാതികൾ പുരോഗതിക്ക് തടസ്ഥമായി നില്ക്കുക സവ്വസാധാരണമാകുന്നു. ഇത ഏതു മതസ്ഥന്മാരിലും എല്ലാ കാലങ്ങളിലും, അവസരങ്ങളിലും കാണുന്നുണ്ട്. വിശേഷിച്ച് ലോകബന്ധങ്ങളിൽവെച്ച മാതാവിനോടുള്ള സ്നേഹം ഏററവും ബലവത്താകുന്നു. ആ ബന്ധമാകുന്നു ഏതൊരു ത്യാഗിയേയും നിബ്ബന്ധമായി ഭവനത്തിൽ ബന്ധിക്കുന്നത്. അത്ര ബലമായ ബന്ധത്തെക്കൂടി ഒരു പുരോഗാമിക്ക് ഖണ്ഡിക്കേണ്ടിവരും. മാതൃബന്ധമാകുന്ന പാശം, എത്ര ധൈയ്യത്തോടെ യാത്രചെയ്യുന്നവൻെറയും ഹൃദയത്തെ പിന്നോക്കം ആകഷിക്കയും വളരെ സന്താപം അനുഭവിപ്പിക്കയും

ചെയ്യാറുണ്ടെങ്കിലും ധീരനായ യാത്രികനൊ സന്യാസിയൊ, കഠിനദുഃഖം അനുഭവിച്ചിട്ടും ആ പാശത്തെ അതിലംഘിച്ച് സധൈര്യം മുന്നോക്കം സഞ്ചരിച്ചാൽ, ഒടുവിൽ ആ സിദ്ധൻ ശാശ്വതമായ പരമപദവിയിൽ എത്തുന്നു. എന്നാൽ ആ പാശബന്ധത്തിൽനിന്നുള്ള മോചനം ഏതൊരു ധീരോദാത്തനും അസിധാരാവ്രതം മുതലായ ദുഷ്കര കർമ്മങ്ങളെ പോലെ അത്യന്തം ദുസ്സാദ്ധ്യമാകുന്നു.

മാതാപിതാക്കന്മാർ ഏതൊരു പുത്രനും ഭൂലോകത്തിൽ കാണപ്പെടുന്ന ഈശ്വരന്മാരാണെന്നു വേദശാസ്ത്രങ്ങൾ ഘോഷിക്കുന്നതിന്നുപുറമെ, പിതൃമാതൃഭക്തിയെപ്പററി ഉദാഹരിക്കുന്ന രമണീയങ്ങളായ പല കഥകളുമുണ്ട്.

കുപുത്രൊ ജായേതഃ
കചിദപി കുമാതാനഭവതി.
ശ്രീ ശങ്കരാചാര്യർ.

സാരം:—അമ്മയെ ഉപദ്രവിക്കുന്ന പുത്രനുണ്ടാവാം. എന്നാൽ ഒരുദിക്കിലും പുത്രനെ ദ്വേഷിക്കുന്ന അമ്മ ഇല്ല. അതുകൊണ്ടു ദൈവശക്തിയാൽ സഹജമായുണ്ടാകുന്ന മാതൃബന്ധം ബലവത്തരമായ ഈശ്വരപ്രേരണയാൽ മാത്രമല്ലാതെ മററൊന്നുകൊണ്ടും എത്ര വലിയ ജ്ഞാനിക്കും മുറിക്കുവാൻ സാധിക്കുന്നതല്ല.

അഴകമ്മാളും നാഗസ്വാമിയും ദിവസംതോറും യുവസ്വാമിയെ കാണുകയും അദ്ദേഹത്തിന്നു മധുരഭക്ഷണങ്ങളും മററും കൊടുത്തു് നാട്ടിലേക്കു മടങ്ങിപ്പോകേണമെന്നു അപേക്ഷിക്കുകയും ചെയ്തു. എങ്കിലും അതുകൊണ്ടു യാ

ത്തൊരു പ്രയോജനവുമുണ്ടായില്ല. ഏത്ര പണിപ്പെട്ടിട്ടും വാക്കുകൾക്കു ഫലമില്ലെന്നു അനുഭവമായപ്പോൾ മാതാവ് തൻെറ കയ്യിലുള്ള അതി തീഷ്ണമായ ആയുധംകൊണ്ടു സ്വാമിയോടെതൃപ്പാൻ തീൎച്ചയാക്കി. വെങ്കടരാമൻ തൻെറ വാക്കിനെ കേവലം നിൎഭസിച്ചു്, യാതൊരു അനുസരണയും കാണിക്കാതായപ്പോൾ, ആയമ്മ ഹൃദയ പാരവശ്യത്തോടെ പെട്ടെന്നു പൊട്ടിക്കരഞ്ഞു. ഇതാണു് മുൻപറഞ്ഞ ആയുധം. അപ്പോൾ യുവസ്വാമി അമ്മയുടെ രോദനം കണ്ടു് സഹിക്കവയ്യാതെ ഏഴുനീററു് ഏവിടേയോ പോയ്ക്കളഞ്ഞു. അതിനുശേഷം വേറൊരു ദിവസവും ആയമ്മ യുവസ്വാമിയുടെ അടുക്കൽവന്നു് മനസ്സുരുകി വല്ലാതെ വിലപിച്ചു. അപ്പോൾ സ്വാമി യാതൊരു ഭാവഭേദവുംകൂടാതെ ഒരു കല്ലുപോലെ ഇരിക്കയാൽ അമ്മ സ്വാമിയുടെ മുമ്പാകെ സന്ദൎശകന്മാരോടു് തൻെറ അവസ്ഥ പറഞ്ഞു് സങ്കടപ്പെടുകയും, അവരുടെ മദ്ധ്യസ്ഥത ആവശ്യപ്പെടുകയും ചെയ്തു. ദുഃഖം കണ്ടപ്പോൾ സന്ദൎശകന്മാരുടെ സംഘത്തിലുണ്ടായിരുന്ന പച്ചയ്യപ്പപിള്ള സ്വാമിയോടിപ്രകാരം അപേക്ഷിച്ചു. "സ്വാമി! അങ്ങയുടെ മാതാവ് കരയുകയും ഒന്നിച്ചുപോരുവാൻ യാചിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് പോരാം എന്നൊ, ഇല്ല എന്നൊ എന്തെങ്കിലുമൊരു മറുപടി പറയേണ്ടതു സ്വാമിയുടെ ബാദ്ധ്യതയല്ലേ? എന്നാൽ അതിനുവേണ്ടി മൌനം ഉപേക്ഷിക്കേണമെന്നില്ല. ഇവിടെ പെൻസിലും കടലാസ്സും ഉണ്ടു്. സ്വാമിക്കു പറവാനുള്ളതു ദയചെയ്തു് അതിലെഴുതിയാൽ മതി."

ഈ വിധം സ്വാമിയോടപേക്ഷിക്കുകയും, പ്രോത്സാഹിപ്പിക്കുകയും ചെയ്തപ്പോൾ അദ്ദേഹം കടലാസ്സും പെൻസിലും എടുത്തു തമിഴിൽ താഴെ പറയുംവിധം എഴുതി. "ഓരോരുത്തൻെറയും പ്രാരബ്ധകർമ്മത്തിന്നനുസരിച്ച ഫലം അവരവർ അനുഭവിക്കുന്നു. അവയെ ഭരിക്കുന്നതു് ഈശ്വരനാകുന്നു. ഭവിക്കേണ്ടാത്തതു് ഒരിക്കലും സംഭവിക്കുകയൊ ഭവിക്കേണ്ടതു സംഭവിക്കാതിരിക്കയൊ ചെയ്കയില്ല. അതു എങ്ങിനെ തടുത്താലും നില്ക്കുന്നതുമല്ല. ഇതു തീർച്ചയാകുന്നു." അതുകൊണ്ടു് തുഷ്ണീംഭാവം അവലംബിക്കയാണു് ഏററവും നല്ലതു്. സ്വാമിയുടെ ഒടുവിലത്തെ സമാധാനം ഇതാകുന്നു.

1. ശരണം നഹിമമജനനീ നപിതാ
നസുതാനസോദരശ്ചാന്യഃ
പരമം ശരണമിദം സ്യാൽ
ചരണം മമമൂൎദ്ധ്നി ദേശികന്യസ്തം.

2. ആസ്തേ ദേശികചരണം
നിരവധിരാസ്തേതദീക്ഷണെ കരുണാ
ആസ്തേ കിമപിയദുക്തം കിമതഃ
പരമസ്തിജന്മസാഫല്യം.

3. ഹിമകരകരൌഘസാന്ദ്രാഃ
കാംക്ഷിതവരദാനകല്പകവിശേഷാഃ
ശ്രീഗുരുചരണകടാക്ഷാഃ
ശിശിരാസ്സുമയന്തിചിത്തസന്താപം.

ശ്രീ ശങ്കരാചാൎയ്യർ.

സാരം:—എൻെറ ആശ്രയം, അമ്മയോ അച്ഛനോ മക്കളോ സഹോദരന്മാരോ ബന്ധുക്കളോ അല്ല. എൻെറ പരമാശ്രയം എൻെറ മൂൎദ്ധാവിൽ വെച്ചിട്ടുള്ള ഗുരുപാദങ്ങൾ മാത്രമാകുന്നു. ഗുരുപാദങ്ങളുണ്ട്. അദ്ദേഹത്തിൻെറ കരുണാപൂൎണ്ണങ്ങളായ കടാക്ഷങ്ങളും ഉപദേശങ്ങളുമുണ്ട്. പൂൎണ്ണചന്ദ്രൻെറ രശ്മിസമൂഹങ്ങളെപ്പോലെ പരിപൂൎണ്ണസുഖദങ്ങളും കല്പകവൃക്ഷങ്ങളെപ്പോലെ അഭീഷ്ടദാനങ്ങളെ ചെയ്യുന്നവയുമായ ശ്രീ ഗുരുവിൻെറ ശിശിരകടാക്ഷങ്ങൾ ചിത്തസന്താപം നിശ്ശേഷം നശിപ്പിക്കുന്നു. എൻെറ ജന്മസാഫല്യത്തിന്നു് ഇതിൽ കവിഞ്ഞെന്താവേണ്ടത്. സ്വാമിയുടെ നിശ്ചയം മേൽ പറഞ്ഞ തത്വത്തെ ആസ്വദിച്ചായിരിക്കാം.

അഴകമ്മാളുടെ പുത്രൻ പറഞ്ഞ ജ്ഞാനവാക്യ യുക്തമായാലും അയുക്തമായാലും സമ്മതമായാലും വിസമ്മതമായാലും, അവൎക്കു അനുസരിക്കയെ തരമുള്ളു. ഇതിൽ കവിഞ്ഞ യാതൊരു നിൎബ്ബന്ധവും ആയമ്മക്കുപയോഗിക്കുവാൻ തരമില്ലാതായി. അതിനാൽ മകനെക്കൂടാതെ മടങ്ങി പോകുവാൻ ആയമ്മ നിൎബ്ബന്ധിതയായി. "ഇതിനൊ ഞങ്ങൾ ഇവിടെ വന്നതു" എന്നു പറഞ്ഞു അഴകമ്മാൾ ദീൎഘശ്വാസംവിട്ടും വിലപിച്ചുംകൊണ്ടു തൻെറ മൂത്ത പുത്രനോടുംകൂടി ദുസ്സഹമായ ദുഃഖഭാരത്തോടെ പവഴക്കുന്നിൽനിന്നിറങ്ങി, മാനാമധുരക്കുതന്നെ മടങ്ങിപ്പോകുകയുംചെയ്തു. ഇവിടെ ദ്വന്ദം അഴകമ്മാൾക്കും അരുണാചലേശ്വരനും തമ്മിലാണെന്നാകുന്നു പറയേണ്ടതു്.

സ്വാമി അവരുടെ മദ്ധ്യത്തിലുമാകുന്നു. അഴകമ്മാൾ വാത്സല്യത്തോടും അധികാരത്തോടുംകൂടി പുത്രനെ കൊണ്ടു പോകുവാൻ ശ്രമിക്കുന്നു.

"സന്തതിഃ ശുദ്ധവംശ്യാഹിപരത്രേഹ ചശമ്മണെ"

കാളിദാസൻ.

സാരം:—സൽ സന്തതി ഇഹപരങ്ങളിലും സുഖം നൽകുന്നു.

എന്നും മററും പുത്രശബ്ദത്തെപ്പററി പ്രമാണങ്ങൾ വളരെ വർണ്ണിക്കുന്നു. മാതാപിതാക്കന്മാക്കും പുത്രനും തമ്മിലുള്ള ബന്ധം ഈ ലോകംകൊണ്ടു മാത്രമല്ല, ഊദ്ധ്വലോകം കൊണ്ടെ അവസാനിക്കുള്ളു എന്നും അവരെ അവിടെ നല്ല സ്ഥാനത്ത് എത്തിച്ചാൽ മാത്രമെ പുത്രന്ന് അവരോടുള്ള കടം തീരു എന്നും തീച്ച്പ്പെടുന്നു.

ഈ സ്ഥിതിക്ക അഴകമ്മാളുടെ ഊദ്ധ്വഗതിക്ക പുത്രൻ അത്യാവശ്യവും ലൌകികൻെറ നിലയിൽ പുത്രൻ മാതാവിന്ന് വേണ്ട ശുശ്രൂകൾ ചെയ്തു ഊദ്ധ്വഗതി വരുത്തേണ്ടതുമാകുന്നു. എന്നാൽ ലോകാതീതനായ സ്വാമിക്ക് അതൊന്നും ബാധകമല്ല. അരുണാചലേശ്വരൻ സ്വാമിയെ ആഹ്വാനം ചെയ്തതും അലൌകികമായ ആവശ്യത്തിന്നല്ല. "യദായദാഹി ധമ്മസ്യ" എന്ന ഗീതാവാക്യപ്രകാരം ധമ്മസ്ഥാപനം ചെയ്തു ലോകരക്ഷ ചെയ്യേണ്ടതു ഈശ്വരൻെറ മുഖ്യധമ്മമാകുന്നു. അതിന്നുവേണ്ടിയാകുന്നു ഭഗവാൻ അനേകം അവതാരങ്ങൾ യുഗംതോറും എടുത്ത് അമാനുഷങ്ങളായ കമ്മങ്ങൾ ചെയ്യുന്നതു്. ആയവസ

രങ്ങളിൽ തനിക്കു സാഹായ്യം ചെയ്യാനും അദ്ദേഹം ചില രെ തൻെറ അംശങ്ങളോടുകൂടി സൃഷ്ടിക്കുന്നു. അതുകൊണ്ടു ഈശ്വരധമ്മം ചെയ്യാൻ പ്രാപ്തനാകുവാൻവേണ്ടിയാകു ന്നു സ്വാമിയെ മുൻകൂട്ടിതന്നെ ആഹ്വാനം ചെയ്തു തൻെറ ഹൃദയമാകുന്ന അരുണാചലത്തിൽ റക്ഷിച്ചിട്ടുള്ളതു്. അ ങ്ങിനെ അരുണാചലേശനാൽ സുരക്ഷിതനായ സ്വാമി യെ എത്ര ശക്തിയുള്ള ലൌകികനും വശത്താക്കുവാൻ സാധിക്കുമോ? മധുരയിൽവെച്ചു ഭഗവാൻെറ ശരീരം മൃ തപ്രായമായതോടുകൂടി അദ്ദേഹത്തിനും അഴകമ്മാൾക്കു മുള്ള ബന്ധം തീരെ അററുപോയില്ലെ? ലോകരക്ഷക്കുവേ ണ്ടി സ്വാമിയെക്കൊണ്ടു് അനേക ഭഗവൽ ധമ്മങ്ങൾ ചെ യ്യിക്കുവാനുള്ളതിനാൽ തൻെറ അധീനത്തിൽനിന്നു സ്വാ മിയെ അരുണാചലേശൻ വിടുമോ? അഴകമ്മാളുടെ കല്പ ന സ്വാമി അനുസരിക്കാത്തതിനുള്ള കാരണം മേൽ പറ ഞ്ഞതാകുവാനെ വഴിയുള്ളു. എങ്കിലും ആത്മത്രാണനായ അരുണാചലേശൻ തൻെറ കിങ്കരൻെറ ലൌകിക മാതാ വു ദുഃഖിച്ചുകൊണ്ടിരിക്കുന്നതു കണ്ടുംകൊണ്ടിരുന്നില്ല. അ തിനാൽ അവരെയും താമസംകൂടാതെ തൻെറ സമീപ ത്താക്കി പുത്രസമ്പക്കം അനുഭവിപ്പിച്ചു് മോക്ഷംകൊടു ത്തതു് വഴിയെ വിവരിക്കുന്ന കഥകൊണ്ടറിയുന്നതാണു്.



അദ്ധ്യായം 13.

## പർവ്വതോപരിപ്രകാശം.

———:o:———

പർവ്വതമൂർദ്ധ്നി നിൽക്കും നഗരിയെ
പാർത്താൽ മറപ്പാനസാദ്ധ്യമല്ലെ !
അഗ്നികൊളുത്തി വിളക്കിൽ വെച്ചീടുകിൽ
അട്ടിക്കിലെല്ലാമെ ശോഭിച്ചീടും.

അമ്മയും ജ്യേഷ്ഠനും പോയതിന്നുശേഷം സ്വാമി പവഴക്കുന്നു വിട്ട് അരുണാചലത്തിൻെറ മുകളിൽ ചെന്ന് താമസിച്ചുതുടങ്ങി. ഇവിടേയും ചില അസൌകര്യങ്ങൾ അനുഭവിക്കേണ്ടിവന്നതിനാൽ, അദ്ദേഹത്തിന്നു അവിടുത്തെ പല ഗുഹകളിലും മാറിമാറി താമസിക്കേണ്ടിവന്നു. ഈ ഗുഹകൾ തൻെറ പിതൃഗൃഹത്തിലെ സുഖവാസസ്ഥലങ്ങളാകയാൽ എല്ലാററിലും താൻ സൌകര്യത്തോടും സ്വാതന്ത്ര്യത്തോടും അധിവസിച്ചു. സ്വാമിയുടെ നേരെ ജനങ്ങൾക്കു ഭക്തി വർദ്ധിച്ചുവന്നതിനാൽ സന്ദർശകന്മാരുടെ പ്രവാഹം ദിനംപ്രതി വർദ്ധിച്ചുകൊണ്ടിരുന്നു. അദ്ദേഹം മലയടിവാരത്തിൽനിന്ന്, നിമ്നോന്നതങ്ങളായ വഴിയിൽ ക്കൂടി വളരെ പൊക്കത്തിലുള്ള അതിൻെറ ശിഖരത്തിൽ ചെന്നിരിക്കുന്നു എങ്കിലും, അവിടെക്കൂടി സ്വാമിക്കും പരിചാരകന്മാർക്കും ഭക്ഷണമെത്തിപ്പാൻ വളരെ ഭക്തകളും ഭക്തന്മാരുമുണ്ടായിരുന്നു. സ്വാമി മലമേൽ ആദ്യം ചെന്നിരുന്നതു വിരൂപാക്ഷഗുഹയിലായിരുന്നു. ആ ഗുഹ ഗൂഢ പ്രണവമന്ത്രമായ 'ഓം' എന്നതിൻെറ ആകൃതിയി

ലാകുന്നു. അത് പൂർവ്വകാലത്ത് തപസ്സുചെയ്തിരുന്ന വിരൂപാക്ഷദേവനെന്ന മഹായോഗിയുടെ സമാധിസ്ഥലമാകുന്നു. ഇപ്പോഴും അവിടെ വിരൂപാക്ഷദേവപൂജ നടന്നുവരുന്നു. ആ സിദ്ധൻ തന്റെ ശരീരത്തെ യോഗാഗ്നിയിൽ ദഹിപ്പിച്ചതിനാൽ, വിഭൂതിരൂപമായ അവശിഷ്ടം ഇന്നും അവിടെ സ്ഥിതിചെയ്യുന്നു എന്നും മററും മുമ്പു വിവരിച്ചുവല്ലൊ. സ്വാമി അവിടെ ചെന്നപ്പോൾ ആ ഗുഹ ആരുടെ അധീനത്തിലുമായിരുന്നില്ല. ഭരണാധികാരികളുടെ അവകാശം തർക്കത്തിലും വ്യവഹാരത്തിലുമായിരുന്നു. ഈ മഠംവകയായി അല്പസ്വത്തുള്ളതിന്നു പുറമെ, കാർത്തികോത്സവം മുതലായ അവസരങ്ങളിൽ വരുന്ന സന്ദർശകന്മാരിൽനിന്നും, അസാരം വരവുമുണ്ടാകും. അവകാശത്തർക്കംനിമിത്തം ഉത്സവകാലത്തു പിരിവു നടത്തുവാനുംമററും ആരും ഇല്ലാഞ്ഞതിനാൽ, സ്വാമി കുറെകാലം നിർബ്ബാധമായി അവിടെ താമസിച്ചു തപസ്സുചെയ്തു.

പിന്നെ വ്യവഹാരം അവസാനിക്കയാൽ അതിൽ ജയിച്ചസംഘം മുമ്പിലത്തെപോലെ ആരാധന നടത്തുകയും സന്ദർശകന്മാരിൽനിന്നു ചുരുങ്ങിയ 'കാണിക്ക' വാങ്ങിത്തുടങ്ങുകയും ചെയ്തു. എന്നാൽ സ്വാമി അവിടെ വന്നുമുതൽ ഭക്തന്മാരും സന്ദർശകന്മാരുമായി അസംഖ്യം ജനങ്ങൾ സദാ വന്നുതുടങ്ങി. ആ ഗുഹക്കു സമീപം ഒരു അരുവിയും വൃക്ഷങ്ങളുമുള്ളതിനാൽ ദർശകന്മാർ അവിടെ സംഘമായി ചെന്നു വനഭോജനം മുതലായവ നടത്തിയിരുന്നു. ഉത്സവകാലങ്ങളിൽ സാധാരണയുള്ള

തിൽ പത്തിരട്ടി ജനക്കൂട്ടം വന്നു തിക്കിത്തിരക്കി സ്വാമിദർശനം ചെയ്ക പതിവായിരുന്നു. അവരിൽ ചിലർ പഴയമാമൂൽപ്രകാരം മൂന്നുപൈസ്യും മററുചിലർ അധികവും കാണിക്കയായി കൊടുത്തുവന്നിരുന്നു. എന്നാൽ വളരെ ജനങ്ങൾ മേൽപറഞ്ഞ മൂന്നുപൈ കൊടുക്കാതെയൊ, കൊടുക്കുവാൻ കഴിയാതെയൊ സ്വാമിദർശനം ചെയ്യാതെ മടങ്ങിപ്പോയിരുന്നു. ഇങ്ങിനെ നിരാശപ്പെട്ടുപോകുന്ന സന്ദർശകന്മാരുടെ വിവരം സ്വാമി അറിയുവാനിടയായി. ലോകസുഖങ്ങളെയുമുപേക്ഷിച്ച്, നിഷ്കാമമായി തപസ്സു ചെയ്യുന്ന സ്വാമിയുടെ സന്ദർശകന്മാരിൽനിന്നു ധനം സമ്പാദിക്കുവാൻ ഒരുവനെ അനുവദിക്കുന്നതു്, തൻെറ തപസ്സിനു് അന്യൻ വില വാങ്ങുന്നതുപോലേ ആയതിനാൽ, അതിനനുവദിക്കുവാൻ സ്വാമിക്കു മനസ്സുണ്ടായിരുന്നില്ല. അതിനാൽ അദ്ദേഹം സന്ദർശകന്മാർ വരുന്ന അവസരങ്ങളിൽ, തന്നെ എല്ലാവക്കും കാണ്മാൻവേണ്ടി ഗുഹയുടെ പുറത്തുള്ള പുളിമരച്ചുവട്ടിൽ വന്നിരിക്കുക പതിവായി. അപ്പോൾ ഗുഹയുടെ അധികാരി അവിടെവെച്ചും ചുങ്കം വസൂലാക്കിയിരുന്നതിനാൽ, അപ്പോഴും അനവധി ഭക്തന്മാർ ദർശിക്കാതെ മടങ്ങി പോകേണ്ടിവന്നു. അങ്ങിനെ ഇടവരുന്നതു് കേവലം നിന്ദ്യമാണെന്നു തീർച്ചയാക്കുകയും സുഖവാസസ്ഥലമാണെങ്കിലും ഉടനെ ആ ഗുഹവിട്ടു താഴെയുള്ള 'സൽഗുരുഗുഹ'യിലേക്കും ഉടനെ അവിടെനിന്നു മറെറാരു സ്ഥലത്തും മാറി താമസിച്ചു. സ്വാമി പോയതോടുകൂടി ഗുഹയുടെ അധികാരികൾക്കുള്ള വരവുംനിന്നു. ഭൃംഗങ്ങൾ

മകരന്ദത്തെ തേടി നടക്കുന്നതുപോലെ എത്രയൊ അക ലെനിന്നു മകരന്ദം ആസ്വാദിക്കുവാൻ നണ്ണിവന്ന ഭക്ത ഭൃംഗങ്ങൾക്ക് അതു സാധിക്കാഞ്ഞതിനാൽ അത്യാശ യോടും ധിക്കാരത്തോടുംകൂടി പുഷ്പം പോയവഴിക്കു കൂട്ടം കൂട്ടമായി പറന്നുപോയി. ഇതുനിമിത്തം തങ്ങടെ ഗുഹ കേവലം ശൂന്യമായി തീൎന്നതിനാൽ, സ്വാമി താമസിക്കുന്ന കാലം തങ്ങൾ സന്ദൎശകന്മാരിൽനിന്നു യാതൊന്നും വസ്തു ലാഭമുണ്ടാകയില്ലെന്നുള്ള വ്യാകുലത്തോടുകൂടി ഭരണാധികാരി അപേക്ഷിച്ചപ്രകാരം, സ്വാമി വീണ്ടും വന്നു ആ ഗുഹയിൽതന്നെ താമസിച്ചുതുടങ്ങി.

വിരൂപാക്ഷഗുഹയിൽ വൎഷകാലത്തു താമസിക്കുവാൻ വളരെ സുഖമാകുന്നു. എന്നാൽ ഗ്രീഷ്മകാലത്തു അതിന്നു സമീപമുള്ള അരുവി വരണ്ടുപോകുന്നതിനാലും ഗുഹയിലേക്കു ശരിയായ കാററു കിട്ടാത്തതിനാലും വളരെ സങ്കടം അനുഭവിക്കേണ്ടിവരും. മുലപ്പാൽ തീൎത്ഥത്തിന്നു സമീപം "മാമരഗുഹ" എന്നു പേരായ ഒന്നുണ്ട്. സ്വാമി ഒന്നാമതായി മലയുടെ മുകളിൽ ചെന്നപ്പോൾ ഈ ഗുഹ ഒരു വിധത്തിലും വാസയോഗ്യമായിരുന്നില്ല. ഗുഹയുടെ മുകളിൽ തൂങ്ങിനിന്നിരുന്ന പാറയെ രണ്ടു ഭക്തന്മാരുടെ പ്രയത്നംനിമിത്തം നീക്കം ചെയ്കയാൽ, ആ ഗുഹ പിന്നീട് അടച്ചുറപ്പും വാസയോഗ്യവും ആയിത്തീൎന്നു. അതിന്നുശേഷം അവിടെ താമസിക്കുവാൻ ആ സഹോദരന്മാർ സ്വാമിയോടപേക്ഷിച്ചപ്രകാരം ഉഷ്ണകാലത്തിൽ ചിലമാസങ്ങളിൽ അവിടെയും സ്വാമി താമസിച്ചിരുന്നു. എന്നാൽ

ഏതു സ്ഥലത്തു സ്വാമി പോകുന്നുവോ അവിടെയെല്ലാം തന്റെ വിശ്വസ്ഥഭക്തനായ പഴണിസ്വാമിയും, വത്സൻ മാതാവിനെ എന്നപോലെ അദ്ദേഹത്തെ അനുഗമിച്ചു് ശുശ്രൂഷചെയ്തിരുന്നു. സ്വാമിയുടെ അസംഖ്യം ഭക്തന്മാർ ഭക്ഷണം, പാൽ, പഴം, പലഹാരം മുതലായവ ദിവസംതോറും കൊണ്ടുവന്നു സ്വാമിക്കു കാഴ്ച്ചവെച്ചുതുടങ്ങി. പഴണിസ്വാമിയെ കൂടാതെ വേറെയും ചില ഭക്തന്മാർ സ്വാമിയുടെ ഒന്നിച്ചു സ്ഥിരതാമസക്കാരായിരുന്നു.

യദൃച്ഛാലാഭസന്തുഷ്ടോ ദ്വന്ദ്വാതീതോവിമത്സരഃ

എന്ന ഗീതാവാക്യപ്രകാരം തങ്ങൾക്കു് യദൃച്ഛയാ കിട്ടുന്നതിനെക്കൊണ്ടു് തൃപ്തിപ്പെടുകയും 'കിട്ടിയതു എല്ലാവൎക്കും തുല്യം' എന്ന സ്വാമിയുടെ ആദേശവാക്യമനുസരിച്ചു ഭക്തന്മാർ അവിടെ എത്തിക്കുന്ന ഭക്ഷണപാനീയങ്ങളെ എല്ലാവരും സമമായെടുത്തു് ഭക്ഷിക്കുകയും ചെയ്തിരുന്നു. എല്ലാ ദിവസവും അവൎക്കു വേണ്ടുന്ന ഭക്ഷണം സന്ദൎശകന്മാരിൽനിന്നു കിട്ടുമെന്നു തീൎച്ചയില്ലാത്തതിനാൽ പഴണിസ്വാമിയും മററും ചിലപ്പോൾ നഗരത്തിൽചെന്നു ഭക്ഷണം യാചിച്ചു കൊണ്ടുവന്നിരുന്നു. ഈ വിധം ധാരാളം ഭക്ഷണം കിട്ടിവന്നതിനാൽ സ്വാമിയും ഭക്തന്മാരും ചിലപ്പോൾ ചില സന്ദൎശകന്മാർകൂടിയും അവ ഭക്ഷിച്ചു വന്നിരുന്നു. യാചകത്തിന്നായി തെരുവുകളിൽകൂടി പോകുന്ന ഭക്തന്മാർ ശംഖനാദം മുഴക്കിയും ഭക്തിരസപ്രധാനങ്ങളായ ഈശ്വരസ്തുതിപാടിയും സഞ്ചരിക്കും. ഈ അവസരങ്ങളിൽ പാടുവാനായി ഭക്തിരസം, കരുണാ

രസം, വേദാന്തതത്വം ഇവ അടങ്ങിയ "അക്ഷരമണിമാലൈ" എന്ന ഒരു ഗാനകൃതി യുവസ്വാമി നിർമ്മിച്ചു. ആ ഗാനം തിരുവണ്ണാമലയിൽ മാത്രമല്ല മററനേകസ്ഥലങ്ങളിലും ഭക്തന്മാർ പാടി ഉപജീവനം കഴിക്കുന്നതായി പ്രസിദ്ധിയുണ്ട്. ആദികാലത്തിൽ ഗുരുമൂർത്തം, മാന്തോപ്പ്, പവഴക്കുന്ന് എന്നീ സ്ഥലങ്ങളിൽ ഏതുവിധം തപസ്സ ചെയ്തുവോ, അതുപ്രകാരം മററു സ്ഥലങ്ങളിൽ താമസിക്കുമ്പോഴും യാതൊരു വീഴ്ചയുംകൂടാതെ സ്വാമി നടത്തിവന്നു. അദ്ദേഹത്തിൻെറ ജീവിതത്തിന്ന് ആരംഭത്തിലും ഇപ്പോഴും പറയത്തക്ക യാതൊരു മാററവുമുണ്ടായിട്ടില്ല. സ്വാമിയുടെ സമയം മുഴുവനും ധ്യാനത്തിലൊ, സമാധിയിലൊ കഴിച്ചിരുന്നു

യസ്ത്വാത്മരതിരേവസ്യാൽ ആത്മതൃപ്തശ്ചമാനവഃ
ആത്മന്യേവചസന്തുഷ്ടഃ തസ്യകാര്യം നവിദ്യതെ.
ഭഗവൽഗീതാ.

സാരം:—ആത്മാവിങ്കൽ രതിയും, തൃപ്തിയും, ആത്മസന്തുഷ്ടിയും തികഞ്ഞ മനുഷ്യന്നു ഈ ലോകത്തിൽ യാതൊന്നും ചെയ്യേണ്ടതില്ല.

ഭക്തന്മാർ തങ്ങൾ വായിച്ച വേദാന്തപുസ്തകങ്ങളിലെ സംശയനിവൃത്തിക്കായി സ്വാമിയോടപേക്ഷിക്കാറുണ്ടെന്നു മുമ്പു പറഞ്ഞുവെല്ലൊ. അപ്പോൾ സ്വാമി ആ പുസ്തകം വായിച്ചു സംഗതികളെ എളുപ്പത്തിൽ മനസ്സിലാക്കുകയും, അവയോടു തൻെറ അനുഭവങ്ങളേയും യോജിപ്പിച്ച് എത്രയും ലളിതമായ വിധത്തിൽ അവരെ

ഗ്രഹിപ്പിക്കുകയും ചെയ്യും. സ്വാമിയുടെ ഇങ്ങിനെയുള്ള ഉപദേശങ്ങൾകൊണ്ട് അവരുടെ സംശയങ്ങൾ തീരുന്നതിന്നുപുറമെ, ആയതു അവരുടെ മനസ്സിന്നു നവമായ ഒരു പ്രകാശത്തെ കൊടുക്കുകയും ഉപരിയായ പല സംഗതികളും ആലോചിച്ചറിവാനുള്ള നല്ല ഒരു മാൎഗ്ഗദൎശിയായി ഭവിക്കുകയും ചെയ്തിരുന്നു. പഴണിസ്വാമി പലപ്പോഴും നഗരത്തിൽ പോയി വളരെ പുസ്തകങ്ങൾ കൊണ്ടുവന്നു വായിച്ചിരുന്നു. ചിദംബരത്തുകാരനായ ഒരു ശാസ്ത്രി ശ്രീ ശങ്കരാചാൎയ്യകൃതിയായ 'വിവേകചൂഡാമണി' എന്ന പുസ്തകം സ്വാമിയുടെ ആശ്രമത്തിൽ കൊടുത്തിരുന്നു. ആ ഗ്രന്ഥം വേദാന്തവിഷയങ്ങളെ പ്രതിപാദിക്കുന്ന ചെറിയ ഗ്രന്ഥങ്ങളിൽവെച്ച് ഏററവും പ്രധാനമായതാകുന്നു. അദ്വൈതവഴിക്ക് സ്വാനുഭവം ഉണ്ടാക്കുവാൻ അതിൽ കവിഞ്ഞതായ യാതൊരു ഗ്രന്ഥവുമില്ലെന്നു സൎവ്വസമ്മതമാകുന്നു. സംസ്കൃതത്തിലുള്ള ഈ ഗ്രന്ഥവും പഴണിസ്വാമി കൊണ്ടുവന്ന അതിൻെറ തമിഴിലുള്ള പദ്യവിവൎത്തനവും സ്വാമി മനസ്സിലാക്കിയതിന്നുശേഷം, ചില ഭക്തന്മാരുടെ അപേക്ഷപ്രകാരം ആ ഗ്രന്ഥം തമിഴിൽ ഗദ്യമായെഴുതി.

ഒരുവനെപ്പററി ഒരു ചരിത്രം എഴുതുവാനിടവരാഞ്ഞാൽ അയാൾ ഭാഗ്യവാനെന്നാണ് വിചാരിക്കേണ്ടതെന്നു ചിലർ അഭിപ്രായപ്പെടുന്നു. എന്തുകൊണ്ടെന്നാൽ ഏതു ചരിത്രത്തിന്നും രണ്ടു ഭാഗങ്ങളുണ്ട്. സ്വാമിയുടെ ചരിത്രം അദ്ദേഹം അരുണാചലത്തിൽ എത്തിയപ്പോൾ അവസാനിച്ചുപോയിരിക്കുന്നു. അതിന്നുശേഷമുള്ള കഥ

യുടെ പ്രധാനഭാഗവും സന്ദർശകന്മാരെയൊ മറെറാ സംഘടിപ്പിച്ചിട്ടുള്ള കഥ മാത്രമാകുന്നു. സ്വാമിക്കും ലോകത്തിന്നും തമ്മിലുള്ള ബന്ധത്തിന്നു കാരണം ശരീരമാകുന്നു. ആ ശരീരംതന്നെ മധുരയിൽവെച്ചു നശിച്ചുപോയിരിക്കുന്നു. എങ്കിലും ആ കഥകളിൽനിന്ന് സ്വാമിയുടെ ജീവിതരീതി, പ്രഭാവം, ഉപദേശം മുതലായവ വായനക്കാൎക്ക അറിവാനിടയുള്ളതുകൊണ്ടു അവയിലെ സാരമായ ചില കഥകളെമാത്രം ഇവിടെ വിവരിക്കുന്നതു യുക്തമായിരിക്കുമെന്നു തോന്നുന്നു.

സ്വാമിയുടെ ഉപദേശം ഒന്നാമതായി സ്വീകരിച്ച് കുറെക്കാലം ഒന്നിച്ചു താമസിച്ച ഉദ്ദണ്ഡിനയിനാർ എന്ന ഭക്തൻ 1897ൽ നാട്ടിലേക്കു പോയതിന്നുശേഷം, ഏഴു കൊല്ലം കഴിഞ്ഞാണ് സ്വാമിയെ വീണ്ടും സന്ദർശിച്ചതു. നയിനാർ തന്റെ സ്വത്തു മുഴുവനും അധികമായി ധൎമ്മത്തിന്നു ചിലവാക്കിയതിന്നുശേഷം, ബാക്കിയുണ്ടായിരുന്ന ഒരുന്നൂറുറുപ്പിക തന്റെ ഗുരുദക്ഷിണയായി യുവസ്വാമിക്കു കൊടുത്തു. എന്നാൽ ഗുരു ദരിദ്രനാരായണവൃതം ശരിയായി അനുഷ്ഠിച്ചുപോന്നിരുന്ന വിവരം മുമ്പൊരുദിക്കിൽ വിവരിച്ചിട്ടുണ്ടല്ലൊ. അതിനാൽ കൃതജ്ഞനായ ആ ശിഷ്യൻ ചെയ്തു സംഭാവനയെ സ്വീകരിച്ചതെയില്ല. പിന്നെ ആ സംഖ്യയെ സ്വാമിയുടെ അറിവുകൂടാതെ ഒരു ഭക്തൻ വശം ഏല്പിക്കുകയും, സ്വാമി തീൎച്ചപ്പെടുത്തുംപ്രകാരം ചിലവുചെയ്വാനുപദേശിച്ച് നയിനാർ പോകയും ചെയ്തു. ആ സംഖ്യ ഉപയോഗിക്കുവാൻ തക്ക അവസരം കിട്ടായ്ക

യാൽ കുറെക്കാലം ആ ഭക്തൻ സൂക്ഷിച്ചു. അതിന്നിടയിൽ സ്വാമി പ്രകൃതി എഴുതിയിരുന്ന 'വിവേകചൂഡാമണി' യുടെ തമിഴ് തർജ്ജമ പൂർത്തിയാക്കുകയും അതു അച്ചടിക്കുവാൻവേണ്ടി ആ സംഖ്യ ഉപയോഗപ്പെടുത്തുകയും ചെയ്തു. ഈ സംഗതി നയിനാരെ വളരെ ആനന്ദിപ്പിച്ചു. അതിന്നു ശേഷം ഒന്നൊ രണ്ടൊ തവണമാത്രമെ നയിനാർക്ക് സ്വാമിയെ ദർശിക്കുവാൻ സാധിച്ചിട്ടുള്ളു. പരമഭക്തനും, ത്യാഗിയും ആയ അദ്ദേഹം തൻെറ ഗുരുവിൽനിന്നു ഭക്തിവിഷയമായും, മുക്തിപരമായും ഉള്ള അനേക സാരോപദേശങ്ങൾ സംഗ്രഹിക്കുകയും 1916ൽ ദേഹത്യാഗം ചെയ്കയും ചെയ്തു.



അദ്ധ്യായം 14.

## സ്വാമിയും ഗ്രന്ഥപരിചയവും.

——:o:——

വഴിപോലാത്മാവെയറിഞ്ഞു മാനസ-
മഴകോട്ടം ചിത്തലയസ്ഥാനത്തിങ്കൽ
സമർപ്പിച്ചു, സംതൃപ്തിയിൽ ലയിക്കുന്ന
യതി, പരാനന്ദ,മനുഭവിക്കുന്നു.

യുവസ്വാമി വിരൂപാക്ഷഗുഹയിൽ വീണ്ടും വന്നതിനുശേഷം പലതരക്കാരായ അനവധി സന്ദർശകന്മാർ എപ്പോഴും അവിടെ വന്നുകൊണ്ടിരുന്നു. അവരിൽനിന്ന് ഭക്ഷണം വാങ്ങി ക്ഷുത്തു തീർക്കുവാൻ ഭക്ഷണാർത്ഥികളും, ജനസംഘവും പുതുമയുംകണ്ട് സന്തോഷിക്കുവാൻ വേറെ ചിലരും, സ്വാമിക്ക് ശാസ്ത്രജ്ഞാനമുണ്ടോ എന്നറിവാൻ ചില പണ്ഡിതന്മാരും, ജ്ഞാനവും ആത്മസിദ്ധിയുമുള്ള സ്വാമിയുടെ മുഖകമലത്തിൽനിന്നു വീഴുന്ന സാരഗർഭങ്ങളായ വാങ്മധു ആസ്വദിക്കുവാൻ അത്യാശയോടെ പ്രതീക്ഷിച്ചുംകൊണ്ടുള്ള ജിജ്ഞാസുക്കളും, അവിടെ ധാരാളം വന്നിരുന്നു. ഒടുവിലെ സംഘത്തിൽ ഉദ്ദണ്ഡിനയിനാരും, അണ്ണാമലതമ്പിരാനും പ്രധാനികളായിരുന്നു. ചിദംബരത്തുകാരൻ ശാസ്ത്രി മുമ്പ് ആശ്രമത്തിൽകൊടുത്ത 'വിവേകചൂഡാമണി' ഒരു തവണമാത്രം വായിച്ചപ്പോഠം അതിലെ സൂക്ഷ്മതത്വങ്ങളെയും വാക്കുകഠംക്രടിയും നല്ലപോലെ ധാരണചെയ്യാൻ സ്വാമിക്കു സാധിച്ചു. പത്മനാഭസ്വാമി എന്നും ജടസ്വാമി എന്നും പേരുള്ള വേറൊരു ഭക്തൻ

അക്കാലത്തു അവിടെ താമസിച്ചിരുന്നു. അദ്ദേഹത്തിൻെറ വക്കൽ മന്ത്രശാസ്ത്രം, ചില ആയുർവ്വേദഗ്രന്ഥങ്ങൾ, ബൃഹൽസ്തോത്രരത്നാകരം മുതലായവ ഉണ്ടായിരുന്നു. പർവ്വതവാസകാലത്തു യുവസ്വാമി ചിലപ്പോൾ ജടസ്വാമിയുടെ ആശ്രമത്തിൽ ചെല്ലുകയും, ഇടക്കിടെ മേല്പറഞ്ഞ പുസ്തകങ്ങൾ വായിക്കുകയും ചെയ്തിരുന്നു. അവിടെവെച്ചു് ഒരിക്കൽ ജടസ്വാമിയോടു വേദാന്തവിഷയമായി ഒരാൾ ഒരു ചോദ്യംചെയ്തു. അപ്പോൾ മൌനിയായ യുവസ്വാമി ആ ചോദ്യത്തിനുള്ള സമാധാനം ബൃഹൽസ്തോത്രരത്നാകരത്തിൽനിന്നു് എടുത്തു കാണിച്ചുകൊടുക്കുകയും ഉചിതമായും ശരിയായുമുള്ള ആ സമാധാനം അറിഞ്ഞു പ്രാശ്നികൻ വളരെ അത്ഭുതപ്പെടുകയും ചെയ്തു. ഇങ്ങിനെ സംശയമുള്ള പല സാഗതികളിലും ജടസ്വാമിക്കു് മൌനിസ്വാമിയുടെ സഹായമുണ്ടായിട്ടുണ്ടു്. ഇതിനാൽ യുവസ്വാമിയുടെ മനസ്സും ബുദ്ധിയും എപ്പോഴും അഭിനവങ്ങളായവയും എത്രവഴിക്കും എളുപ്പത്തിൽ തിരിയുന്നവയുമാണെന്നു സ്പഷ്ടമാകുന്നു. ഈശ്വരപ്രേരിതമായ ആ ശുദ്ധജ്ഞാനം ലഭിക്കുവാനുള്ള അത്യാശയോടെ വിദ്വത്വവും സ്വാനുഭവവുമുള്ള അസംഖ്യം ജനങ്ങൾ തങ്ങൾ മനസ്സിലാക്കിയ അതിഗൂഢതത്വങ്ങളുടെ സൂക്ഷ്മാനുഭവമറിയുവാൻവേണ്ടി സ്വാമിസമക്ഷം അപേക്ഷിക്കുകയും അഭിപ്രായം അറിഞ്ഞു് തൃപ്തരായി പോകുകയും ചെയ്ക പതിവായിരുന്നു. തപസ്സും ധ്യാനവും ചെയ്യുന്നവരുടെ ധാരണാശക്തി ബലവത്തരമായിരിക്കുമല്ലൊ. അതിനാൽ പഴനിസ്വാമിയും മററും

കൊണ്ടുവരുന്ന വേദാന്തപുസ്തകങ്ങൾ അപ്പപ്പോൾ വായിച്ച് ആവക ഗ്രന്ഥങ്ങളിൽ യുവസ്വാമി നല്ല ജ്ഞാനം സമ്പാദിച്ചു.

ഏകദേശം 1900-ാമത് കൊല്ലത്തിൽ തിരുവണ്ണാമലയിലെ മുനിസിപ്പാൽ ഓവർസീർ ശ്രീമാൻ ജി. ശേഷയ്യരെന്ന ഒരു ഭക്തൻ സ്വാമിയെ സന്ദർശിക്കുകയും സ്വാമിയുടെ ഉപദേശങ്ങളനുസരിച്ചു ഉപാസന ചെയ്കയും ചെയ്തിരുന്നു. രാമനാമം, മധുരഗാനത്തോടും ഭക്ത്യാവേശത്തോടുംകൂടി, അദ്ദേഹം ജപിക്കുകയും ശ്രീരാമധ്യാനം ചെയ്കയും പതിവായിരുന്നു. രാമഗീതയുടെ ഇംഗ്ലീഷുഭാഷാന്തരവും ശ്രീ വിവേകാനന്ദസ്വാമി ഇംഗ്ലീഷിൽ പ്രസംഗിച്ചിട്ടുള്ള രാജയോഗം, ജ്ഞാനയോഗം, ഭക്തിയോഗം മുതലായവവും അദ്ദേഹം നല്ലവണ്ണം വായിച്ചു മനസ്സിലാക്കീട്ടുണ്ട്. എങ്കിലും അവയിലെ തത്വങ്ങളിൽ അദ്ദേഹത്തിന്നു പല സംശയങ്ങളുമുണ്ടായിരുന്നതിനാൽ ആ പുസ്തകങ്ങൾ സ്വാമിയുടെ മുമ്പാകെ കൊണ്ടുവന്നു സംശയങ്ങൾ തീർത്തിരുന്നു. സ്വാമി ആ പുസ്തകങ്ങളെ ശ്രദ്ധയോടെ വായിച്ച് അവയിലെ ഫലിതാർത്ഥങ്ങളെ തമിഴിൽ ചുരുക്കമായി ചെറിയ കടലാസ്സുകളിൽ ഗദ്യരൂപേണ എഴുതിക്കൊടുക്കുകയും, അതുസംബന്ധമായി അയ്യരുടേ മററു ചോദ്യങ്ങൾക്കു സമാധാനം പറയുകയും ചെയ്തു. ഇങ്ങിനെ സ്വാമി 1900, 1901, 1902 ഈ കാലങ്ങളിൽ എഴുതിക്കൊടുത്ത, വിവിധതത്വങ്ങളടങ്ങിയ ആ കടലാസ്സുകളെ ശേഷയ്യർ ഒരു പുസ്തകത്തിൽ പകർത്തുവെച്ചിരുന്നത് മരണശേഷം ജ്യേ

ഷ്യൻ ശ്രീമാൻ ജി. കൃഷ്ണയ്യർ വക്കൽനിന്നു കിട്ടി. ഇയ്യിടെ ശ്രീരമണാശ്രമത്തിൽനിന്നു പ്രസിദ്ധംചെയ്ത "വിചാര സംഗ്രഹം" എന്ന ഗ്രന്ഥം മേൽപറഞ്ഞ പുസ്തകത്തെ ആസ്പദിച്ചു രചിച്ചതാകുന്നു. അതിൽ ഒരുഭാഗം സ്വാമിക്ക് 1896 ജൂലായി, ആഗസ്റ്റ് ഈ കാലങ്ങളിലും അതിന്നു ശേഷവും ഉണ്ടായ ആത്മീയാനുഭവങ്ങളിൽനിന്നു എഴുതിയതാണെന്ന് തീച്ച്പ്പെടുത്താം. സ്വാനുഭവത്തെ ആ ഗ്രന്ഥം 5-ാം അദ്ധ്യായത്തിൽ ചേത്തിട്ടുമുണ്ട്.

മുൻപറഞ്ഞ വിധത്തിലുള്ള ശിഷ്യന്മാരോടു സ്വാമി പെരുമാറുന്ന സമ്പ്രദായത്തിൽ പ്രത്യേകമായി ഒരു സംഗതി ശ്രദ്ധേയമാകുന്നു. ആദ്യം അവരെ അവരുടെ വഴിക്കു തന്നെ അദ്ദേഹം വിടുന്നു. അവർ പ്രവൃത്തിക്കുന്നതൊ ആലോചിക്കുന്നതൊ ആയ വഴികളിൽ ഉള്ള തെറ്റുകളെ തീക്കുവാൻ വേണ്ട ഉപദേശങ്ങൾ അപ്പപ്പോൾ കൊടുക്കുന്നു. അങ്ങിനെ അവക്കു ശരിയായ ഒരു വഴി ഉറപ്പിച്ചതിന്നു ശേഷം, ക്രമേണ അവരെ തന്റെ സ്വന്തം ആലോചനാ പദ്ധതിയിലേക്കു നയിക്കുന്നു.

യസ്യയസ്യഹിയോഭാവ
തേനതേനസമാചരേൽ.

ആദ്യം കയർ മുഴുവനും അയച്ചുവിട്ടതിന്നുശേഷം പിന്നെ ക്രമേണ വലിച്ചു കരയിലേക്കടുപ്പിക്കുക. ഇതാണു് സ്വാമിയുടെ പ്രവൃത്തിപദ്ധതിയുടെ സാരം. ഈ സംഗതി ശേഷയ്യരുടെ കാൎയ്യത്തിൽ പ്രത്യേകം ഓൎമ്മിക്കേണ്ടതാണ്. ശേഷയ്യക്കു അഷ്ടാംഗയോഗത്തിൽ വളരെ താല്പൎയ്യമുള്ള

തിന്നു പുറമെ, പ്രാണായാമത്തിന്നു വളരെ പ്രാധാന്യത അ ത്യർ സങ്കല്പിച്ചിട്ടുമുണ്ട്. പ്രാണായാമം എന്നതു മനസ്സിനെ സംയമനംചെയ്തു് വ്യതിചലിക്കുവാൻ സമ്മതിക്കാതെ, ആത്മാവിൽ സ്ഥിരമായി നിൎത്തുവാനുള്ള പ്രധാനമാൎഗ്ഗ ങ്ങളിൽ ഒന്നാകുന്നു. എങ്കിലും താൻ പ്രാണായാമംചെയ്തു ശീലിക്കാൻ ഒരു കാലത്തും ശ്രമിച്ചിട്ടില്ലെന്നു സ്വാമി പല പ്പോഴും പറയാറുണ്ട്. സ്വാമിയുടെ മനസ്സിനെ വ്യതിച ലിക്കുവാൻ സമ്മതിക്കാതെ സമാധിയിലുറപ്പിച്ചിട്ടുള്ളതു അദ്ദേഹത്തിന്നു ഈശ്വരപ്രേരണയാലുണ്ടായ, ഒരു പ്രത്യേ ക വഴിക്കാണെല്ലൊ. അദ്ദേഹത്തിന്നു സമാധിസിദ്ധിച്ചതു് പ്രാണായാമം ശീലിച്ചിട്ടല്ലെങ്കിലും അതിൻെറ സൂക്ഷ്മം സ്വാമി മുഖേന അറിവാൻ അയ്യൎക്കാഗ്രഹമുണ്ടായിരുന്നു. ഇതിന്നുവേണ്ടി "സ്വാമി വിവേകാനന്ദർ" പ്രാണായാമ ത്തെപററി എഴുതീട്ടുള്ള ലഘുപുസ്തകങ്ങൾ പഠിക്കുകയും അതിൻെറ സാരം ചുരുക്കത്തിലെഴുതിക്കൊടുക്കുകയും ചെ യ്തു. അവസരം വരുമ്പോഴെല്ലാം അഷ്ടാംഗയോഗത്തെ ആ ദ്ധ്യാത്മികമായവിധത്തിൽ സ്വാമി വ്യാഖ്യാനിക്കുകയും അതിൻെറ സൂക്ഷ്മമായ പരിചയം വളരെ ആവശ്യമാ ണെന്നു പല അവസരങ്ങളിലും അഭിപ്രായപ്പെടുകയും ചെ യ്തിട്ടുണ്ട്. മനസ്സിനെ സംബന്ധിച്ചും അതിന്നാസ്പദമായ ഹൃദയത്തെപററിയും തനിക്കുള്ള ചില അനുഭവങ്ങളെ പ്രാണായാമത്തിലെ ചില പ്രാഥമികസംഗതികളെ ആസ്പ ദമാക്കി സ്വാമി വിവരണം ചെയ്തിട്ടുണ്ട്. യോഗശാസ്ത്ര ത്തിലെ ആത്മീയങ്ങളായ തത്വങ്ങളുടേയും മൂലതത്വങ്ങ

ളെപ്പററി ഇന്ത്യയിലെ മഹഷിമാരാലോചിച്ചു എഴുതിവെച്ചിട്ടുള്ള സാരോപദേശങ്ങളും ഉപദേശിക്കാറുണ്ട്. ശിഷ്യൻ കൊണ്ടുവന്നു കൊടുത്ത പുസ്തകത്തെ സ്വാമി വായിക്കുകയും അതിലെ വിഷയങ്ങളെപ്പററിയുള്ള തന്റെ അഭിപ്രായം ലളിതമായവിധം ഉപദേശിക്കുകയും ചെയ്തിരുന്നു. മതസംബന്ധമായൊ മററൊ ഉള്ള വാദപ്രതിവാദങ്ങളിൽ അദ്ദേഹം ഒരിക്കലും ഏൎപ്പെട്ടിട്ടില്ല. ആവക വാദങ്ങൾ ബുദ്ധിശക്തിയേയൊ ബാഹ്യതത്വങ്ങളേയോ ആസ്പദിച്ചുള്ളവയാകയാൽ അവയിൽ ഏൎപ്പെടാത്തതായിരിക്കണം. ഒരു യൂറോപ്യനൊ, ഒരു അമേരിക്കനൊ, ഇന്ത്യനൊ, ഒരു അദ്വൈതിയൊ, ദ്വൈതിയൊ, വിശിഷ്ടാദ്വൈതിയൊ, ശൈവനൊ, ശാക്തേയനൊ ആരായാലും അവരുടെ വാദങ്ങളുടെ അവസാനം ഒന്നാകുന്നു. ലോകത്തിലെ സൎവ്വപ്രാണികളും ഏതു മതാവലംബിയും അദ്ദേഹത്തിന്നൊന്നാകുന്നു. താഴെ വിവരിക്കുന്ന അദ്ധ്യായങ്ങളെക്കൊണ്ടു സ്വാമിയുടെ ചിന്തകൾ ഏതുതരത്തിൽ ഉൾപ്പെട്ടിട്ടുള്ളവയാണെന്നു വായനക്കാൎക്കു തീൎച്ചപ്പെടുത്തുവാൻ സാധിക്കുന്നതാണു്.



## അദ്ധ്യായം 15.

# ശിവപ്രകാശം പിള്ളയും സ്വാമിയും.

——:o:——

കോഹം കഥമിദം ചേതി
സംസാരമലമാതതം
പ്രവിചാര്യ്യം പ്രയത്നേന
പ്രാജ്ഞേനസഹസാധുനാ.

മഹോപനിഷത്ത് 14, 21

സാരം:—ഞാൻ ആർ? മഹത്തായ ഈ സംസാരം എവിടെനിന്നുണ്ടായി? ഇവ ഒരു പ്രാജ്ഞൻ വേഗത്തിൽ (ഇപ്പോൾതന്നെ) ആരാഞ്ഞറിയേണ്ടതാകുന്നു.

കോഹം കഥമിദം കിംവാ
കഥം മരണജന്മനി
വിചാരയാന്തരെ വേത്ഥം
മഹൽ തൽഫലമേഷ്യസി.

അന്നപൂർണ്ണോപനിഷത്ത്.

സാരം:—ഞാൻ ആർ? ഈ ലോകം എങ്ങിനെയുണ്ടായി? അതെന്താകുന്നു? ജനനമരണം എങ്ങിനെയുണ്ടായി? ഈവക ചിന്തകൾ നല്ലവണ്ണം ചെയ്താൽ അവയിൽ നിന്നു പല ഗുണങ്ങളും സിദ്ധിക്കും.

രാമ! സ്വാത്മവിചാരോയം
കോഹാസ്യാമിതിരൂപകഃ
ചിത്തദുർദ്രുമബീജസ്യ
ദഹനെ ദഹനസ്മൃത.

വാസിഷ്ഠം.

സാരം :—രാമാ ! ഞാൻ ആരാകുന്നു ? എന്നാളള ആത്മാവിനെ അറിയുവാനുള്ള വിചാരമാകുന്നു. അത് മനസ്സിലെ വിഷബീജത്തെ ദഹിപ്പിക്കുന്ന അഗ്നിയാണെന്നറിയണം.

സ്വാമിയുടെ ഉപദേശം സിദ്ധിച്ചവരിൽ, പ്രധാനിയായ മറെറാരാൾ ശ്രീമാൻ ശിവപ്രകാശം പിള്ളയാകുന്നു. ഇദ്ദേഹം തത്വശാസ്ത്രം പ്രത്യേകവിഷയമായെടുത്തു ബി. എ. പാസ്സായാളും, തെക്കൻ ആൾക്കാട്ടജില്ലാ കലക്ടർ ആപ്പീസ്സിൽ റെവന്യൂ ഡിപ്പാർട്ടമെണ്ടിൽ പത്തുകൊല്ലം (1900—1910) ഒരു ഉദ്യോഗസ്ഥനമായിരുന്നു. പിള്ള കാളേജിൽ വായിക്കുന്ന കാലത്തുള്ള പാഠങ്ങളുടെ കൂട്ടത്തിൽ, ഞാൻ ആർ ? എന്ന ഒരു പ്രശ്നം ഉത്ഭവിച്ചിരുന്നു. അതിൻെറ ശരിയായ സമാധാനം അറിയുവാൻ അക്കാലത്തു അദ്ദേഹത്തിന്നു ശ്രദ്ധയുണ്ടായില്ല. അദ്ദേഹം തൻെറ ഉദ്യോഗസംബന്ധമായ ഒരു കാര്യത്തിന്നായി 1902ൽ ഒന്നാമതായി തിരുവണ്ണാമലക്കു വന്നപ്പോൾ, നിസ്പൃഹനം, ജ്ഞാനാനന്ദനമായ സ്വാമിയെപ്പററി പിള്ളക്കറിവാൻ സംഗതിവന്നു. അതിനാൽ അദ്ദേഹം സ്വാമിയെ ദർശിക്കുകയും ക്ഷമയോടും ഭക്തിയോടും സ്വാമിയുടെ സമയം നോക്കിനിന്ന്, താൻ വന്ന കാര്യം അറിയിക്കുകയും തനിക്കു വേണ്ടുന്ന ജ്ഞാനോപദേശംചെയ്തു ശരിയായ പന്ഥാവിലാക്കുവാൻ അപേക്ഷിക്കുകയും ചെയ്തു. അപ്പോൾ ഞാൻ ആർ ? എന്ന പ്രശ്നത്തെപ്പററി അദ്ദേഹം സ്വാമിയോടു സംഭാഷണം ചെയ്തു. അക്കാലത്തു സ്വാമി മൌനിയായതി

നാൽ ചില ചോദ്യങ്ങൾക്കു സമാധാനം ചില പ്രത്യേക മായ ഇംഗിതങ്ങളെക്കൊണ്ടോ നിലത്തൊ സ്ലേട്ടിലൊ എഴുതിക്കാണിച്ചൊ സ്വാമി അദ്ദേഹത്തെ മനസ്സിലാക്കി. ആവക പ്രശ്നോത്തരങ്ങളെ പിള്ള 1923ൽ ഒരു പുസ്തകമായി പ്രസിദ്ധംചെയ്തു. സ്വാമിയുടെ ജീവിതത്തെപ്പററിയും സഹപരിചയംകൊണ്ടു തനിക്കുണ്ടായ ചില പ്രത്യേക അനുഭവങ്ങളെപ്പററിയും വിശദമായ ഒരു കവിതയും ആ കൂട്ടത്തിൽ പ്രസിദ്ധംചെയ്തിട്ടുണ്ട്. താഴെ വിവരിച്ചിട്ടുള്ള പിള്ളയുടെ ചോദ്യങ്ങളിൽ 15-ാംചോദ്യത്തിന്നു, സ്വാമി സ്ലേട്ടിൽ എഴുതിക്കൊടുത്ത സമാധാനം പിള്ള ഉടനെ കടലാസ്സിൽ പകൎത്തും ബാക്കി ചോദ്യങ്ങളുടെ സമാധാനം പിള്ളയുടെ ഓൎമ്മയിൽനിന്നും പ്രസിദ്ധം ചെയ്തതാകുന്നു. വേദാന്തവിഷയങ്ങളിൽ എപ്പോഴും പരിചയിക്കുന്ന പിള്ള പലപ്പോഴും സ്വാമിയെ സന്ദൎശിച്ച് ഉപദേശങ്ങൾ വാങ്ങിയിരുന്നു. പിള്ളയുടെ ഈ ജീവിതം തല്ക്കാലം തൻെറ ഉദ്യോഗവൃത്തിയെ ബാധിച്ചില്ലെങ്കിലും, ക്രമേണ അദ്ദേഹത്തിൻെറ ത്യാഗബുദ്ധി വൎദ്ധിച്ചു 1910ൽ ഉദ്യോഗം രാജികൊടുത്തു് സ്വാമിയുടെ ഒരു ഭക്തനായിതീൎന്നു. പിന്നെ അദ്ദേഹം സ്വാമിയെ പലപ്പോഴും ദൎശനം ചെയ്തുവന്നു. എന്നാൽ 1913 വരെ സ്വാമിയുടെ മുഖത്തിൽ നിന്നു അദ്ദേഹം ഗ്രഹിച്ച ജ്ഞാനോപദേശംകൊണ്ടു് തൻെറ ആത്മീയാനുഭവത്തിന്നു തക്കതായ ഒരു ഉന്നതി ഉണ്ടായില്ല. എന്നുമാത്രമല്ല അദ്ദേഹത്തിൻെറ ഭാൎയ്യ മരിച്ചതിനാൽ തനിക്കു, പുനൎവ്വിവാഹം ചെയ്യേണമെന്നൊ വാസ

പ്രസ്ഥാശ്രമം സ്വീകരിച്ചാൽ മതി എന്നൊ തീർച്ച്യയാക്കേണ്ട അവസരവുമായി. വിവാഹം കഴിക്കുന്നതായാൽ തനിക്കനുകൂലയായ ഒരു വധുവിനെ തിരഞ്ഞെടുക്കേണ്ട കാൎയ്യം പിള്ളയുടെ സ്ഥിതിക്ക വലിയ പ്രയാസമായിരുന്നു. വിവാഹം നടത്തുന്നതായാൽകൂടിയും അവരുടെ സാമുഹ്യാചാരപ്രകാരം നടത്തുവാൻ തനിക്ക സാധിക്കാത്തവിധം വലിയസംഖ്യ ചിലവുവേണ്ടിവരും. അതെങ്ങിനെയുണ്ടാക്കുമെന്ന സംഗതിയും പിള്ളയുടെ മനസ്സിനെ ശല്യപ്പെടുത്തിയിരുന്നു. ഈ കാൎയ്യം നിവൎത്തിക്കുവാൻ അദ്ദേഹം ഒടുവിൽ ഒരു വഴി കണ്ടുപിടിച്ചു. അദ്ദേഹത്തിന്നു ആ സ്ഥലത്തെ വിഘ്നേശ്വരസ്വാമിയുടെ പേരിൽ വളരെ ഭക്തിയുണ്ടായിരുന്നു. അതിനാൽ ഒരു രാത്രി വിഘ്നേശ്വരക്ഷേത്രത്തിൽ ചെന്ന് മനഃപൂൎവ്വമായി പ്രാൎത്ഥിച്ചു, താഴെ പറയുന്ന ചോദ്യങ്ങളെഴുതിയ ഒരു കടലാസ്സിനെ, അവയുടെ സമാധാനം ഇന്നതെന്നു തനിക്ക ഒരു ദൎശനം ഉണ്ടാകേണമെന്നും, അല്ലെങ്കിൽ പുലരുന്നതിന്നമുമ്പു ഓരോ ചോദ്യത്തിന്നും താഴെ ശരിയായ സമാധാനം എഴുതിക്കാണേണമെന്നും ധ്യാനിച്ച്, വിഘ്നേശ്വരൻെറ മുമ്പിൽവെച്ചു. ദൎശനമൊ മറെറാ പ്രകാരം നടക്കുവാൻ താൻ സന്നദ്ധനാണെന്നും അങ്ങിനെ യാതൊന്നുമുണ്ടാവാഞ്ഞാൽ തിരുവണ്ണാമലയിലെ യുവസ്വാമിയുടെ സന്നിധിയിൽചെന്ന് അദ്ദേഹത്തിൻെറ ഉപദേശപ്രകാരം നടക്കുന്നതാണെന്നും വീണ്ടും ഒരു പ്രാൎത്ഥനചെയ്തിരുന്നു.

ചോദ്യങ്ങൾ:—

1. സൎവ്വ ദുഃഖങ്ങളിൽനിന്നും, ഉപദ്രവങ്ങളിൽനിന്നും നിവൃത്തിയുണ്ടാകുവാൻ ഞാൻ ചെയ്യേണ്ടതെന്ത് ?

2. ഞാൻ മനസ്സുകൊണ്ടുദ്ദേശിക്കുന്ന യുവതിയെ എനിക്കു വിവാഹം കഴിപ്പാനിടവരുമൊ ?

3. അങ്ങിനെ സാധിക്കില്ലെങ്കിൽ എന്തുകൊണ്ടു സാധിക്കില്ല ?

4. വിവാഹം നടക്കുന്നതായാൽ അതിനുവേണ്ട ദ്രവ്യം എങ്ങിനെയുണ്ടാകും ?

പിള്ള മേൽപറഞ്ഞ ചോദ്യങ്ങൾ ഒരു കടലാസ്സിലെഴുതി, വളരെ ഭക്തിയോടെ വിഘ്നേശ്വരന്റെ കാല്ക്കൽ വെച്ചു. അവക്കു ശരിയായ സമാധാനം കിട്ടുമെന്നു ആശയോടെ അദ്ദേഹം അന്നു രാത്രി മുഴുവനും കാത്തിരുന്നു, എങ്കിലും രാത്രി കഴിഞ്ഞ് സൂൎയ്യോദയമായതല്ലാതെ താനുദ്ദേശിച്ചപ്രകാരം വല്ല സമാധാനമൊ ദൎശനമൊ ഉണ്ടായില്ല. ചോദ്യക്കടലാസ്സു വെച്ച സ്ഥലത്തുതന്നെ ഉണ്ടായിരുന്നു. അതിൽ ഒന്നും എഴുതിക്കണ്ടതുമില്ല. അതിനാൽ പിള്ള തിരുവണ്ണാമലയിൽ വരികയും തന്റെ ദുഃഖങ്ങളെ സ്വാമിയോടു പറയാതെയും, സ്വാമിയുടെ സാന്നിദ്ധ്യംകൊണ്ടു മനസ്സിന്നു വല്ല മാററവുമുണ്ടാകുമൊ എന്നാലോചിച്ചും, വിരൂപാക്ഷഗുഹയിൽ സ്വാമിയുടെ സന്നിധിയിൽ ചെന്നിരുന്നു. അപ്പോൾ വളരെ ജനങ്ങൾ സ്വാമിദൎശനത്തിന്നായി വന്നിരുന്നു. അവരോടു സ്വാമി ജീവിതത്തിന്റെ സാരം, ആത്മസാത്ക്കാരം, ഏകാഗ്രമായ ഈ

ശാരധ്യാനം മുതലായവയെപ്പററി സംഭാഷണം ചെയ്തു കൊണ്ടിരുന്നു. എന്നാൽ പിള്ള തൻെറ വിചാരങ്ങളെ പുറത്തു പറയാതെ, വളരെദിവസം മററുഭക്തന്മാരുടെ കൂട്ടത്തിൽ സ്വാമിയോടൊന്നിച്ചു താമസിച്ചു. സ്വാമിദൎശനത്തിന്നു വരുന്നവൎക്കെല്ലാം അദ്ദേഹം ലോകാതീതങ്ങളായ വിഷയങ്ങളെ പററിയാണ് ഉപദേശം കൊടുക്കുന്നതെന്നു പിള്ളക്കു മനസ്സിലായി. സ്വാമിയും പിള്ളയും തമ്മിൽ യാതൊരു സംഭാഷണവുമുണ്ടായതുമില്ല. എന്നാൽ പിള്ളയുടെ മനസ്സിലെ ചോദ്യങ്ങൾക്കുള്ള സമാധാനം, സ്വാമിയുടെ സംഭാഷണത്തിൽനിന്നുതന്നെ കിട്ടിയതിനാൽ, അദ്ദേഹത്തിന്നു യാതൊന്നും ചോദിക്കേണ്ടിവന്നില്ല. അതിനാൽ ലോകസുഖങ്ങളേയോ ദ്രവ്യത്തെയോ പററി യാതൊരു ചിന്തയുംകൂടാതെ കേവലം നിത്യബ്രഹ്മചാരിയായി ആത്മാനന്ദം അനുഭവിക്കുന്ന മഹാത്മാവിൻെറ സന്നിധിയിൽ വെച്ച്, വിവാഹം, ധനം മുതലായ അനിത്യകാൎയ്യങ്ങളെ പററി സംഭാഷണം ചെയ്യുന്നതു വളരെ നിന്ദ്യമാണെന്നു പിള്ള നിശ്ചയിച്ചു. ഒരുവൻെറ മനസ്സിലെ പ്രശ്നങ്ങൾക്കുള്ള സമാധാനം സ്വാമിയുടെ സഹവാസത്താൽ തന്നെ കിട്ടുന്നുണ്ടെന്നും മിസ്റ്റർ ബ്രണ്ടൻ പല സന്ദൎഭത്തിലും അഭിപ്രായപ്പെട്ടിട്ടുണ്ട്. ഇങ്ങിനെ മനശ്ശാന്തി ലഭിച്ച പിള്ള 1913 മെയി 4-ാംനു- തൻെറ ഭവനത്തിലേക്കു പോകുവാൻ ആലോചിച്ചിരിക്കുമ്പോൾ ഒരു ദിവസം താഴെ പറയുന്ന ഒരു അത്ഭുതസംഭവം ഉണ്ടായി. ഒരിക്കൽ സ്വാമിയും മററു ചിലരും പിള്ളയുംകൂടി ഒരു സ്ഥലത്തിരുന്നിട്ടുണ്ടായിരുന്നു.

ആ സമയം പിള്ള സ്വാമിയുടെ മുഖത്തു നോക്കിക്കൊണ്ടിരുന്നു. അല്പനിമിഷങ്ങൾക്കുള്ളിൽ സ്വാമിയുടെ മുഖം ജാജ്വല്യമാനമായ ഒരു പ്രകാശത്താൽ പരിവൃതമായി കണ്ടു. അദ്ദേഹത്തിൻെറ ശിരസ്സിൽനിന്നു സുവർണ്ണകാന്തിയോടു കൂടിയ ഒരു ബാലൻ ക്രമേണ നിർഗ്ഗമിക്കുകയും അല്പനേരം കഴിഞ്ഞപ്പോൾ ഉള്ളിൽതന്നെ പോകയും ചെയ്തു. ഇങ്ങിനെ രണ്ടുതവണ കണ്ടു. അതിപ്രകാശം നിമിത്തം പിള്ളക്ക് അതു ശരിയായി നോക്കുവാൻതന്നെ സാധിച്ചില്ല. സ്വാമിയിൽ മഹത്തായ ഒരു ശക്തിയുണ്ടെന്നു പിള്ളക്കു പ്രത്യക്ഷമായതിനാൽ, അദ്ദേഹത്തിൻെറ മനസ്സിൽ ഭക്ത്യാവേശം മേൽക്കുമേൽ വർദ്ധിക്കുകയും നയനങ്ങളിൽനിന്നു ആനന്ദാശ്രു പ്രവഹിക്കുകയും ചെയ്തു. ഭക്തിതരംഗങ്ങൾ തൻെറ അന്തരംഗത്തിൽ വർദ്ധിച്ചുവരികയാൽ, ആ യാശ്ചര്യദർശനം ഗൽഗദമായി വിവരിക്കുവാൻകൂടി പിള്ളക്കപ്പോൾ സാധിച്ചില്ല. എങ്കിലും ഒടുവിൽ പിള്ള കാഴ്ചയുടെ വിവരം മററുള്ളവരോടു പറഞ്ഞു. എന്നാൽ മററുള്ളവരാരും കാണാത്തതായ ഈ വിശേഷകാഴ്ച പിള്ളമാത്രം കാണുവാനുള്ള കാരണം എന്തെന്നവർ ആലോചിക്കുകയും, വല്ല ലഹരിപദാൎത്ഥത്തിൻെറ ഫലമായിരിക്കാമെന്നു കൂടി സംശയിക്കുകയും ചെയ്തു. ഈ ഊഹത്തിന്മേൽ പിള്ളയെ ചിലർ പരിഹസിച്ചു. അതുകൊണ്ടൊന്നും പിള്ളക്കു യാതൊരു ഭാവഭേദമുണ്ടായില്ല. പിന്നെയും ഒരു ദിവ്യദർശനമുണ്ടായി. അനേകം പൂർണ്ണചന്ദ്രന്മാരുടെ സമ്മിശ്രശോഭപോലുള്ള മഹത്തായ ഒരു ജ്യോതിസ്സ്, സ്വാമിയുടെ

ചുററും പ്രകാശിച്ചുകണ്ടു. അപ്പോൾ സ്വാമിയുടെ ശരീരം ബാലാക്കനെപ്പോലെ സ്വണ്ണനിറത്തിൽ പ്രകാശിച്ചിരുന്നു. പിന്നെ അദ്ദേഹത്തിൻെറ ശരീരത്തിൽ മുഴുവനും നിമ്മലമായ വിഭൂതി പൂശിയതായി തോന്നി. അപ്പോൾ സ്വാമിയുടെ നയനങ്ങൾ കരുണാരസത്താൽ പ്രകാശമാനങ്ങളായിരുന്നു. ആയവസരത്തിൽ പിള്ളയുടെ ഒന്നിച്ചു വേറെ ചിലരും ഉണ്ടായിരുന്നു. എങ്കിലും അവരുടെ കണ്ണുകൾക്കു, ആ കാഴ്ച വിഷയമായിരുന്നില്ല. ഈവിധ കാഴ്ചകളെപററി പിള്ള സ്വാമിയോടു വല്ലതും പറയുകയൊ സ്വാമി ചോദിക്കുകയൊ ഉണ്ടായില്ല. രണ്ടുദിവസം കഴിഞ്ഞതിൻെറശേഷം വീണ്ടും പിള്ള സ്വാമിയെ കാണ്മാൻ പോയപ്പോൾ, പിള്ളയുടെ കണ്ണിനു സ്വാമി ഒരു സ്ഫടികംപോലെ പ്രകാശിക്കുന്നതായിതോന്നി. ഇതുകണ്ടപ്പോൾ പിള്ളയുടെ ഹൃദയത്തിൽ മുമ്പിലെപ്പോലെ ഭക്തിയും ആനന്ദവും കവിഞ്ഞൊഴുകുന്നുണ്ടായിരുന്നു. വല്ലതും സംഭാഷണംചെയ്താൽ ആയാനന്ദം പെട്ടെന്നു പോകുമെന്നുള്ള ഭയത്തിന്മേൽ വളരെ സമയം സ്വാമിയെ പിള്ള നോക്കിക്കൊണ്ടിരുന്നു. ഈവക സംഗതികൾകൊണ്ടു പിള്ളക്കു സ്വാമിയുടെ കരുണ സിദ്ധിച്ചുവെന്നു ബോദ്ധ്യമായതിനാൽ അന്നുമുതൽ താനും ഒരു തപസ്വിയുടെ നിലയിൽ ജീവിതം നയിപ്പാനും വിവാഹം മുതലായതുകളിലുള്ള ആഗ്രഹമുപേക്ഷിച്ച് ബ്രഹ്മചര്യം അനുഷ്ഠിപ്പാനും തീച്ച്യാക്കി. മുൻപറഞ്ഞ എല്ലാ സംഗതികളും "അനുഗ്രഹ അകവൽ" എന്ന് പിള്ളയുണ്ടാക്കിയ തമിഴ് കവിതയിൽനിന്നു എടുത്തതാകുന്നു.

ആ ഗ്രന്ഥത്തിൽ സ്വാമിയും പിള്ളയും തമ്മിലുള്ള ബന്ധത്തെപ്പററി വളരെ ഭക്തിയോടെ വിവരിക്കുന്നുണ്ട്. മേൽ പറഞ്ഞ സംഗതികൾകൊണ്ട് സ്വാമിയിൽ മഹത്തായ ഒരു ശക്തിയുണ്ടെന്നു ആക്കും ആലോചിക്കാനിടയുണ്ട്. ഈ വാസ്തവം എത്രയോ ഭക്തന്മാക്കനുഭവപ്പെട്ടിട്ടുമുണ്ട്.

1902ൽ സ്വാമിയോടു ശിവപ്രകാശംപിള്ള ചെയ്ത 14 ചോദ്യങ്ങളും അവയുടെ സമാധാനങ്ങളും താഴെ വിവരിക്കുന്നു.

1. ശി. പ്ര.:—സ്വാമി! ഞാൻ ആരാകുന്നു, മുക്തി എങ്ങിനെ ലഭിക്കും ?

സ്വാമി:—ഞാൻ ആർ എന്നതിനെപ്പററി അവിശ്രാന്തമായും ആവത്തിച്ചുംകൊണ്ടു വിചാരം ചെയ്താൽ, നിജാത്മാവിനെ അറിഞ്ഞ് ആ വഴിക്ക് മോക്ഷം സമ്പാദിക്കാം.

2. പി:—ഞാൻ ആരാകുന്നു ?

സ്വാ:—അഹം അല്ലെങ്കിൽ ആത്മാവെന്നതു ശരീരമൊ, പഞ്ചേന്ദ്രിയങ്ങളിൽ ഒന്നൊ കർമ്മേന്ദ്രിയങ്ങളോ ജ്ഞാനേന്ദ്രിയങ്ങളൊ അല്ല. പ്രാണനൊ മനസ്സോ, ഇവ എല്ലാററിനേയും അറിയാത്ത സുഷുപ്തിയൊ അല്ല.

3. പി:—ഞാൻ എന്നതു മുൻപറഞ്ഞതു ഒന്നുമല്ലെങ്കിൽ പിന്നെ എന്താകുന്നു ?

സ്വാ:—മുൻപറഞ്ഞതെല്ലാം ഓരോന്നായി തള്ളിക്കളഞ്ഞാൽ ബാക്കിയായി ഉള്ളതുതന്നെ അഹം എന്ന ആത്മാവ്.

4. പി:—യഥാൎത്ഥ ജ്ഞാനത്തിന്റെ സ്വഭാവമെന്താകുന്നു ?

സ്വാ:—അതാകുന്നു സത്ത്. ചിത്ത്, ആനന്ദം, എന്നു പറയുന്നതു്. ആ സച്ചിദാനന്ദത്തിൽ അഹംബുദ്ധിയുടെ ഛായ ലേശംപോലുമില്ല ഇതിനെ മൌനാത്മാവ് എന്നും പറയാം. ശാശ്വതമായി നിലനില്ക്കുന്നതു അതൊന്നുമാത്രമാകുന്നു. ജഗത്ത്, ജീവൻ, ഈശ്വരൻ ഈ മൂന്നിനെയും വെവ്വേറെയായി വിചാരിക്കുന്നതു തീരെ മായാഭ്രമംകൊണ്ടാകുന്നു. അതു ശുക്തിയിൽ രജതം ഉണ്ടെന്നു തോന്നുന്നതുപോലെയാകുന്നു. എന്നാൽ ഈശ്വരൻ, ജീവൻ, ലോകം എന്നതു ശിവസ്വരൂപം അല്ലെങ്കിൽ ആത്മസ്വരൂപമാണ്. യഥാൎത്ഥമായത് അതു മാത്രമാകുന്നു.

5. പി:—യഥാൎത്ഥമായ ആ ശിവസ്വരൂപത്തെ നാം എങ്ങിനെ അറിയും ?

സ്വാ:—ദൃശ്യവസ്തുക്കളായ ബാഹ്യസാധനങ്ങൾ നശിക്കുമ്പോൾ ഈശ്വരന്റെ യഥാൎത്ഥസ്വഭാവം അറിവാനിടവരും. അതുതന്നെയാകുന്നു ശാശ്വതമായ വസ്തു.

6. ചി:—നാം സാധനങ്ങളെക്കൊണ്ടുമ്പോൾ ആ ശിവസ്വരൂപത്തെയും അറിവാൻ കഴികയില്ലെ?

സ്വാ:—ഇല്ല. എന്തുകൊണ്ടെന്നാൽ അത് ഒരു രജ്ജുവും അതിൽ ഒരു സൎപ്പത്തിന്റെ വിചാരവും പോലെയാകുന്നു. സൎപ്പം ഉണ്ടെന്നുള്ള മായാബുദ്ധി വിട്ടല്ലാതെ രജ്ജുമാത്രമെ ഉള്ളൂ എന്ററ യഥാൎത്ഥബുദ്ധിയുണ്ടാകാൻ വഴിയില്ല. അതുപോലെയാകുന്നു ഈശ്വരനും ബാഹ്യപദാൎത്ഥങ്ങളും.

7. ചി:—ബാഹ്യവസ്തുക്കളെ പററിയുള്ള വിചാരം എപ്പോൾ നശിക്കും?

സ്വാ:—എല്ലാ വിചാരങ്ങളുടേയും പ്രവൃത്തികളുടേയും കേന്ദ്രസ്ഥാനമായ മനസ്സിന് പ്രവൃത്തിയില്ലാതാകുമ്പോൾ ബാഹ്യവസ്തുക്കളെ പററിയുള്ള വിചാരവും നശിക്കും.

8. ചി:—മനസ്സിന്റെ സ്വഭാവമെന്താകുന്നു?

സ്വാ:—മനസ്സ് എന്നാൽ ചിന്താപരമ്പരകൾ മാത്രമാകുന്നു. അതു ഒരുവിധത്തിലുള്ള ചൈതന്യശക്തിയാകുന്നു. അതു ജഗത്രൂപമായി കാണപ്പെടുന്നു. മനസ്സ് ആത്മാവിൽ അല്ലെങ്കിൽ ശിവസ്വരൂപത്തിൽ ലയിക്കുമ്പോൾ ഒരുവനു ആത്മസാക്ഷാത്കാരം സിദ്ധിക്കുന്നു. മനസ്സ് പുറത്തു പ്രകാശിക്കുമ്പോൾ ലോകം പ്രത്യക്ഷമാകുന്നു. അപ്പോൾ ആത്മാവിനെ അറിവാൻ സംഗതി വരുന്നില്ല.

9. പി:—മനസ്സ് എങ്ങിനെ നശിക്കും ?

സ്വാമി:—ഞാൻ ആർ എന്നുള്ള വിചാരം തുടച്ച്യായി ചെയ്യുമ്പോൾ മനസ്സ് ഇല്ലാതാകുന്നു. ഈ വിചാരം മനസ്സിന്റെ ഒരു പ്രവൃത്തിമാത്രമാകുന്നു വെങ്കിലും ഒരു ചിതയെ ഒരു കൊള്ളി വിറകു കൊണ്ടു കൊളുത്തിയാൽ ആ ചിതയും അതിന്മേൽ വെച്ചിട്ടുള്ള ശവവും ദഹിച്ചതിന്നുശേഷം അതും വെന്തു ഭസ്മമായി പോകുന്നതുപോലെ മുൻ പറഞ്ഞ വിചാരം മനസ്സിന്റെ എല്ലാ പ്രവൃത്തികളെയും നശിപ്പിച്ചു താനും നശിക്കുന്നു. പിന്നെ മാത്രമെ നമുക്ക് ജ്ഞാനമൊ ആത്മാനുഭൂതിയൊ ഉണ്ടാകുന്നുള്ളൂ. അപ്പോൾ അഹം എന്നുള്ള വിചാരം അതിൽ ലയിക്കുന്നു. പ്രാണന്റെ മററു വ്യാപാരങ്ങളും ഇല്ലാതാകുന്നു. അഹത്തിനും പ്രാണങ്ങൾക്കും പൊതുവായ ഒരു ഉത്ഭവസ്ഥാനമുണ്ട്. നിങ്ങൾ ചെയ്യുന്നതെല്ലാം അഹങ്കാരംകൂടാതെ പ്രവൃത്തിക്കുക. ഒരുവൻ അഹങ്കാരം ഉപേക്ഷിച്ച നിലയിലെത്തിയാൽ അവനെ ശുശ്രൂഷിക്കുന്ന ഭാൎയ്യയെക്കൂടി ലോകമാതാവിനെപ്പോലെ അവൻ ദർശിക്കും. യഥാൎത്ഥ ഭക്തിയെന്നതു അഹംകാരത്തിനെ ആത്മാവോടുകൂടി ലയിപ്പിച്ചാലുള്ള അവസ്ഥയാകുന്നു

10. പി:—മനസ്സിനെ നശിപ്പിക്കാൻ ഇതുകൂടാതെ വേറെ മാൎഗ്ഗങ്ങളില്ലെ ?

സ്വാ:—മുൻപറഞ്ഞ വിചാരംകൂടാതെ വേറെ ശരിയായ യാതൊരു മാർഗ്ഗവുമില്ല. മററു വല്ലവിധത്തിലും മനസ്സിനെ ഒതുക്കിയാൽ അല്പനേരത്തേക്കു അതു ഒതുങ്ങിയിരിക്കുകയും പിന്നെ വേഗം ചാടിപ്പുറപ്പെട്ട് അതിൻെറ പൂർവ്വപ്രവൃത്തിപദ്ധതിയിലേക്കു എത്തുകയും ചെയ്യുന്നു.

11. ചി:—എന്നാൽ സ്വാഭാവികമായ വിചാരങ്ങളേയും അഹങ്കാരത്തെയും നിലനിർത്തുന്നതും സൂക്ഷ്മമായ് നമ്മിലുള്ളതുമായ അസംഖ്യം വാസനകളെ എങ്ങിനെ ഒതുക്കാം?

സ്വാ:—നിങ്ങടെ വിചാരം ആത്മാവിങ്കൽ അധികമധികം ലയിക്കുന്തോറും മുൻപറഞ്ഞ വാസനകൾ ക്രമേണ തേഞ്ഞു അവസാനം അവ നിങ്ങളെ തീരെ വിട്ടു പിരിയും.

12. ചി:—അനേകജന്മങ്ങളായി നമ്മുടെ ഉള്ളിൽ കൂടിക്കൊണ്ടിരിക്കുന്ന ഈ വാസനാപരമ്പരകളെ വേരോടെ നശിപ്പിക്കുവാൻ സാധിക്കുമൊ?

സ്വാ:—ആ മാതിരി സംശയങ്ങൾക്ക് നിങ്ങടെ മനസ്സിൽ ഒരിക്കലും സ്ഥാനം അനുവദിക്കരുത്. തീർച്ചയായും സാധിക്കുമെന്നു മനസ്സുകൊണ്ടുറപ്പിച്ച് എല്ലാ വിചാരങ്ങളെയും ആത്മാവിങ്കൽതന്നെ ലയിപ്പിക്കുക. മുൻപറഞ്ഞ വിചാരത്തോടുകൂടി ആത്മാവിൽ മനസ്സിനെ ഏകാഗ്രമായി എപ്പോഴും നിലനിർത്തിയാൽ ആ വകയെല്ലാം ക്രമേണ

നശിച്ച് അവസാനത്തിൽ മനസ്സ് ആത്മാവി നോട്ട ചേരുന്നു. വല്ല സംശയവും നിങ്ങൾക്കു ണ്ടായാൽ സംശയം തീപ്പാൻ ശ്രമിക്കേണ്ടതില്ല. സംശയിതാവായ ആ ആത്മാവിനെ അറിവാൻ മാത്രമാണ് ശ്രമിക്കേണ്ടതു്.

13. ചി:—ഈ വിചാരത്തോടുകൂടി ഒരുവൻ എത്രകാലം പ്രവൎത്തിക്കണം ?

സ്വാ:—മനസ്സിൽ വിചാരങ്ങളെ സൃഷ്ടിക്കുവാൻ തക്ക വാസനകളുടെ ചെറിയ ഛായകൂടി എത്രകാല ത്തോളം നിലനില്ക്കുന്നുവൊ അത്രകാലം വിചാരം ചെയ്യേണ്ട ആവശ്യമുണ്ടു്. ഒരു കോട്ടയിൽ നി ങ്ങളുടെ ശത്രു എത്രകാലം താമസിക്കുന്നുവൊ, അക്കാലം അവർ പുറത്തു സഞ്ചരിക്കും. എന്നാൽ ഓരോരുത്തൻ പുറത്തു വരുന്ന സമയം അപ്പ പ്പോൾ നിങ്ങൾ അവനെ കൊല്ലുന്നതായാൽ അവസാനത്തിൽ ആ ദുൎഗ്ഗത്തെ നിങ്ങൾക്കു കര സ്ഥമാക്കാം. അതുപോലെ ഓരോ സമയത്തും ചിന്തകൾ അവയുടെ തലപൊന്തിച്ചു പുറത്തു വരുമ്പോൾ മേൽപറഞ്ഞ ജ്ഞാനവിചാരംകൊ ണ്ടു് ആ ചിന്തകളെ അപ്പപ്പോൾ മദ്ദനം ചെയ്യു ണം. ഇങ്ങിനെ എല്ലാ വിചാരങ്ങളെയും അവ യുടെ ഉത്ഭവസ്ഥാനത്തുതന്നെവെച്ച് അപ്പപ്പോൾ മദ്ദനംചെയ്യുന്ന പ്രവൃത്തിക്കു 'വൈരാഗ്യം' എ ന്നു വിളിച്ചുവരുന്നു. അതുകൊണ്ടു് ആത്മാനുഭൂ തി സിദ്ധിക്കുന്നകാലംവരെ തുടൎച്ചയായും തട

സംബന്ധംകൂടാതേയുമുള്ള യഥാൎത്ഥ ആത്മചിന്ത അവശ്യം വേണ്ടതാകുന്നു.

14. പി:—ലോകവും അതിലുണ്ടാകുന്ന എല്ലാ സംഭവങ്ങളും ഈശ്വരന്റെ മനോധൎമ്മത്തിന്റെ ഫലമല്ലെ. അങ്ങിനെയാണെങ്കിൽ അപ്രകാരം ഉണ്ടാകുവാൻ ഈശ്വരൻ എന്തിനാ ചിന്തിക്കുന്നതു്?

സ്വാ:—അക്കാൎയ്യത്തിൽ ഈശ്വരന്നു് ഒരു പ്രത്യേക ഉദ്ദേശമില്ല. ഒരു പ്രവൃത്തിയാലും ഈശ്വരൻ ബദ്ധനല്ല. ലോകത്തിലെ യാതൊരു പ്രവൃത്തികൾക്കും അദ്ദേഹത്തെ ബാധിക്കാൻ കഴികയില്ല. ഈ സംഗതി വ്യക്തമാക്കാൻ ആദിത്യനേയും ആകാശത്തേയും ഉദാഹരണമായെടുക്കുക. ആദിത്യൻ ഒരാഗ്രഹമൊ, ഒരുദ്ദേശമൊ, ഉദ്യമമൊ കൂടാതെ ആകാശത്തിൽ പൊന്തുന്നു. അദ്ദേഹം ഉദിച്ചു പൊങ്ങുമ്പോൾ ഭൂമിയുടെ ഉപരിഭാഗത്തു് അസംഖ്യം കാൎയ്യങ്ങൾ സംഭവിക്കുന്നു. സൂൎയ്യരശ്മിയിൽ ഒരു കണ്ണാടിച്ചില്ലുകാണിച്ചാൽ അതിന്റെ മദ്ധ്യത്തിൽനിന്നു അഗ്നി ഉത്ഭവിക്കുകയും, അതെ സമയത്തുതന്നെ താമരമൊട്ടു വികസിക്കുകയും, ജലം ആവിയായി മാറുകയും ചെയ്യുന്നു. അതെ സമയത്തുതന്നെ ഭൂമിയിൽ പ്രാണികൾ ഉത്ഭവിക്കുകയും ജീവസന്ധാരണം ചെയ്കയും ഒടുവിൽ അവയുടെ ശക്തി ക്ഷയിക്കുകയും ചെയ്യുന്നു. സൂൎയ്യശക്തിയുടെ മഹത്വത്താൽ അന്യോന്യവിരുദ്ധങ്ങളായ മേൽപറഞ്ഞ പല പ്രവൃത്തികളും ലോ

കത്തിൽ സംഭവിക്കുന്നു എങ്കിലും അവ ആദിത്യ നെ ബാധിക്കുന്നില്ല. യാതൊരുദ്ദേശവുംകൂടാതെ ആദിത്യൻ ചില വ്യവസ്ഥകളെ ആസ്പദിച്ച്, സ്വാഭാവികമായ തന്റെ സ്ഥിതിയെ നിലനി ത്തുകയും മററെല്ലാററിന്നും വെറും ഒരു സാക്ഷി യായി തീരുകയും ചെയ്യുന്നു. ഇതുപോലെതന്നെ ഈശ്വരന്റെ കാര്യവും. ഇനിയും നഭോമണ്ഡലം അല്ലെങ്കിൽ ആകാശം എന്നതിന്റെ കാര്യം നോക്കുക. ഭൂമി, ജലം, അഗ്നി, വായു, ഇവ യെല്ലാം ആകാശത്തിൽ സ്ഥിതിചെയ്യുകയും, അ വയുടെ ചലനങ്ങളും മററു പല മാററങ്ങളും ഉ ണ്ടാക്കുകയും ചെയ്യുന്നു. എന്നാൽ മേൽപറഞ്ഞ യാതൊന്നും ആകാശത്തിനെ ബാധിക്കുന്നില്ല. ഈശ്വരനും ഇതുപോലെതന്നെ. അദ്ദേഹത്തിന്നു സൃഷ്ടി, സ്ഥിതി, സംഹാരം, പ്രതിസംഹാരം, മോക്ഷം മുതലായ പ്രാണികളെ സംബന്ധിച്ചു ള്ള കാര്യങ്ങളിൽ വല്ല പ്രത്യേക ആഗ്രഹമൊ, ഉദ്ദേശമൊ ഇല്ല. കർമ്മനിയമമനുസരിച്ചു, ജീവി കൾ അവയുടെ കർമ്മഫലങ്ങൾ അനുഭവിക്കു ന്നതല്ലാതെ ആ കാര്യത്തിൽ ഈശ്വരന്നു യാ തൊരു ഉത്തരവാദിത്വവുമില്ല. കാരണം ആ വ ക കർമ്മഫലം പ്രാണികളുടെയാകുന്നു. അതി നാൽ അവ ഈശ്വരനെ ബന്ധിക്കയൊ, ബാധി ക്കയൊ ചെയ്യുന്നില്ല.



അദ്ധ്യായം 16.

## ശ്രീമാൻ ഗണപതിശാസ്ത്രിയും സ്വാമിയും.

:o:

സംസ്കൃതപദ്യരചനയിൽ 'കാവ്യകണ്ഠൻ' എന്ന കീർത്തിചിഹ്നം സമ്പാദിച്ച മേൽപറഞ്ഞ ശാസ്ത്രികൾ അക്കാലത്തുണ്ടായിരുന്ന സ്വാമിയുടെ ഭക്തന്മാരിൽ വളരെ യോഗ്യനായ ഒരാളായിരുന്നു. ശാസ്ത്രിയുടെ ജനനത്തേയും, ബാല്യത്തേയും പററി രസകരമായ കഥകളുണ്ട്. 1878ൽ ശാസ്ത്രി ജനിച്ചസമയം ശ്രീ കാശിക്ഷേത്രത്തിലെ ഗണപതിമുമ്പാകെ തൊഴുതുനിന്നിരുന്ന അദ്ദേഹത്തിൻെറ അച്ഛൻ നരസിംഹശാസ്ത്രിക്ക് ഒരു ദിവ്യദർശനമുണ്ടായത്രെ. അതി തേജോമയനായ ചെറിയ ഒരു ബാലൻ ആ ദേവനിൽനിന്നു പുറപ്പെട്ട് തൻെറ കാലിന്മേൽകൂടി ദേഹത്തിൽ കയറിയതായിരുന്നു ആ ദർശനം. ഉടനെ തനിക്കു ഒരു പുത്രനുണ്ടായതായി നാട്ടിൽനിന്ന് അറിവും കിട്ടി. ആ ശിശു വിഘ്നേശ്വരപ്രസാദത്താലുണ്ടായതെന്നു സങ്കല്പിക്കയും 'ഗണപതി' എന്നു നാമകരണം ചെയ്കയും ചെയ്തു.

കുട്ടി ബാല്യത്തിൽ ഒരു മൂകനും, അപസ്മാരം മുതലായ രോഗങ്ങളാൽ പീഡിതനും ആയിരുന്നു. ഇങ്ങിനെ അഞ്ചുവയസ്സുകഴിഞ്ഞിട്ടും രോഗശാന്തി ഇല്ലാഞ്ഞതിനാൽ അതിന്നൊരു ചികിത്സയായി ഒരു വൈദ്യൻ ആ ബാലൻെറ ദേഹത്തിൽ ഒരു ഇരുമ്പുകോൽ പഴുപ്പിച്ച് ചൂടവെച്ചു. അതോടുകൂടി ഗണപതി രോഗങ്ങളിൽനിന്ന് നിവൃത്തനായെന്നു മാത്രമല്ല അപാരമായ ബുദ്ധിശക്തി, ധാര

ണ, ശ്രദ്ധ മുതലായ ഗുണങ്ങളും ആ കുട്ടിക്കു പരിപൂൎത്തിയായി വന്നു. ഒരു സംഗതി ഒരിക്കൽ കേൾക്കുകയൊ, വായിക്കുകയൊ ചെയ്താൽ അതിവേഗത്തിൽ അതിൻെറ സാരം മനസ്സിലാക്കുകയും, പിന്നെ അതൊരിക്കലും മറക്കുകയുമില്ലായിരുന്നു. ഒരേ സമയത്തുതന്നെ ആ കുട്ടിക്ക് എട്ടൊ പത്തൊ കാൎയ്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കുവാൻ സാധിച്ചിരുന്നു. അതിസ്പൃഹയോടെ വിദ്യ അഭ്യസിച്ചിരുന്ന ആ ബാലന്ന് പത്താം വയസ്സിൽ സംസ്കൃതശ്ലോകങ്ങൾ നിൎമ്മിക്കുവാനും, പഞ്ചാംഗം ഗണിക്കുവാനും മററും സുസാദ്ധ്യമായിരുന്നു. പന്ത്രണ്ടാം വയസ്സിൽ ആ ബാലൻ കാളിദാസൻെറ 'മേഘസന്ദേശം പോലെ 'ഭൃംഗസന്ദേശം' എന്ന ഒരു സംസ്കൃതകാവ്യം നിൎമ്മിക്കയും, പതിനാലാം വയസ്സിൽ പഞ്ചകാവ്യങ്ങൾ, അലങ്കാരശാസ്ത്രം, വൃത്തശാസ്ത്രം മുതലായവയിൽ നൈപുണ്യം സമ്പാദിക്കയും ചെയ്തു. അക്കാലത്ത് ഗണപതിക്ക് സംസ്കൃതം ഭംഗിയായി എഴുതുവാനും, സംഭാഷണം ചെയ്വാനും കഴിഞ്ഞിരുന്നു. പത്തുവയസ്സു മുതൽ അദ്ദേഹം വായിച്ചിരുന്ന ഇതിഹാസപുരാണങ്ങളിൽനിന്നും മററും, പുരാതനകാലത്തെ മഹാത്മാക്കളുടേയും സിദ്ധന്മാരുടേയും മഹത്വങ്ങളിൽ അദ്ദേഹത്തിന്നു അപാരമായ ഭക്തിയും വിശ്വാസവുമുണ്ടായി. തപസ്സുകൊണ്ടും മന്ത്രജപംകൊണ്ടും വിശ്വാമിത്രൻ, ധ്രുവൻ മുതലായവൎക്കു പുതിയ ലോകം സൃഷ്ടിക്കുവാനും, ആകാശത്തിൽ ധ്രുവനക്ഷത്രമായി ശോഭിക്കുവാനും സാധിക്കുമെങ്കിൽ, ആ വിധമുള്ള തപസ്സ്, മന്ത്രജപം മുതലായവകൊണ്ട്, ഗണപതി

ക്കും ആ വക സിദ്ധി സമ്പാദിക്കുവാൻ സാധിക്കുമെന്നുള്ള ദൃഢവിശ്വാസം അദ്ദേഹത്തിന്നുണ്ടായി. അതിനാൽ മന്ത്രജപം, തപസ്സ് മുതലായവ വിധിയാംവണ്ണംചെയ്തു സിദ്ധികൾ സമ്പാദിക്കുവാനും, ദേവന്മാരെ പ്രത്യക്ഷപ്പെടുത്തി വരങ്ങൾ വരിക്കുവാനും അദ്ദേഹം പരിശ്രമങ്ങൾ ചെയ്തു തുടങ്ങി.

പതിനെട്ടുവയസ്സിൽ അദ്ദേഹം വിവാഹം കഴിച്ച ശേഷം, പല പുണ്യസ്ഥലങ്ങളിലും സഞ്ചരിച്ച്, മഹാത്മാക്കളോടുപദേശങ്ങൾ വാങ്ങുകയും, ഗംഗാ, യമുനാ മുതലായ നദീതീരങ്ങളിൽ അധിവസിച്ച് വളരെ കാലം തപസ്സ ചെയ്യുകയും ചെയ്തു. മഹാത്മാക്കളുടെ ദൎശനത്തിനായും തപസ്സിന്നായും അദ്ദേഹം ചെയ്ത പരിശ്രമങ്ങളെപററിതന്നെ വലിയൊരു ഗ്രന്ഥം എഴുതുവാനുണ്ടാകും. എന്നാൽ ആ ദൎശനഫലമായി ശാസ്ത്രിക്ക് അനേക ദിവ്യമന്ത്രങ്ങളും ഉപാസനക്രമങ്ങളും അറിയുവാനിടവന്നു.

ശിവനെ പ്രത്യക്ഷമാക്കുവാൻവേണ്ടി കാശി മുതലായ പല ദിവ്യസ്ഥലങ്ങളിൽ ശാസ്ത്രി വളരെകാലം കഠിന തപസ്സ ചെയ്തിട്ടുണ്ട്. തന്റെ മഹോദ്യമം സഫലമാകാതെ നിരാശപ്പെട്ടുംകൊണ്ട് സ്ഥലങ്ങൾ മാറിമാറി സഞ്ചരിക്കുമ്പോൾ 1903—904 ഈ കൊല്ലത്തിലും പിന്നെ 1907-ലും അദ്ദേഹം തിരുവണ്ണാമലയിലും വന്നിട്ടുണ്ട്. 'ശിവപഞ്ചാക്ഷരമന്ത്രം' വിധിയാംവണ്ണം ഒരു കോടി തവണ ഉരുവിട്ടിട്ടും, അത്രപ്രാവശ്യം ശിവനാമം ലേഖനം ചെയ്തിട്ടും ഒന്നൊ രണ്ടൊ തവണമാത്രം അല്പനിമിഷം ദൎ

നമുണ്ടായതല്ലാതെ ശാസ്ത്രി ഉദ്ദേശിച്ചവിധം ശിവൻ പ്രത്യക്ഷമായതെ ഇല്ല.

പിന്നെ ശാസ്ത്രി, സംസ്കൃതഭാഷാപരിശ്രമത്തിലുള്ള ാഗ്രഹംനിമിത്തം 'നദിയാ' എന്ന സവ്വകലാശാലയിൽ ചെല്ലുകയും അവിടെ ശ്രീമാൻ ആശുകവി അംബികാദത്തൻെറ അദ്ധ്യക്ഷതയിൽ ഒരു പണ്ഡിതസഭ കൂട്ടുകയും ചെയ്തു. അവിടെവെച്ചു തൻെറ ഭാഷാജ്ഞാനവും, കവിതാസാമത്ഥ്യവും, പ്രത്യേകിച്ചു് സമസ്യാപൂരണത്തിലുള്ള അസാധാരണമായ വിദഗ്ദ്ധതയും പ്രദശിപ്പിക്കുകയും ആ മഹാപണ്ഡിതസഭയിൽവെച്ചു് 'കാവ്യകണ്ഠൻ' എന്ന സ്ഥാനം ലഭിക്കുകയും ചെയ്തു. കാവ്യകണ്ഠശാസ്ത്രി അക്കാലത്ത് ഭാരതത്തിലുള്ള പണ്ഡിതാഗ്രേസരന്മാരിൽ ഒരാളായിരുന്നു. സംസ്കൃതകവിതാനിമ്മാണത്തിൽ അദ്ദേഹം അദ്വിതീയനാണെന്നു പറയാം. ആ ഭാഷയിൽ തനിക്കു സിദ്ധിച്ച അപാരമായ അറിവിനെ തൻെറ അനുഗാമികൾക്കുപയോഗമാക്കേണമെന്ന് ശാസ്ത്രിക്ക് വളരെ താല്പയ്യമുണ്ടായിരുന്നു എങ്കിലും, അതും അദ്ദേഹം വിചാരിച്ചപോലെ സാദ്ധ്യമായില്ല. പല പുണ്യസ്ഥലങ്ങളിലും തപസ്സുചെയ്തു് തൃപ്തനാകാതെ 1903ൽ അദ്ദേഹം ജ്യോതിസ്വരൂപനായി ശിവൻ അധിവസിക്കുന്ന അരുണാചലത്തിൽ വന്നു് ഒരു കൊല്ലത്തോളം തപസ്സുചെയ്തു. അക്കാലത്ത് സ്വാമിയെ പററി കേൾക്കുവാനിടവരികയും ശ്രീമാൻ ശാസ്ത്രി രണ്ടു തവണ പച്ചതോപ്പിരി ചെന്നു് സ്വാമിയെ ദശിക്കുകയും ചെയ്തു.

ശുക്ലാംബരധരം വിഷ്ണും
ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേൽ
സർവ്വവിഘ്നോപശാന്തയെ ॥

ഇത് വിഘ്നേശ്വരനെ കുറിച്ചുള്ള വന്ദനശ്ലോകമാണെങ്കിലും ഇതിലെ ഗുണങ്ങളെ സ്വാമിക്കും ഗണപതിക്കും സാദൃശ്യപ്പെടുത്തിയുംകൊണ്ട്, ശാസ്ത്രി സ്വാമിയുടെ മുമ്പിൽ ഇരുന്നു വ്യാഖ്യാനിച്ചു.

അവിടെനിന്നു, അല്പകാലത്തിന്നുള്ളിൽ ശാസ്ത്രി വേലൂരിൽ ഒരു ഉദ്യോഗമായി പോയി. അവിടെയും ചില ശിഷ്യന്മാരെ ശേഖരിച്ച് മന്ത്രജപത്തെപററി അദ്ദേഹം ഉപദേശങ്ങൾ കൊടുത്തിരുന്നു. 1907ൽ അദ്ദേഹം ഉദ്യോഗമുപേക്ഷിച്ച് വീണ്ടും തപസ്സും മന്ത്രജപവും ആരംഭിക്കേണ്ടതിന്നായി തിരുവണ്ണാമലയിൽ വന്നു. എന്നാൽ താൻ പന്ത്രണ്ടുകൊല്ലത്തിലധികം തപസ്സുചെയ്തിട്ടും തപസ്സിന്റെ സൂക്ഷ്മതത്വം ശരിയാംവണ്ണം മനസ്സിലാക്കീട്ടുണ്ടോ എന്ന സംശയം അദ്ദേഹത്തിന്റെ മനസ്സിനെ ശല്യപ്പെടുത്തിയിരുന്നു. ദൈവാനുകൂല്യത്താൽ സ്വാനുഭവം സിദ്ധിച്ച യുവസ്വാമിയുടെ സഹായം തനിക്കുണ്ടായാൽ ആ ന്യൂനത തീരുമെന്നും തോന്നി. ശാസ്ത്രിക്ക് ഈ വിചാരമുണ്ടായത് കാർത്തികോത്സവം 9-ാംദിവസം ഉച്ചക്കൽ ഒന്നര മണി സമയത്തായിരുന്നു. ആ വെയിലിൽ തന്നെ ശാസ്ത്രി മലമേൽ വിരൂപാക്ഷഗുഹയിൽ ചെന്ന് സ്വാമിയെ ദർശിച്ചു. മുമ്പ് ശാസ്ത്രി, തന്നെയും വിഘ്നേശ്വരനെയും സാദൃശ്യ

പ്പെടുത്തി വ്യാഖ്യാനിച്ച ശ്ലോകത്തിൻെറ വിവരണം സ്വാമിയുടെ നിമ്മലധാരണയിലുണ്ടായിരുന്നതിനാൽ ശാസ്ത്രിയെ അദ്ദേഹത്തിന്നു വേഗം മനസ്സിലായി. അക്കാലത്ത് അരുണാചലേശ്വരനെക്കുറിച്ച് ശാസ്ത്രി ആയിരം ശ്ലോകങ്ങളുണ്ടാക്കിയ വിവരവും സ്വാമിക്കോമ്മയുണ്ടായിരുന്നു. ഇപ്പോഠം ശാസ്ത്രി സ്വാമിയെ കണ്ട ഉടനെ ദണ്ഡനമസ്കാരം ചെയ്തിട്ട് തൻെറ രണ്ടു കൈകളംകൊണ്ടും സ്വാമിയുടെ പാദങ്ങളെ പിടിച്ച്, കണ്ഠം വിറച്ചുംകൊണ്ട്, "വേദശാസ്ത്രങ്ങളും മററനേക ഗ്രന്ഥങ്ങളും ഞാൻ പഠിച്ചു. മന്ത്രശാസ്ത്രപ്രകാരം അനേക ദിവ്യമന്ത്രങ്ങളെ വിധിയാംവണ്ണം ഞാൻ ജപിച്ചു. ഇതെല്ലാം ചെയ്തിട്ടും തപസ്സിൻെറ സൂക്ഷ്മതത്വം എനിക്കിനിയും മനസ്സിലായിട്ടില്ല. അതിനാൽ അങ്ങയുടെ ചരണങ്ങളെ ഞാനിതാ ശരണം പ്രാപിച്ചിരിക്കുന്നു. കരുണയുണ്ടായി തപസ്സിനെപ്പററി വേണ്ടുന്ന ഉപദേശം തരുവാൻ ഞാൻ സവിനയം പ്രാത്ഥിക്കുന്നു" എന്ന് ദീനസ്വരത്തിൽ സ്വാമിയോടപേക്ഷിച്ചു. അതിന്നു സ്വാമി ഇങ്ങിനെ ഉത്തരം പറഞ്ഞു, "അഹം എന്നത് എവിടെനിന്നുത്ഭവിക്കുന്നുവൊ അവിടം ശ്രദ്ധയോടെ ആലോചിച്ചാൽ മനസ്സ് അവിടെതന്നെ ലയിക്കും. ഇതാണ് തപസ്സ്. ഒരു മന്ത്രം ജപിച്ചാൽ ആ മന്ത്രധ്വനി എവിടെനിന്നുത്ഭവിക്കുന്നു എന്നു ശ്രദ്ധിക്കുക. മനസ്സും അവിടെതന്നെ ലയിക്കുന്നു. ഇതും തപസ്സുതന്നെയാകുന്നു." മേൽപ്രകാരം ചുരുക്കത്തിൽ സാരങ്ങളായ പല ഉപദേശങ്ങളും ശാസ്ത്രിക്ക് മഹർഷി കൊടുത്തു. ഒരു ഗൂഢമന്ത്രംപോലെ ചുരുങ്ങിയ ആയുപദേശം ശാസ്ത്രിയുടെ മന

സ്സിന്നു് വളരെ ആഹ്ലാദമുണ്ടാക്കി. സ്വാമിയുടെ അനാഭവത്തെയും, തനിക്കുചെയ്ത നിഗൂഢമായ ഉപദേശത്തെയും വളരെ വൎണ്ണിച്ചുംകൊണ്ടു് ശാസ്ത്രി തന്റെ സ്നേഹിതന്മാൎക്കും ശിഷ്യന്മാൎക്കും എഴുതിയിരുന്നു. തപോബലവും സ്വാനുഭവവും സിദ്ധിച്ച സ്വാമിയെ 'ഭഗവാൻ മഹൎഷി' എന്നുവിളിക്കേണ്ടതാണെന്നും, അതോടുകൂടി രമണൻ എന്ന തന്റെ അഭൎമപ്പേരും ചേൎത്തി 'ഭഗവാൻ രമണ മഹൎഷി' എന്നു എല്ലാവരാലും വിളിക്കപ്പെടുകയും ചെയ്തു. ഈ പേരിന്നു കാരണം ശ്രീമാൻ ശാസ്ത്രിയാകുന്നു.

ഭഗവാൻ മഹൎഷിയുടെ മുഖകമലത്തിൽനിന്നു തനിക്കു ലഭിച്ച ഉപദേശസാരം ശക്തിമാതാവിന്റെ അനുഗ്രഹത്താലുണ്ടായതാണെന്നു ശാസ്ത്രി തീൎച്ചപ്പെടുത്തുകയാൽ, ശക്തിയെ സ്തുതിച്ചുംകൊണ്ടു് 'ഉമാസഹസ്രം' എന്ന ആയിരം ശ്ലോകമുള്ള ഒരു പ്രബന്ധം, ശാസ്ത്രി മൂന്നാഴ്ചകൊണ്ടു് ഉണ്ടാക്കി. മാമരഗുഹയുടെ സമീപം ശാസ്ത്രി ഇരുന്നുകൊണ്ടു, സാമാന്യം വഴിക്കുവഴിയായി ശ്ലോകങ്ങൾ ഉച്ചരിക്കുകയും, നാലു ലേഖകന്മാർ അവയെ എഴുതി എടുക്കുകയും ചെയ്തിട്ടുണ്ടു്. വാണീകടാക്ഷത്താലുണ്ടായ ആവേശം നിമിത്തം നിമിഷകവിയായ ശാസ്ത്രി നാലുമണിക്കൂർകൊണ്ടു ഇരുനൂറിൽ അധികം പദ്യങ്ങൾ ഒരെ ഇരുപ്പിൽതന്നെ ചൊല്ലിക്കൊടുത്തു. ശ്ലോകങ്ങൾ അതി രമണീയങ്ങളാകയാൽ നല്ലവണ്ണം അറിയേണ്ടവകളാകുന്നു. ഈ അവസരത്തിൽ ഭഗവാൻ മഹൎഷിയുടെ സാന്നിദ്ധ്യവും അവിടെ ഉണ്ടായിരുന്നു.



യുവാവ് (ബ്രാഹ്മണസ്വാമി).

അതിന്നശേഷം കുറച്ചുകാലം അരുണഗിരിയുടെ അടിവാരത്തുള്ള ശ്യാമളാമ്മാളുടെ ക്ഷേത്രത്തിൽ ഭഗവാൻ മഹർഷിയോടൊന്നിച്ച്, ശാസ്ത്രിയും താമസിച്ചിരുന്നു. അക്കാലത്ത് അസംഖ്യം സന്ദൎശകന്മാർ അവിടെ വന്നിരുന്നു. ശാസ്ത്രി തന്റെ "ഉമാസഹസ്രം" എന്ന ഗ്രന്ഥത്തെ വീണ്ടും പരിശോധിച്ചുകൊണ്ടും മഹർഷിയുടെ ഉപദേശപ്രകാരം തപസ്സനുഷ്ഠിച്ചുകൊണ്ടും കാലംകഴിച്ചു. തന്റെ ജീവദശയിൽ സാദ്ധ്യമാകുവാനുദ്ദേശിച്ചിരുന്ന മന്ത്രജപകാൎയ്യം ശാസ്ത്രി ഒരിക്കലും ഉപേക്ഷിച്ചിരുന്നില്ല. അതിന്നുള്ള ശക്തി തനിക്കെപ്പോഴുമുണ്ടെന്ന് അദ്ദേഹം ദൃഢമായി വിശ്വസിച്ചിരുന്നു.

ഭാരതത്തിലെ ഓരോ സംഘങ്ങളുടെ ആചാരങ്ങളെ ഉടച്ചു വാൎക്കേണമെന്നും, വൈദികകാലത്തെ മഹിമയോടു കൂടിയ ചിന്തകളേയും ആചാരങ്ങളേയും പുനരുദ്ധാരണം ചെയ്യേണമെന്നും, ലോകത്തിലെ ജീവിതരീതിയെ മലിനപ്പെടുത്തുന്നതും നൂതനമായി വന്നു ചേൎന്നിട്ടുള്ളതും, വേദവിരുദ്ധങ്ങളും, പരിശുദ്ധജീവിതത്തിന്ന് ഹാനികരങ്ങളുമായ നടവടികളെ പാടെ നശിപ്പിക്കേണമെന്നും മററും ശാസ്ത്രിക്കു പ്രബലമായ ആഗ്രഹമുണ്ടായിരുന്നു. പൂൎവ്വന്മാർ ചെയ്തപോലെ മന്ത്രജപവും ധ്യാനവുംകൊണ്ട് മനുഷ്യൎക്കു ബുദ്ധിയും ജ്ഞാനവും വൎദ്ധിപ്പിക്കയും, ആയത് ലോകത്തിന്നുപകാരപ്രദമാക്കേണമെന്നും ശാസ്ത്രി നിശ്ചയിക്കുകയും അതിന്നായി ഒരു സംഘം രൂപീകരിക്കുകയും ചെയ്തു. 1908 മാൎച്ചിയിൽ, ശാസ്ത്രി തിരുവണ്ണാമലയിൽനിന്നു പോ

കമ്പോൾ "അഹം എന്നതിൻെറ ഉത്ഭവസ്ഥാനം മാത്രം അന്വേഷിച്ചതുകൊണ്ട് തൻെറ ഉദ്ദേശങ്ങൾ മുഴുവനും സാധിക്കുമോ എന്നും, ധ്യാനംകൂടി വേണ്ടതല്ലെ" എന്നും സ്വാമിയോടു ചോദിച്ചപ്പോൾ "ആദ്യം പറഞ്ഞതുമതി. ഉദ്ദേശസാദ്ധ്യത്തെ സംബന്ധിച്ച എല്ലാ ഭാരങ്ങളും മനഃപൂൎവ്വമായി നിങ്ങൾ ഈശ്വരങ്കൽ സമൎപ്പിക്കണം. എന്നാൽ അദ്ദേഹം അവയെ വഹിച്ച്, നിങ്ങളെ മോചിപ്പിക്കേണ്ടത് ഈശ്വരൻെറ ധൎമ്മമാണെന്നും" മററും മറുവടി പറഞ്ഞു.

ശാസ്ത്രിയുടെ പരിചയംകൊണ്ടും മററും സ്വാമിക്ക് സംസ്കൃതഭാഷയിൽ അറിവു വൎദ്ധിക്കയും 1915, 17, 27 ഈ കാലങ്ങളിൽ അദ്ദേഹം 'അരുണാചലപഞ്ചരത്നം' 'ഉപദേശസാരം' മുതലായ ഗ്രന്ഥങ്ങൾ സംസ്കൃതത്തിൽ നിൎമ്മിക്കുകയുംചെയ്തു. 1913—17 ഈ കാലങ്ങളിൽ ശാസ്ത്രി നേരിട്ടും സ്നേഹിതന്മാർ മുഖാന്തരവും മഹൎഷിയോടു പല ചോദ്യങ്ങളും ചെയ്തിട്ടുണ്ട്. അവക്കുള്ള സമാധാനങ്ങളെ 'രമണഗീതാ' എന്ന പേരോടുകൂടി 18 അദ്ധ്യായങ്ങളുള്ള ഒരു ഗ്രന്ഥമാക്കി ശാസ്ത്രി എഴുതീട്ടുണ്ട്. ഇവയെ പററി വേറെ ഒരദ്ധ്യായത്തിൽ വിവരിക്കുന്നതിനാൽ ഇവിടെ എഴുതുന്നില്ല. ശാസ്ത്രിക്ക് സംസ്കൃതത്തിൽ അപാരമായ പാണ്ഡിത്യമുള്ളതിന്നു പുറമെ അദ്ദേഹം വളരെ യോഗ്യനായ ഒരു വിമൎശകനുമായിരുന്നു. പ്രത്യേകിച്ച് ഓരോ കവിതയുടേയും നിൎമ്മാണകാലം കവിതകളുടെ ഗുണദോഷവിചാരം ഇവകളിൽ ശാസ്ത്രിക്ക് അനിതരസാ

ധാരണമായ അറിവുണ്ടായിരുന്നു. ശാസ്ത്രി 1922—29 ഈ കാലങ്ങളിൽ ഏഴുകൊല്ലത്തോളം കുടുംബസമേതം തിരുവണ്ണാമലയിൽ താമസിച്ചിരുന്നു. അക്കാലത്ത് ആശ്രമത്തിൽനിന്നു ചെയ്തിട്ടുള്ള എല്ലാ പ്രസിദ്ധീകരണങ്ങളേയും കുറിച്ച് മഹർഷി ശാസ്ത്രിയോടാലോചിച്ചിട്ടുണ്ട്. അപ്പോൾ ശ്രീ രമണമഹർഷിയെപ്പററി ശാസ്ത്രിക്കുണ്ടായ അത്ഭുതദർശനങ്ങളെ ശാസ്ത്രി പറഞ്ഞവിവരം ഇവിടെ വിവരിക്കുന്നു.

1908ൽ മഹർഷിയോടൊന്നിച്ച് ശാസ്ത്രി ശ്യാമളാംബാളുടെ ക്ഷേത്രത്തിൽ താമസിക്കുമ്പോൾ ഒരു ദിവസം പ്രഭാതത്തിൽ അധികം ശോഭയുള്ള ഒരു 'പ്രഭാപൂരം' മഹർഷിയുടെ മൂർദ്ധാവിനെ സ്പർശിച്ചു മടങ്ങുകയും, പിന്നെയും ആറുതവണ അങ്ങിനെ ആവർത്തിക്കുകയും ചെയ്തു.

അക്കൊല്ലംതന്നെ മദിരാശിക്കു സമീപമുള്ള 'തിരുവൊററിയൂരി'ലെ ഗണപതിക്ഷേത്രത്തിൽ ശാസ്ത്രി പതിനെട്ടുദിവസം മൌനവ്രതത്തോടെ തപസ്സുചെയ്യുമ്പോൾ ഒടുവിലത്തെ ദിവസം രാത്രി ശാസ്ത്രി ഉണർന്നുകിടക്കുന്നസമയം, മഹർഷി തന്റെ അടുത്തുവന്നിരുന്നതായി കണ്ടു. അത്ഭുതപരവശനായ ശാസ്ത്രി എഴുനീല്ക്കുവാൻ ശ്രമിച്ചപ്പോൾ മഹർഷി തലമേൽ കൈവെച്ചമർത്തിയതിനാൽ അതിന്നു സാധിച്ചില്ല. ഈ സംഭവം ശാസ്ത്രിയുടെ മനസ്സിൽ ഒരു വിദ്യുൽസംഘടനംപോലെ തോന്നുകയും അതിനെ 'ഹസ്തദീക്ഷ' അല്ലെങ്കിൽ ഗുരു സ്വഹസ്തത്താൽ ചെയ്ത അനുഗ്രഹമെന്നു കരുതുകയും ചെയ്തു.

എന്നാൽ 1896 സപ്തെമ്പർ 1-ാംതിയ്യതി മഹർഷി തിരുവണ്ണാമലയിൽ എത്തിയതിനുശേഷം അവിടെനിന്ന ദ്ദേഹം മറെറാരുദിക്കിലും പോയിട്ടില്ല. 1929 അക്ടോബർ 17-ാംതിയ്യതി, മേല്പറഞ്ഞ സംഭവത്തെപ്പററി ശാസ്ത്രി മ ഹർഷിയോടു പറഞ്ഞപ്പോൾ താഴെ പറയുന്നവിധം മഹ ർഷി സമാധാനം പറഞ്ഞു.

"ഒരിക്കൽ സമാധികൂടാതെ ഞാൻ ഉറങ്ങി കിടക്കു മ്പോൾ എന്റെ ശരീരം മേല്പോട്ടുയൎന്നുയൎന്ന് പോകുന്നതാ യി തോന്നി. അപ്പോൾ എന്റെ ചുററും പ്രകാശമുള്ള വെളിച്ചംമാത്രമെ കണ്ടിരുന്നുള്ളു. പിന്നെ എന്റെ ശരീ രം അധോഭാഗത്തേക്കുതന്നെ താഴുകയും ഭൂമിയിലെ സാധ നങ്ങളെ കാണ്മാൻ കഴികയും ചെയ്തു. ഇങ്ങിനെയാണ് സിദ്ധന്മാർ പ്രത്യക്ഷമാകുന്നതും അപ്രത്യക്ഷമാകുന്നതും എന്ന് അപ്പോൾ എന്റെ മനസ്സിൽ തോന്നി. ഞാൻ 'തിരുവൊററിയൂർ' എന്ന സ്ഥലത്തെ ഗണപതിക്ഷേ ത്രത്തിൽചെന്ന് ആരോടൊ ചിലത് സംഭാഷണം ചെ യ്തതായും എനിക്കു ഓൎമ്മതോന്നിയിരുന്നു. എന്നാൽ അ വിടെവെച്ച് സംഭാഷണംചെയ്ത വിഷയം എന്തെന്ന് എനിക്ക് ഓൎമ്മയില്ല. പെട്ടെന്ന് ഞാനുണൎന്നപ്പോൾ വി രൂപാക്ഷഗുഹയിൽ കിടക്കുന്നതായി കണ്ടു. ഈ വിവരം അപ്പോൾതന്നെ ഞാൻ പഴണിസ്വാമിയോട് പറഞ്ഞി ട്ടുണ്ട്." മഹർഷി കണ്ട സ്ഥലത്തിന്റെ വിവരണവും ശാ സ്ത്രി തപസ്സുചെയ്ത സ്ഥലവും ഒരേമാതിരി ആയതിനാൽ അവരിരുവൎക്കും വളരെ അത്ഭുതം തോന്നി.

ഗണപതിശാസ്ത്രി തൻെറ അപാരമായ പാണ്ഡിത്യംകൊണ്ടും, വലിയ ബുദ്ധിസാമൎത്ഥ്യം മുതലായവകൊണ്ടും ഇന്ത്യയിൽ വളരെ ശ്രുതിപ്പെട്ട ഒരാളായിരുന്നു. അദ്ദേഹത്തിന്ന് ശ്രീമഹൎഷിയുടെ സഹവാസത്തിന്നിടവന്നതിനാലും അദ്ദേഹത്തിൻെറ അസാധാരണ മഹത്വങ്ങളേയും ഗുണങ്ങളേയും അനുഭവിപ്പാനിടവന്നതുകൊണ്ടും ശാസ്ത്രിക്ക് വളരെ ചാരിതാൎത്ഥ്യവും മഹൎഷിയോട് വലിയ ഭക്തിയുമുണ്ടായിരുന്നു. അതുപോലെത്തന്നെ ശാസ്ത്രിയുടെ ശിഷ്യന്മാരും മഹൎഷിയുടെ ശിഷ്യന്മാരെപ്പോലെ അദ്ദേഹത്തോട് പെരുമാറിയിരുന്നു. മഹൎഷി, സംസ്കൃതഭാഷ വ്യാകരണത്തിന്നനുസരിച്ച് പഠിക്കാത്താളായതിനാൽ താനുണ്ടാക്കിയ ഗ്രന്ഥങ്ങളിൽ വല്ല വ്യാകരണതെററൊ മററു വല്ല സ്ഖലിതങ്ങളൊ ഉണ്ടെങ്കിൽ അവ ശരിപ്പെടുത്തുവാൻ ശാസ്ത്രിയെക്കൊണ്ട് മഹൎഷിക്ക് വലിയ സഹായമുണ്ടായിട്ടുണ്ട്.



അദ്ധ്യായം 17

## രാമസ്വാമിഅയ്യർ, എച്ചമ്മാൾ, രാഘവാചാരി.

——:o:——

യത്രോപരമതെ ചിത്തം, നിരുദ്ധം യോഗസേവയാ
യത്രചൈവാത്മനാത്മാനം പശ്യന്നാത്മനിതുഷ്യതി।
തം വിദ്യാൽ - - - - - ഭഗവൽഗീതാ 6.

സാരം:—ഏതൊരു യോഗസേവകൊണ്ടു് മനസ്സ് അതിൽതന്നെ ലയിച്ചു് ആനന്ദിക്കുകയും ആത്മാവ് അതിൽതന്നെ ലയിച്ചതായികണ്ടു് സന്തോഷിക്കയും ചെയ്യുന്നുവൊ, ആയത് ശീലിക്കണം.

മഹർഷിയുടെ പിന്നത്തെ ശിഷ്യൻ 1908 തിരുവണ്ണാമലയിൽ സുപ്രവൈസറായിരുന്ന ശ്രീമാൻ രാമസ്വാമി അയ്യർ ആയിരുന്നു. പവ്വതാപരി, തപസ്സുചെയ്യുന്ന സ്വാമിയെ അദ്ദേഹം തന്റെ ഒരു സ്നേഹിതൻ ഫിഡിൽ വായനക്കാരനോടൊന്നിച്ചു് ഒരിക്കൽ സന്ദശിച്ചു. ആ സ്നേഹിതന്ന് സ്വാമിയെപ്പററി വളരെ നല്ല അഭിപ്രായമുണ്ടായിരുന്നില്ലെങ്കിലും ഒരു മാസത്തിന്നുശേഷം അയ്യർ വീണ്ടും മഹർഷിയെ ദശിച്ചു. ആ അവസരത്തിൽ മഹർഷിയും അയ്യരും തമ്മിലുണ്ടായ സംഭാഷണസാരം അയ്യരുടെ ഡയറിയിൽ എഴുതിയപ്രകാരം താഴെ വിവരിക്കുന്നു.

"സ്വാമി! പലകാരണങ്ങളാലും എന്റെ മനസ്സ് ക്ഷോഭിച്ചിരുന്നതിനാൽ, ഞാൻ അങ്ങയെ ശരണം പ്രാപി

ച്ചരാകുന്ന യേശുക്രിസ്തുവും മററു മഹാത്മാക്കളും പാപികളെ ത്രാണനം ചെയ്യാൻ വേണ്ടി ലോകത്തിൽ അവതരിച്ചു. എനിക്കും ദുഃഖത്തിൽനിന്ന് ഒരു നിവൃത്തിയുണ്ടാകയില്ലേ ?" ഇങ്ങിനെ അയ്യർ സ്വാമിയോട് അപേക്ഷിച്ചപ്പോൾ ഉടനെ അദ്ദേഹം എഴുനീററ് "നിവൃത്തിയുണ്ടാകും, നിശ്ചയമായും നിവൃത്തിയുണ്ടാകു"മെന്ന് ഇംഗ്ലീഷിൽ മറുപടി പറഞ്ഞു. അവർ തമ്മിൽ പിരിഞ്ഞശേഷം അയ്യർ തമിഴിൽ നിർമ്മിച്ച ചെറിയൊരു പ്രബന്ധസാരം കിളിപ്പാട്ടായി താഴെ ചേർക്കുന്നു.

"ഭക്തഷൾപദജാലമന്വേഷിച്ചുഴലുന്ന
കല്പകവൃക്ഷസുമസ്തബകദ്വയാബ്ജികൾ
എപ്പോഴുമാശ്രയം, തെ
ഭക്തവത്സലാ ! പോററി
ത്വൽപാദഭക്തിക്കായി
ട്ടെപ്പോഴുമർത്ഥിക്കുന്നേൻ.

അയ്യരുടെ ഡയറിയിൽകണ്ട വേറെ ചില സംഗതികളും ഇവിടെ എഴുതുന്നു. "മുമ്പറഞ്ഞ സംഭവത്തിനുശേഷം, പലതവണയും ഞാൻ മഹർഷിയെ ദർശിച്ചിട്ടുണ്ട്. ഒരിക്കൽ അദ്ദേഹത്തിൻെറ ശരീരത്തിൽനിന്ന് ഒരു ഉഷ്ണപ്രവാഹം എൻെറ ദേഹത്തിലേക്ക് പ്രവേശിച്ചതായി എനിക്കു തോന്നി.

ഞാൻ ഒരു ഗ്രഹണിദീനക്കാരനാകുന്നു. എനിക്ക് ഭക്ഷണം ക്രമമായി ദഹിക്കാത്തതിനാൽ ഞാൻ കഞ്ഞിയാണ് കഴിച്ചുവരാറുള്ളത്. ഒരിക്കൽ ഞാൻ മഹർഷി

യുടെ സമീപം ഇരിക്കുമ്പോൾ ഒരാൾ ഗുരുതപപദാൎത്ഥങ്ങ ളോട്ടുകൂടിയ ഭക്ഷണം അവിടെ കൊണ്ടുവന്നു. മഹൎഷി അവ, എന്നോട് ഭക്ഷിപ്പാൻ നിൎബ്ബന്ധിച്ചതിനാൽ ഞാൻ ഭക്ഷിച്ചു. എന്നാൽ അന്ന രാത്രി സുഖമായുറങ്ങുകയും രോഗപീഡയില്ലാതിരിക്കുകയും ചെയ്തു. ഇതിന്നുശേഷം അയ്യർ തമിഴിൽ വേറൊരു പ്രബന്ധമുണ്ടാക്കിയതിൻെറ സാരം കിളിപ്പാട്ടായി താഴെ എഴുതുന്നു.

"കരുണാമൃതരസവരുണാവാസാ! തവ
കരുണ എങ്കലുണ്ടായതിനായി വണങ്ങുന്നോൻ
മനുജ പശുകീട പക്ഷി എന്നിവ എല്ലാ
മനിശം തവ, തുല്യം ശരണാഗതപ്രിയാ!

"സ്വാമി പലപ്പോഴും ഭഗവൽഗീത മുതലായവ വായി ക്കുവാൻ തന്നിരുന്നു. എന്നാൽ മേൽപറഞ്ഞ രോഗശാ ന്തിയുണ്ടായത് അദ്ദേഹത്തിൻെറ ദൃഷ്ടിമാത്രംകൊണ്ടായി രിക്കണം."

സ്വാമിയുടെ ഉപദേശം:—

സൎവ്വസദ്ഗുണങ്ങൾക്കും കാരണമാത്മബോധം
സൎവ്വാപൽക്കരം പരം ആത്മവിസ്മൃതിന്നൂനം.

ഈ സംഗതി എനിക്ക് അനുഭവപ്പെട്ടിട്ടുണ്ട്. എ ൻെറ ആത്മാവിനെ മറക്കുമ്പോൾ ഞാൻ അധോഗതി യിൽ പോകുന്നു. എന്നാൽ ആത്മബുദ്ധിയിലിരിക്കുമ്പോൾ മനസ്സിന്ന് യാതൊരു ദോഷവും കാണുന്നില്ല. ഒരിക്കൽ 'ഞാൻ ആർ' എന്ന ചോദ്യത്തെപ്പററി ഞാൻ ചിന്തിച്ചു

പ്പോൾ എന്റെ മനസ്സിന്ന് വളരെ സുഖംതോന്നി. സ്വാമി ചെയ്ത ആത്മോപദേശങ്ങളും അയ്യരുടെ മനസ്സിൽ വളരെ ഫലവത്തായി തീൎന്നിട്ടുണ്ട്. സ്വാമിയുടെ സഹവാസത്താലും, അദ്ദേഹത്തിന്റെ ഉപദേശപ്രകാരം ചെയ്ത ഞാൻ ആർ? എന്ന ചിന്തകൊണ്ടും അയ്യരുടെ രോഗം അത്യത്ഭുതമായ വിധം സുഖപ്പെട്ടു. ഇതുപോലെത്തന്നെ തത്വജ്ഞാനിയായ പ്രൊഫസർ ജെയിംസ് ഒരു സ്ത്രീയുടെ രോഗം തീരെ മാററീട്ടുണ്ട്. സ്നായുക്ഷീണത്താൽ വളരെ സങ്കടപ്പെട്ടിരുന്ന ഒരു സ്ത്രീയോട്, ശരീരം മിത്ഥ്യയും മനസ്സിൽനിന്നുണ്ടായ ഒരു വസ്തു മാത്രവുമാണെന്നും, ആത്മാവ അല്ലെങ്കിൽ മനസ്സ് മാത്രമെ ശാശ്വതമായുള്ളുവെന്നും, മനസ്സിന്നൊ ആത്മാവിന്നൊ ഒരിക്കലും രോഗമുണ്ടാകുവാൻ വഴിയില്ലെന്നുമായിരുന്നു ജെയിംസിന്റെ ഉപദേശം. ഈ ഉപദേശസാരം ആ സ്ത്രീയുടെ മനസ്സിൽ പ്രബലപ്പെട്ടു വന്നതോടുകൂടി രോഗത്തിന്ന് ശാന്തിവരികയും ഒടുവിൽ ശരീരം മിത്ഥ്യയെന്നുള്ള ബോധം പ്രബലപ്പെടുകയും, രോഗം തീരെ മാറുകയും ചെയ്തു. മേൽവിവരിച്ചപോലുള്ള അനേക സംഭവങ്ങൾ മഹൎഷിയുടെ സാന്നിദ്ധ്യത്താലും സഹവാസത്താലും പലക്കും ഉണ്ടായിട്ടുണ്ട്. കണ്ണിൽ ഉണ്ടാവുന്ന ഒളിമിന്നൽ, ദുസ്സ്വപ്നങ്ങൾ, ഭൂതാവേശങ്ങൾ മുതലായ പലരോഗങ്ങളും സ്വാമിയുടെ സഹവാസത്താൽ പലക്കും തീരെ സുഖപ്പെട്ടിട്ടുണ്ട്. ഇങ്ങിനെയുള്ള അനുഭവങ്ങൾകൊണ്ട് ആരും ഗൎവ്വിക്കരുതെന്നും, ജീവിതത്തിന്റെ മുഖ്യമായ ഉദ്ദേശം ആ

ത്മതത്വത്തെ അറിയുക മാത്രമാകുന്നുവെന്നും മഹർഷി ആ രോഗികളോട്ട് ഉപദേശിക്കാറുണ്ട്.

ശ്രീ രമണാശ്രമത്തിൽ മഹർഷിയുടെ ഭക്തയായി ലക്ഷ്മി അമ്മാൾ (എച്ചമ്മാൾ) എന്ന ഒരു ബ്രാഹ്മണസ്ത്രീയുണ്ട്. അവൾക്ക് ബാല്യകാലത്തിൽതന്നെ വലിയ ദുഃഖമനുഭവിപ്പാനിടവന്നു. ഇരുപത്തഞ്ചുവയസ്സിൽ അവരുടെ ഭർത്താവും, ഏകപുത്രനും, ഏകപുത്രിയും മരിച്ചു. ഇങ്ങിനെ ബാധിച്ച ഭയങ്കരദുഃഖംനിമിത്തം ജീവിതം വളരെ ഭാരവത്തായിത്തീരുകയും ക്രമേണ മനസ്സിന്ന് ഒരു പരിഭ്രമം സംഭവിക്കുകയും ചെയ്തു. അവരുടെ ചങ്ങാതിമാരെയൊ മററൊ കാണുന്നതിൽ അവൾക്ക് സന്തോഷമുണ്ടായിരുന്നത് ഇപ്പോൾ തിരെ ദുഃഖാവഹമായിതീൎന്നു. ഇതുവരെ സുഖവും ആഹ്ലാദവും നല്കിയിരുന്ന അവരുടെ അഗ്രഹാരം ഇപ്പോൾ അവൾക്ക് ഒരന്ധകാരഗ്രഹംപോലെ തോന്നി. ഏതുഭാഗത്തു നോക്കിയാലും, ആരെ കണ്ടാലും അവരുടെ ദുഃഖം വൎദ്ധിക്കുകയല്ലാതെ, സുഖം എന്നത് തീരെ ഇല്ലാതായി. തൻെറ ജനവാതിൽ തുറന്നു നോക്കുന്നതുകൂടി അവൾക്ക് അസഹനീയമായി. ബന്ധുക്കളുടേയും മററും സാന്ത്വനവാക്കുകൾക്ക അവരുടെ മനസ്സിൽ പ്രവേശനദ്വാരം തീരെ ഇല്ലാതായി. അതിനാൽ ഗോകൎണ്ണം മുതലായ പുണ്യസ്ഥലങ്ങളിൽ ചെന്ന്, ഈശ്വരഭജനവും മഹാത്മാക്കളുടെ ശുശ്രൂഷയും ചെയ്താൽ, ദുഃഖനിവൃത്തിയുണ്ടാകുമെന്നുവെച്ച് അച്ഛൻെറ അനുവാദത്തോടുകൂടി അവർ പല പുണ്യസ്ഥലങ്ങളെയും, മഹാത്മാക്കളെയും ദൎശനം ചെയ്തു.

അതുകൊണ്ടൊന്നും, യാതൊരു നിവൃത്തിയുമുണ്ടായില്ല. അതിനാൽ 1906ൽ, അവർ സ്വന്തം ഗ്രാമത്തിലേക്കുതന്നെ മടങ്ങി. ഭവനത്തിൽ താമസിക്കുമ്പോൾ തിരുവണ്ണാമലയിലെ സ്വാമിയെപ്പററി ആ അമ്മമാരോട് ചിലർ പറയുകയും, അവർ ഉടനെ അവിടെ ചെന്ന് സ്വാമിയെ ദർശിക്കുകയും ചെയ്തു. സ്വാമിയുടെ മുമ്പിൽ ഒരു മണിക്കൂർനേരം അവർ നിന്നിട്ടും, അദ്ദേഹം മൌനിയായും നിശ്ചലനായും ഇരുന്നതല്ലാതെ എച്ചമ്മാളോട് ഒരുവാക്കുപോലും സംഭാഷണം ചെയ്തില്ല. എന്നാൽ അത്യത്ഭുതമായ വേറൊരു സംഭവം അവിടെയുണ്ടായി. എന്തൊ ഒരു ശക്തി ആ അമ്മയുടെ ശരീരത്തിൽ പ്രവേശിക്കുകയും, അതുനിമിത്തം അവിടെത്തന്നെ സ്ഥിതിചെയ്യേണ്ടതായും വന്നു. ആ സ്ഥിതിയിൽതന്നെ വളരെ നേരം നിന്നതിന്നുശേഷം, ഒടുവിൽ പണിപ്പെട്ട് ശരീരം വലിച്ചെടുത്ത മലയുടെ അടിവാരത്തുവന്ന് താമസിച്ചു. എന്നാൽ വളരെക്കാലമായി അധോഭാഗത്തിൽ ആണ്ടുകിടക്കുന്ന തന്റെറ മ്ലാനമനസ്സിന്ന് ആ സംഭവം നിമിത്തം ഒരുന്മേഷമുണ്ടായി തുടങ്ങി.

അതിന്നുശേഷം ദിവസംതോറും ആ അമ്മ സ്വാമിയെ ദർശിച്ചിരുന്നു. ഇങ്ങിനെ കുറെ ദിവസം കഴിഞ്ഞപ്പോൾ മുമ്പുണ്ടായമാതിരി അധികം കണ്ണീർ പൊഴിക്കാതെയും, ഹൃദയം തുടിക്കാതെയും ആ അമ്മക്ക് മററുള്ളവരോട് സംഭാഷണം ചെയ്യാൻ സാധിക്കുകയും, മനസ്സിൽ ഒരു ശാന്തത വ്യാപിക്കുകയും ചെയ്തു. എത്രയൊ കാലമായി ക്ഷോഭിച്ചിരുന്ന ആ മനസ്സിൽ പെട്ടെന്ന് ഒരു ശാ

ന്നതയുണ്ടാകുവാനല്ല കാരണം സ്വാമിയുടെ അനുഗ്രഹ ത്താലായിരിക്കുമെന്ന് അവർ തീച്ചയാക്കി.

മറുകരകാണാതെ ദുഃഖസമുദ്രത്തിൽ ആണ്ടുഴലുന്ന, തൻെറ ത്രാതാവാരെന്ന് ഇപ്പോൾ ആ അമ്മക്ക് മന സ്സിലായി. അക്കാലംമുതൽ സ്വാമിക്കും സന്ദശ്കന്മാക്കും വേണ്ടുന്ന ഭക്ഷണം അവർ പാകംചെയ്തു് മലയുടെ മുക ളിൽ കൊണ്ടുപോയി കൊടുത്തുതുടങ്ങി. സ്വാമിയും മററും ഭക്ഷിച്ചശേഷം ബാക്കിയുള്ളതിനെ ആയമ്മ ഭക്ഷിക്കും. കഴിഞ്ഞ മുപ്പതുകൊല്ലത്തിലധികമായി ഈ കായ്യം അവർ വളരെ ഭക്തിയോടും ശ്രദ്ധയോടും നടത്തിവരുന്നു. അവ രുടെ ഭവനത്തിൽനിന്നു കിട്ടുന്ന സംഖ്യ മുഴുവനും അവർ ഇന്നും ആശ്രമത്തിലേക്കും മററു ധമ്മവിഷയമായും ചിലവു ചെയ്തുവരുന്നു. ആയമ്മയുടെ ഭവനം, സന്ദശ്കന്മാക്കും മ ററും എപ്പോഴും ഒരു ആശ്രയസ്ഥാനമാകുന്നു. ഇപ്പോൾ അറുപതിൽ അധികം പ്രായമുള്ള ആയമ്മ ദിവസം തോറും ഉച്ചക്കൽ കൃത്യസമയത്തു് ഭക്ഷണംകൊണ്ടുവന്ന് സ്വാമിക്കും മററുള്ളവക്കും എത്രയൊ സ്നേഹത്തോടും ആദ രവോടും വിളമ്പിക്കൊടുക്കുന്നു. പരമഭക്തയും, പരിശുദ്ധ ഹൃദയയും ആയ ആ തപസ്വിനി തരുന്ന ഭക്ഷണം അനു ഭവിക്കുന്നതിൽ പ്രത്യേകമായ ഒരു സുഖമുണ്ട്. ഈ സംഗ തി ഈ ലേഖകൻെറ അനുഭവമാകുന്നു. എച്ചമ്മാൾക്ക് ഒരു ദത്തുപുത്രിയും, അതിൽ ഒരു ആൺകുട്ടിയുമുണ്ടായിരു ന്നു. ആ കുട്ടിക്കു ശ്രീ മഹഷിയുടെ പേരിട്ടു വളത്തിപ്പോന്നു ആ ശിശു ഇപ്പോഴും സുഖമായിരിക്കുന്നുണ്ട്. മഹ

ഷിയുടെ സാന്നിദ്ധ്യത്താൽ ആ വക സങ്കടങ്ങൾക്കു നിവാരണമുണ്ടായതിനാൽ മേലിലെ ജീവകാലം മുഴുവനും ആശ്രമംകൊണ്ടു കഴിക്കാമെന്നു തീർച്ചയാക്കുകയും മുൻ വിവരിച്ച വിധം അവർ നടന്നുവരികയും ചെയ്യുന്നു. എച്ചമ്മാൾക്കു് ഗീതാ മുതലായ ഗ്രന്ഥങ്ങളിൽ നല്ല പരിചയമുള്ളതിന്നു പുറമെ, ധ്യാനം, സമാധി മുതലായവയിലും നല്ല പരിചയമുണ്ടു്.

സ്വാമി വിരൂപാക്ഷഗുഹയിൽ താമസിക്കുന്ന കാലം ഉത്തരദേശത്തിൽനിന്നു് ഒരു ശാസ്ത്രി ദർശനത്തിന്നായി വന്നിരുന്നു. പതിവുപ്രകാരം സമയത്തു് ഭക്ഷണവുംകൊണ്ടു് എച്ചമ്മാൾ ഗുഹയിൽ ചെന്നു. അപ്പോൾ അവരുടെ ദേഹം ഭയംകൊണ്ടു വിറക്കുന്നതായി കണ്ടു. കാരണം ചോദിച്ചപ്പോൾ അവരിങ്ങിനെ പറഞ്ഞു. "ഭക്ഷണവുംകൊണ്ടു് ഞാൻ മലയുടെ മുകളിൽ 'സൽഗുരുസ്വാമിഗുഹ' യുടെ സമീപം എത്തിയപ്പോൾ, അവിടെ ശ്രീ മഹർഷിയും എനിക്കപരിചിതനായ മറെറാരാളും നിൽക്കുന്നതായി തോന്നി. പിന്നെയും ഞാൻ വിരൂപാക്ഷ ഗുഹയിലേക്കായി മേല്പോട്ടു സഞ്ചരിച്ചപ്പോൾ, "ഞാൻ ഇവിടെ നില്ക്കുമ്പോൾ എന്തിനാ മുകളിലേക്കു പോകുന്നതു്" എന്നൊരു ശബ്ദംകേട്ടു. വീണ്ടും ഞാൻ അവിടെ നോക്കിയപ്പോൾ ആരെയും കണ്ടതുമില്ല. ഈ സംഭവം എന്നെ വല്ലാതെ ഭയപ്പെടുത്തി.

എച്ചമ്മാൾക്കുണ്ടായ ദർശനം അറിഞ്ഞപ്പോൾ സമീപത്തുണ്ടായ ശാസ്ത്രി സ്വാമിയോടു് ഇങ്ങിനെ പറഞ്ഞു.

"സ്വാമി! അവിടുന്ന് എന്റെ സമീപമിരുന്ന് സംഭാഷണം ചെയ്യുന്നതായി നടിക്കുകയും, നിങ്ങടെ ശരീരം വഴിയിൽ ആയമ്മക്കു കാണിച്ചുകൊടുക്കുകയും ചെയ്തുവെല്ലോ. എന്നാൽ, അതുപോലെ അവിടുത്തെ കരുണയുടെ അടയാളം എന്നോടു കാണിക്കുവാൻ തോന്നിയതുമില്ല". എന്നും മററും സങ്കടത്തോടെ പറഞ്ഞപ്പോൾ, തന്നെ എപ്പോഴും സ്മരിച്ചുകൊണ്ടിരിക്കുന്ന പരമഭക്തയായ എച്ചമ്മാൾക്കുണ്ടായ വിശേഷദർശനത്തിനുള്ള കാരണമായ അവരുടെ ഭക്തിയെ കുറിച്ച് വിവരിക്കുകയും ശാസ്ത്രി വളരെ അത്ഭുതപ്പെടുകയും ചെയ്തു.

രാമനാഥപുരത്തുകാരിയും വൃദ്ധയും ആയ ഒരു ബ്രാഹ്മണസ്ത്രീ സ്വാമിയുടെ ജീവചരിത്രം വായിക്കുകയും പടത്തെ വളരെ ഭക്തിയോടെ ആരാധിക്കുകയും ചെയ്തുവരുന്നു. ജാഗ്രത്തായിരിക്കുമ്പോളെല്ലാം ആ അമ്മ ശ്രീ മഹർഷിയെ അനുസ്മരിക്കുന്നതിനാൽ, എല്ലായ്പോഴും മഹർഷിയുടെ രൂപം സ്വപ്നത്തിൽ കാണുക പതിവാകുന്നു. അതിനാൽ അവർ തിരുവണ്ണാമലയിൽ ചെന്ന് തന്റെ ഗുരുവിന്ന് മൂന്നുനേരവും ഭക്ഷണമുണ്ടാക്കി കൊടുക്കുകയും മററും ചെയ്തുവരുന്നു. ആ ഭക്തയുടെ കണ്ണുകളുടെ പുരോഭാഗത്തായി ഒരുമാതിരി പ്രഭാപൂരം കണ്ടുവരാറുണ്ട്. തിരുവണ്ണാമലയിൽനിന്നു ദൂരെയായാൽക്കൂടിയും മേല്പറഞ്ഞ പ്രഭാപൂരം കണ്ണടക്കുമ്പോഴും തുറക്കുമ്പോഴും കണ്ടിരുന്നതിനാൽ ആ വിവരം അവർ മഹർഷിയോടുപറഞ്ഞു. അപ്പോൾ മഹർഷി "ഇത് ജ്ഞാനോദയത്തിന്റെ സൂചകമാണെങ്കിലും, ഇതു

കൊണ്ട് നിങ്ങടെ ആത്മചിന്തനക്ക് തടസ്ഥമുണ്ടാകരു തെ"ന്ന് പറഞ്ഞ് ജാഗ്രതപ്പെടുത്തീട്ടുണ്ട്. മഹർഷിയുടെ ഉപദേശപ്രകാരം അവർ മനസ്സിനെ ശാന്തതയിൽ നിറു ത്തുകയും തന്നിമിത്തം ആത്മാനുഭൂതി അനുഭവിപ്പാൻ ഇട വരികയുംചെയ്തു. ചില കാര്യങ്ങളിൽ ഭക്തന്മാരുടെ മേല്പറ ഞ്ഞമാതിരിയിലുള്ള ദർശനങ്ങളിൽ ചിലതിനെ ഈ അദ്ധ്യാ യത്തിലും മേലിലും വിവരിക്കാം.

1910ൽ തിരുവണ്ണാമലയിൽ സുപ്രവൈസരായിരു ന്ന ശ്രീമാൻ രാഘവാചാരി പലപ്പോഴും സ്വാമിയെ ദർശി ച്ചിരുന്നു. അദ്ദേഹത്തിന്ന് സ്വാമിയോടു ചില ചോദ്യ ങ്ങൾ ചോദിക്കാനുണ്ടായിരുന്നു. എന്നാൽ സ്വാമിയുടെ മുമ്പിൽ എപ്പോഴും അധികം ജനത്തിരക്കുണ്ടായിരുന്നതി നാൽ തിരക്കില്ലാത്തൊരവസരം അദ്ദേഹം കാത്തുകൊണ്ടി രുന്നു. ആവക ചോദ്യങ്ങളും തൽസംബന്ധമായുണ്ടായ മററുപല സംഗതികളും ആചാര്യരുടെ സ്വന്തവാക്കിൽ എഴുതിയതിൻെറ ചുരുക്കം ഇവിടെ വിവരിക്കുന്നു.

ചോദ്യങ്ങൾ:—

1. മററുള്ളവരുടെ മുമ്പാകെ അല്ലാതെ സ്വാമി യോട് പ്രത്യേകമായി സംസാരിപ്പാൻ കുറെ നിമിഷത്തേ ക്ക് എന്നെ അനുവദിക്കുമൊ ?

2. ഞാൻ ബ്രഹ്മജ്ഞാനസംഘത്തിൽ ഒരു മെമ്പറാ കുന്നു. ആ സംഘത്തെപ്പററി സ്വാമിയുടെ അഭിപ്രായം അറിവാൻ ഞാൻ ആഗ്രഹിക്കുന്നു.

3. സ്വാമിയുടെ യഥാൎത്ഥരൂപം കാണ്മാൻ ഞാൻ അൎഹനാണെങ്കിൽ, ദയവുചെയ്തു് അത് എനിക്കു കാണിച്ചുതരുമൊ ?

ഈ ചോദ്യങ്ങൾ ചെയ്യാൻ മനസ്സിൽ വിചാരിച്ചു് ഞാൻ സ്വാമിയുടെ മുമ്പാകെ ചെന്നിരുന്നപ്പോൾ അവിടെയുണ്ടായിരുന്ന മുപ്പതിലധികം ആളുകൾ ഓരോരുത്തരായി അധികതാമസംകൂടാതെ പോകുകയും, സ്വാമിയും ഞാനും മാത്രം ബാക്കിയായി വരികയും ചെയ്തു. ഇങ്ങിനെ ഒന്നാമത്തെ ചോദ്യത്തിനുള്ള സമാധാനം അനുകൂലമായി കിട്ടി.

എൻെറ കൈവശമുണ്ടായിരുന്ന പുസ്തകം ഗീതയല്ലെയെന്നും ഞാൻ ബ്രഹ്മവിദ്യാസംഘത്തിലെ ഒരു അംഗമല്ലെയെന്നും ആ സംഘം നല്ല പ്രവൃത്തികളെ ചെയ്യുന്നുണ്ടെന്നും മഹൎഷിതന്നെയെന്നോടു പറയുകയാൽ, രണ്ടാം ചോദ്യത്തിന്നുള്ള സമാധാനവും എനിക്കു കിട്ടി. ഇങ്ങിനെ അര മണിക്കൂർ കഴിഞ്ഞതിന്നുശേഷം "സ്വാമി! ശ്രീകൃഷ്ണനോട് വിശ്വരൂപം കാണേണമെന്ന് അൎജ്ജുനൻ അപേക്ഷിച്ചതുപോലെ, അങ്ങയുടെ ശരിയായ രൂപം കാണ്മാൻ ഞാൻ അൎഹനാണെങ്കിൽ അതിന്നെനിക്കു വളരെ ആഗ്രഹമുണ്ട് എന്ന് ഞാൻ മഹൎഷിയോടു് പ്രാൎത്ഥിച്ചു. അപ്പോൾ അദ്ദേഹം തിണ്ണമേൽ ഇരുന്നിട്ടുണ്ടായിരുന്നു. അടുത്തുള്ള ചുമരിന്മേൽ ദക്ഷിണാമൂൎത്തിയുടെ പടവും വരച്ചിട്ടുണ്ടായിരുന്നു. പതിവുപ്രകാരം ഒന്നും സംഭാഷണം ചെയ്യാതെ അദ്ദേഹം എന്നെ നോക്കിക്കൊണ്ടിരിക്കയും

ഞാൻ സ്വാമിയുടെ പ്രകാശമാനങ്ങളായ നയനങ്ങളെ വീക്ഷിച്ചുകൊണ്ടിരിക്കയും ചെയ്തു. ഉടനെ സ്വാമിയുടെ ശരീരവും ദക്ഷിണാമൂൎത്തിയുടെ പടവും എന്റെ ദൃഷ്ടിപഥത്തിൽനിന്നു അന്തൎദ്ധാനം ചെയ്തു ആ സ്ഥലം തീരെ ശൂന്യപ്രദേശമായി തോന്നി. മുമ്പുണ്ടായിരുന്ന ചുമർകൂടെ അവിടെ ഇല്ലാതായി. അല്പസമയത്തിന്നുശേഷം അല്പം വെളുത്ത മേഘമണ്ഡലങ്ങളാൽ മഹൎഷിയുടേയും ദക്ഷിണാമൂൎത്തിയുടേയും രൂപങ്ങൾ മൂടപ്പെട്ടതായും, ക്രമേണ വെളുത്തവരകളോടുകൂടി ആ രൂപങ്ങൾ പ്രത്യക്ഷപ്പെട്ടുകയും വീണ്ടും കുറെ സമയം ചെന്നപ്പോൾ കണ്ണ്, മൂക്ക് മുതലായ അവയവങ്ങളും വിദ്യുച്ഛക്തിപ്രകാശംപോലെയുള്ള വരകളിലായിക്കാണപ്പെട്ടുകയും ചെയ്തു. അതിന്നുശേഷം ഈ വരകൾ വലുതായിത്തീരുകയും ഒടുവിൽ മേല്പറഞ്ഞ രൂപങ്ങൾ അതി പ്രകാശത്തോടു കൂടിയ തേജസ്സിനാൽ പ്രശോഭിതമാകുകയും ചെയ്തു. അതി പ്രകാശം നിമിത്തം അവയെ കണ്ണുകൾകൊണ്ട് നോക്കുവാൻ കൂടി എനിക്കു നല്ലവണ്ണം സാധിച്ചില്ല. ഇതിന്നുശേഷം ക്രമേണ മുമ്പറഞ്ഞ രൂപങ്ങൾ പൂൎവ്വസ്ഥിതിയിൽ വ്യക്തമായി കാണപ്പെട്ടു. ഈ ദൎശനങ്ങൾക്കുശേഷം ഞാൻ സ്വാമിയെ ഒണ്ഡനമസ്കാരംചെയ്ത്, മടങ്ങിവന്നു. ഒരു മാസത്തിന്നുശേഷം വീണ്ടും ചെന്നപ്പോൾ സ്വാമി സ്കന്ദാശ്രമത്തിൽ ആയിരുന്നു. അവിടെവെച്ച് മുമ്പറഞ്ഞ എന്റെ സ്വാനുഭവങ്ങളെപ്പററി സ്വാമിയെ അറിയിക്കുകയും അവയെ വിവരിച്ചുതരേണമെന്ന് അപേക്ഷിക്കുകയും ചെയ്തതിനാൽ അദ്ദേഹം

താഴെ പറയുംപ്രകാരം എന്നോടു പറഞ്ഞു. "നിങ്ങൾ എൻെറ രൂപം കാണ്മാൻ ആഗ്രഹിച്ചപ്പോൾ, എൻെറ അന്തദ്ധാനമാണല്ലൊ കണ്ടത്. അതിനാൽ ഞാൻ രൂപമില്ലാത്തവനാണെന്ന് നിങ്ങൾക്ക തീച്ച്യയാക്കാം. ഇതുകൂടാതെയുണ്ടായ ദശ്നങ്ങൾ നിങ്ങടെ ഗീതാപഠനത്തിനെ ആസ്പദിച്ച് ഉണ്ടായവയായിരിക്കണം. എന്നാൽ ഗണപതി ശാസ്ത്രികൾക്കും ഈ വിധം ഒരനുഭവം ഉണ്ടായിട്ടുള്ളതിനാൽ നിങ്ങൾ അദ്ദേഹത്തോടാലോചിക്കുക.

സ്വാമി പറഞ്ഞപ്രകാരം ശാസ്ത്രികളോടാലോചിക്കുവാൻ എനിക്ക തരമായില്ലെങ്കിലും വീണ്ടും സ്വാമിയെ ഞാൻ ദശിച്ചു. പല സംഭാഷണങ്ങളുമുണ്ടായ കൂട്ടത്തിൽ "അഹം" എന്നാൽ നോക്കുന്നവനൊ, ആലോചിക്കുന്നവനൊ, അവൻെറ സ്ഥലമൊ എന്ന് കണ്ടുപിടിക്കേണ്ടമെന്നും മററും സ്വാമി എന്നെ ജാഗ്രതപ്പെടുത്തി.



അദ്ധ്യായം 18.

## ശ്രീമാൻ ഹംഫ്രേസ് എന്ന സായ്‌വും ശ്രീ മഹർഷിയും.

——:o:——

സർവ്വഭൂതസ്ഥമാത്മാനം,
സർവ്വഭൂതാനിചാത്മനി
ഈക്ഷതേയോഗയുക്താത്മാ
സർവ്വത്രസമദർശനഃ

സാരം:—എപ്പോഴും യോഗയുക്താത്മാവായിരിക്കുന്ന ഒരു യോഗി ഈശ്വരനെ അല്ലെങ്കിൽ ആത്മാവിനെ എല്ലാവരിലും, ഈശ്വരനിൽ എല്ലാവരേയും കാണുന്നു. അതിനാൽ സർവ്വഭൂതങ്ങളേയും അദ്ദേഹം ഒരുപോലെ കാണുന്നു.

മേല്പറഞ്ഞ സായ്പ് പൊല്ലീസ് ഡിപ്പാർട്ട്മെണ്ടിൽ എ. എസ്. പി ആയി, ചേരുവാൻ വേണ്ടി ഒന്നാമതായി ഇന്ത്യയിൽ വന്നത് 1911 ജനവരി മാസത്തിലായിരുന്നു. ബോംബായിൽ കപ്പലിറങ്ങിയ ഉടനെ ശരീരസുഖക്കേടുനിമിത്തം അവിടെ ആസ്പത്രിയിൽ താമസിക്കുകയും പിന്നെ പ്രവൃത്തി പരിശീലനത്തിന്നായി 1911 മാർച്ച് 18-ാംതിയ്യതി വേലൂരിലേക്ക് പുറപ്പെടുകയും ചെയ്തു. വേലൂരിൽ ചെന്നപ്പോൾ തെലുങ്കു പഠിക്കുവാൻ വേണ്ടി നരസിംഹയ്യർ എന്ന ഒരു മുൻഷിയെ ഏല്പെടുത്തിയിരുന്നു. സായ്പിന്ന് ഇന്ത്യയിലെ ശാസ്ത്രീയങ്ങളായ ഗൂഢതത്വങ്ങളെപ്പററി അറിവാൻ വളരെ ആഗ്രഹമുണ്ടായിരുന്നതിനാൽ തനിക്ക്

ഒരു ജ്യോതിഷപുസ്തകം കിട്ടുമൊയെന്നും ഈ നാട്ടിൽ വല്ല മഹാത്മാക്കളുമുണ്ടൊയെന്നും മറവും മുൻഷിയോടു ചോദിച്ചിരുന്നു. ഇവിടെ മഹാത്മക്കൾ ആരുമില്ലെന്ന് നിഷേധരൂപത്തിലുള്ള സമാധാനമാണ് മുൻഷി പറഞ്ഞത്. പിറെറന്നാൾ രാവിലെ ശിഷ്യൻ ഗുരുവിനെക്കണ്ടപ്പോൾ അല്ലയൊ മുൻഷി! നിങ്ങടെ ഗുരു ഇന്നു പുലച്ചെ എന്റെ സമീപം ഇരിക്കുന്നതായി ഞാൻ സ്വപ്നത്തിൽ കണ്ടു. എന്നുമാത്രമല്ല വേല്യൂർ നാട്ടുകാരനായ നിങ്ങളെയാണ് ബോംബായിൽവെച്ച് ഞാൻ ഒന്നാമതായിക്കണ്ടതു് എന്നും മറവും സാമ്സ് പറഞ്ഞപ്പോൾ, താൻ ഒരിക്കലും ബോംബായിൽ വന്നിട്ടില്ലെന്ന് മുൻഷി എതൃത്തു. അപ്പോൾ സാമ്സ്, താൻ ബോംബായ് ആസ്പത്രിയൽ കിടക്കുമ്പോൾ, തന്റെ മനസ്സിനെ വേല്യൂക്ക് തിരിച്ചുവെന്നും അപ്പോൾ സൂക്ഷ്മ ശരീരംകൊണ്ട് മുൻഷിയെക്കണ്ടുവെന്നും മറവും മറുപടി പറഞ്ഞു പിന്നെ ചില മഹാത്മാക്കളുടെ ഛായാപടങ്ങൾ മുൻഷി കൊണ്ടുവന്ന് ശിഷ്യന്റെ മുമ്പിൽ വെച്ചു. അവയിൽ ഗണപതിശാസ്ത്രികളുടെ പടം മാത്രമെടുത്ത 'ഇത് നിങ്ങടെ ഗുരുവല്ലെ' എന്ന് സാമ്സ് ചോദിക്കുകയും മുൻഷി സമ്മതിക്കുകയും ചെയ്തു. അങ്ങിനെ അല്പകാലം വേല്യൂരിൽ താമസിച്ചതിന്നു ശേഷം ദീനം നിമിത്തം വീണ്ടും സാമ്സ് ഉദകമണ്ഡലത്തിലെക്കു പോയി. അവിടെവെച്ച് പ്രകാശമാനങ്ങളായ കണ്ണുകളോടും നീണ്ട ജടയോടും മറവും കൂടിയ ഒരു അപൂർവ്വ പുരുഷനെക്കണ്ടതു കൂടാതെ ഒരു സന്യാസി ഒരു ഗുഹയിലിരിക്കുന്നതായും സ്വ

പ്നത്തിൽ കണ്ടു. അവിടെനിന്ന് മടങ്ങിയതിനുശേഷം താൻ സ്വപ്നത്തിൽ കണ്ട പൎവ്വതം, ഗുഹ, അരുവി, മഹാത്മാവ്, ഇവ എല്ലാം സാഗ്ഗ് മുൻഷിക്ക് വരച്ചു കാണിക്കുകയും ആയത് വിരൂപാക്ഷ ഗുഹയിൽ തപസ്സുചെയ്യുന്ന ശ്രീരമണ പരമാത്മാവെന്നറിയുകയുംചെയ്തു. തനിക്ക് പ്രാണായാമം ശീലിക്കേണമെന്നും ധ്യാനനിഷ്ഠയിലിരിക്കുന്നൊരാൾക്ക് മാംസാഹാരം കൂടാതിരുന്നാൽ ധ്യാനത്തിനുറപ്പുണ്ടാകുമൊയെന്നും മററും സാഗ്ഗ് എഴുതി ചോദിച്ചിരുന്നു. പൂൎവ്വജന്മത്തിൽ താൻ സിദ്ധന്മാരുടെ സംഘത്തിൽ ഒരംഗമായിരുന്നുവെന്നും അതിനാൽ ഇപ്പോഴും അങ്ങിനെയുള്ളൊരു സംഘത്തിൽ ചേരാൻ അദ്ദേഹം വളരെ ആഗ്രഹിക്കുകയും ചെയ്തു.

'ഉദകമണ്ഡല'ത്തിൽനിന്നു മടങ്ങിവന്നതിനുശേഷം ശ്രീമാൻ ഗണപതിശാസ്ത്രികളായി പരിചയത്തിനിടവന്നു. 1911 നവെമ്പറിൽ ശാസ്ത്രി, സാഗ്ഗിനെ തിരുവണ്ണാമലക്കു കൂട്ടിക്കൊണ്ടുപോയി, ശ്രീ മഹൎഷിയുമായി പരിചയപ്പെടുത്തി. ഇംഗ്ലീഷിൽ അധികം സംസാരിച്ചു ശീലമില്ലാത്ത മഹൎഷികളോടു സാഗ്ഗിനു സംസാരിക്കാൻ ശാസ്ത്രിയുടേയും മുൻഷിയുടേയും സഹായമുണ്ടായിരുന്നു. സാഗ്ഗ് മഹൎഷിയോട് ഒന്നാമതായി ചെയ്ത ചോദ്യം ചെറുപ്പക്കാരുടെ ഇടയിൽ സാധാരണമായ് കാണുന്ന മനഃപ്രകൃതിയെ ആശ്രയിച്ചായിരുന്നു.

ചോദ്യങ്ങൾ:—

സാഗ്ഗ്!—ഗുരോ! എനിക്ക് ലോകത്തിനെ സഹായിപ്പാൻ കഴിയുമൊ?

മഹർഷി:—നിങ്ങൾ ആദ്യം നിങ്ങളെത്തന്നെ സഹായിപ്പിൻ. എന്നാൽ നിങ്ങൾ ലോകത്തിനെയും സഹായിക്കും.

സാ:—ഞാൻ ലോകത്തെ സഹായിപ്പാൻ ആഗ്രഹിക്കുന്നു. സഹായിപ്പാൻ സാധിക്കില്ലെ?

മ:—ശരി, നിങ്ങളെ സഹായിക്കുമ്പോൾ നിങ്ങൾ ലോകത്തെയും സഹായിക്കുന്നു. നിങ്ങൾ ലോകത്തിലാകുന്നു. നിങ്ങൾ ലോകവുമാകുന്നു. നിങ്ങൾ ലോകത്തിൽനിന്നൊ ലോകം നിങ്ങളിൽനിന്നൊ ഭിന്നമല്ല.

സാ:—(അല്പം താമസിച്ചതിന്നുശേഷം) ഗുരോ! ശ്രീകൃഷ്ണനും യേശുവും ചെയ്തതുപോലെ അത്ഭുതകർമ്മങ്ങൾ ചെയ്വാൻ എനിക്കും കഴികയില്ലെ?

മ:—അവരിലൊരുവനും വല്ല പ്രവൃത്തിചെയ്യുമ്പോൾ താൻ ചെയ്യുന്നത്, പ്രകൃതിനിയമങ്ങൾക്കു വിരോധമായതാണെന്നു ബോധമുണ്ടെന്നു പറയാമൊ.

സാ:—(അല്പനിമിഷത്തിന്നുശേഷം) ഇല്ല ഗുരോ! പറവാൻ കഴികയില്ല.

ഒരുത്തനുണ്ടാകാവുന്ന സിദ്ധിയെപ്പററി സായ്പിന്നുണ്ടായ ബഹുമാനവും, വിശ്വാസവും, ഭയവും ഗുരു നല്ലവണ്ണം മനസ്സിലാക്കി. അതിനാൽ ഒരുവൻെറ ജന്മസാഫല്യം വരുത്തേണ്ടത്, സ്വാത്മരാഹിത്യംകൊണ്ട് ആത്മാവിനെ മനസ്സിലാക്കി, തൻെറ പ്രയത്നംകൊണ്ട് ആത്മജ്ഞാനി എന്ന ഉത്തമപദവിയിലെത്തിട്ടാകുന്നു. എന്നും വ്യതിചലിച്ചു കൊണ്ടിരിക്കുന്ന മനസ്സിനെ നിയന്ത്രണംചെയ്ത് ശരിയായ സ്ഥാനത്തുറപ്പിച്ചാൽ മാത്രമെ ആയതു നമ്മു

ടെതാകയുള്ള എന്നും മററും മഹർഷി സാഡ്ലിനെ ബോദ്ധ്യപ്പെടുത്തി.

മഹർഷിയുമായുള്ള മേല്പറഞ്ഞ സംഭാഷണം സാഡ്ലിൻെറ മനസ്സിനെ ഒരു കാന്തശക്തിപോലെ ആകർഷിച്ചിരുന്നതിനാൽ സാഡ്ലു് അദ്ദേഹത്തെ പിന്നെയും രണ്ടു തവണ ചെന്നുകണ്ടിരുന്നു. തൻെറ ആത്മീയപരിശ്രമം, ഉദ്യോഗധർമ്മത്തിന്നു വിരുദ്ധമാകുമൊയെന്നു ഭയപ്പെട്ട് ഒരിക്കൽ അദ്ദേഹം മഹർഷിയോടിങ്ങനെ ചോദിച്ചു.

സ:—ഗുരോ! പാഠങ്ങൾ എൻെറ ഓർമ്മതയിൽനിന്ന് വേഗത്തിൽ മാഞ്ഞുപോകുന്നു. ഒടുവിലത്തെ വാക്കു മാത്രമെ എൻെറ ഓർമ്മയിൽ നില്ക്കുന്നുള്ളൂ. ഇതിന്നു ഞാനെന്തുചെയ്യട്ടെ.

മ:—നിങ്ങൾക്ക് ഉദ്യോഗത്തിലും ധ്യാനനിഷ്ഠയിലും ഒരേ സമയത്തു ശ്രദ്ധിക്കുന്നതിന്ന് യാതൊരു വിരോധവുമില്ല.

വീണ്ടും സാഡ്ലു് മഹർഷിയെക്കണ്ട് പല ഉപദേശങ്ങളും വാങ്ങി. മഹർഷിയുമായുള്ള സംഭാഷണങ്ങളേയും മററും കുറിച്ച് വളരെ വിസ്താരമായ ഒരു ലേഖനം ഇംഗ്ലണ്ടിൽ ഒരു മദാമ്മക്ക് എഴുതുകയും ആയത് International Psychic Gazette എന്ന പത്രികയിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

കുറെ കൊല്ലങ്ങൾക്കുശേഷം സാഡ്ലു് ഉദ്യോഗത്തിൽനിന്നു പിരിയുകയും തൻെറ ആയുശ്ശേഷം ഒരു റോമൻ കാത്തോലിക്ക് സന്ന്യാസിയായി കഴിപ്പാൻ ഒരുങ്ങുകയും ചെയ്തു.



അദ്ധ്യായം 19.

# മഹൎഷി സാധ്വിന്നു ചെയ്ത ഉപദേശങ്ങൾ.

——:o:——

വിശ്വംദൎപ്പണദൃശ്യമാനനഗരീതുല്യംനിജാന്തൎഗ്ഗതം
പശ്യന്നാത്മനിമായയാബഹിരിവോൽഭൂതംയഥാനിദ്രയാ
യൽ സാക്ഷാൽകുരുതെപ്രബോധസമയെസ്വാത്മാന
[മേവാദ്വയം
തസ്മൈശ്രീഗുരുമൂൎത്തയെനമഇദം ശ്രീ ദക്ഷിണാമൂൎത്തയെ.

സാരം:—ദൎപ്പണത്തിൽക്കാണുന്ന നഗരിയുടെ ഛായപോലെ ബ്രഹ്മാണ്ഡം മുഴുവനും തന്നിൽക്കാണുകയും അതിനെ നിദ്രസമയം സ്വപ്നത്തിൽ എന്നപോലെ മായനിമിത്തം പുറത്തായും, സ്വാത്മാനുഭൂതിയുണ്ടാകുമ്പോൾ അത് ആത്മാവിൽ ലയിച്ച്, സ്വപ്നം കണ്ടാൾ ഉണരുമ്പോൾ തന്നെമാത്രം കാണുന്നതുപോലെ, ആത്മാവെ മാത്രം കാണുന്ന, ആ ദക്ഷിണാമൂൎത്തിഗുരുവിന്നുനമസ്കാരം.

ഏകാഗ്രമായി ഈശ്വരധ്യാനം ചെയ്തുകൊണ്ടിരിക്കുന്ന ജ്ഞാനിയാകുന്നു യഥാൎത്ഥ ഗുരു. തന്റെ മനോവാക്കായങ്ങളെ ഈശ്വരനാകുന്ന സമുദ്രത്തിൽ അൎപ്പിച്ച് അതിൽ മജ്ജനംചെയ്ത്, സൎവ്വവും മറന്ന് അതിൽതന്നെ ഗുരു ലയിച്ച് ഒടുവിൽ ഈശ്വരന്റെ ഒരു ഉപകരണമായിതീരുന്നു. യാതൊരദ്ധ്വാനമൊ മുൻകരുതലൊ കൂടാതെ അദ്ദേഹത്തിന്റെ മുഖത്തിൽനിന്ന്, മഹനീയങ്ങളായ ഈശ്വരവചനങ്ങൾ നിൎഗ്ഗമിക്കുകയും അദ്ദേഹത്തിന്റെ ഒരു കൈ

പൊന്തിക്കുമ്പോൾ, എന്തൊ ഒരത്ഭുതകാൎയ്യം ചെയ്യാൻ അതിൽക്കൂടി ഈശ്വരൻ പ്രവേശിക്കുകയും ചെയ്യുന്നു.

ദിവ്യ ദൎശനങ്ങളെയൊ കാഴ്ചകളെയൊ കുറിച്ച് അധികം ആലോചിക്കേണ്ടതില്ല. അവകൾ എത്രയോ തരത്തിലുണ്ട്. എന്നാൽ ഒരുവൻെറ ഹൃദയത്തിൽ ഈശ്വരവിശ്വാസവും ആദ്ധ്യാത്മബുദ്ധിയും സ്ഥിരപ്രതിഷ്ഠിതങ്ങളാക്കണം. അങ്ങിനെ ചെയ്താൽ അവയുടെ പ്രവൃത്തി അവതന്നെ നടത്തിക്കൊള്ളും. അകലെയുള്ള സാധനങ്ങളെ കാണുവാനൊ മറെറാ ഉള്ള ശക്തിയും ആത്മീയോന്നതിക്കു വേണമെന്നില്ല. ആത്മീയജ്ഞാനം നിമിത്തം സ്വപ്രകാശവും ശാന്തതയുമുണ്ടായാൽ അതിലധികം മറെറാന്നും വേണമെന്നില്ല. ആ ശക്തികളെ സ്വാത്മപരിത്യാഗത്തിൻെറ രൂപത്തിൽ ഗുരു സ്വീകരിക്കുന്നു. അതീന്ദ്രിയങ്ങളായ ദൂരദൃഷ്ടി മുതലായ ശക്തികളെ മാത്രം യോഗാഭ്യാസംകൊണ്ടൊ മറെറാ സമ്പാദിച്ച ഒരാളെ ഗുരുവാണെന്നു വിചാരിക്കുന്നത് ശരിയല്ല. ആ ശക്തികളെപ്പററി ഗുരുവൎയ്യന്മാർ അധികം ശ്രദ്ധിക്കാറില്ല. എന്തുകൊണ്ടെന്നാൽ അവരുടെ ദിനചൎയ്യകളിൽ ആ വക ശക്തികൾ കൂടിയെ കഴിയൂ എന്നില്ല.

നാം കാണുന്ന വിശേഷദൎശനങ്ങൾ നമുക്ക് കുതൂഹലത്തേയും അത്ഭുതത്തേയുമുണ്ടാക്കുന്നു എന്നാൽ നമുക്കു മനസ്സിലാക്കുവാൻ പ്രയാസമായ അത്ഭുത വസ്തുക്കളിൽ വെച്ച് ഏററവും അത്ഭുതമായിട്ടുള്ളത് ഒന്നുമാത്രമാകുന്നു. മേല്പറഞ്ഞ ദിവ്യദൎശനങ്ങൾക്കൊന്നുമാത്രമല്ല നാം കാണുന്ന

എല്ലാ ദശനങ്ങളും, അവയെക്കാണുന്ന കമ്മവും, ഇവക്കെല്ലാം കാരണം അപാരശക്തിയോടുകൂടിയ ആ ഒന്നു മാത്രമാകുന്നു. അതു മാത്രമാകുന്നു നമുക്കറിയേണ്ടത്.

ജീവിതം, മരണം മുതലായ ലൌകികകാൎയ്യങ്ങളിലും അവ അറിവാനുള്ള പ്രയത്നങ്ങളിലും മനസ്സിരുത്തിയെ കഴിയു എന്നില്ല. എന്നാൽ എല്ലാററിന്നും കാരണമായതും എല്ലാ വസ്തുക്കളേയും അറിയുന്നതുമായ ആ ഒരു സാധനം മാത്രമെ ശ്രദ്ധിച്ചറിയേണ്ടതുള്ളു. അത് ആരംഭത്തിൽ ഏററവും ദുസ്സാദ്ധ്യമായി തോന്നാം. എങ്കിലും ആയത് നിരന്തരമായ പ്രയത്നങ്ങളെക്കൊണ്ട് സ്വാധീനപ്പെടുത്താവുന്നതാണ്. പ്രയത്നം ചിലപ്പോൾ വളരെ കൊല്ലം ചെയ്യേണ്ടിവരും. ഇങ്ങിനെ അതിശ്രദ്ധയോടെ നിരന്തരാഭ്യാസംചെയ്തു് ആ ശക്തിയെ സ്വാധീനപ്പെടുത്തിയ ആളെയാകുന്നു ഗുരുയെന്നു പറയുന്നത്. ദിവസംതോറും കാൽ മണിക്കൂറെങ്കിലും മേല്പറഞ്ഞ അഭ്യാസത്തിന്നായി നയിക്കുക. അപ്പോളുണ്ടാകുന്ന ദശനവസ്തുവിന്മേൽ നിങ്ങടെ ശ്രദ്ധയേയും മനസ്സിനേയും നിശ്ചലമായ് നിലനിൎത്തുക. ഏതൊന്നിൽ നിങ്ങടെ ശ്രദ്ധ പതിക്കേണ്ടതുണ്ടോ ആയത് നിങ്ങടെ ഉള്ളിൽത്തന്നെ സ്ഥിതിചെയ്യുന്നു. അതിനെ തിരഞ്ഞു കണ്ടുപിടിക്കുവാൻ നിങ്ങളാഗ്രഹിക്കേണമെന്നില്ല. നിരന്തരപരിശ്രമംകൊണ്ട് അതിനെ സ്വാധീനപ്പെടുത്തുവാൻ ചിലൎക്കു അനേകവഷത്തെ പ്രയത്നം വേണമെങ്കിലും ഏകാഗ്രമായ ശ്രദ്ധയുടെ ബലത്താൽ നാലൊ അഞ്ചൊ മാസംകൊണ്ടുകൂടി ചിലൎക്കു സാധിച്ചു എന്നും

വരാം. അത്ഭുതകാഴ്ചകൾ, മനശ്ശാന്തി, ദുഃഖങ്ങളോടു പൊരുതുവാനുള്ള ശക്തി, ധൈര്യം, എല്ലാററിലും ഒരു മനശ്ശക്തി ഇവകളാകുന്നു, മേല്പറഞ്ഞ ഏകാഗ്രധ്യാനത്തിന്റെ ഫലങ്ങൾ.

മനഃപൂർവ്വമായ ശ്രദ്ധയോടെ ഗുരുകുലവാസം ചെയ്ത ശിഷ്യന്മാൎക്ക് ഗുരു കൊടുക്കുന്ന ഉപദേശസാരങ്ങൾപോലെ ഞാനിതാ നിങ്ങൾക്കു നല്കിയിരിക്കുന്നു. ഈ സമയം മുതൽ മേലാൽ നിങ്ങടെ എല്ലാ ചിന്തകളും ധ്യാനത്തിലുറപ്പിക്കുക. കാണുന്ന വസ്തുക്കളിലൊ പ്രവൃത്തികളിലൊ മനസ്സിനെ ഉറപ്പിക്കാതെ എല്ലാററിനേയുമറിയുന്നതും എല്ലാററിനും കാരണവുമായ ആ ഒരു വസ്തുവിന്മേൽ മാത്രം മനസ്സിനെ നിശ്ചലമായി ലയിപ്പിക്കുക.

## സിദ്ധി.

സിദ്ധികൊണ്ട് ഒരുവന് ഒരു ബഹുമതിയൊ സമ്മാനമൊ കിട്ടുന്നില്ല. എന്നാൽ ഒരു സിദ്ധന് ആ വകയാതൊന്നും ആവശ്യവുമില്ല. ശ്രീകൃഷ്ണൻ ഇങ്ങിനെ പറയുന്നു.

കൎമ്മണ്യേവാധികാരസ്തേ
മാഫലേഷുകദാചന.

സാരം:— നിണക്ക് കൎമ്മങ്ങൾ ചെയ്വാൻമാത്രം അധികാരമുണ്ട്. എന്നാൽ ഒരിക്കലും ഫലങ്ങളിൽ അധികാരമില്ല.

അതിനാൽ പൂൎണ്ണസിദ്ധിയെന്നാത് ഈശ്വരാരാധനയും ആരാധനയെന്നാൽ പൂൎണ്ണസിദ്ധിയുമാകുന്നു.

നിങ്ങൾ ഒരു സ്ഥലത്തിരുന്ന് ആത്മധ്യാനം ചെയ്യുന്നതായാൽ ആയത് ജീവൻെറ സഹായത്താൽ ചെയ്യുന്നുവെന്ന് സ്പഷ്ടമാകുന്നു. ജീവൻെറ ശക്തിയാൽ ചൈതന്യമുണ്ടാകുന്ന മനസ്സിനാലാകുന്നു നിങ്ങളാലോചിക്കുന്നത്. ആ ആലോചനക്ക് വിഷയമായിട്ടുള്ളതുതന്നെ ദൈവം. നിങ്ങടെ മനസ്സ് മററുള്ളതിൽനിന്നു വേറെ നില്ക്കുന്ന ഒരു വ്യക്തിയാണെന്ന് നിങ്ങൾ വാദിക്കും. ആ വാദത്തിൻെറ അവസാനം മനസ്സും ശരീരവും അവയുടെ സ്ഥൂലഭാവങ്ങളിൽനിന്ന് ഇല്ലാതാകുകയും ഒടുവിൽ ആത്മാവൊന്നുമാത്രം ശേഷിക്കുകയും ചെയ്യുന്നു. ആ ആത്മാവിന്ന് ഭാവത്വവും അഭാവത്വവും ഉണ്ടെന്നുമാത്രമല്ല അത് വാക്കകൊണ്ടൊ വിചാരംകൊണ്ടൊ തീച്ചപ്പെടുത്തുവാൻ സാധിക്കപ്പെടാത്തതുമാകുന്നു. മേല്പറഞ്ഞ ആത്മാവിനെ ശരിയായി അറിഞ്ഞ ദിവ്യനെയാകുന്നു ഗുരുവെന്നു പറയുന്നത്. എന്നാൽ അവരിൽ ചിലരുടെ വഴിയും മററും നമുക്ക് അഗ്രാഹ്യങ്ങളാകുന്നു.

## മതം.

മതത്തെപ്പററി ബുദ്ധിപൂൎവ്വമായി വല്ലതുമാലോചിക്കുവാനൊ പ്രവൃത്തിക്കുവാനൊ യാതൊന്നുമില്ല. എന്നാൽ എല്ലാ നദികളും ഒരേ സമുദ്രത്തിൽ ചെന്നു ചേരുന്നതുപോലെ ഹിന്തുമതം, ക്രിസ്തുമതം, ബുദ്ധമതം, ബ്രഹ്മജ്ഞാനമതം മുതലായ എല്ലാ മതങ്ങളും അവസാനത്തിൽ ഒരേ സ്ഥലത്തു ചെന്നുചേരുന്നു. ഈശ്വരൻ, ആത്മാനുഭൂതി, പാപം, ഈശ്വരാരാധന ഇവയും സായ്പിന്ന് ചുരുക്കത്തിൽ സ്വാമി വിവരിച്ചുകൊടുത്തു.

യുവസ്വാമി തിരുവണ്ണാമലയിലെത്തിയമുതൽക്ക അദ്രേഹം ജനനാൽത്തന്നെ വലിയ സിദ്ധിയോടുക്രുടിയ മഹാത്മാവാണെന്ന് ഭക്തന്മാരുടെ മനസ്സിൽ പ്രബലമായ അഭിപ്രായമുണ്ടായിട്ടുണ്ട്. മുൻ അദ്ധ്യായത്തിലും മററും വിവരിച്ചകാലത്ത് കൈവല്യനവനീതത്തിൽ പറഞ്ഞവിധം ഒരു ജീവൻമുക്തനുള്ള എല്ലാ ഗുണങ്ങളും അദ്രേഹത്തിന്ന് പരിപൂർത്തിയായുണ്ടായിരുന്നുവെന്ന് സർവ്വസമ്മതമാകുന്നു. കൈവല്യനവനീതത്തിൽ പറഞ്ഞ ജീവൻമുക്തന്റെ ലക്ഷണങ്ങൾ താഴെ വിവരിക്കുന്നു.

ബ്രഹ്മവിത്തായ്ത്താനുണരുന്നതിൻ മുന്നെചെയ്യും
കർമ്മങ്ങൾ വർണ്ണാശ്രമവിഹിതം യഥായോഗ്യം
ധർമ്മേണചെയ്യും നിത്യം ലോകോപകാരാത്ഥമായ്
ഉണ്മയാതന്റെനില വിട്ടുകയില്ലതാനും
കാമാദിയുദിക്കിലുമപ്പോഴേനശിച്ചുപോം
താമസമില്ലാതുള്ളിൽ പററിടാചെററുപോലും
താമരയിലയിലെ തണ്ണീരെന്നതുപോലെ
പാമരപ്രമഞ്ചത്തോടൊന്നിച്ചു വസിച്ചീടും
കർമ്മവൈചിത്ര്യത്തിനാൽ പ്രാരബ്ധം പലവിധ
മെന്നതിന്നനുരൂപമായ് വരും വ്യവഹാരം
കനംഷഹീനം തപസ്സററുചെയ്യുന്നുംവരും
വെണ്മയിലെങ്ങുംനടന്നാശ്രമേറെറന്നുംവരും
ധർമ്മേണരാജ്യപരിരക്ഷ ചെയ്യുന്നുംവരും
ഷൺമലംപോക്കി കാര്യസിദ്ധിചെയ്യുന്നുംവരും
കർമ്മണാകൃഷിവിചാരാദിചെയ്യുന്നുംവരും
നിർമ്മലപുണ്യതീത്ഥയാത്രചെയ്യുന്നുംവരും

ചിത്തത്തിലോൎക്കയില്ല ഭൂതവും ഭവിഷ്യത്തും
വൎത്തമാനത്തെ അനുഭവിക്കും സ്വപ്നംപോലെ
മിത്രാംശുതണുക്കിലും ചന്ദ്രാംശുചുടുകിലും
ചത്തുപോയൊരു നരൻ സുഖമായി ജീവിക്കിലും
അഭ്രത്തിന്നാഴി ഇറങ്ങീടിലും പണ്ടില്ലാത്തൊ-
രത്ഭുതംപെട്ടുകാണ്കയില്ലൊരുനാളുമൊന്നും
സ്വല്പവും നിന്ദിക്കയുമില്ല ദുൎജ്ജനങ്ങളെ
അപ്പോഴെ പുകഴ്ത്തുമാറില്ല സജ്ജനത്തെയും.



അദ്ധ്യായം 20.

## സ്വാമിക്ക് സാധുക്കളിൽനിന്നുള്ള ഉപദ്രവം.

——:o:——

ഈ അദ്ധ്യായത്തിലെ തലവാചകത്തിന്റെ അത്ഥത്തിനും സ്വാമിയുടെ മേൽവിവരിച്ച സ്ഥിതിക്കും തമ്മിൽ യാതൊരു ബന്ധവുമില്ല. സവ്വവും ഈശ്വരാപ്പണംചെയ്തു് ജീവൻമുക്തനായ് സ്ഥിതിചെയ്യുന്ന സ്വാമിയെ ആക്കെങ്കിലും ഉപദ്രവിപ്പാൻ കഴിയുമൊ? അദ്ദേഹത്തിന്ന് ദേഹമൊ ധനമൊ യഥാത്ഥത്തിലില്ല. എന്നാൽ അദ്ദേഹം പ്രയത്നംകൊണ്ടു വരുത്തിയ സിദ്ധിയെ ആക്കും മലിനപ്പെടുത്തുവാനൊ നശിപ്പിപ്പാനൊ കഴിയുന്നതുമല്ല. അതിനാൽ ഈ അദ്ധ്യായത്തിന്റെ ആവശ്യം ഇവിടെ നന്നാകുറയും എങ്കിലും ഇതെവരെ വായനക്കാരുടെ മനസ്സിനെ ഒരു വിഷയത്തിൽ പ്രവേശിപ്പിച്ചുവല്ലൊ. അതിൽനിന്നു അവരുടെ മനസ്സിനെ വിഷയാന്തരത്തിലേക്ക് പ്രവേശിപ്പിച്ച് അല്പം ഭാവഭേദമുണ്ടാക്കുവാൻ ശ്രമിക്കുന്നുവെന്നേയുള്ളു.

മേല്പറഞ്ഞ ഗുണങ്ങളോടുകൂടിയ സ്വാമിക്ക് തിരുവണ്ണാമലയിൽ എന്നുമാത്രമല്ല, മറുപലെ ദിക്കിൽനിന്നും അനവധി ഭക്തന്മാരും സന്ദശകന്മാരുമുണ്ടായിത്തുടങ്ങി. അക്കാലത്തുതന്നെ, മലയുടെ മുകളിൽ പലസ്ഥലങ്ങളിലും ചില സന്യാസിമാർ താമസിച്ചിരുന്നു. അവർ വേഷംകൊണ്ടുമാത്രം കാഷായഭസ്മരുദ്രാക്ഷധാരികളും, മനസ്സുകൊണ്ട് ധനം മുതലായവയിൽ അത്യാത്തിയോടുകൂടിയ കേവലം ലൌകീകന്മാരുമായിരുന്നു. യുവസ്വാമിയെപ്പററി

ജനങ്ങൾക്കറിവാനിടവരുന്നതിന്നുമുമ്പ് മേല്പറഞ്ഞ സന്യാസിമാരെ ചില ഭക്തന്മാർ ചെന്നു കാണുകയും, അവരെ നമസ്കരിച്ച് പണം, വസ്ത്രം മുതലായവ കൊടുക്കുകയും ചെയ്തിരുന്നു. എന്നാൽ യുവസ്വാമിക്ക് ദ്രവ്യത്തിലാഗ്രഹമില്ലെന്നുമാത്രമല്ല, ഭക്തന്മാൎക്ക ഓരോ വിഷയങ്ങളിലുള്ള സംശയങ്ങളെ തീൎത്തുകൊടുക്കുകയും ചെയ്തിരുന്നു. അതിനാൽ മുമ്പറഞ്ഞ സന്യാസിമാൎക്ക് സന്ദൎശകന്മാരും ധനലാഭവും തീരെ ഇല്ലാതാകുകയും, അതിനാൽ തങ്ങടെ ശത്രുവിനെ വല്ലവിധത്തിലും ഈ നാട്ടിൽനിന്നു കളയേണമെന്നും ഉപദ്രവിച്ച് നശിപ്പിക്കേണമെന്നുംകൂടി അവർ തീൎച്ചപ്പെടുത്തുകയും അതിന്നായി പ്രയത്നിക്കുകയും ചെയ്തു.

ഒരിക്കൽ യുവസ്വാമി ഗുഹയുടെ മുൻഭാഗത്തായി സമാധിയിലിരിക്കുമ്പോൾ ഒരാൾ മലയുടെ മുകളിൽചെന്നു വലിയ ഒരു കല്ലുരുട്ടി സ്വാമിയുടെ നേരെ ഇട്ടു. ഇതിന്നു മുമ്പും പലതവണ ഇപ്രകാരം ചെയ്തുവെങ്കിലും ആളെ കയ്യിൽ കിട്ടിയിരുന്നില്ല. എന്നാൽ ഇത്തവണ കയ്യും കളവും കണ്ടുപിടിച്ചുയെങ്കിലും, ആയാൾ ചിരിച്ചുംകൊണ്ടു പൊയ്ക്കളഞ്ഞു. ഇങ്ങിനെ നേരിട്ടല്ലാതെയും, ചിലപ്പോൾ നേരിട്ടും അവർ സ്വാമിയെ പലവിധ ഉപദ്രവങ്ങളും ചെയ്തുവന്നു. അതുകൊണ്ടൊന്നും സ്വാമിയുടെ നിലക്ക യാതൊരു മാററവുമുണ്ടായില്ല. അവരും ലോകവും എപ്പോഴും സ്വാമിയുടെ മിത്രങ്ങൾതന്നെ എന്നായിരുന്നു അദ്ദേഹത്തിന്റെ നില.

ഒരിക്കൽ മദ്യപന്മാരായ ചിലക്കൂട്ടർ ആളെ അറിയാത്തവിധം മുഖത്തും മററും വിഭൂതി തേച്ച്, ബലാല്ക്കാര

മായി സ്വാമിയെ തിരുവണ്ണാമലയിൽനിന്ന് കൊണ്ടുപോകുവാനുദ്ദേശിച്ചുംകൊണ്ട് വിരൂപാക്ഷഗുഹയിൽ വന്ന് അദ്ദേഹത്തോട് ഭക്തിപുരസ്സരം ഇങ്ങിനെ പറഞ്ഞു.

"സ്വാമി! ഞങ്ങൾ പോതികമലയിൽ തപസ്സുചെയ്യുന്ന അഗസ്ത്യമഹർഷിയുടെ ശിഷ്യന്മാരായ സാധുക്കളാകുന്നു. ആ മലയിൽ എത്രയൊ യുഗങ്ങളായി അഗസ്ത്യമുനി തപസ്സുചെയ്തുവരുന്ന വിവരം സ്വാമിക്കറിയാമെല്ലൊ. ഇന്നും അദ്ദേഹമവിടെ തപസ്സുചെയ്യുന്നു. സ്വാമിയെ അവിടേക്കു കൂട്ടിക്കൊണ്ടുപോകുവാൻ ഞങ്ങളോടു കല്പിച്ചിരിക്കുന്നു. അടുത്തദിവസം ശ്രീരംഗത്തിലുണ്ടാകാൻപോകുന്ന സിദ്ധസമ്മേളനത്തിൽ, ആദ്യം നിങ്ങളെ കൂട്ടിക്കൊണ്ടുപോകയും അവിടെനിന്ന് പോതികമലക്ക് ആനയിക്കുവാനും അഗസ്ത്യമഹർഷി കല്പിച്ചിട്ടുണ്ട്. നിങ്ങൾക്ക് ആത്മീയവിഷയത്തിൽ സിദ്ധിയുണ്ടാകുവാൻ തടസ്ഥം ചെയ്യുന്ന ചില ശക്തികളെ നിങ്ങടെ ദേഹത്തിൽനിന്ന് നശിപ്പിച്ചതിനുശേഷം, നിങ്ങൾക്ക് ക്രമമായ ദീക്ഷകഴിക്കുന്നതാണെന്നും മഹർഷി കല്പിച്ചിട്ടുണ്ട്." അവരുടെ പ്രകൃതംകൊണ്ട് അവിടെ അവർ താമസിക്കുന്നത് വളരെ ഭയങ്കരമാണെന്ന് സ്വാമിക്ക് തോന്നിയെങ്കിലും, ഈ നില എത്രത്തോളം വർദ്ധിക്കുമെന്നു നോക്കുവാൻ ക്ഷമയോടും മൌനത്തോടുംകൂടി സ്വസ്ഥനായിരുന്നു. ഉടനെ, പെരുമാൾ സ്വാമിയെന്ന ധീരനായ ഒരു ഭക്തൻവന്ന്, അവരുടെ സമീപം ചെന്നിങ്ങിനെ പറഞ്ഞു. "അല്ലയൊ സിദ്ധന്മാരെ! നിങ്ങളിവിടെ വന്നതിന്റെ ഉദ്ദേശം ഞങ്ങൾക്കു

മനസ്സിലായി. നിങ്ങൾ വരുന്നവിവരം മുൻകൂട്ടി ഞങ്ങൾ ക്കറിവുതരികയും നിങ്ങൾ വന്നാൽ ഓരോരുത്തരെയും ഓരോ പാത്രത്തിലിട്ടു വറുത്തശേഷം കുഴിയിലിട്ടു മൂടുവാൻ ദൈവം ഞങ്ങളോടാജ്ഞാപിക്കയും ചെയ്തിരിക്കുന്നു. അതി നാൽ പാത്രമിവിടെ തെയ്യാറാക്കീട്ടുണ്ടു്. കുഴി വേഗമുണ്ടാ ക്കാം; നിങ്ങളെവിടേയും പോകരുത്" എന്നു പറഞ്ഞ് സ്വാമിയുടെ മസ്താൻ എന്ന ശിഷ്യനോട് വലിയ ഒരു കുഴി യുണ്ടാക്കുവാൻ കല്പിച്ചു. പെരുമാൾസ്വാമി ഇപ്രകാരം ഗ ജ്ജിച്ചുംകൊണ്ടു പറഞ്ഞപ്പോൾ അവർ ഭയപ്പെട്ടു് സ്തംഭി ച്ചുനില്ക്കുകയും, ഉടനെ ഓടിപ്പോകുകയും ചെയ്തു.

ധനികനായ ഒരു ലൌകികന്ന് ശത്രുക്കളുണ്ടാകുന്നതു പോലെ, വനാന്തരത്തിൽ തപസ്സുചെയ്യുന്ന സിദ്ധനും ശത്രുക്കളുണ്ടാവാമെന്ന് ഇതുകൊണ്ടു വെളിപ്പെടുന്നു. പ ക്ഷെ ഇതെല്ലാം, ദൈവീകമായ ഓരോ പരീക്ഷയായിട്ടാ ണ് വിചാരിക്കേണ്ടത്. ഇവകൊണ്ടു് സ്വാമിയുടെ മന സ്സിലെ ക്ഷമ, സഹനശക്തി മുതലായഗുണങ്ങൾക്ക് കുറെ ക്കൂടി ദൃഢത ഉണ്ടായിയെന്നൊ പറവാനുള്ളൂ.

നശോചതഭാവം മുഞ്ചതിശംഖഃ
ശിഖിഭുക്തമുക്തോപി.

സാരം:— തീയിലിട്ടു കരിച്ചാലും ശംഖിന്ന് നൈമ്മ ല്യത വദ്ധിക്കുന്നതല്ലാതെ ചുരുങ്ങുന്നില്ല.



അദ്ധ്യായം 21.

## വീണ്ടും ജ്ഞാതികളുടെ സഹവാസം

——:o:——

കാ തേ കാന്താ കസ്തേ പുത്രഃ
സംസാരോയമതീവവിചിത്രഃ
കസ്യത്വം കഃ കുത ആയാതഃ
തത്വം ചിന്തയതദിദം ഭ്രാന്തഃ

ശ്രീ ശങ്കരാചാൎയ്യർ.

സാരം:—ഒരു ഭാൎയ്യയൊ പുത്രനൊ നിണക്ക് ആർ? ഈ ലോകം അത്യത്ഭുതമായ ഒന്നുതന്നെ. നീ ആരുടെ മകൻ? നീ ആർ, എവിടെനിന്നു വന്നു? ഈ മാതിരി തത്വചിന്തകളെ മനുഷ്യൻ എപ്പോഴുമന്വേഷിക്കണം.

പതിസുതാന്വയഭ്രാതൃബാന്ധവാൻ
അതിവിലംഘ്യതേന്ത്യച്യുതാഗതാഃ
ഗതിവിദസ്തവോൽഗീതമോഹിതാഃ
കിതവയോഷിതഃ കസ്ത്യജേന്നിശി ॥

ഗോപികാഗീതാ—ഭാഗവതം.

സാരം:—ഓ കൃഷ്ണാ! അങ്ങയുടെ മധുരഗാനങ്ങളെ കേട്ട് ഭൎത്താക്കന്മാരെയും, സഹോദരന്മാരെയും, കുട്ടികളെയും മററുമുപേക്ഷിച്ച്, ഗോപസ്ത്രീകളായ ഞങ്ങൾ ഇവിടെ വന്ന് നിങ്ങളെ ഇതാ ആശ്രയിച്ചിരിക്കുന്നു. ഹെ! വഞ്ചക! ഈ ഇരുട്ടിൽ സ്ത്രീകളെ ആരെങ്കിലും ത്യജിക്കുമൊ.

മേൽവിവരിച്ചവിധം സന്യാസികളുടെ മനോഭാവങ്ങളെ വിശദീകരിക്കുന്നതും, സംസാരത്തിൻെറയും കൂട്ടം

ബജീവിതത്തിൻെറയും നിസ്സാരതയെ വിവരിക്കുന്നതുമായ വേദാന്തഗ്രന്ഥങ്ങൾ ഭാരതത്തിൽ എത്രയോ ഉണ്ട്. അതു കൂടാതെ ഒരുവനുണ്ടാകേണ്ട ഗുണങ്ങളെയും കത്തവ്യകമ്മ ബോധങ്ങളെയും, പ്രേമത്തിൻെറ മഹത്വങ്ങളെയും കുറിച്ചു പല വിവരണങ്ങളും ഉപദേശങ്ങളുമുണ്ട്. പുരാതന മഹാത്മാക്കളായ ബുദ്ധദേവൻ, ശ്രീകൃഷ്ണചൈതന്യൻ മുതലായവരുടേയും, നവീനകാലത്തെ മഹാത്മാക്കളായ ശ്രീരമണ മഹർഷി മുതലായവരുടേയും ജീവചരിത്രങ്ങളും ഉപദേശങ്ങളും നമുക്ക മേൽപറഞ്ഞ, മുഖ്യമായ പല സംഗതികളും അനുഭവപ്പെടുത്തുന്നു. എന്നാൽ മേൽപറഞ്ഞ ഉപദേശങ്ങളുടേയും മറവും വ്യത്യാസവും സാരവും നാം നല്ലവണ്ണം അറിഞ്ഞ്, അവയെ ശരിയായ സ്ഥലങ്ങളിൽ ഉപയോഗപ്പെടുത്തേണ്ടതാകുന്നു.

ഒരു ചെറിയ ചെടിയെ, വിത്തിൽനിന്നങ്കുരിച്ചുമുതൽ കുറെ കാലത്തേക്ക് വേറെ ആക്കി, കടിൽ മുതലായതിന്നകത്തു സൂക്ഷിക്കയും വെള്ളം നനച്ചു രക്ഷിക്കയും ചെയ്യാഞ്ഞാൽ, അതിനെ കന്നുകാലികൾ തിന്നൊ, ചവിട്ടിയൊ നശിപ്പിക്കും. എന്നാൽ അതെ അങ്കുരം വളൎന്നു വൃക്ഷമായാൽ അതിന്നു മേൽപറഞ്ഞ രക്ഷ ആവശ്യമില്ലെന്നുമാത്രമല്ല, തനിക്ക യാതൊരുപദ്രവവുംകൂടാതെ കന്നുകാലികൾക്കും മനുഷ്യൎക്കും തണലും ഭക്ഷണവും നൽകുകയും ചെയ്യുന്നു. അതുപോലെ, ആത്മീയോന്നതിക്കായി പരിശ്രമിക്കുന്ന ഒരുവൻ, അതിൻെറ പരിപൂൎത്തി എത്തുന്നതുവരെക്കും ജ്ഞാതികളുടെ സംഘത്തിൽനിന്നു ദൂരെ സ്ഥിതി

ചെയ്യേണ്ടതും, തന്റെ ജ്ഞാനവും ധ്യാനവും നിരുപദ്രവമായി വൎദ്ധിപ്പാനുള്ള മാൎഗ്ഗം നോക്കേണ്ടതുമാകുന്നു. മഹാത്മാക്കളുടെ സംഘം, ജ്ഞാനസമാജം, ഭക്തസംഘം ഇവകളോടുള്ള സഹവാസം ആത്മീയചിന്തകന്ന് ഏററവും ഹിതമായിരിക്കും. ലോകസുഖങ്ങളിൽ അദ്ദേഹത്തിന്നുള്ള വൈരാഗ്യം പൂൎത്തിയാകുന്ന കാലത്തൊ, ലൌകീകന്മാരുടെ സഹവാസംകൊണ്ട് അദ്ദേഹത്തിന്റെ ആത്മീയചിന്തക്കും, വൈരാഗ്യത്തിന്നും യാതൊരു ഹാനിയും വരാത്തവിധം ദൃഢപ്പെട്ടത്തിയതിന്നുശേഷമൊ, ആ വിഷയത്തിൽ അദ്ദേഹത്തിന്റെ പ്രകൃതിയും, ചിന്തയും, സ്വഭാവവും പരിപൂൎത്തിയായവിധം ഉറച്ചതിന്നുശേഷമൊ തന്റെ പഴയ ചങ്ങാതികളോടുള്ള സഹവാസം ചെയ്യുന്നതിൽ ദോഷമുണ്ടാകയില്ല. ജ്ഞാനസിദ്ധിയുടെ മുഖ്യമായ അടയാളങ്ങൾ സൎവ്വസമത്വം, സൎവ്വഹിതത്വം, സമചിത്തത്വം മുതലായ വകളാകുന്നു. ഈ വക ഗുണങ്ങൾ മനസ്സിന്നു പൂൎണ്ണസംസ്കാരം ഉണ്ടാകുമ്പോൾ മാത്രമെ സാധിക്കയുള്ളു.

1900-ാമതിൽ നാഗസ്വാമി മരിക്കുമ്പോൾ തന്റെ ഒടുവിലത്തെ സഹോദരൻ നാഗസുന്ദരം കുട്ടിയായിരുന്നു. അക്കാലത്ത് അദ്ദേഹത്തിന്നുണ്ടായ ദേഹോപദ്രവം ദൈവകൃപയാ ഭേദംവരികയും, ഉടനെ ഒരു ക്ഷേത്രത്തിൽ ഗുമസ്തനായി നിയമിക്കപ്പെട്ടുകയും ചെയ്തു. 1902ൽ സൽഗുരുഗുഹയിൽ സ്വാമി മൌനിയായിരിക്കുമ്പോൾ, നാഗസുന്ദരം ഒരിക്കൽ അവിടെവന്ന്, സ്വാമിയെ ആലിംഗനംചെയ്തുംകൊണ്ടുറക്കെ കരഞ്ഞു. അപ്പോൾ അദ്ദേഹം, അനു

ജനെ പുഞ്ചിരിയോടെ നോക്കിക്കൊണ്ടിരുന്നു. സ്വാമിക്ക്, പരിചാരകംചെയ്തുംകൊണ്ട് താൻ ഒന്നിച്ചു താമസിക്കാമെന്ന് നാഗസുന്ദരം പലതവണ അപേക്ഷിച്ചിട്ടും, ജ്ഞാതികളുടെ സംബന്ധം തനിക്കിഷ്ടമല്ലാത്തതിനാൽ, സ്വാമി ആയതു സമ്മതിച്ചില്ല. അതിനാൽ നാഗസുന്ദരം നിരാശയോടും വ്യസനത്തോടും നാട്ടിലേക്കുതന്നെ മടങ്ങി.

അതിനുശേഷം അഴകമ്മാളും ചില ബന്ധുക്കളും കാശിക്കു പോകുമ്പോഴും മററും മകനെ ചെന്നു കാണുകയും 1913ൽ, അവർ തിരുപ്പതി ദർശനംകഴിഞ്ഞു മടങ്ങുമ്പോൾ, വിരൂപാക്ഷഗുഹയിൽ സ്വാമിയുടെ ഒന്നിച്ച് അല്പകാലം താമസിക്കുകയും ചെയ്തു. ഈ അവസരത്തിൽ സന്നിപാതജ്വരം നിമിത്തം രണ്ടുമൂന്നാഴ്ച അഴകമ്മാൾ വളരെ ബുദ്ധിമുട്ടി. സാധാരണമായി സ്വാമിക്ക് വല്ല രോഗവുമുണ്ടായാൽ അതിനെ അദ്ദേഹം ഗണ്യമാക്കാറില്ല. എന്നാൽ ആശ്രമത്തിലെ പരിചാരകന്മാൎക്കോ സന്ദൎശകന്മാൎക്കോ രോഗമുണ്ടായാൽ, അവരെ അദ്ദേഹം വളരെ ദയയോടും ശ്രദ്ധയോടും നോക്കി രക്ഷിക്കുക പതിവാകുന്നു. എന്നാൽ, അഴകമ്മാൾ, തന്നെ ബാല്യത്തിൽ വളരെ കഷ്ടപ്പെട്ടു വളൎത്തിയ മാതാവായതുകൊണ്ടും, ആശ്രമത്തിൽ വന്നിട്ടുള്ളതുകൊണ്ടും രണ്ടുവിധത്തിലും അവരെ നോക്കി രക്ഷിക്കുവാൻ സ്വാമി കടപ്പെട്ടിട്ടുണ്ട്.

അതിനാൽ സ്വാമി അതിശയിക്കത്തക്ക ക്ഷമയോടും ജാഗ്രതയോടും അവരെ നോക്കി രക്ഷിച്ചു. പനിവരുമ്പോൾ അതോടുകൂടി ഭയങ്കരമായ ചില ഉപരോഗങ്ങൾ

ആരംഭിക്കുന്നതിനാൽ, തന്നിവൃത്തിക്കുവേണ്ടി ഈശ്വരപ്രാൎത്ഥനയായി തമിഴിൽ നാലുപദ്യം സ്വാമി എഴുതിയിരുന്നു. അവയുടെ സാരം കിളിപ്പാട്ടായി താഴെ ചേൎക്കുന്നു.

1. സമുദ്രതരംഗംപോലുത്ഭവിച്ചീടും
ഭാവിപദധ്വംസനം ചെയ്യുമഗദഗിരിവരാ !
ഭവൽപാദാബ്ജഭക്തയായീടും -
മമാംബതൻജ്വരധ്വംസനം തവ കൎത്തവ്യകൎമ്മമല്ലോ.

2. കാലകാലനാമീശാ ! മൽജനനിക്കു തവ
കാൽമലർ കാണ്മിക്കേണം, കാലനെയകറ്റീടാൻ
ചിന്തിക്കിൽ കാലൻ കമലോത്ഭവപ്രവൃത്തികൾ
ഹന്ത! ആരുവാൻ? ഹരെ! ബന്ധുവത്സലാപോററി.

3. അമലാഗ്നിയായീട്ടു,മരുണാചലപ്രഭോ !
വിമലാ ! മററഗ്നിക്കിരയാകാതെ മമ
ജനനീദേഹം, ജ്ഞാനവഹ്നിരൂപമാക്കിതവ
കമലപാദത്തോടു, സായൂജ്യമേകേണമേ !

4. മായാവിഭ്രാന്തിഹാരിൻ ! മാമകജനനിത-
ന്നാമയം തീൎപ്പാനൊട്ടു വിളംബം ചെയ്തീടൊല്ലെ !
താവകഭക്തവാരത്രാണനം ചെയ്തീടുവാൻ
ഹേ ഭവ ! നിന്നിൽപരമാരുള്ളു ദയാനിധെ ?

അരുണാചലേശ്വരകൃപയാൽ, അധികതാമസംകൂടാതെ അഴകമ്മാൾക്കു രോഗശാന്തിവരികയും അവർ മാനാമധുരക്കു പോകുകയും ചെയ്തു. എന്നാൽ ഉടനെതന്നെ അവൎക്കു സ്വാമിയുടെ അടുക്കൽ വീണ്ടും വരേണ്ടിവന്നു. നല്ലുസ്വപ്പിള്ളരുടേയും, നാഗസുന്ദരത്തിന്റെ ഗൃഹനായികയു

ടേയും മരണം നിമിത്തം, പ്രായാധിക്യമായ അഴകമ്മാളെ നോക്കി രക്ഷിക്കുവാൻ തക്ക ആരും ഭവനത്തിൽ ഇല്ലാതായി. അതിനാൽ തൻെറ ഭാവിജീവിതം, സ്വാമിയോടൊന്നിച്ച് നയിക്കുവാൻ അവർ നിർബ്ബന്ധിതയാകുകയും 1916ൻെറ ആരംഭത്തിൽ അവർ തിരുവണ്ണാമലക്കു വരികയും, അല്പകാലം എച്ചമ്മാളുടെ ഒന്നിച്ചു താമസിച്ചശേഷം, മകൻെറ ഒന്നിച്ച് വിരൂപാക്ഷഗുഹ, സ്കന്ദാശ്രമം ഇവിടങ്ങളിൽ താമസിക്കുകയും ചെയ്തു. അമ്മയുടെ ആവശ്യപ്രകാരം നാഗസുന്ദരവും ആശ്രമത്തിൽ ഉടനെ എത്തി. ആദ്യം അദ്ദേഹം നഗരത്തിൽ പോയി ഭക്ഷണം യാചിച്ചു കാലം കഴിച്ചു എങ്കിലും, ആശ്രമത്തിൽതന്നെ ഭക്തന്മാരുടെ വകയായി, ധാരാളം ഭക്ഷണം കിട്ടിത്തുടങ്ങിയപ്പോൾ; ആ വൃത്തി വേണ്ടെന്നു വെക്കുകയും, പിന്നെ സ്വാമിയുടെ ഒരു ഭക്തനായി, നിരഞ്ജനാനന്ദസ്വാമി എന്നു പേരോടുകൂടി സന്യാസിയായി തീരുകയും ചെയ്തു. ആശ്രമത്തിൽ എത്തിയതുമുതൽ ശ്രീ മഹർഷിക്കും സന്ദർശകന്മാർക്കും ഭക്ഷണം പാകം ചെയ്തത് അഴകമ്മാൾ തന്നെ ആയിരുന്നു. അക്കാലം മുതൽ ആശ്രമത്തിൽ തുടങ്ങിയ പാചകവൃത്തി ഇന്നും നടന്നുവരുന്നു. ഒരു ഋഷിയുടെ ആശ്രമത്തിൽ പാകശാല പണ്ടെയുള്ളതാകുന്നു. എന്നാൽ ദേശകാലഭേദങ്ങളെ അനുസരിച്ച് പാകശാലയുടെ പ്രകൃതിക്ക് ചില മാററങ്ങൾ സംഭവിച്ചിരിക്കാം.

അഴകമ്മാളുടെ ആശ്രമവാസം സ്വാമിയുടെ ഭക്തന്മാർക്കു വളരെ ഭയം ജനിപ്പിച്ചു. ജ്ഞാതികളുടെ സഹവാ

സത്തിൽ താല്പൎയ്യം കുറഞ്ഞ സ്വാമി, 1896ൽ ഓടിപ്പോയ പോലെ, ഇപ്പോഴും വല്ലടിക്കിലും പോകുമൊ എന്ന് ശ്രീ. ശേഷയ്യർ മുതലായ ഭക്തന്മാൎക്ക് വലിയ ഭയമുണ്ടായിരുന്നു. അല്പം രസികനായ ശ്രീ ശേഷാദ്രിസ്വാമി മഹൎഷിയെ ദൎശിക്കുവാൻ പോകുന്ന ഒരു ഭക്തനോടിങ്ങിനെ പറഞ്ഞു. "ആശ്രമത്തിൽചെന്ന് സ്വാമിദൎശനം കഴിക്കു. എന്നാൽ അവിടെ ഒരു ഗൃഹസ്ഥനുണ്ട്. നിങ്ങൾക്ക് നല്ല മധുരമുള്ള ലഡ്ഡു തിന്നുവാൻ തരും." ഇങ്ങിനെ നേരംപോക്കായി പറഞ്ഞത്, സ്വാമി ഒരു ഗൃഹസ്ഥന്റെ നിലയിൽ, വീടും, ബന്ധുക്കളും, വെപ്പും മററുമായി കാലം കഴിക്കുന്നു എന്നു വരുത്തുവാൻവേണ്ടിയായിരിക്കാം. എന്നാൽ ശ്രീ മഹൎഷിയെ സംബന്ധിച്ചേടത്തോളം, അതെല്ലാം കേവലം ബാഹ്യപ്രവൃത്തികൾതന്നെ. ലോകവിഷയങ്ങളിൽ ശ്രീ മഹൎഷിക്കു യാതൊരു ബന്ധവുമില്ലെന്നും, അവരുടെ മദ്ധ്യേ അദ്ദേഹത്തിന്നു സഹവസിക്കുവാൻ സംഗതി വന്നാലുംകൂടി അദ്ദേഹത്തിന്റെ വൈരാഗ്യത്തിന്നു യാതൊരിളക്കവും വരികയില്ലെന്നും, മുൻവിവരിച്ച സംഗതികൾകൊണ്ട് ആൎക്കും ബോദ്ധ്യപ്പെടുന്നതാകുന്നു. യഥാൎത്ഥബലവാനായ ഒരു മഹാന്, ഓരൊ അവസരത്തിൽ നേരിടുന്ന ആപത്തുകൾ അദ്ദേഹത്തിന്റെ അധികരിച്ച സഹനശക്തിയെ കാണിക്കുവാനും, അതുകൊണ്ട് ശ്രീരാമകൃഷ്ണപരമഹംസർ ചെയ്തപോലെ ആപത്തിനോടെതൃത്തു ജയിച്ച് അധിക ധൈൎയ്യം അവലംബിക്കുവാനും കാരണമായി ഭവിക്കുന്നു. തനിക്കു മകനോടുള്ള വാത്സല്യംപോലെ, സ്വാമിക്കു അവരോടുമുണ്ടെന്ന്, അഴകമ്മാൾ ചിലപ്പോൾ വിചാരി

ക്കാറുണ്ട്. അതില്ലായ്മചെയ്യാനും സർവ്വസമത്വം അവരുടെ മനസ്സിൽ അങ്കുരിപ്പിക്കുവാനും വേണ്ടി സ്വാമി ഒരു വഴിയെടുത്തു. അഴകമ്മാൾ സ്വാമിയോടു വല്ലതും സംസാരിച്ചാൽ അതിന്നു മറുപടി പറയാതായി. എന്നാൽ എച്ചമ്മാളോടൊ മറ്റൊ സംഭാഷണം ചെയ്യും. ഈ പ്രകൃതത്തെപ്പററി അഴകമ്മാൾ ആക്ഷേപിച്ചപ്പോൾ "എല്ലാ സ്ത്രീകളും എന്റെ അമ്മമാരാകുന്നു" എന്നു മറുപടി പറഞ്ഞു. ലോകത്തിന്നും തനിക്കുമുള്ള മായാബന്ധത്തെ തീരെ അകററുവാൻവേണ്ടി അമ്മയുടെ ഒന്നിച്ചിരുന്നുംകൊണ്ടുതന്നെ ശ്രീ മഹർഷി ശ്രമിക്കുകയായിരുന്നു. അതുപോലെതന്നെ പുത്രനുമായുള്ള ബന്ധം അമ്മക്കും ഇല്ലാതാക്കി അവരുടെ മനസ്സിൽ സമചിത്തവും ഈശ്വരഭക്തിയും ഉറപ്പിക്കുവാൻ വേണ്ടിയും, മേൽപ്രകാരം ചെയ്തതാകുന്നു. വൃദ്ധയായ അഴകമ്മാൾ കാശിമുതലായ പുണ്യസ്ഥലങ്ങൾ ദർശിച്ചിട്ടുള്ളതിന്നുപുറമെ, ഭക്തിവിഷയങ്ങളായ ഈശ്വരകർമ്മങ്ങളിലും പരിചയിച്ചിട്ടുണ്ട്. ആറുകൊല്ലത്തോളം അവർ മകനോടൊന്നിച്ചാശ്രമവാസം ചെയ്തു. ശ്രീ മഹർഷിയുടെ സഹവാസംകൊണ്ടും, അദ്ദേഹം ശിഷ്യന്മാർക്കു ചെയ്യുന്ന ജ്ഞാനോപദേശം കേട്ടും അഴകമ്മാൾക്കു മനഃശുദ്ധി ഉണ്ടാകുകയും, പാരായണം, ധ്യാനം മുതലായവകൊണ്ട് ക്രമേണ അവരുടെ മനസ്സ് ഈശ്വരങ്കൽതന്നെ ലയിക്കുകയും ചെയ്തു. മരിക്കുന്നതിന്നു രണ്ടോ മൂന്നൊ കൊല്ലംമുതൽ അല്പാല്പം രോഗബാധയുണ്ടായെങ്കിലും, ജ്ഞാനശക്തിയാൽ മരണത്തോടെതൃക്കുവാനുള്ള ധൈര്യം അവർക്കുണ്ടായി. അവർ മരണശയ്യയിലായപ്പോൾ സ്വാമി, അതി

ശ്രദ്ധയോടും ചിലപ്പോൾ ഉറക്കവും മററും ഉപേക്ഷിച്ചും അമ്മയെ ശുശ്രൂഷിച്ചു. മാതൃശുശ്രൂഷ ഏതു സന്യാസികൾ കടപ്പെട്ട ധർമ്മമാണെന്ന് പല ഗ്രന്ഥങ്ങളും ഘോഷിക്കുന്നതിന്നുപുറമെ ശ്രീ ശങ്കരാചാര്യർ പ്രവൃത്തികൊണ്ടു നമ്മെ അനുഭവപ്പെടുത്തുകയും ചെയ്യുന്നു.

"ആസ്താംതാവദിയംപ്രസൂതിസമയെ ദുർവ്വാരശൂലവ്യഥാ
നൈരുച്യം തനുശോഷണം മലമയിശയ്യാചസാംവത്സരീ
ഏകസ്യാപിദിനസ്യ ഗർഭഭരണക്ലേശസ്യയസ്യാക്ഷമോ
ദാതുംനിഷ്കൃതിമുന്നതോപിതനയഃതസ്യൈജനന്യൈനമഃ"

ഈ പ്രസിദ്ധപ്പെട്ട ശ്ലോകം, മാതാവിനുള്ള മഹിമയേയും, പുത്രൻ മാതാവിന്നു എത്രത്തോളം കടപ്പെട്ടിട്ടുണ്ടെന്നും, അസാരം വെളിപ്പെടുത്തുന്നു. പ്രസൂതിസമയത്തുള്ള പലവിധ ദേഹോപദ്രവങ്ങൾ, അരുചി, ക്ഷീണം മുതലായ കഠിനസങ്കടങ്ങൾ പുത്രനുവേണ്ടി അമ്മ അനുഭവിക്കുന്നു. നാം ചെറിയ ഒരു ഭാരം രണ്ടോ നാലൊ നാഴിക വഹിക്കുമ്പോഴെക്കും എത്ര കഷ്ടപ്പെടുന്നു? എന്നാൽ മുൻവിവരിച്ച ഗർഭഭാരം ഇടവിടാതെ പത്തുമാസം വഹിക്കുന്ന മാതാവിൻെറ വഹനക്ലേശത്തെപററി, ഊഹിക്കുവാനെ ആർക്കും കഴികയുള്ളൂ. ശിശുവിൻെറ ജനനത്തിന്നുശേഷം മാതാവനുഭവിക്കുന്ന സങ്കടങ്ങൾക്കും, കുട്ടിയോടു കാണിക്കുന്ന ദയക്കും അളവുണ്ടൊ? പുത്രൻ മാതാവിന്നു എന്തു ദോഷം ചെയ്താലും പുത്രനോടു മാതാവിനുള്ള ആർദ്രതയും സ്നേഹവും അവച്ഛിന്നമായി, മരണപര്യന്തം നിലനില്ക്കുന്നു. അതുകൊണ്ടു എത്ര ഉന്നത സ്ഥിതിയിൽ ഇരിക്കുന്ന പുത്ര

നം, തനിക്കുവേണ്ടി അമ്മ ഒരുദിവസം അനുഭവിച്ച ദുഃഖത്തിന്നുപോലും നിഷ്കൃതിചെയ്വാൻ പ്രാപ്തനായി ഭവിക്കുന്നില്ല. ഭക്തിയോടെ നമസ്കൃതിമാത്രം ചെയ്വാനല്ലാതെ അത്യുത്തമനായ പുത്രനുംകൂടി മറെറാന്നും സാധിക്കുന്നില്ലെന്നും മാതാവിൻെറ മഹിമ, അത്രത്തോളം ഗംഭീരമാണെന്നും സിദ്ധിക്കുന്നു.

മഹാഭാരതത്തിൽ ധമ്മവ്യാധോപാഖ്യാനത്തിൽ മാതാപിതാക്കന്മാരുടെ മഹിമയെപററി ഇങ്ങിനെ വണ്ണിക്കുന്നു.

1. മാതാപിതാച ഭഗവൻ!
ഏതൌ മെ ദൈവതം പരം!
യദ്ദൈവതസ്യ കത്തവ്യം
തദേതാഭ്യാം കരോമ്യഹം॥

2. ഏതൌ മെ പരമം ബ്രഹ്മൻ!
പിതാ മാതാച ദൈവതം।
ഏതൈഃ പുഷ്പൈഃ ഫലൈരന്നൈഃ
തോഷയാമി സദാ ദ്വിജ!॥

സാരം:—ഭഗവൻ! മാതാപിതാക്കന്മാർ എനിക്ക് പരമമായ ഈശ്വരനാകുന്നു. ഈശ്വരനെ എന്നപോലെ ഞാൻ അവരെയും പൂജിച്ചുവരുന്നു. അല്ലയൊ മഹഷെ! ഏററവും മഹത്വമുള്ള അവരെ ഈശ്വരനെപോലെ പുഷ്പം, ഫലം, അന്നം (നിവേദ്യം) മുതലായവകൊണ്ടു് ഞാൻ സന്തോഷിപ്പിക്കുന്നു.

മാതാപിതാക്കന്മാരെ രക്ഷിക്കാതിരിക്കയൊ, അവരോടു അനാദരവു കാണിക്കയൊ ചെയ്യുന്ന പുത്രനുള്ള ശിക്ഷയെ പററി ശ്രീ വേദവ്യാസർ ഭാഗവതത്തിൽ ഇങ്ങിനെ പറയുന്നു.

യസ്ത്വയൊ ആത്മജഃ കല്പ
ആത്മനാചധനേനച-
വൃത്തിം നദദ്യാത്തം പ്രേത്യ
സ്വമാംസം ഖാദയന്തി ഹി.

സാരം:—ശരീരംകൊണ്ടും, ധനംകൊണ്ടും മാതാപിതാക്കന്മാരെ സംരക്ഷിക്കാതെ, ഉപേക്ഷിക്കുന്ന പുത്രനെ ക്കൊണ്ടു് പരലോകത്തിൽ യമദൂതന്മാർ സ്വമാംസം മുറിപ്പിച്ചു് ഭക്ഷിപ്പിക്കുന്നു.

ഇങ്ങിനെ പുരാണം, ധമ്മശാസ്ത്രം, സ്മൃതി മുതലായ സർവ്വഗ്രന്ഥങ്ങളിലും മാതാപിതാക്കന്മാരുടെ ആരാദ്ധ്യതയെപററി, ഒരുപോലെ ഘോഷിക്കുന്നു. സർവ്വസംഗപരിത്യാഗിയും മഹായോഗിയുമായ ശ്രീശങ്കരാചാര്യർക്കുടി മാതാവിനെ ശുശ്രൂഷിച്ചതും ആരാധിച്ചതുമായ കഥ ശങ്കരവിജയത്തിൽനിന്നു നാം അറിയുന്നു. അതിനാൽ ഭഗവൽ ധമ്മവും, മനുഷ്യധമ്മവും നല്ലവണ്ണം അറിഞ്ഞ ശ്രീ മഹഷി മാതൃശുശ്രൂഷചെയ്തതു്, തന്റെ ഒഴിച്ചുകൂടാത്ത ബാദ്ധ്യത തീക്കുവാൻവേണ്ടിയാകുന്നു. അതു ലോകത്തിന്നു നല്ലൊരു പാഠവുമാകുന്നു.

1922 മെയിമാസത്തിൽ അഴകമ്മാളുടെ ദീനത്തിന്നു ശക്തി വദ്ധിച്ചു്, ആസന്നമൃത്യുവിന്റെ നിലയിലായി.

അതുവരെ സ്വാമിയും ശിഷ്യന്മാരും മരുന്നുകൊടുക്കുകയും അതി ജാഗ്രതയോടെ ശുശ്രൂഷചെയ്യുകയും ചെയ്തിരുന്നു. എന്നാൽ ഇപ്പോൾ പ്രകൃതി അതിന്റെ സ്വാഭാവികമായ കർമ്മത്തിൽ ഏർപ്പെട്ടിരിക്കയാൽ, അതിനെതിരായി ചെയ്യുന്ന മനുഷ്യശക്തിക്കു ജയം കിട്ടുവാൻ വഴി ഇല്ലല്ലൊ. സ്വാമി ഇനി വേണ്ടത് തന്റെ അമ്മയുടെ മരണകാലത്തുംകൂടി ഈശ്വരചിന്തചെയ്ത് അവരെ അനായാസേന മരിപ്പിക്കുക മാത്രമാകുന്നു. സ്വാമിയുടെ വലത്തെ കൈ ഉഗ്ദ്ശ്വാസം വലിക്കുന്ന അഴകമ്മാളുടെ ഹൃദയത്തിലും ഇടത്തെ കൈ ശിരസ്സിലും ആ സമയം വെച്ചിരുന്നു. ഇങ്ങിനെ ചെയ്തത് അമ്മയുടെ മനസ്സിനെ ശരിയായ വഴിക്കു നയിക്കുവാൻ വേണ്ടിയായിരുന്നു. യോഗികളുടെ കരത്തിൽക്കൂടി ഒരു അത്ഭുതശക്തി പ്രവഹിക്കുന്നുണ്ട്. ആ ദിവ്യശക്തിക്കു മാത്രമെ മേൽപറഞ്ഞ കാര്യം ചെയ്യാൻ കഴികയുള്ളു. അപ്പോൾ ആശ്രമം ശിഷ്യന്മാരുടെ മുഖത്തിൽനിന്നു പുറപ്പെടുന്ന രാമനാമംകൊണ്ടും, വേദോച്ചാരണംകൊണ്ടും ശബ്ദായമാനമായിരുന്നു. 1922 മെയി 19-ാംതിയതിയായ വൈശാഖബഹുളനവമിദിവസം രാത്രി എട്ടുമണിക്ക് അഴകമ്മാൾ ദിവംഗതയായി. ഈ സമയം സ്വാമിക്കുണ്ടായ മനഃസ്ഥിതിയെപററി തന്റെ ഡയറിയിൽ ശ്രീമാൻ രാമസ്വാമി അയ്യർ എഴുതിയ അഭിപ്രായം താഴെ ചേർക്കുന്നു.

"അമ്മയുടെ മരണശേഷം സ്വാമിക്ക് വളരെ ഉത്സാഹമുണ്ടായതിനാൽ അദ്ദേഹവും സഹോദരനും ശിഷ്യന്മാരുംകൂടി ഈശ്വരനാമങ്ങളുച്ചരിച്ചും ഭക്തിരസങ്ങളായ ഗാ

ന്നങ്ങൾ ചെയ്യും രാത്രി കഴിച്ചുകൂട്ടി. അമ്മയെ നോക്കേണ്ട ത് അദ്ദേഹത്തിന്നു വലിയ ഒരു ഭാരമാകയാൽ മരണത്തി ന്നശേഷം സുഖം തോന്നിയിരിക്കാം. മേലിൽ അദ്ദേഹ ത്തിന്നു ഒരേ സ്ഥലത്തുതന്നെ താമസിക്കുകയൊ, മററുള്ള വരുടെ സഹായമൊ, വേണ്ടാത്തതിനാൽ കൂട്ടുതുറന്നുവിട്ട പക്ഷിയെപ്പോലെ ഈശ്വരകാൎയ്യം ചെയ്വാൻ സ്വാമിക്കു പൂൎണ്ണസ്വാതന്ത്ര്യം ലഭിച്ചു." ഈ അഭിപ്രായം സ്വാമിയു ടെ അപ്പോഴത്തെ സ്ഥിതികണ്ടിട്ട്, മി. അയ്യൎക്കു തോന്നി യതാകുന്നു.

ജ്ഞാതികളുടേയൊ പ്രത്യേകിച്ച് മാതാപിതാക്കളു ടേയോ മരണത്തെപററി കേവലം ലൌകീകന്മാരും അല്പ പ്രജ്ഞന്മാരും സങ്കടപ്പെടാറുണ്ട്. എന്നാൽ, ഒരു ജ്ഞാനി ഒരിക്കലും സങ്കടപ്പെടുകയില്ല.

ദേഹിനൊസ്മിൻ യഥാദേഹേ
കൌമാരം യൌവ്വനം ജരാ.
തഥാദേഹാന്തരപ്രാപ്തിഃ
ധീരഃ തത്രനമുഹ്യതി.

ഭഗവൽഗീതാ.

സാരം:—പ്രാണികൾക്ക് ബാല്യം, യൌവ്വനം, വാ ൎദ്ധക്യം എന്നീ അവസ്ഥാഭേദങ്ങളുണ്ടാകുന്നതുപോലെ മര ണവും ഒരവസ്ഥാഭേദം മാത്രമാകുന്നു. ധീരൻ അതിൽ പ രിഭ്രമിക്കയില്ല.

ആത്മാവ് ഒരു ദേഹത്തിൽനിന്നു മറെറാരു ദേഹ ത്തിലേക്കു പ്രവേശിക്കുന്നതിനെയാണ് മരണം എന്നു പറ

യുന്നതു്. മേൽപറഞ്ഞ ആത്മീയകാൎയ്യങ്ങളെ അറിഞ്ഞ് ജീവൻമുക്തനായ ശ്രീ മഹൎഷിക്ക മരണം എന്നത് എത്രയൊ നിസ്സാരമായ വെറും 'വാചാരംഭണം നാമധേയം' മാത്രമാകുന്നു. ഒരു മൃതന്റെ ശരീരത്തിന്നുണ്ടാകുന്ന രൂപഭേദത്തിന്ന് "മരണം" എന്ന ഒരു നൂതനനാമം കൊടുത്തിട്ടുണ്ടു്. ശാശ്വതനായ ആ പരമപുരുഷൻ എങ്ങിനെ മരിക്കും അതിനാൽ മരണം എന്നത് ഒരു വ്യാജനാമം മാത്രമാകുന്നു.

അച്ഛേദ്യോഹ മദാഹ്യോഹം
അക്ലേദ്യോശ്ശോഷ്യ ഏവച
നിത്യഃ സൎവ്വഗതഃ സ്ഥാണു
രചലലോഹം സനാതനഃ

ഭഗവൽഗീതാ.

സാരം:—ഞാൻ ഛേദിക്കപ്പെടുന്നവനൊ, ദഹിപ്പിക്കപ്പെടുന്നവനൊ, ശോഷിപ്പിക്കപ്പെടുന്നവനൊ അല്ല. നിത്യനും, സൎവ്വവ്യാപിയും, സ്ഥാണുവും, ഇളക്കമില്ലാത്തവനും, സനാതനനും ആകുന്നു.

മരണത്തിന്റെ ശേഷമുള്ളവസ്ഥയെപററി വിവരിക്കുന്ന വേദം, ഉപനിഷത്ത് മുതലായ പുരാതനഗ്രന്ഥങ്ങൾക്ക പുറമെ, കഴിഞ്ഞ മുപ്പതുകൊല്ലങ്ങളായി പാശ്ചാത്യവിദ്വാന്മാർക്കുടി എത്രയൊ ഗ്രന്ഥങ്ങളെഴുതീട്ടുണ്ടു്. മരണത്തിന്നശേഷം പഞ്ചഭൂതാത്മികമായ ശരീരത്തിന്ന് അല്പം രൂപഭേദം ഉണ്ടായി, അവ മേലാലെ സൃഷ്ടിക്കുള്ള ഉപകരണങ്ങളായിതീരുന്നു എന്നും, ശാശ്വതനായ ദേഹിക്ക യാ

തൊരു മാററമില്ലെന്നുമുള്ള സത്യം അവർ അറിഞ്ഞിട്ടുണ്ട്. എന്നാൽ മരണം എന്നത് മായയുടെ ഭയങ്കരമായ ഒരു 'കപടാച്ഛാദന'മാകുന്നു. അതിനെ നാം ധീരതയോടെ മുറിച്ചുകളഞ്ഞാൽ, അതിൻെറ അധോഭാഗത്തായി മന്ദസ്മേരവദനത്തോടുകൂടിയ ചെറിയ ഒരു ശിശുവിൻെറ മുഖം പ്രത്യക്ഷമാകും. ഇതിൻെറ സാരമെന്തെന്നാൽ, ജനനമരണങ്ങൾ ഒരേകാൎയ്യത്തിലെ അവസ്ഥാഭേദങ്ങളൊ രൂപഭേദങ്ങളൊ മാത്രമാണെന്നാകുന്നു. അതിനാൽ ജനനവും മരണവും വളരെ അടുത്ത ബന്ധുക്കളും ഒരു മരണം വേറൊരു ജനനത്തിന്നു കാരണമായും ഭവിക്കുന്നു. മേൽപറഞ്ഞ അവസ്ഥകളിൽനിന്നു അതീതനായ ഏകനുള്ളത്, ശാശ്വതനായ പരമപുരുഷൻ മാത്രമാകുന്നു. ഈവക തത്വജ്ഞാനങ്ങൾകൊണ്ടു ആത്മസാക്ഷാൽക്കാരം സിദ്ധിച്ച ശ്രീമഹൎഷിക്ക് ലോകത്തിൽ ആർ മരിച്ചാലും വ്യസനമുണ്ടാകയില്ല. അതുപോലെതന്നെ അഴകമ്മാൾ മരിച്ചപ്പോഴും വ്യസനിച്ചില്ല.

മരണശേഷം അഴകമ്മാൾക്കെന്തുസംഭവിച്ചു? ഈ മാംസപഞ്ജരമുപേക്ഷിച്ചാൽ ഒരുവന് എന്തു സംഭവിക്കുന്നു? എന്ന ചോദ്യം നചികേതസ്സ് യമനോടു ചോദിച്ചതായി കഠോപനിഷത്തിലും ഇതേ ചോദ്യംതന്നെ ജരൽക്കാരു ജനകൻെറ യാഗസമയം യാജ്ഞവൽക്യനോടു ചോദിച്ചതായി ബൃഹദാരണ്യോപനിഷത്തിലും കാണുന്നു. ഈ ചോദ്യത്തിന്നു രണ്ടുവിധത്തിൽ സമാധാനമുണ്ട്. ലോകവ്യവഹാരരീതിയെ ആസ്പദിച്ചു, മരണത്തിന്നുശേഷം ആത്മാവു മററുശരീരത്തിൽ പ്രവേശിക്കുന്നു എന്നും പുണ്യാ

ത്മാക്കൾ സ്വർഗ്ഗാദിലോകങ്ങളിലും, മദ്ധ്യസ്ഥന്മാർ വീണ്ടും മനുഷ്യസംഘത്തിൽ തന്നെയും, ദുഷ്ടന്മാർ മൃഗജന്തുക്കളായും, അതിൽ ചിലർ വളരെ സങ്കടമനുഭവിക്കുന്നവരായും ജനിക്കുന്നുവത്രെ. പാരമാർത്ഥിക്കനിലയിൽ പറയുന്നതായാൽ മരണം എന്നതു കേവലം മിത്ഥ്യാജ്ഞാനത്തിൻെറ ഫലം മാത്രമാകുന്നു. എന്നാൽ മരണംകൊണ്ട് ശാശ്വതനായ പരമപുരുഷനെ അറിവാൻ തരമില്ലാത്തവിധത്തിൽ, നാനാത്വം ഭവിക്കുന്നു. അതുകൊണ്ടു നാനാത്വത്തെ ഉപേക്ഷിക്കുവാൻതക്ക ആത്മജ്ഞാനം സിദ്ധിച്ച ഒരു ദിവ്യൻെറ കാൎയ്യത്തിൽ മരണംതന്നെ മരിച്ചുപോകുന്നു. ഈ ലോകത്തിൽ ശരീരം നശിക്കുന്നതിന്നുമുമ്പായി ഒരുവന്ന് ആത്മസാക്ഷാൽക്കാരമുണ്ടായാൽ ആ മഹാത്മാവിന്നു ലോകബന്ധംതന്നെ തീരെ നശിക്കുന്നു. അതു സാധിക്കാഞ്ഞാൽ വീണ്ടും ശരീരം സ്വീകരിക്കേണ്ടിവരും.

മുൻപറഞ്ഞ രണ്ടു സ്ഥിതികളും അഴകമ്മാളുടെ കാൎയ്യത്തിൽ സാദൃശ്യപ്പെടുത്തി നോക്കുന്നതായാലും അവരുടെ ഗതിക്ക് ദോഷം കാണുന്നില്ല. ആയമ്മ തൻെറ അവസാനകാലം കഴിച്ചത്, പുണ്യസ്ഥലങ്ങളും ക്ഷേത്രങ്ങളും ദർശിച്ചും, ഈശ്വരധ്യാനംകൊണ്ട് പൂർവ്വവാസനയെ നശിപ്പിച്ചും ആയിരുന്നു.

യംയം വാപി സ്മരൻ ഭാവം
ത്യജത്യന്തെ കളേബരം
തം തമേവൈതി കൌന്തേയ!
സദാ തൽഭാവ ഭാവിതഃ

ഭഗവൽഗീതാ അദ്ധ്യായം 5.



ആദ്യകാലത്തെ രമണാശ്രമം.



അഴകമ്മാൾ (അമ്മ).

സാരം:— ഒരുവൻെറ അന്ത്യകാലത്ത് എല്ലായ്പോഴും യാതൊന്നിനെ സ്മരിച്ചുംകൊണ്ട് ശരീരത്തെ ഉപേക്ഷിക്കു ന്നുവൊ, മരണശേഷം ആയാൾ ആ രൂപത്തെ സ്വീകരി ക്കുന്നു.

ആത്മവിചാരം മരണസമയത്തുണ്ടാകേണമെങ്കിൽ വളരെകാലം മുമ്പുതന്നെ മനസ്സിനെ ഈശ്വരനിൽ ലയി പ്പിച്ചിരിക്കണം. ആയത്, ആശ്രമത്തിൽ ശ്രീ മഹഷിയു ടെ സഹവാസംകൊണ്ടും മററും അവക്ക് സിദ്ധിച്ചിട്ടുണ്ട്. അതിന്നും പുറമെ അവക്ക് പരമാത്മധ്യാനമുണ്ടാകുവാൻ വേണ്ടി രാമജപവും, സ്തോത്രപാഠങ്ങളും, വേദഘോഷങ്ങ ളും ആ സമയത്തു അതി ശ്രദ്ധയോടെ ചെയ്തിട്ടുണ്ട്. അ മ്മയുടെ ശ്വാസം നിന്നശേഷവും, ശ്രീ മഹഷിയും, ശിഷ്യ ന്മാരും കുറെ നേരത്തേക്കുകൂടി പുണ്യനാമോച്ചാരണവും വേദഘോഷവും മററും വളരെ ഭക്തിയോടെ ചെയ്തിട്ടുണ്ട്. ഇങ്ങിനെ ചെയ്വാനുള്ള കാരണം മരണത്തിന്നശേഷവും ആത്മാവ് കുറെ നേരം ശരീരത്തിന്നു സമീപമുണ്ടാകുമെ ന്നും, പുണ്യനാമധ്വനികൊണ്ട്, അതിന്നു അധികം പരി ശുദ്ധത ഉണ്ടാകുവാൻ വേണ്ടിയും ആകുന്നു. അതുകൊണ്ട്, എങ്ങിനെ ആയാലും അവരെപററി വ്യസനിക്കേണ്ടാവ ശ്യമില്ല.

പിററന്നാൾ, പ്രഭാതം ആകുമ്പോഴെക്കും അഴകമ്മാ ളുടെ മരണവത്തമാനം എല്ലാദിക്കിലും അറിയുകയും സ്വാ മിയുടെ അമ്മയായതിനാൽ നാട്ടുകാരും ഭക്തന്മാരുമായി അസംഖ്യം ജനങ്ങളും, പ്രത്യേകിച്ച് മാമരഗുഹയിൽനി

ന്നു വന്ന ശ്രീമാൻ കാവ്യകണ്ഠശാസ്ത്രിയും, മൃതശരീരത്തെ ഉൽകൃഷ്ടമായവിധം സമാധിചെയ്യാൻ നിശ്ചയിക്കുകയും ചെയ്തു. അപ്രകാരം പരിശുദ്ധമായ പാലിതീൎത്ഥക്കരയിൽ ഒരു കുഴിയുണ്ടാക്കി അതിൽ ശുദ്ധഭസ്മം, ഉപ്പ്, കർപ്പൂരം, സുഗന്ധദ്രവ്യങ്ങൾ മുതലായവ ധാരാളമിട്ടുനിത്തി മൃതശരീരം സമാധിചെയ്കയും, അതിന്റെ മുകളിൽ കല്ലുകെട്ടി പൊന്തിച്ച് അതിന്മേൽ ഒരു ലിംഗം സ്ഥാപിക്കുകയും ചെയ്തു. ഇത് സന്യാസിമാൎക്കും, ആത്മജ്ഞാനികൾക്കും വേണ്ട സമാധിയാകുന്നു. ഈ മാതിരി സമാധിസ്ഥലത്ത് നിവേദ്യത്തോടുകൂടി നിത്യം പൂജവേണമെന്ന് ശാസ്ത്രവിധിയുണ്ട്. ലിംഗം സ്ഥാപിച്ചിട്ടുള്ളത് 'മാതൃഭൂതേശ്വരൻ' ശിവനോടുകൂടി അഴകമ്മാൾ ലയിച്ചു എന്ന സങ്കല്പത്തിലാകുന്നു. അപരക്രിയകളിൽ ഒന്നിലും ശ്രീ മഹർഷി ഏൎപ്പെടാതെ മൌനിയായി നോക്കിനിന്നതേയുള്ളു. മേൽപറഞ്ഞ ലിംഗത്തിനെ ദിവസംതോറും, അഭിഷേകം, നിവേദ്യം, കർപ്പൂരാരാധന, അഷ്ടോത്തരം ഇവകൊണ്ടാരാധിച്ചുവരികയും, കൊല്ലംതോറും സമാധിദിവസം 'മഹാപൂജ' എന്ന ഒരു ആരാധന നടത്തിവരികയും ചെയ്യുന്നു. സമാധിസ്ഥിതിചെയ്യുന്ന പ്രദേശത്തെ 'അഴകമ്മപുരം' എന്നു വിളിച്ചുവരുന്നു.



അദ്ധ്യായം 22.

# ശ്രീ മഹർഷിയും ശ്രീ ശേഷാദ്രിസ്വാമിയും.

———:o:———

വിദ്വാനേവ വിജാനാതി വിദ്വജ്ജനപരിശ്രമം.

സാരം:—വിദ്വാന്മാരുടെ പരിശ്രമങ്ങളുടെ മഹിമ, വിദ്വാന്മാക്കുമാത്രമെ അറിയുവാൻ കഴികയുള്ളു.

പത്തൊമ്പതാമദ്ധ്യായത്തിൽ വിവരിച്ചവിധം, ഉദരപോഷണാത്ഥം വന്നു താമസിക്കുന്ന ചില സന്യാസവേഷധാരികൾ തിരുവണ്ണാമലയിൽ ഉണ്ടായിരുന്നു എങ്കിലും, വളരെ യോഗ്യന്മാരും ആത്മജ്ഞാനികളും സ്വാമിയുടെ പേരിൽ സ്നേഹവും ഭക്തിബഹുമാനങ്ങളുമുള്ളവരും അക്കാലത്ത് അവിടെ വളരെയുണ്ടായിരുന്നു. ആ മഹാത്മാക്കളിൽവെച്ച്, തിരുവണ്ണാമലയെ പരിശുദ്ധപ്പെടുത്തുന്ന രണ്ടു കണ്ണുകളുണ്ടെന്ന് ആ നാട്ടുകാരും, ഭക്തന്മാരും എപ്പോഴും പറയാറുണ്ട്. അതിൽ ഒന്ന് ശ്രീ ശേഷാദ്രിസ്വാമിയും മറേറതു ശ്രീ രമണമഹർഷിയും ആകുന്നു. ശേഷാദ്രിസ്വാമി 1929 ജനവരി 14-ാംനു- സ്വർഗ്ഗാരോഹണമായി. അദ്ദേഹത്തിൻെറ സമാധിസമയം, നാനാജാതിമതസ്ഥന്മാരും അഹമഹമികയാ ഒന്നായിക്കൂടി ആ പരിശുദ്ധകമ്മം നടത്തി.

ശ്രീ ശേഷാദ്രിസ്വാമി, വടക്കൻ ആക്കാട്ട് ജില്ല 'വന്തവാശി' താലൂക്കിൽ 'വഴൂർ' എന്ന ഗ്രാമത്തിൽ, അഷ്ടസഹസ്രബ്രാഹ്മണവഗ്ഗത്തിൽ 1870ൽ ജനിച്ചു. സ്വാമിക്ക് പ്രായപൂത്തി വരുന്നതിന്നു മുമ്പായിതന്നെ,

അച്ഛൻ അന്തരിച്ചതിനാൽ അദ്ദേഹത്തിനെ വിദ്യ അഭ്യസിപ്പിച്ചത്, അമ്മ മരകതാംബാളുടെ ഇളയച്ഛനും മഹാവിദ്വാനും ഭക്തനുമായ കാമകോടിശാസ്ത്രികളായിരുന്നു. പ്രകൃത്യാ ബുദ്ധിയും, ബലമായ ധാരണാശക്തിയുമുള്ള ശേഷാദ്രിക്ക് പതിനാലു വയസ്സായപ്പോൾതന്നെ സംസ്കൃതഭാഷയിൽ ഒരുമാതിരി വ്യുൽപ്പത്തി ഉണ്ടാകുകയും, രാമായണം, ഭാരതം മുതലായ പ്രധാനപുരാണങ്ങളിൽ പരിചയം സിദ്ധിക്കുകയും ചെയ്തു. പിന്നീട്, ശേഷാദ്രിസ്വാമി, തന്റെ കവിതാസാമർത്ഥ്യത്തിന്നും പുറമെ, വ്യാകരണം, വൃത്തശാസ്ത്രം, ജ്യോതിഷം മുതലായവയിലും നൈപുണ്യം സമ്പാദിച്ചു. അദ്ദേഹം നല്ലൊരു സംഗീതജ്ഞനും, പരമഭക്തനുമായിരുന്നു. തന്റെ അച്ഛനോടൊന്നിച്ച് കാഞ്ചീപുരത്തുതാമസിക്കുന്ന കാലത്ത്, 'മൂകപഞ്ചശതി'യിലെ അഞ്ഞൂറുശ്ലോകങ്ങളും പാരായണം ചെയ്തുംകൊണ്ട് സ്വാമി, കാമാക്ഷിഅമ്മൻ ക്ഷേത്രത്തെ ദിവാനിശം പ്രദക്ഷിണം ചെയ്തിരുന്നു. പത്തൊമ്പതാമത്തെ വയസ്സിൽ അദ്ദേഹം ശക്ത്യുപാസന, ജപം, മന്ത്രം ഇവയിൽ ഏർപ്പെട്ടു ബാലാമന്ത്രം സിദ്ധിവരുത്തുവാൻ വേണ്ടി, അർദ്ധരാത്രി ശ്മശാനത്തിലും, കുലദൈവമായ പെരിയാണ്ടവരുടെ ക്ഷേത്രത്തിലും ചെന്ന് തപസ്സും, ധ്യാനവും ചെയ്കയും, ഒടുവിൽ പരാശക്തിയുടെ ദർശനംകൂടി ഉണ്ടാകുകയും ചെയ്തിട്ടുണ്ടത്രെ. അതിന്നുശേഷം അദ്ദേഹം ഒരു പരിവ്രാജകനായി പല പുണ്യസ്ഥലങ്ങളിലും സഞ്ചരിക്കുകയും, അവിടെ ഒരു സ്ഥലത്തും സ്ഥിരതാമസം ചെയ്യാതെ ഏകദേശം 1890ൽ തിരുവണ്ണാമലയിൽ വന്ന് താമസമുറപ്പിക്കുകയും ചെയ്തു.

അധികം ദൂരസഞ്ചാരംകൂടാതെ മുപ്പത്തൊമ്പതുകൊല്ല ത്തോളം സ്വാമി, അരുണാചലത്തിൽതന്നെ അധിവസിച്ചു. പത്തുകൊല്ലംകൊണ്ടു വൈരാഗ്യം, മന്ത്രജപം, മുതലായവ പൂർത്തിയാക്കി. ആദ്ധ്യാത്മികശക്തികളായ ദൂരശ്രവണം, ദൂരദർശനം പരാഭിപ്രായജ്ഞാനം മുതലായ വിശേഷജ്ഞാ നവുമുണ്ടായി.

ശേഷാദ്രിസ്വാമിക്കും ശ്രീ മഹർഷിക്കും പലസംഗതി കൾകൊണ്ടും സാമ്യമുണ്ടെന്നു അവരുടെ ജീവചരിത്രം കൊണ്ടു വായനക്കാർക്കറിയാവുന്നതാണെല്ലൊ. എന്നാൽ ശ്രീ മഹർഷിക്കുണ്ടായ ജ്ഞാനലബ്ധി, സഹജാവബോധം കൊണ്ടൊ, ഈശ്വരപ്രേരണകൊണ്ടൊ, പൂർവ്വജന്മവാസന കൊണ്ടൊ പെട്ടെന്നുണ്ടായതാകുന്നു. ശേഷാദ്രിസ്വാമിക്കു അഭ്യാസബലംകൊണ്ടുണ്ടായതായിരിക്കണം. ഈ രണ്ടു മ ഹാത്മാക്കളും അന്യോന്യം വളരെ സ്നേഹബഹുമാനങ്ങ ളോടുകൂടിയാണ് സഹവസിച്ചിട്ടുള്ളത്. ശേഷാദ്രിസ്വാമി ക്കു വല്ല ഉപകാരവും ചെയ്തു ആൾക്കു പ്രത്യുപകാരം ചെ യ്യാൻ സദാ സന്നദ്ധനാകുന്നു. തിരുവാരൂർക്കാരൻ സുബ്ര ഹ്മണ്യ മുതലിയും, അമ്മ . അലങ്കാരത്തമ്മാളും, ഭാര്യ കാ മാക്ഷി അമ്മാളും സാധാരണയായി ഈ രണ്ടു മഹാത്മാ ക്കൾക്കും ഭക്ഷണം കൊടുത്തിരുന്നു. ആ സ്നേഹവും, കൃത ജ്ഞതയും നിമിത്തം ശേഷാദ്രിസ്വാമി പലതവണയും മുത ലിക്ക് ജ്ഞാനോപദേശം ചെയ്യാൻ ശ്രമിച്ചിട്ടുണ്ട്. ഒരി ക്കൽ മുതലിയോട്, "എന്റെ അനുജന് പതിനായിരം ഉറുപ്പികയും, എനിക്കു ആയിരം ഉറുപ്പികയും ശമ്പളമുണ്ട്.

മുതലിക്ക് നൂറുറുപ്പികയെങ്കിലും കിട്ടുവാൻ എന്തുകൊണ്ടു ശ്രമിച്ചുകൂടാ" എന്നു പറഞ്ഞു. ഇതിൽ ശമ്പളമെന്നത് ആത്മജ്ഞാനത്തിന്നും അനുജൻ എന്നതു ശ്രീ മഹർഷിക്കു പകരം പറഞ്ഞതാകുന്നു. ഇങ്ങിനെ ഫലിതമായും രസമായും അദ്ദേഹത്തിന്നു പറയുവാൻ പ്രയാസമില്ല. പക്ഷെ, മുതലി ഭക്തനാണെങ്കിലും, അനേക ലോകവ്യവഹാരങ്ങളിൽ ഏർപ്പെട്ടാളാകയാൽ, സ്വാമിയുടെ പ്രയത്നത്തിന്നു അധികം ഫലമുണ്ടായില്ല "ആത്മോപദേശം ഉപേക്ഷിച്ചാൽ ബ്രഹ്മഹത്യചെയ്ത പാപമുണ്ടാകുമെന്നു," ഒരിക്കൽ സ്വാമി മുതലിയോടു പറഞ്ഞു. ഇതുകേട്ടു മുതലി വളരെ ഭയപ്പെട്ടു, ശ്രീ മഹർഷിയോടു വിവരം പറഞ്ഞു. "നിങ്ങൾ പരബ്രഹ്മമാണെന്നുള്ള സൂക്ഷ്മം മനസ്സിലാക്കാത്തതിനാൽ, ബ്രഹ്മഹത്യചെയ്യുന്നു എന്നു പറയാമെന്നല്ലാതെ, വേറെ ആ വാക്കിന്നു യാതൊരു വൈഷമ്യമില്ലെന്നും മററും പറഞ്ഞ്, മഹർഷി അദ്ദേഹത്തെ സമാധാനപ്പെടുത്തി. ശേഷാദ്രിസ്വാമിക്കു പരഹിതം അറിവാനുള്ള ദിവ്യശക്തിയുള്ളതിനാൽ തന്റെ അടുക്കൽ വല്ല ആവശ്യത്തിന്നും പോയ ഭക്തന്മാരുടെ ഹിതം അറിഞ്ഞ, അവൎക്കു വേണ്ടുന്നതു വളരെ സ്നേഹത്തോടും ആദരവോടും ചെയ്തുവന്നിരുന്നു. ശേഷാദ്രിസ്വാമിക്കു സമാധി മുതലായവ വളരെ എളുപ്പമാകുന്നു. ശ്രീ മഹർഷിയുടെ ഭക്തയായ എച്ചമ്മാളുടെ ഗൃഹത്തിൽ ഒരിക്കൽ ശേഷാദ്രിസ്വാമി ചെന്നപ്പോൾ സമാധിയെപററി അവർ ചോദിച്ചു. ഉടനെ അദ്ദേഹം ഗൃഹത്തിലെ നല്ലൊരു സ്ഥലത്തുചെന്നു ഒരു ആസനസ്ഥനായി നാലഞ്ചുമണിക്കൂറോളം സമാധിയിലിരിക്ക



മഹർഷിയും ഭക്തന്മാരുമായുള്ള അടുത്തകാലത്തെ ചിത്രം.



ശെഷാദ്രിസ്വാമി

കയും, പിന്നെ ഉണൎന്നശേഷം, അതിനെപ്പററി വിവരിച്ച് എച്ചമ്മാളെ മനസ്സിലാക്കുകയും ചെയ്തു. സ്വൎഗ്ഗാരോഹണ മായതിന്നശേഷം, 1930 മാൎച്ച്മാസത്തിൽ ശ്രീ മഹൎഷി കു ശേഷാദ്രിസ്വാമിയെ കുറിച്ചുണ്ടായ ഒരു സ്വപ്നം താഴെ വിവരിക്കുന്നു. ശ്രീ മഹൎഷി കാണുമ്പോൾ ശേ-സ്വാമി ക്ഷൌരം കഴിക്കുകയായിരുന്നു. അല്ലയൊ ശേഷാദ്രി! എന്നുപറഞ്ഞു് ശ്രീ മഹൎഷി സ്വാമിയുടെ പുറത്തുതട്ടി. തിരിഞ്ഞുനോക്കി, മഹൎഷിയാണെന്നറിഞ്ഞപ്പോൾ വേഗം ആലിംഗനം ചെയ്കയും അതെ നിലയിൽ കുറെ നേരം സ്ഥിതിചെയ്കയുംചെയ്തു. ഈ സംഗതി, ശ്രീ മഹൎഷി ശിഷ്യന്മാരോടു പറഞ്ഞതാകുന്നു.

മരണത്തിന്നശേഷവും പൂൎവ്വജ്ഞാനവും മററുമുണ്ടെന്നും, ആത്മജ്ഞാനികൾക്ക് ആ വക ധാരാളമുണ്ടാകുവാൻ വഴിയുണ്ടെന്നും സൂചിപ്പിക്കുന്നു.

ശേഷാദ്രിസ്വാമിയുടെ സമാധിസമയം, മഹൎഷി അവിടെ ചെല്ലുകയും എല്ലാം അവസാനിക്കുന്നതുവരെ നോക്കിനില്ക്കുകയും ചെയ്തിട്ടുണ്ട്. അമ്മയുടെ സമാധിക്കുശേഷം ഈ അവസരത്തിൽ മാത്രമെ ശ്രീ മഹൎഷി ആശ്രമത്തിൽനിന്നുപുറത്തേക്കു പോയിട്ടുള്ളു.



അദ്ധ്യായം 23.

## ആശ്രമത്തിലുണ്ടായ കവച്ച്.

———:o:———

വിപത്തോടെത്തുകരുതൊട്ടമെപ്രജ്ഞയുള്ളോർ
വിപത്തുവരുന്നോരം ക്ഷമയാ സഹിക്കേണം
പിതാവെ! രക്ഷിക്കേണമവരെ നിരാകുലം
അവർതൻ കർമ്മമെന്തെന്നറിയാമവർക്കൊട്ടും.

യഥാർത്ഥ സന്ന്യാസത്തിൻെറയും, അനുഷ്ഠാനങ്ങളുടെയും ദ്ദൃഢത അറിയുന്നതിനുള്ള പരീക്ഷകളിൽ പ്രധാനമായ ഒന്ന് ധനത്തിനെ സംബന്ധിച്ച കാൎയ്യം വരുമ്പോഴാണെല്ലൊ. ഒരു ലൌകികന് തൻെറ സ്ഥൂലശരീരത്തിനുവേണ്ട അലങ്കാരങ്ങളെയും സുഖങ്ങളെയും കൊടുത്ത്, പ്രഭുത്വമൊ അഹങ്കാരമൊ നിലനിൎത്തുന്നതു ധനമാകുന്നു. ഇന്ദ്രിയസുഖങ്ങളെയും അതു സംബന്ധമായ മററു സുഖങ്ങളും അനുഭവിക്കുവാൻ ധനംകൊണ്ടുമാത്രമെ ലൌകികന്നു സാധിക്കയുള്ളൂ. എന്നാൽ സന്ന്യസനവും ഈശ്വരചിന്തകളും ഒരുവനിലുണ്ടാകുന്നതു് മനഃപൂൎവ്വങ്ങളായ വിചാരങ്ങൾ ചെയ്തു്, അഹംഭാവത്തെയും ഇന്ദ്രിയസുഖങ്ങളെയും അവശ്യാസ്പദമായ ദ്രവ്യം മുതലായവയേയും ഉപേക്ഷിക്കുന്നതിനാൽ മാത്രമാകുന്നു. വഴിപോലെ ചിന്തചെയ്തു് ലോകബന്ധത്തെയുപേക്ഷിക്കുന്നതിനാണ് സന്ന്യാസം എന്നു പറയുന്നത്.

കാമ്യാനാം കൎമ്മണാംന്യാസം
സന്ന്യാസം കവയൊ വിദുഃ

സൎവ്വകൎമ്മഫലത്യാഗം
പ്രാഹുഃ ത്യാഗംവിചക്ഷണാഃ.

ഭഗവൽഗീതാ.

സാരം:— കാമ്യങ്ങളായ സൎവ്വപ്രവൃത്തികളെയും വഴിപോലെ ത്യജിക്കുന്നതിന്നു സന്ന്യാസമെന്നും, സൎവ്വകൎമ്മങ്ങളുടെ ഫലങ്ങളെ വഴിപോലെ ഉപേക്ഷിക്കുന്നതിന്നു ത്യാഗം എന്നും ജ്ഞാനികൾ അറിയുന്നു.

അതുകൊണ്ടു്, ധനം, ഇന്ദ്രിയസുഖം മുതലായവയും ജ്ഞാനവും തമ്മിൽ പരമശത്രുക്കളാകുന്നു. ധനമൊ ധനാശയൊ ഉള്ള ഒരുവന്നു് ശരിയായ ഈശ്വരചിന്ത ലഭിക്കുന്നതു തീരെ അസാദ്ധ്യമാകുന്നു. ധനാശക്കു് എത്ര ധീരന്റെയും മനസ്സിൽ ബലമായി കടന്നു് അതിന്റെ ഉൽഗതിയെ നശിപ്പിക്കുവാനുള്ള ഒരു അത്ഭുതശക്തിയുണ്ടു്. ആ ശക്തി, ശുദ്ധദാരിദ്ര്യം അല്ലെങ്കിൽ ദരിദ്രനാരായണവ്രതം സ്വീകരിച്ചു് സത്യംചെയ്ത ഒരു സന്ന്യാസിയുടെ അന്തരംഗത്തിൽക്കൂടി പ്രവേശിച്ചു്, അദ്ദേഹത്തിന്റെ ശപഥത്തെ വിസ്മരിപ്പിക്കുന്നു. ചിലപ്പോൾ ധനാശകൊണ്ടു് ചിലർ ദരിദ്രനാരായണവ്രതം നിലനിൎത്തുവാൻ ശ്രമിക്കുന്നു. തന്റെ ദേഹപോഷണത്തിന്നു ധനം വേണമല്ലൊ എന്നുള്ള കാരണം അതിന്നു സമാധാനമായി പറയുന്നു. ഇങ്ങിനെ ധനാശ വൎദ്ധിച്ചു് ഒടുവിൽ വലിയ കപടസന്ന്യാസിയായി തീരുന്നു. ധനം സൎവ്വദുഃഖങ്ങളുടെയും ആണിവേരെന്നും, ഒരൊട്ടകത്തിന്നു ഒരു സൂചിയുടെ ദ്വാരത്തിൽക്കൂടി കടക്കുവാൻ സാധിച്ചാൽക്കൂടിയും, ധനം നിമിത്തമുള്ള ഒരു

ദുരാഗ്രഹിക്കു ഈശ്വരസാന്നിദ്ധ്യം ഒരിക്കലും ലഭിക്കുവാൻ സാധിക്കയില്ലെന്നു മഹാത്മാക്കൾ പറയുന്നു.

എന്നാൽ ഒരു ലൌകികന്നു, ദാരിദ്ര്യം അല്ലെങ്കിൽ ധനം ഇല്ലായ്മ, അസഹനീയ്യമായ ഒരു രോഗമാകുന്നു. അതു് ചില മനസ്സിൽ പ്രവേശിച്ചു് മനസ്സാക്ഷിയെ കൊന്നു് എന്തും ചെയ്യാൻ ധൈര്യപ്പെടുത്തുകയും ഒടുവിൽ അത്യന്തം കഷ്ടമനുഭവിപ്പിക്കുകയും ചെയ്യുന്നു. എന്നാൽ അപൂർവ്വം ചിലരെ ദാരിദ്ര്യം നിർമ്മലമനസ്കരായും തീർക്കാറുണ്ടു്

ലോകജീവിതത്തിന്നു ധനം അത്യാവശ്യമാകുന്നു. എന്നാൽ ആയതു്, എങ്ങിനെ, ഏതുവിധം സമ്പാദിക്കേണമെന്നും, ഏതുവിധം രക്ഷിച്ചു് എന്തിന്നുപയോഗപ്പെടുത്തേണമെന്നുമുള്ള സംഗതികൾ വളരെ ആലോചിക്കേണ്ടവയാകുന്നു. ആ വക സംഗതിയിൽ അബദ്ധംവന്ന ലൌകികന്നു അനേക ആപത്തുകളും മനോദുഃഖങ്ങളും അനുഭവിക്കേണ്ടതായും അവസാനം ദാരിദ്ര്യദേവതയെ ആലിംഗനം ചെയ്യേണ്ടതായും വരുന്നു. അതിനാൽ, ജ്ഞാനിയും ബുദ്ധിമാനുമായ ഒരു യോഗ്യൻ, തന്റെ നിധി ശേഖരിച്ചു സൂക്ഷിക്കേണ്ടതു് സ്വർഗ്ഗത്തിലാകുന്നു എന്നും അനശ്വരമായ ആ നിധിയെ തസ്കരന്മാക്കും മററു പ്രാണികൾക്കും ഒരുവിധത്തിലും നശിപ്പിക്കുവാനൊ മലിനപ്പെടുത്തുവാനൊ തരമില്ലെന്നും മഹാത്മാക്കൾ പ്രവചിക്കുന്നു.

എന്നാൽ ശ്രീ മഹർഷിക്കു മേൽപറഞ്ഞ യാതൊരു സംഗതിയും ആലോചിക്കേണ്ട സന്ദർഭമുണ്ടായിട്ടെ ഇല്ല. ഈശ്വരപ്രേരണയാലൊ, ജന്മാന്തരവാസനയാലൊ അദ്ദേ

ഹത്തിന്ന് ആരംഭംമുതൽ ഏററവും പരിശുദ്ധവും സംഗവിഹീനവുമായ ജീവിതം നയിക്കുവാനിടവന്നു. ജീവസന്ധാരണത്തിന്നുവേണ്ട ഭക്ഷണം ഒന്നുമാത്രമെ അദ്ദേഹത്തിന്നാവശ്യമുണ്ടായിട്ടുള്ളു. ആയത്, ദൈവം വേണ്ടതും അധികവും കൊടുത്തുവന്നിട്ടുണ്ട്. പരിചാരകന്മാരോടും സന്ദർശകന്മാരോടുംകൂടി ആശ്രമത്തിൽ താമസിച്ച കാലത്തും തൻെറയും അവരുടെയും ദിനചര്യ്യത്തെ കുറിച്ചുള്ള ചിന്ത അദ്ദേഹത്തിൻെറ മനസ്സിൽ പ്രവേശിച്ചിട്ടെ ഇല്ല. സ്വാമിയുടെ വൈരാഗ്യബുദ്ധിയേയും സ്വാതന്ത്ര്യാഗത്തെയും പററി എല്ലാവക്കും വളരെ ഭക്തിബഹുമാനങ്ങളുണ്ടായതിനാൽ, അദ്ദേഹത്തിന്നുവേണ്ട ഭക്ഷണം മുതലായതിന്നു, ശിഷ്യന്മാർ ഭവനത്തിൽ ചെല്ലുവാൻ ജനങ്ങരം കാത്തിരിക്കും. വളരെ ജനങ്ങരം സ്വാമി ഇരിക്കുന്ന സ്ഥലത്തു കൊണ്ടുപോയി കൊടുക്കുകയും ചെയ്യും. ഗുരുമൂത്തത്തിൽ പഴണിസ്വാമിയോടുകൂടി താമസിക്കുമ്പോഴും ഭക്തന്മാരിൽ പലരും സ്വാദുള്ള വിഭവങ്ങളോടുകൂടിയ ഭക്ഷണം ക്രമമായയച്ചിരുന്നു. സ്വാമി എപ്പോഴും സമാധിയിലിരിക്കുകയല്ലാതെ അവയെപററി യാതൊന്നും ചിന്തിക്കപതിവില്ല. എന്നാൽ പഴണിസ്വാമി, "സ്വാമി പിറെറദിവസം ഉച്ചവരെ കണ്ണുതുറക്കില്ല" എന്നു പറഞ്ഞ്, ഭക്തന്മാർ കൊണ്ടുവന്ന സാധനങ്ങളെല്ലാം അപ്പോരം സ്വാമിയുടെ സമീപമുള്ള സവ്വക്കും തുല്യമായി വീതിച്ചുകൊടുത്തുപോന്നു. ആശ്രമത്തിലെ ഓരൊ കാര്യ്യത്തിന്നു ധനവും വേണ്ടിവരാറുണ്ടെങ്കിലും, ഉദ്ദണ്ഡിനായിനാർ സംഭാവന

ചെയ്യുപോലെ തിട്ടക്കം വരുന്ന അവസരത്തിൽ ദൈവഗത്യാ ആരെങ്കിലും അതിന്നുവേണ്ടത് സംഭാവനചെയ്യുകയും ആ കാര്യം ഭംഗിയായി നടക്കുകയും ചെയ്യു പതിവാകുന്നു. സ്വാമിയേയും ആശ്രമത്തെയും സംബന്ധിച്ച എല്ലാ കാര്യങ്ങളിലും, അസാധാരണമായ ഒരീശ്വരശക്തി ഇന്നും കണ്ടുവരുന്നുണ്ട്. തിരുവണ്ണാമലയിൽ എത്തിയപ്പോൾ തന്റെ കയ്യശമുണ്ടായിരുന്ന മൂന്നര ഉറുപ്പിക ദൂരെ എറിഞ്ഞതോടുകൂടി അദ്ദേഹം ധനം തൊടുകയൊ, അതിനെ പററി ചിന്തിക്കയൊ ചെയ്യിട്ടില്ല. അങ്ങിനെയാണെങ്കിൽ ആശ്രമകാര്യങ്ങൾ അതാതുസമയം എങ്ങിനെ നടക്കുമെന്നു വായനക്കാർ ആലോചിക്കുമായിരിക്കാം. അതാതുസമയം ഭക്തന്മാർ നടത്തുകയും സ്വാമി അവക്കെല്ലാം സാക്ഷിയായി മാത്രം സ്ഥിതിചെയ്യുകയും ചെയ്യുന്നു എന്നല്ലാതെ അതിന്നു വേറെ യാതൊരു സമാധാനവുമില്ല.

സ്വാമി മാമരഗുഹയിൽ താമസിക്കുമ്പോൾ അദ്ദേഹത്തിന്റെ സൌകര്യത്തിന്നായി ഭക്തന്മാർ അവിടെ ചില കെട്ടിടങ്ങളും മററും ഉണ്ടാക്കി. അവയുടെ പണി കഴിയുമ്പോഴെക്കും അദ്ദേഹം സ്കന്ദാശ്രമത്തിലേക്കു പോയി. അവിടെയും ഭക്തന്മാർ സ്വാമിയുടെ സുഖത്തിന്നുവേണ്ടി പലതും ചെയ്തു. അവിടെയും സ്വാമി സ്ഥിരമായി താമസിക്കാതെ, അമ്മയുടെ സമാധിസ്ഥലമായ പാലിതീത്ഥക്കരയിൽ വന്നു. ശ്രീ മഹഷി അവിടെ വരുമ്പോൾ, അവിടെ സമാധിലിംഗത്തിന്നു ആവരണമായി ചെറിയ ഒരു കുടിൽ മാത്രമെ ഉണ്ടായിരുന്നുള്ളു. ഉടനെ

അവിടെ ഓലമേഞ്ഞ ഒരു കെട്ടിടം ഭക്തന്മാരുണ്ടാക്കി. കിണറിന്ന് ഒരു സ്ഥലം മഹൎഷി കാണിച്ചുകൊടുത്തു. അവിടം രണ്ടോ മൂന്നോ കോൽ താഴ്ത്തുമ്പോഴെക്കം ധാരാളം വെള്ളം കണ്ടു. ഈ ആശ്രമത്തിൽ, പൂൎവ്വാധികം ഭക്തന്മാർ പല കാഴ്ചദ്രവ്യങ്ങളോടുകൂടി ദിനംപ്രതി വന്നുതുടങ്ങിയതിനാൽ ആശ്രമത്തിൽ ധാരാളം പണം സൂക്ഷിച്ചിട്ടുണ്ടെന്നുള്ള ധാരണ കവൎച്ചക്കാരുടെ മനസ്സിൽ കടന്നുതുടങ്ങി.

ഇക്കാലത്ത് ഒരിക്കൽ അതിബലവാനായ ഒരു യുവാവ് സ്വാമിസന്നിധിയിൽ പെട്ടെന്നുവന്ന് നമസ്കരിച്ചിരിക്കുകയും സ്വാമിയോട് അനാവശ്യമായ ചില ചോദ്യങ്ങൾ ചെയ്കയും ചെയ്തിട്ടുണ്ട്. അവക്കൊന്നും സ്വാമി മറുപടി പറഞ്ഞില്ല എങ്കിലും ആശ്രമത്തിലെ വിവരങ്ങളറിവാനെന്നപോലെ ആയാൾ ഒരുനേരം താമസിച്ച്, ഭക്ഷണം കഴിച്ചു പോകയും ചെയ്തു. ആയാൾക്ക് എന്താ പ്രവൃത്തി എന്ന് ആശ്രമത്തിൽ ഒരാൾ ചോദിച്ചപ്പോൾ, സ്വത്തുള്ള സന്യാസിമഠങ്ങളിൽ ചെന്ന് കവൎച്ച നടത്തുകയാണെന്ന മറുപടിയും പറഞ്ഞു.

മേൽ പറഞ്ഞ സംഭവത്തിന്നുശേഷം 1924 ജൂൻമാസം 24-ാംനു- വേനൽക്കാലം ഇരുട്ടുള്ള രാത്രി, ഏകദേശം 11½മണിക്ക്, സ്വാമി അമ്മയുടെ സമാധിക്കു മുൻവശത്തുള്ള തന്റെ ശയനസ്ഥലത്തു നാലു ശിഷ്യന്മാരോടുകൂടി പതിവുപ്രകാരം വിശ്രമിച്ചു. അൎദ്ധരാത്രിക്കുശേഷം ഉണൎന്നുകിടക്കുന്ന കുഞ്ചുസ്വാമിയും മററും, പുറത്തുനിന്നു ചിലർ സംസാരിക്കുന്നതു കേട്ടപ്പോൾ, 'അതാർ' എന്നന്വേഷി

ച്ചു. അതിന്നു സമാധാനമായി കവച്ച്ക്കാർ ജനല്യകളിലെ കണ്ണാടിച്ചില്ലിനെ കത്തിപ്പൊട്ടിച്ചുതുടങ്ങി. അപ്പോൾ ശിഷ്യന്മാർ ശ്രീ മഹർഷി കിടക്കുന്ന തിണ്ണയുടെ സമീപം പോയി. ആ ഭാഗത്തുള്ള ജനല്യകളേയും കവച്ച്ക്കാർ കത്തിപ്പൊട്ടിച്ചുതുടങ്ങി. ഇതുകണ്ടപ്പോൾ കുഞ്ചുസ്വാമി വേറെ ഒരു ഭാഗത്തുള്ള വാതിൽ തുറന്ന് സമീപത്തുള്ള ഒരു മുറിയിൽ കിടക്കുന്ന രാമകൃഷ്ണസ്വാമിയെ സഹായത്തിന്നു കൊണ്ടുവരുവാൻ പോയി. ആ വഴിയിൽക്കൂടി, ഹാളില്യണ്ടായിരുന്ന കറുപ്പൻ, ജാക്ക് എന്നീ രണ്ടു നായ്ക്കൾ കുരച്ചുംകൊണ്ടു പുറത്തുചാടുകയും, കവച്ച്ക്കാർ അവരെ നിർദ്ദാക്ഷിണ്യം അടിക്കുകയും ചെയ്തു. ദീനക്കാരനായ കറുപ്പൻ നിലവിളിച്ചുംകൊണ്ടു ഉള്ളിലേക്കു മടങ്ങുകയും ജാക്ക് എങ്ങോട്ടോ ഓടിപ്പോകയും ചെയ്തു. അതിന്നുശേഷം, കുഞ്ചുസ്വാമിയും ശ്രീ മഹർഷിയുംകൂടി കവച്ച്ക്കാരോടായി, ആശ്രമത്തിൽ വിശേഷിച്ച് യാതൊന്നുമില്ലെന്നും, വേണമെങ്കിൽ അകത്തുകടന്ന് ആവശ്യമുള്ളതെടുക്കാമെന്നും മററും വളരെ സൌമ്യമായി പറഞ്ഞു എങ്കില്യം, അത്രത്തോളം അവർ അക്രമങ്ങൾ വർദ്ധിപ്പിച്ചതേയുള്ളു. അക്രമങ്ങൾ നിർത്താഞ്ഞാൽ തക്കതായ ശിക്ഷ താനവക്കു കൊടുക്കുന്നതാണെന്നും മററും കുഞ്ചുസ്വാമി രൌദ്രമായി അവരോടു നിലവിളിച്ചു പറയുകയും അവരുടെനേരെ ചാടുവാൻ ശ്രമിക്കുകയും ചെയ്തു. അപ്പോൾ ശ്രീ മഹർഷി ശാന്തസ്വരത്തിൽ, "കവച്ച്ക്കാർ അവരുടെ ധർമ്മം നടത്തട്ടെ. നാം നമ്മുടെ ധർമ്മം അനുഷ്ഠിക്കുക. അവർ ചെയ്യുന്ന

പ്രവൃത്തികളെ സഹിച്ചു, ക്ഷമിക്കേണ്ടതു നമ്മുടെ ധൎമ്മമായതിനാൽ, അവൎക്കെതിരായി നാം ഒന്നും ചെയ്യേണ്ട " എന്നും മററും പറഞ്ഞു സാന്ത്വനപ്പെടുത്തി. അക്രമം കണ്ടപ്പോൾ കുഞ്ഞുസ്വാമിക്കു ക്രോധമുണ്ടായെങ്കിലും ശ്രീ മഹൎഷിയെ അനുസരിച്ചുംകൊണ്ടു വീണ്ടും അവരോടു നല്ലവാക്കുകൾ പറഞ്ഞു. അതുകൊണ്ടെല്ലാം അവരുടെ അക്രമങ്ങൾ വൎദ്ധിച്ചു്, കല്ലുകളും ഏറുപടക്കങ്ങളുംകൊണ്ടു് ചുമരിലും ജനലുകളിലും വലിയ ശബ്ദത്തോടെ എറിഞ്ഞുതുടങ്ങി. ഇങ്ങിനെ ചെയ്യുന്നതു അവരുടെ കയ്യൂശം തോക്കുണ്ടെന്ന ബലം തോന്നിപ്പാൻ വേണ്ടിയായിരുന്നു. ഉടനെ കുഞ്ഞുസ്വാമി പുറത്തുചാടി, കവൎച്ചക്കാർ അറിയാതെ നഗരത്തിൽചെന്നു് ജനശേഖരം ചെയ്യാൻ ശ്രമിച്ചു.

വീണ്ടും ശ്രീ മഹൎഷി അവരോടു നല്ലവാക്കുകൾ പറഞ്ഞുവെങ്കിലും അതു കൂട്ടാക്കാതെ പുര തീക്കൊളുത്തുവാൻ ശ്രമിച്ചു. അകത്തു്, അധികം ആളുകളുണ്ടെന്നുള്ള സംശയം കവൎച്ചക്കാൎക്കുണ്ടായിരുന്നു. പിന്നെ ശ്രീ മഹൎഷി തങ്ങളെല്ലാം ഹാളിൽനിന്നു പുറത്തുപോകുവാൻ ഒരുക്കമാണെന്നും, അകത്തു കടന്നു് വേണ്ടതെടുക്കാമെന്നും പറഞ്ഞപ്പോൾ, അവരുടെ ആവശ്യം അതാകയാൽ ആക്ഷേപംകൂടാതെ സമ്മതിക്കയും, എല്ലാവരും ഉടനെ പുറത്തിറങ്ങുകയും ചെയ്തു. എന്നാൽ ആശ്രമക്കാർ ആരും ദൂരെ പോകാതിരിക്കുവാൻവേണ്ടി, അവരിൽ ഓരൊ ആളെയും അടിക്കുകയും, വെളിയിൽ പോയാൽ കൊല്ലുമെന്നും മററും പറഞ്ഞു് ഭയപ്പെടുത്തി എല്ലാവരെയും ഒരു

സ്ഥലത്തുകൊണ്ടുപോയിരുത്തുകയും ചെയ്തു. തന്റെ കരുപ്പനെ മുൻകൂട്ടിതന്നെ ശ്രീ മഹർഷി രക്ഷയുള്ള ഒരു സ്ഥലത്തു സൂക്ഷിച്ചിരുന്നു. ആശ്രമവാസികളെ കവച്ചക്കാർ നിർദ്ദാക്ഷിണ്യമായടിച്ചകൂട്ടത്തിൽ ശ്രീ മഹർഷിയുടെ ഇടത്തെ തുടയിലും നല്ലൊരടികൊണ്ടു. ഉടനെ അദ്ദേഹം, "ഇതുകൊണ്ടു നിങ്ങൾക്ക തൃപ്തി ഇല്ലെങ്കിൽ മറെറ തുടയിലും അടിക്കാ"മെന്നു പറഞ്ഞു. അപ്പോൾ ആ ക്രൂരസത്വങ്ങൾ അടിക്കുവാനോങ്ങുകയും, ഉടനെ രാമകൃഷ്ണസ്വാമി മദ്ധ്യത്തിൽ വന്നു തടുത്ത് അടികൊള്ളാതാക്കുകയും ചെയ്തു. ക്രൂരസർപ്പത്തിന്ന് പാൽ കൊടുത്താലും, പ്രതിഫലമായി തരുവാൻ അതിന്റെ വക്കൽ വിഷമല്ലെ ഉള്ളു.

സ്ഥലവും ആളും അവരുടെ അധീനത്തിലായതിനാൽ സ്ഥലം പരിശോധിക്കുവാൻ ഒരു വിളക്കാവശ്യപ്പെട്ടുകയും ശ്രീ മഹർഷിയുടെ കല്പനപ്രകാരം വിളക്ക കൊളുത്തിക്കൊടുക്കുകയും ചെയ്തു. സ്ഥലമെല്ലാം പരിശോധിച്ചതിൽ അരി മുതലായ 10ക. വിലക്കുള്ള സാമാനങ്ങളും ഒരു സന്ദർശകൻ തങ്കവേലുപിള്ള വക്കൽനിന്ന് 6ക. യും കവൎന്നെടുത്തു. ധനം ധാരാളം ആശ്രമത്തിൽ സൂക്ഷിച്ചിട്ടുണ്ടെന്ന ധാരണയിന്മേൽ, ആശ്രമത്തിലെ പണമെല്ലാം എവിടെ എന്ന് പലതവണ നിർബ്ബന്ധപൂർവ്വം ശ്രീ മഹർഷിയോടു കവച്ചക്കാർ ചോദിക്കുകയും "ഞങ്ങൾ ഭിക്ഷ യാചിച്ചു കാലം കഴിക്കുന്നവരാണ"ന്നും മററും പറഞ്ഞ് സമാധാനപ്പെടുത്തുകയും ചെയ്തു. പിന്നെ ശ്രീ മഹർഷി, രാമകൃഷ്ണസ്വാമി മുതലായവൎക്ക സദുപദേശങ്ങൾ കൊടുത്ത് സമാധാനപ്പെടുത്തി.

പിററന്നാൾ, പതിവുപ്രകാരം ശ്രീ മഹർഷി തൻെറ ശിഷ്യന്മാൎക്കും സന്ദൎശകന്മാൎക്കും ആത്മീയകാൎയ്യങ്ങളെപററി ഉപദേശം ചെയ്തുകൊണ്ടിരിക്കുമ്പോൾ ചില പൊല്ലീസുദ്യോഗസ്ഥന്മാർ വന്ന്, കവൎച്ചയെപററി അന്വേഷിച്ചു. അപ്പോൾ അദ്ദേഹം, "ധാരാളം കിട്ടുമെന്നുള്ള ദുരാഗ്രഹത്തോടുകൂടി ചില വിഡ്ഢികൾ ആശ്രമത്തിൽ കയറി എന്നും ചുരുങ്ങിയ സമ്പാദ്യം മാത്രം കിട്ടിയതിനാൽ മൌഢ്യപ്പെട്ടു പോയെന്നും" മറുപടി പറഞ്ഞു. എന്നാൽ, ഡെപ്യൂട്ടി സുപ്രഡേണ്ടു മുതലായ പൊല്ലീസുദ്യോഗസ്ഥന്മാർ ആശ്രമത്തിൽ നടന്ന എല്ലാ സംഭവങ്ങളെയും ശ്രീ മഹർഷിക്കു കിട്ടിയ പൂജയുടെ വിവരവും അറിഞ്ഞു. ഉടനെ അവർ അതിജാഗ്രതയോടെ അന്വേഷണം നടത്തുകയും ആശ്രമത്തിൽനിന്നു പോയ ചില സാധനങ്ങളോടുകൂടി 'കള്ളക്കറിച്ചി' താലൂക്കുകാരായ മൂന്നു ഇരുളന്മാരെ പിടിക്കുകയും അവൎക്ക് കഠിനതടവുശിക്ഷ കൊടുപ്പിക്കുകയും ചെയ്തു.

ആശ്രമത്തിലെ കവൎച്ചകൊണ്ട്, തിതിക്ഷ, സമത്വം, ധൎമ്മതല്പരത മുതലായ ഉത്തമഗുണങ്ങളാൽ പരിപൂൎണ്ണമാക്കപ്പെട്ട ശ്രീ മഹർഷിയുടെ മനസ്സ്, തപ്തകാഞ്ചനം പോലെ അധികം നിൎമ്മലമായിതീൎന്നു. ഒരു കവിളിൽ അടിച്ചാൽ മറുകവിൾ കാട്ടിക്കൊടുക്കേണമെന്നും, നമ്മെ ഉപദ്രവിക്കുന്നവരെ. നാം സ്നേഹിക്കേണമെന്നും മററും ക്ഷമയുടെ മഹത്വങ്ങളെപററി ഭംഗിയായി പ്രസംഗിക്കുവാൻ ആളുകളുണ്ടായെന്നുവരാം. താൻ ദേഹോപദ്രവം അനുഭവിച്ചുംകൊണ്ടിരിക്കെ, ഉപദ്രവിയും, അതനുഭവിക്കുന്നവ

നം ഒന്നാണെന്നും മററും ഉപദേശിക്കുവാനും, ദീനമുള്ള നായിനെ രക്ഷപ്പെടുത്തുവാനും ഒരുങ്ങുന്നവർ ലോകത്തിൽ എത്രയുണ്ട് ?

മുക്തിക്കുവിഘ്നംവരുത്തുവാനെത്രയും
ശക്തിയുള്ളൊന്നതിൽക്രോധമറികനീ
മാതാപിതൃഭ്രാതൃമിത്രസഖികളെ
ക്രോധംനിമിത്തം ഹനിക്കുന്നിതു പുമാൻ
ക്രോധമൂലം മനസ്താപമുണ്ടായ്വരും
ക്രോധമൂലം നൃണാം സംസാരബന്ധനം
ക്രോധമല്ലൊ നിജധർമ്മക്ഷയകരം
ക്രോധം പരിത്യജിക്കേണം ബുധജനം
ക്രോധമല്ലൊ യമനായതു നിർണ്ണയം
വൈതരണ്യാഖ്യയാകുന്നതു തൃഷ്ണയും
സന്തോഷമാകുന്നതു നന്ദനം വനം
സന്തതം ശാന്തിയെകാമസുരഭികേൾ
ചിന്തിച്ചു ശാന്തിയെതന്നെ ഭജിക്കനീ
സന്താപമെന്നാലൊരുജാതിയും വരാ.

ഇത് ക്രോധത്താലുള്ള ദോഷങ്ങളെപററി ശ്രീരാമൻ ലക്ഷ്മണനുചെയ്ത ഉപദേശമാകുന്നു.

സർവ്വലോകവന്ദ്യനായ തങ്ങടെ ഗുരുവര്യനെ ദേഹോപദ്രവം ചെയ്കതിനാൽ, ധീരന്മാരും, ബലവാന്മാരുമാണെങ്കിലും, പ്രകൃത്യാലും, ശ്രീ മഹർഷിയുടെ സഹവാസംകൊണ്ടും ശാന്തന്മാരായ രാമകൃഷ്ണസ്വാമിയുടേയും കുഞ്ഞുസ്വാമിയുടേയും മനസ്സിൽ ഉജ്വലിച്ച ക്രോധം, കാട്ടുതീപോലെ വ

ളന്ന്, കവച്ചക്കാരെ നിശ്ശേഷം നശിപ്പിക്കുവാൻകൂടി പ യ്യാപ്തമാകമായിരുന്നു. എന്നാൽ മേൽപറഞ്ഞ തത്വങ്ങ ളെല്ലാം ഗ്രഹിച്ച്, മനസ്സിന്നു പൂർണ്ണസംസ്കാരം സിദ്ധിച്ച ശ്രീ മഹർഷി, ദേഹോപദ്രവമനുഭവിച്ചുംകൊണ്ടു ക്രോധ ത്തിൻെറ ദോഷത്തെപററി ഉപദേശിച്ച് അവരെ ശാന്ത ന്മാരാക്കി തീർത്തത് അത്യത്ഭുതംതന്നെ. ശ്രീ വസിഷ്ഠമഹ ഷിയുടെ ധേനുവിനെ കൌശികൻ ഉപദ്രവിച്ചപ്പോൾ, ധേനു വളരെ കരഞ്ഞുംകൊണ്ടു തൻെറ ദുഃഖങ്ങളെ കേൾ പ്പിച്ചപ്പോൾ, തനിക്ക് ഒരിക്കലും മനസ്സിൽ ക്രോധം ഉദ്ഭ രിപ്പിക്കുവാൻ തരമില്ലെന്നും ആയത് തപസ്സിനെ നശി പ്പിക്കുമെന്നും മററും വസിഷ്ഠൻ മറുപടി പറഞ്ഞതായി രാമായണത്തിൽ പറയുന്നു. അതിനാൽ കേവലം ഭിക്ഷുവും മഹാ തപസ്വിയുമായ ശ്രീ മഹർഷി സ്വധർമ്മം നിലനിത്തു കയും ക്ഷമയെപററി നല്ലൊരു പാഠം ആയവസരത്തിൽ ശിഷ്യന്മാരെ പഠിപ്പിക്കുകയും ചെയ്തു.

ഭിക്ഷുവിന്നു ലോകവും താനും ഒന്നാണ്. എന്നുമാത്ര മല്ല, തന്നെ ഉപദ്രവിക്കുന്നതിന്നു പ്രതികാരം ചെയ്യരു തെന്നുമാത്രമല്ല, ഉപദ്രവിക്കുപകാരം ചെയ്കയും വേണം. ഈ ഉത്തമധർമ്മമാണിവിടെ ശ്രീ മഹർഷി കാണിച്ചത്.



അദ്ധ്യായം 24.

## ശ്രീ മഹർഷിയുടെ ഗിരിപ്രദക്ഷിണം

——:o:——

ശ്രീ മഹർഷി അരുണാചലത്തു വന്നുമുതൽ, കൊല്ലത്തിൽ പലതവണ ഗിരിപ്രദക്ഷിണം ചെയ്യാറുണ്ട്. ആത്മാനന്ദം അനുഭവിക്കുന്ന ഈ മഹാത്മാവിനു ഗിരിപ്രദക്ഷിണം ആവശ്യമുണ്ടോ എന്നു ചിലർ സംശയിക്കുമായിരിക്കാം. ശ്രീ മഹർഷി ആരംഭം മുതൽ തന്റെ ദിനചര്യ, ഉപദേശം, അഹിംസ മുതലായവകൊണ്ട്, ഭക്തന്മാരുടേയും, സന്ദർശകന്മാരുടേയും മനസ്സിനെ പരിശുദ്ധമാക്കുവാൻ ശ്രമിക്കുന്ന ദിവ്യജ്ഞാനിയാണെന്നു പല സംഗതികൾകൊണ്ടും നമുക്കു തീർച്ചപ്പെടുത്തുവാൻ വഴിയുണ്ട്. അദ്ദേഹം അനുഷ്ഠിച്ചുവരുന്ന ഗിരിപ്രദക്ഷിണവും അത്തരത്തിൽ ഒന്നാണെന്നു താഴെയുള്ള വിവരണംകൊണ്ട് വായനക്കാർ അറിയുമെന്നു വിശ്വസിക്കുന്നു.

പ്രദക്ഷിണസംഘം പുറപ്പെടുന്നതു ചന്ദ്രികയുള്ള കാലത്താണെങ്കിൽ സന്ധ്യക്കു വല്ലാഹാരവും കഴിച്ചു പുറപ്പെടുകയും, രാത്രി മുഴുവനും ഈശ്വരധ്യാനംചെയ്തും, ഭക്തിരസമുള്ള ഗാനങ്ങൾപാടി സ്തുതിച്ചും മന്ദമായി സഞ്ചരിച്ച്, പ്രഭാതത്തിൽ മടങ്ങി എത്തുന്നു. ചിലപ്പോൾ പകൽ സമയത്തു പുറപ്പെടുകയും, ഒന്നോ രണ്ടോ ദിവസം കൊണ്ട് ആശ്രമത്തിലേക്കു മടങ്ങുകയും ചെയ്യാറുണ്ട്. ഈ സമയം മാർഗ്ഗത്തിലുള്ള ക്ഷേത്രങ്ങളിൽ താമസിച്ച് ഭക്തിവർദ്ധകങ്ങളായ ഭജനമുതലായവ ചെയ്യുന്നു. ഏട്ടുമൈൽ സ

ഞ്ചരിച്ചു മടങ്ങുവാൻ ഒന്നോ രണ്ടോ ദിവസം അനാവശ്യ മല്ലെ, എന്നു ചിലർ വിചാരിക്കമായിരിക്കാം. അരുണാ ചലപ്രദക്ഷിണം, പദവിന്യാസശബ്ദംകൂടി കേൾക്കാത്ത വിധം അത്ര മന്ദമായിരിക്കേണമെന്നും മററും മുൻ അദ്ധ്യാ യത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. ആ പ്രമാണമനുസരിച്ചും, സമാധിയിൽ ലയിച്ചുകൊണ്ടുമാണ് ശ്രീ മഹർഷി സഞ്ചരി ക്കുന്നത്. ആ സമയം അദ്ദേഹത്തിൻെറ സ്നായുക്കൾക്കൊ, മാംസപേശികൾക്കൊ ചലനം അല്പമെ ഉണ്ടാകുന്നുള്ളു. അതിനാൽ ഒരു മണിക്കൂറിന്നകത്ത് ഒരു മൈൽ മാത്രം സഞ്ചരിക്കുകയും അല്പം വിശ്രമിക്കയും ചെയ്യുന്നു. മാർഗ്ഗ ത്തിൽ അരമൈലിന്നിടയിൽ ക്ഷേത്രങ്ങളും, വിശ്രമസ്ഥല ങ്ങളും ധാരാളമുണ്ടല്ലോ. പ്രദക്ഷിണസമയം ബ്രഹ്മാനന്ദ ത്തിൽ ലയിച്ചുംകൊണ്ടിരിക്കുന്ന, ശ്രീ മഹർഷിയുടെ ശ്രവ ണങ്ങൾക്ക വാദ്യഘോഷങ്ങളും മററും വിഷയമാകുന്നില്ല. ഈ യാത്രയിൽ ചില സ്ഥലങ്ങളിൽനിന്നു ഭക്തന്മാരും മററും പ്രദക്ഷിണസംഘത്തോടു വന്നു, ഭക്തിജനകമായ അതിൽ പങ്കുകൊള്ളുകയും ചെയ്യാറുണ്ട്. ചിലർ സംഘ ക്കാരുടെ ഭക്ഷണത്തിൽ പങ്കുകൊള്ളുവാനും മററുചിലർ തമാശയിൽ സുഖിക്കുവാനും വരാറുണ്ട്. എന്നാൽ, പരമ ശാന്തനായ ശ്രീ മഹർഷിയുടെ സന്നിധിയിൽ വരുവാൻ ഭാ ഗ്യമുണ്ടായ ഏതു മൂഢൻെറയും മനസ്സിൽ, അല്പമെങ്കിലും ഭക്തി പ്രവേശിക്കാതിരിക്കയില്ല. അല്പം ഭക്തിയുള്ളവക്കു, ഈ സംഘത്തോടു യോജിച്ചുള്ള യാത്രയും ശിവസ്വരൂപ മായിശോഭിക്കുന്ന ആ പാവനഗിരിയിലെ മനോഹരകാഴ്ച്ച കളും ബ്രഹ്മാനന്ദത്തെ ഉണ്ടാക്കിതീക്കുന്നു. ശിവസ്വരൂപ

മായ ആ ഗിരിയിലെ, ദൃഷ്ടിഗോചരങ്ങളായ വസ്തുക്കൾ ആ പരമപുരുഷന്റെ ശരീരത്തിലെ ഓരൊ അംഗമായി അവർ വിചാരിക്കുന്നു. ഭക്തന്മാർ ആ പൎവ്വതത്തിലെ അത്യുന്നതശൃംഗത്തെ ദൎശനംചെയ്യുമ്പോൾ, ലോകമെല്ലാം ഒന്നാണെന്നും, ആ ശിഖരത്തിൽനിന്ന് പുറപ്പെടുന്ന അത്യത്ഭുതമായ ഒരു ശക്തി, ലോകത്തിലെ സകല ജീവജാലങ്ങളെയും ഒരുപോലെ ആനന്ദിപ്പിക്കുന്നതായും വിചാരിക്കുന്നു. ആ പൎവ്വതത്തിലെ ചീററകൾ, കന്നുകാലികൾ, മലമ്പാമ്പുകൾ, ഗുഹകളിൽ അധിവസിക്കുന്ന മററു ക്രൂരർ മുതലായ എല്ലാ ജീവജാലങ്ങളും തമ്മിൽ യാതൊരു ഭേദവും കൂടാതെ അനുവൎത്തിക്കുന്നതവർ കാണുന്നു. നാം കാണുന്ന എല്ലാ പ്രാണികളും രൂപംകൊണ്ടു് മാററമുണ്ടെങ്കിലും ഒരേ ശക്തിയിൽനിന്നുത്ഭവിച്ചു അവസാനം അതിൽതന്നെ ലയിക്കുന്നവയുമാണെന്ന സൂക്ഷ്മതത്വം ആ യാത്രികന്മാരുടെ മനസ്സിലുദിക്കുന്നു.

നെപാളരാജ്യത്തിൽ ഒരു സിദ്ധനായി തപസ്സുചെയ്തിരുന്ന, ശ്രീമാൻ ഗജാനന്ദൻ എന്ന പരമഭക്തൻ കുറെ കാലം സ്വാമിയുടെ ആശ്രമത്തിൽ അധിവസിച്ചിരുന്ന പരമവിഷ്ണുഭക്തനായിരുന്നു. അദ്ദേഹവും ഗിരിപ്രദക്ഷിണസംഘത്തോടുചേൎന്ന് ശ്രീ ഹരിയെ സ്തുതിച്ചുംകൊണ്ടു്, ശ്രീമദ്ഭാഗവതശ്ലോകങ്ങളും മററും ഭക്ത്യാവേശത്തോടെ ഉച്ചരിച്ച് സഞ്ചരിച്ചിരുന്നു. മററു ചിലർ തേവാരം, തരുപ്പുകൾ, ശിവാനന്ദലഹരി മുതലായവ ചൊല്ലിയും മൃദംഗം മുതലായവയോടും മററു ചിലർ മന്ദമായി പഞ്ചാ

ക്ഷരം ജപിച്ചും പ്രദക്ഷിണം ചെയ്യും. ഈ അവസരത്തിലാകുന്നു ശ്രീ മഹർഷി 'അക്ഷരമണിമാലൈ' എന്ന തമിഴ കവിതയും 'അരുണാചലാഷ്ടകം' എന്ന പ്രബന്ധവും നിൎമ്മിച്ചത്. ശിവസാന്നിദ്ധ്യത്തോടുകൂടിയ അരുണാചലത്തു വിഷ്ണുപരമായ സ്തുതി ശരിയൊ എന്നു ചിലർ ആലോചിക്കമായിരിക്കാം. ജ്ഞാനികൾക്ക് ശിവനും വിഷ്ണുവും എല്ലാം ഒന്നാകുന്നു. ശിവപരമായ അരുണാചലക്ഷേത്രത്തിൽ ഒരു ഭാഗത്ത് ശ്രീ വേണുഗോപാലാരാധന ഇന്നും നടന്നുവരുന്നതിന്നു പുറമെ ക്ഷേത്രംതന്നെ ശ്രീ വേണുഗോപാലസ്വാമിയുടെ പേരിലാണ് റജിസ്റ്റ് ചെയ്തിട്ടുള്ളത്. മുൻപറഞ്ഞ യോഗിയും തപസ്വിയുമായ ദൈവരത ഗജാനന്ദശൎമ്മൻ, ഗോകൎണ്ണദേശീയനാകുന്നു. അദ്ദേഹം വേദം, ഉപനിഷത്ത് മുതലായവയിൽ വലിയ പാണ്ഡിത്യം സിദ്ധിച്ചാളാകുന്നു. മേൽപറഞ്ഞ വിഷയങ്ങളെ അഭ്യസിക്കുവാൻ ഗോകൎണ്ണത്തിൽ 'സംസ്കൃതവിദ്യാപീഠം' എന്ന ഒരു വിദ്യാലയം ഇയ്യിടെ അദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്.



അദ്ധ്യായം 25.

## ആശ്രമത്തിലെ മൃഗസുഹൃത്തുക്കൾ.

———:o:———

വിദ്യാവിനയസമ്പന്നെ, ബ്രാഹ്മണെഗവിഹസ്തിനി
ശ്ശുനിശൈവശ്വപാകേച പണ്ഡിതാസ്സമദർശിനഃ

ഭഗവൽഗീതാ.

സാരം:—ജ്ഞാനികൾ വിദ്യാവിനയങ്ങളോടുകൂടിയ ബ്രാഹ്മണനെയും, പശു, ഗജം, നായ് മുതലായ മൃഗങ്ങളെയും ശ്വപാകനെയും സമമായി വിചാരിക്കുന്നു.

ആശ്രമത്തിൽ താമസിക്കുന്ന മൃഗങ്ങളോടു ശ്രീ മഹർഷി ഇടപഴകുന്ന സമ്പ്രദായം, ഏതൊരു സന്ദർശകനേയും അത്ഭുതപ്പെടുത്താതിരിക്കയില്ല. "ലക്ഷ്മി വന്നിട്ടുണ്ട്, അവൾക്കു ചോർ വേഗം കൊടുക്കണം" എന്നു ശ്രീ ഭഗവാൻ, ജനലിൽകൂടി വിളിച്ചുപറയുന്നതു കേട്ടാൽ, വിശന്നു ബുദ്ധിമുട്ടിയ ഒരു സ്ത്രീക്കു ഭക്ഷണം കൊടുക്കുവാൻ കല്പിച്ചതായി മാത്രമെ പുതിയ ഒരു സന്ദർശകൻ വിചാരിക്കയുള്ളൂ. എന്നാൽ ഉടനെ വരുന്നതു ഒരു പശുവാകുന്നു. "കുട്ടികൾക്കു ഭക്ഷണം കൊടുത്തുവൊ" എന്നുള്ള പിന്നെത്തെ ചോദ്യം കേട്ടാൽ, ആശ്രമത്തിലുള്ളതൊ മററൊ ആയ ചില കുട്ടികളുടെ കാര്യമാണു പറയുന്നതെന്നു തോന്നും. എന്നാൽ ഈ ശബ്ദം കേട്ട ഉടനെ, ഒരു ജോടി നായ്ക്കൾ വന്നു അവക്കു താലത്തിൽ വെച്ച ഭക്ഷണം തിന്നുന്നു. അവന് വെള്ളം വേണമെന്നു 'റോസെന്ന' നായിനെ ഉദ്ദേശിച്ചു പറയുന്നു. "കുട്ടി! ഇവിടെവന്നു കിടക്കു,

നിൻെറ ഭക്ഷണത്തിന്നല്പം താമസമുണ്ട്," എന്നു പറഞ്ഞാൽ ആ ഉദ്ദേശിക്കപ്പെട്ട നായ്മാത്രം തൽക്ഷണം വന്നു സമീപത്തു കിടക്കുന്നു.

ഇങ്ങിനെ മാസമൊ കൊല്ലമൊ ഒരുവൻ ശ്രദ്ധിച്ചു നോക്കിയാൽക്കൂടി, ശ്രീ മഹർഷി മൃഗങ്ങളെ 'അത്' എന്നു വിളിക്കുന്നതായൊ, അവരോടു മനുഷ്യരിൽവെച്ചു താണ നിലയിൽ വല്ലതും പ്രവർത്തിക്കുന്നതായൊ കാണുകയില്ല.

ആവക മൃഗങ്ങളെപററി ശ്രീ മഹർഷിയുടെ അഭിപ്രായമെന്തെന്നാൽ, അവർ ഈശ്വരാജ്ഞയാ തങ്ങടെ പ്രാരബ്ധകർമ്മഫലം മനുഷ്യരുടെ ഇടയിൽ താമസിച്ച് അവസാനിപ്പിക്കുന്നു എന്നാകുന്നു. എല്ലാ പ്രാണികളുടേയും ശരീരത്തിൽ സർവ്വജ്ഞനായ ഈശ്വരൻ അധിവസിക്കുന്നുണ്ടെന്നും ഈശ്വരമയമായ വസ്തുക്കൾ ഒന്നായി ചേർന്നു ലോകമുണ്ടായതാണെന്നും; മനുഷ്യനും, മൃഗവും, മററു സർവ്വപ്രാണികളും ഈശ്വരാംശമായതിനാൽ, അവ ഈശ്വരൻതന്നെ എന്നും അദ്ദേഹം വിചാരിക്കുന്നു.

## നായ്ക്കൾ.

ശ്രീ മഹർഷി മലമേൽ താമസിക്കുവാൻ ആരംഭിച്ചു മുതൽ നായ്ക്കൾ അദ്ദേഹത്തിൻെറ ചങ്ങാതികളും ആശ്രമജീവിതത്തിൽ ഭാഗഭാക്കുകളുമാകുന്നു. ആ നായ്ക്കളുടെ 'വംശപാരമ്പര്യപട്ടിക'യും അദ്ദേഹത്തിന്നു നല്ല ഓർമ്മയുണ്ട്. "ഈ 'കമലാ' എന്ന നായ് അവളുടെ വംശത്തിലെ പുരാതനമാതാവും, നിലയും ജാക്കും മക്കളുമാകുന്നു. ഈ ചെറിയ കുട്ടികൾ അവളുടെ പൌത്രന്മാരാകുന്നു," എന്ന് ശ്രീ

മഹർഷി ആശ്രമത്തിലെ പുതിയ സന്ദർശകന്മാരോടു പറയാറുണ്ട്. കമല കിടക്കുമ്പോൾ, ആ കുഞ്ഞുങ്ങളെ നോക്കി "കുട്ടികളെ! നിങ്ങൾ എന്താ മുത്തശ്ശിയുടെ സമീപം പോകാത്തതു. അവൾ ഇനി വേഗത്തിൽ നിങ്ങളെ വിട്ടുപോകും." പിന്നെ റോസ്സിനെ നോക്കി, "കമലയുടെ മരണശേഷം നീ എങ്ങിനെ കഴിയും" എന്നും മററും വളരെ ആർദ്രതയോടും, അനുതാപത്തോടും ശ്രീ മഹർഷി പറക പതിവാകുന്നു. മനുഷ്യരുടെ ഇടയിൽ ഉള്ളതുപോലെ ആ നായ്ക്കളുടെ വംശത്തിലും പൂർവ്വികൻെറയൊ, പൂർവ്വികയുടെയൊ പേർ, ശേഷം ജനിക്കുന്ന നായ്ക്കൾക്കു തരംപോലെ വിളിക്കാറുണ്ട്. ഒരു നായിൻെറ മക്കളെ വേർതിരിച്ചറിയുവാൻവേണ്ടി, പേരിന്നുശേഷം നമ്പർ 1—2, എന്നും മററുമുള്ള സംജ്ഞകൊടുക്കാറുണ്ട്. അന്തെവാസികളായി, ആശ്രമത്തിലുള്ള നായ്ക്കളുടെ സന്മാർഗ്ഗബുദ്ധിയേയും ആത്മീയജ്ഞാനത്തെയും മററും ഉദാഹരിക്കുന്നതായി ശ്രീ മഹർഷി പറഞ്ഞ ചിലകഥകൾ ഇവിടെ വിവരിക്കുന്നതു യുക്തമെന്നു തോന്നുന്നു.

സ്വാമി, വിരൂപാക്ഷഗുഹയിൽ താമസിക്കുന്ന കാലം ചിലപ്പോൾ സമീപത്തുകൂടി കറുത്ത ഒരു നായ് പാഞ്ഞുപോയിരുന്നു. പലപ്പോഴും അവൻെറ തല ആശ്രമത്തിന്നടുത്തുള്ള വള്ളിക്കുടിലിൻെറ മദ്ധ്യെ പൊന്തിക്കണ്ടിരുന്നു. ആശ്രമത്തിൽനിന്നു ഭക്ഷണം, ശരിയായസമയം അവൻ കിടക്കുന്ന സ്ഥലത്തു കൊണ്ടുപോയി വെച്ചിരുന്നു. ഒരിക്കൽ ശ്രീ മഹർഷിയും മററുംകൂടി ആശ്രമത്തിൽനിന്ന് പു




മഹർഷിയും ലക്ഷ്മിയും



രമണാശ്രമം ഹാൾ.




രമണാശ്രമത്തേക്കുള്ള മുൻവശത്തെ പ്രവേശനം.



രമണാശ്രമം (കുന്നിന്മേൽനിന്നു നോക്കുമ്പോൾ).

റഞ്ഞു പുറപ്പെട്ടപ്പോൾ, പെട്ടെന്നു ഈ നായ് ചാടി ശ്രീ മഹൎഷിയുടെ മുമ്പെവന്ന്, വാലാട്ടി ദേഹത്തിൽ കയറി. കൂട്ടത്തിൽ വേറെ പലരുമുണ്ടായിരുന്നു എങ്കിലും, അവൻ ശ്രീ മഹൎഷിയുടെ മേൽ കയറുകയാണ് ചെയ്തത്. കറുപ്പൻ എന്ന ആ നായ് ചില സൂക്ഷ്മതത്വങ്ങളെ ആസ്വദിച്ച് ജീവിതം നയിക്കുന്നവനാണെന്ന് തീൎച്ചപ്പെടുത്താം. അവന്റെ വൈരാഗ്യബുദ്ധി വളരെ ബലമുള്ളതാകുന്നു. അവൻ യാതൊരു സംഘത്തിലും ചേരാതെ ഏകനായിരിക്കയെ ഉള്ളു. അങ്ങിനെ അവൻ ആശ്രമത്തിൽ താമസം തുടങ്ങി. വളരെ ബുദ്ധിമാനും, ഉപകാരിയും, സൎവ്വസമത്വവുമുള്ള അവൻ ആശ്രമത്തിൽ വരുന്ന എല്ലാവരോടും അന്തേവാസികളോടും ഒരുപോലെ സ്നേഹം കാണിക്കുകയും, ചിലപ്പോൾ ചിലരുടെ ദേഹത്തിൽ കയറുകയും, മടിയിൽ ഇരിക്കുകയും ചെയ്തിരുന്നു. എന്നാൽ ഒരിക്കൽ വല്ലവരും അവനെ അകററുകയൊ വെറുക്കുകയൊ ചെയ്താൽ, പിന്നെ ആ ആളുടെ സമീപം അവൻ പോകയെ ഇല്ല. വല്ലതിന്നും അവനോട് ദൂരെപോകുവാൻ ആവശ്യപ്പെട്ടാൽ, ഒരു യതി, തന്റെ വ്രതനിയമങ്ങളെ അനുസരിക്കുന്നതുപോലെ, അവൻ കല്പന അനുസരിക്കും. ഇങ്ങിനെ വളരെ കാലം ആശ്രമത്തിൽ അവൻ താമസിച്ചു.

ഒരിക്കൽ ആശ്രമത്തിന്നു സമീപമുള്ള വിലപമരച്ചുവട്ടിൽ ജപിച്ചുംകൊണ്ടിരിക്കുന്ന ഒരു ബ്രാഹ്മണന്റെ സമീപം കറുപ്പൻ പോകുവാൻ ശ്രമിച്ചത് അദ്ദേഹത്തിന്ന് രസമായില്ല. ഇതു നോക്കിയിരുന്ന അന്തേവാസികളിലൊ

രാൾ കറുപ്പനെ ഒന്നടിച്ചു. ആയടിയുംകൊണ്ടു് ഓടിപ്പോയ കറുപ്പനെ, പലദിക്കിൽ തിരഞ്ഞിട്ടും കണ്ടതെ ഇല്ല.

കുറെ കൊല്ലംമുമ്പു് ശ്രീ മഹർഷിയും പഴണിസ്വാമിയുംകൂടി മലമേൽ താമസിക്കുന്ന കാലത്ത്, വളരെ ബുദ്ധിയുള്ള ചെറിയ ഒരു നായ് ഒന്നിച്ചുണ്ടായിരുന്നു. അവൻ ആശ്രമത്തിലെയും, സ്വാമിയുടേയും അപ്പപ്പോഴുള്ള സ്ഥിതിഗതികൾ മനസ്സിലാക്കി ശരിയായി നടക്കുന്നാളായിരുന്നു. ഒരിക്കൽ പഴണിസ്വാമി അവനെ കഠിനമായി അധിക്ഷേപിച്ചുപറഞ്ഞു. ഉടനെ അവൻ സമീപത്തുള്ള ശംഖതീൎത്ഥത്തിൽ ചെന്നുചാടി. അല്പസമയത്തിന്നുള്ളിൽ അവന്റെ മൃതശരീരം വെള്ളത്തിന്മീതെ പാറുന്നതായി കണ്ടു.

ആശ്രമത്തിലെ മേൽപറഞ്ഞവിധമുള്ള മൃഗസുഹൃത്തുക്കളെ ഒരിക്കലും ദേഹോപദ്രവം ചെയ്യരുതെന്നു ശ്രീ മഹൎഷി ശിഷ്യന്മാരോടും പരിചാരകന്മാരോടും ജാഗ്രതപ്പെടുത്താറുണ്ടു്. അവരിൽ മഹാത്മാക്കളാണ് കുടികൊള്ളുന്നതെന്നും കൎമ്മാവശിഷ്ടം പൂൎത്തിയാക്കുവാൻവേണ്ടി വീണ്ടും ജന്മമെടുത്തതായിരിക്കുമെന്നും അദ്ദേഹം അവരോടുപദേശിക്കാറുണ്ടു്.

മുൻപറഞ്ഞവകൂടാതെ ആശ്രമത്തിൽ ചുകപ്പൻ, കമല മുതലായ പല നായ്ക്കളുമുണ്ടായിരുന്നു. അവർ അപരിചിതന്മാരായ സന്ദൎശകന്മാൎക്കു തിരുവണ്ണാമലയിലെ വിശേഷങ്ങളെ കാണിച്ചുകൊടുക്കുവാനുള്ള മാൎഗ്ഗദൎശികളുമായിരുന്നു. “കമലെ! ഈ ഭക്തനെ എല്ലാദിക്കിലും കൊണ്ടുപോയി കാണിക്കു,” എന്നു മാത്രമെ ശ്രീ മഹൎഷികൾ പ

റയേണ്ടതുള്ളൂ. അവരും ഉടനെ അദ്ദേഹത്തെ കൂട്ടിക്കൊണ്ടു പോയി, മലയുടെ ചുററുമുള്ള എല്ലാ ക്ഷേത്രങ്ങളും, തീൎത്ഥങ്ങളും, ഗുഹകളും മുതലായവ കാണിച്ചു് തിരിയെ കൊണ്ടു വരുന്നു.

തപസ്വിയും, ശാന്തനും, അതിബുദ്ധിമാനും, അനുസരണയുമുള്ള ജാക്ക് എന്ന ഒരു നായുണ്ടായിരുന്നു. ശ്രീ മഹൎഷിയും മററും ഒരിക്കൽ മല ഇടമുറിച്ചുകടന്നു് ഗിരി പ്രദക്ഷിണത്തിനൊരുങ്ങിയപ്പോൾ, "നീ മലയുടെ അടിവാരത്തേക്കു പോകൂ" എന്നു് ജാക്കിനോട് അദ്ദേഹം കല്പിച്ചു. ഉടനെ അവൻ അടിവാരത്തിലേക്കു പാഞ്ഞുചെന്നു. യജമാനനെ വിട്ടുപോകുവാൻ മനസ്സില്ലാത്തതിനാൽ വീണ്ടും അവൻ മലമേൽ കയറി, ശ്രീ മഹൎഷി വരുന്ന വഴിക്കൽ കാത്തുനിന്നു. അപ്പോൾ അദ്ദേഹം, "നീ ഞങ്ങടെ ഒന്നിച്ചു വരേണമെന്നില്ല. ആശ്രമത്തിലേക്കു പോകൂ" എന്നുപറഞ്ഞു. അതു കേട്ട ഉടനെ അവൻ ആശ്രമത്തിനഭിമുഖമായി പാഞ്ഞുചെന്നു്, അവർ മടങ്ങുന്നതുവരെ അവിടെതന്നെ താമസിച്ചു. അവൻെറ ദിനചൎയ്യ അത്ഭുതാവഹമാകുന്നു. രാവിലെ ഒമ്പതുമണിക്ക് അവൻ ക്ഷേത്രത്തിന്നു സമീപമുള്ള ദേവദാസിയുടെ ഭവനത്തിൽ ചെന്നു് അല്പം നിവേദ്യസാധനം പ്രാതൽ കഴിക്കുന്നു. പിന്നെ മലമേലുള്ള ക്ഷേത്രത്തിലെ പൂജകനോടുകൂടി ആ ക്ഷേത്രത്തിൽ എത്തുന്നു. അതിന്നുശേഷം വിരൂപാക്ഷഗുഹയിലുള്ള ശ്രീ മഹൎഷിയെ സന്ദൎശിക്കുന്നു. ആശ്രമത്തിൽനിന്നു വല്ലതും കൊടുത്താൽ അതു ഭക്ഷിക്കും. അധികം കിട്ടുവാൻവേണ്ടി

പതുങ്ങി നിൽക്കുകയൊ മററൊ പതിവില്ല. ഭക്ഷണത്തിന്നശേഷം സമീപത്തുള്ള ഒരു ഗുഹയിൽചെന്ന് മൌനിയായി ശാന്തതയോടെ കിടക്കും. മററു നായ്ക്കളെ കണ്ടാൽ കുരക്കുകയൊ അവയോടു സഹവാസം ചെയ്കയൊ ഒരിക്കലും പതിവില്ല. വൈകന്നേരം വരെ ഗുഹയിൽ താമസിച്ചശേഷം മലയിൽനിന്നു താഴെയുള്ള മുൻപറഞ്ഞ ദാസിയുടെ ഭവനത്തിലെ നിവേദ്യഭക്ഷണം കഴിക്കയും മലമേൽ ക്ഷേത്രപൂജകന്റെ ഭവനത്തിൽചെന്നുറങ്ങുകയും ചെയ്യുന്നു. ഇങ്ങിനെ അതാതുകാര്യം കൃത്യസമയത്ത് അവൻ നടത്തിവന്നു.

ശ്രീ മഹർഷി നിത്യബ്രഹ്മചാരിയാണെങ്കിലും അദ്ദേഹത്തിന്റെ ആശ്രമത്തിൽ മേൽപറഞ്ഞ പ്രാണികളും അവയുടെ സന്താനങ്ങളുമായി വലിയ കുടുംബമുണ്ട്. കമല എന്ന നായ് സ്കന്ദാശ്രമത്തിൽ സ്വാമി താമസിക്കുമ്പോൾ വന്നതാകുന്നു. അവൾ കൊല്ലംതോറും പ്രസവിക്കുകയാൽ വളരെ സന്താനമുണ്ടാകുകയും അവയെ രക്ഷിക്കേണ്ടത് ആശ്രമത്തിലേക്കു ഭാരമായും തീൎന്നു. അതിനാൽ അവളെ ഓട്ടിക്കളവാൻ ചില അന്തേവാസികൾ ഒരുങ്ങി എങ്കിലും, ശ്രീ മഹർഷി അതിന്നു സമ്മതിച്ചില്ല. അവളെയും കുട്ടികളേയും മനുഷ്യരെ എന്നപോലെ ക്രമമായി രക്ഷിച്ചുപോന്നു. കമലയുടെ പ്രസവകാലങ്ങളിലെല്ലാം ആ നാട്ടിലെ മനുഷ്യർ ചെയ്യുന്നതുപോലെ പത്തുദിവസവും കുളിപ്പിച്ച് മഞ്ഞൾ തേച്ച്, നെററിയിൽ കുങ്കുമം ചാൎത്തി ആശ്രമത്തിൽ വൃത്തിയായ ഒരു സ്ഥലത്തു കിടത്തുക പതിവായി

രുന്നു. പത്താംദിവസം പുണ്യാഹവാചകം പറഞ്ഞു കുളിപ്പിക്കുകയും പായസം, മിട്ടായി മുതലായ പദാൎത്ഥങ്ങളോടു കൂടിയ ഭക്ഷണം തള്ളക്കും കുട്ടികൾക്കും കൊടുക്കുകയും പതിവാകുന്നു. ഈ വക മൃഗസുഹൃത്തുക്കൾക്കു രോഗമുണ്ടായാൽ, അവരെ തന്റെ അമ്മയെപ്പോലെ അതിശ്രദ്ധയോടെ ശ്രീ മഹൎഷി ശുശ്രൂഷിക്കുകയും, മരിച്ചാൽ വളരെ ശ്രദ്ധയോടും, ഭക്തിയോടും വിധിപ്രകാരം സമാധിചെയ്യുകയും അതിന്റെ മുകളിൽ ലിംഗം പ്രതിഷ്ഠിക്കുകയും ചെയ്യുവരുന്നു.

## ആശ്രമത്തിലെ വാനരന്മാർ.

1900-ാമതിൽ, ശ്രീ മഹൎഷി മലമേൽ വാസം തുടങ്ങിയമുതൽ, 1922-ൽ ഇപ്പോഴത്തെ പുതിയ ആശ്രമത്തിൽ വരുന്നതുവരെക്കും അദ്ദേഹം മലയിലെ കുരങ്ങുകളോടു വളരെ സ്നേഹഭാവത്തോടെ ഇടപഴകിയിരുന്നു. അവരുടെ സംഘമൎയ്യാദ, ശബ്ദങ്ങളിൽ നിന്നുള്ള സൂചനകൾ, ഭക്ഷണം, പ്രകൃതം, വിവാഹസമ്പ്രദായം, സംഘങ്ങൾ തമ്മിൽ മത്സരമുണ്ടാകുമ്പോൾ ദൂതനെ അയക്കുന്ന സമ്പ്രദായം, മനുഷ്യനും അവക്കും പൊതുവായുള്ള ചില നടപ്പുകൾ മുതലായവ ശ്രീ ഭഗവാനു നല്ലവണ്ണം അറിയാം. അവരിൽ ചില സംഘക്കാർ തമ്മിൽ മത്സരമുണ്ടായാൽ, രണ്ടുകൂട്ടരും സ്വാമിയുടെ മുമ്പാകെ വരികയും അദ്ദേഹം അവരെ സമാധാനപ്പെടുത്തുകയും ചെയ്തിരുന്നു. ഒരിക്കൽ വിരൂപാക്ഷഗുഹക്കു സമീപം ചെറിയ ഒരു കുരങ്ങ് കടികൊണ്ടു വളരെ സങ്കടപ്പെട്ടു്, നൊണ്ടിക്കൊണ്ടുവന്നു് സ്വാമിയെ ശരണം പ്രാപിച്ചു. സ്വാമി അവനെ വളരെ ആൎദ്രതയോടെ

സ്വീകരിച്ച്, മടിയിൽ ഇരുത്തി പാൽ മുതലായവ കൊടുത്തു രക്ഷിച്ചുപോന്നു. അഞ്ചുദിവസം കഴിഞ്ഞപ്പോൾ അവൻെറ സംഘക്കാർ വന്ന് കൂട്ടിക്കൊണ്ടുപോയി. മനുഷ്യരുടെ കയ്യിൽപെട്ട കുരങ്ങിനെ സംഘക്കാർ ഭ്രഷ്ടാക്കുക പതിവാണെങ്കിലും, ആശ്രമത്തെ അവർ ഒഴിവാക്കീട്ടുള്ളതിനാൽ, അന്നുമുതൽ കുരങ്ങുകൾ ആശ്രമത്തിൽ വരികയും നൊണ്ടിമാത്രം സ്വാമിയുടെ മടിയിൽ കയറി ഇരുന്ന് ആനന്ദം അനുഭവിക്കുകയും ചെയ്യും. വല്ലതും കൊടുത്താൽ മററുള്ളവർ ഭക്ഷിക്കുകയും, കൊടുക്കാഞ്ഞാൽ സ്വാമിയുടെ സന്നിധിയിൽ അസാരം താമസിച്ചു പോകുകയും ചെയ്യും. മേൽപറഞ്ഞ നൊണ്ടിയുടെ സംഭവത്തിന്നു ശേഷമാണ് വാനരന്മാർ സ്വാമിയെ അധികമായി സന്ദർശിക്കുവാൻ തുടങ്ങിയത്.

ഒരിക്കൽ, ഒരു സംഘത്തിലെ രാജാവു മരിക്കാറായപ്പോൾ സ്വാമിയെ ശരണം പ്രാപിച്ചു. അദ്ദേഹം അവനെ ദയയോടെ സ്വീകരിച്ച് വേണ്ട ശുശ്രൂകൾ ചെയ്തു. മരണശേഷം അവൻെറ ശരീരം ശുദ്ധിവരുത്തി, വസ്ത്രം, വിഭൂതി മുതലായവ ധരിപ്പിക്കുകയും, കർപ്പൂരം സാമ്പ്രാണി മുതലായവ കൊളുത്തി മുമ്പിൽ വെക്കുകയും ചെയ്തു. അപ്പോൾ അവൻെറ മുഖം ഒരു സന്യാസിയുടേതുപോലെ ശോഭിച്ചു. പിന്നെ മൃതശരീരം വിധിയാംവണ്ണം സമാധി ചെയ്കയും അതിന്മേൽ ഒരു വിഗ്രഹം സ്ഥാപിക്കുകയും ചെയ്തു.

ഒരിക്കൽ ശ്രീ മഹർഷിയും ഭക്തന്മാരുംകൂടി ഗിരിപ്രദക്ഷിണത്തിന്നു പോയിരുന്നു. അത്യുഷ്ണമുള്ള വേനൽക്കാല

മായതിനാൽ ദാഹംകൊണ്ടു വളരെ ബുദ്ധിമുട്ടിയ സംഘം ഒരുമണി സമയത്ത് പച്ചയമ്മൻ കോവിലിന്നു സമീപം എത്തിയപ്പോൾ, ഒരു വാനരസംഘം സ്വാമിയും ഭക്തന്മാരും വരുന്നതുകണ്ടു. ഉടനെ അവർ, പ്രദക്ഷിണമാൎഗ്ഗത്തിലെ ഒരു ഞാവിൾമരത്തിന്മേൽ കയറി, എല്ലാവരുംകൂടി ബലമായി കുലുക്കിയതിനാൽ വളരെ പഴങ്ങൾ വീണു. എന്നാൽ ആ വാനരന്മാരിൽ ആരെങ്കിലും ഒന്നും എടുത്തു ഭക്ഷിക്കാതെ എല്ലാവരും പോകുകയും ചെയ്തു. മലയിലെ വാനരസംഘങ്ങൾ ശ്രീ മഹൎഷിയുടെ ആദരവിന്നു പാത്രീഭവിച്ചവരാകയാൽ, അതിനുള്ള കൃതജ്ഞത അവർ കാണിച്ചതാകുന്നു. അതിനാൽ അവർ ചെയ്ത പ്രത്യുപകാരത്തെപററി ശ്രീ മഹൎഷി വളരെ സന്തോഷിക്കുകയും, പഴങ്ങൾ എടുത്തു ഭക്ഷിച്ച് ദാഹശമനം വരുത്തുകയും ചെയ്തു.

മനുഷ്യൎക്കും കുരങ്ങന്മാൎക്കും വളരെ അടുത്ത ബന്ധമുണ്ടെന്നു ചിലർ അഭിപ്രായപ്പെടുന്നുണ്ടെങ്കിലും, മററു മൃഗങ്ങളെപ്പോലെ അവ മനുഷ്യരോടിണക്കമുള്ളതായി കാണുന്നില്ല. അതിനാൽ മേൽപറഞ്ഞ ഗുണം അവൎക്കുണ്ടായത് ശ്രീ മഹൎഷിയുടെ സഹവാസംകൊണ്ടും അദ്ദേഹം അവരോടു കാണിച്ച ദയകൊണ്ടുമായിരിക്കണം.

## കാക്ക, അണ്ണാൻ മുതലായവ.

ശ്രീ ഭഗവാൻെറ ചങ്ങാതിമാരിൽ, കാക്ക, അണ്ണാൻ മുതലായ ജന്തുക്കൾ കൂടാതെ, ക്രൂരജന്തുക്കളുമുണ്ട്. കാക്കയാതൊരു ഭയവുംകൂടാതെ ശ്രീ ഭഗവാൻെറ കയ്യിലുള്ള ആഹാരം കൊത്തി തിന്നുകയും, തൻെറ കുഞ്ഞുങ്ങളേയും സ

മീപത്തുകൊണ്ടുപോയി പോററുകയും ചെയ്തിരുന്നു. ഒരു കാക്ക, സാധാരണമായി തന്റെ ചെറിയ കുഞ്ഞുങ്ങളൊപ്പം ദിവസവും ആശ്രമത്തിൽ വന്നുപോയിരുന്നു. അണ്ണാൻ നിർഭയമായി സ്വാമിയുടെ കയ്യിൽ കയറി ഇരുന്നു്, ഉള്ളം കയ്യിൽ വെച്ചിട്ടുള്ള ഭക്ഷണം സൈ്വരമായി തിന്നുന്നു.

സ്വാമി താമസിച്ചിരുന്ന പല ഗുഹകളിലും സർപ്പങ്ങളും താമസിച്ചിട്ടുണ്ട്. ശിഷ്യന്മാർ അവയെ ഉപദ്രവിക്കുവാൻ ശ്രമിച്ചാൽ, "നാം അവരുടെ സ്ഥലത്തുവന്നു് അവരെ ഉപദ്രവിക്കുന്നതു ശരിയല്ല" എന്നും മററും പറഞ്ഞു സ്വാമി മുടക്കുകപതിവാകുന്നു.

സ്കന്ദാശ്രമത്തിൽ സ്വാമി അമ്മയോടുകൂടി താമസിക്കുമ്പോൾ, ഒരിക്കൽ വലുതായൊരു കാട്ടുസർപ്പം മാളത്തിൽനിന്നു പുറത്തുവന്നു. അമ്മ അതു കണ്ടു വളരെ ഭയപ്പെട്ടു. ആ ശബ്ദം കേട്ട്, സർപ്പം പുറത്തേക്കായി സഞ്ചരിച്ചപ്പോൾ, ശ്രീ ഭഗവാൻ ശാന്തതയോടെ അതിനെ പിന്തുടന്നു. അപ്പോൾ അത്, മണ്ഡലമിട്ട് അവിടെ കിടന്നു് വളരെ ശ്രദ്ധയോടെ ശ്രീ ഭഗവാനെ കുറെനേരം നോക്കുകയും, പിന്നെ വളരെ സാവധാനത്തിൽ അരിച്ചു്, സ്വാമിയുടെ കാലിന്മേലിഴഞ്ഞുപോകുകയും ചെയ്തു. ഈ സർപ്പം മുമ്പും പലതവണ ശ്രീ ഭഗവാന്റെ മുമ്പിൽ വന്നു് നോക്കിപ്പോകുക പതിവുണ്ടത്രെ. അക്കാലം ആശ്രമത്തിൽ രണ്ടു മയിലുകളുണ്ടായിരുന്നു. അവർ സഹജശത്രുവായ സർപ്പത്തെ യാതൊരുപദ്രവവും ചെയ്കയില്ലെന്നു മാത്രമല്ല, മയൂരം നൃത്തംചെയ്യുമ്പോൾ സർപ്പം ഫണമുയർത്തിക്കൊണ്ടാടുകയും ചെയ്യും.

മലയിലെ ഒരു പുലിയും ശ്രീ ഭഗവാനോടു മിത്രഭാവം കാണിച്ചിട്ടുണ്ട്. ആശ്രമത്തിന്റെ പുരോഭാഗത്തു, ശ്രീ ഭഗവാന്റെ മുമ്പിലായി ഒരു പുലി പതിവായി കുറെ നേരം നോക്കിനില്ക്കുകയും, പോകുകയും ചെയ്ക പതിവായിരുന്നു. എന്നാൽ, ശിഷ്യന്മാർ അതിനെ അകററുവാനുദ്യമവും ചെയ്തുവന്നു. അതിനാൽ, ആശ്രമത്തിൽ സ്വാമി മാത്രമുള്ള സമയം, അറിയുന്നതുപോലെ അതു വന്ന് അല്പം ശാന്തമായി നോക്കിനില്ക്കുകയും പോകുകയും ചെയ്തിരുന്നു.

ഇങ്ങിനെ ശ്രീ ഭഗവാനും മൃഗാദിജന്തുക്കളും തമ്മിലുള്ള സ്നേഹവിശ്വാസാദികളേയും മററും വിവരിക്കുന്നതായാൽ, ആ വിഷയംതന്നെ വലുതായ ഒരു പുസ്തകമായിതീരുന്നതാകുന്നു. മേൽപറഞ്ഞ കഥകളിൽനിന്ന് ജ്ഞാനിയായ ഒരുവന് സാരമായ പല സംഗതികളും ഗ്രഹിക്കുവാനുണ്ട്. എന്നാൽ, അഹിംസ, സർവ്വസമത്വം, സർവ്വഹിതത്വം, സമചിത്തത്വം മുതലായ ഉൽകൃഷ്ടഗുണങ്ങൾ പരമകാഷ്ഠയിൽ എത്തിയ ശ്രീ മഹർഷിയുടെ സഹവാസമൊ, ദർശനമൊകൊണ്ട്, ക്രൂരസത്വങ്ങൾക്കും, സഹജവൈരികൾക്കും കൂടി, ശാന്തതയും സമബുദ്ധിയുമുണ്ടാകുന്നു എന്നു നമ്മെ അനുഭവപ്പെടുത്തുന്നു.

എന്നാൽ ശ്രീ മഹർഷി, നായ് മുതലായ ആശ്രമത്തിലെ പ്രാണികളെ മിത്രസന്ന്യാസികളെപോലെയാകുന്നു കരുതിവരുന്നത്. മനുഷ്യരോടെന്നപോലെ അദ്ദേഹം അവരോടു സംസാരിക്കുകയും, എളുപ്പമായ ചില ഉപദേശങ്ങൾ കൊടുക്കുകയും ചെയ്യുന്നു. ആ ഉപദേശങ്ങളെ പ്രാ

യേണ അവർ മനസ്സിലാക്കി, അനുസരിക്കുകയും ചെയ്യുന്നു. അവരുടെ ദേഹശുദ്ധി, സ്നാനം, ശയ്യ ഇവകളിൽ ശ്രീ മഹഷി വളരെ ശ്രദ്ധിക്കുന്നു. അവരെ "ആശ്രമത്തിലെ കുട്ടികൾ" എന്നാണ് അദ്ദേഹം വിളിക്കുന്നത്.

ഭക്ഷണസമയമായാൽ നാം കുട്ടികൾക്ക മുമ്പിൽ കൊടുക്കുന്നതുപോലെ, ആശ്രമത്തിലെ ഭക്ഷണകാലത്ത് ഒന്നാമതായി നായ്ക്കൾ, പശുക്കൾ, പൂച്ചകൾ ഇവക്കും പിന്നെ അഗ്രശാലയുടെ പുറത്തുനിൽക്കുന്ന ദരിദ്രനാരായണന്മാക്കും കൊടുക്കുന്നു. ബാക്കിയുള്ള ഭക്ഷണം ആശ്രമത്തിലെ അതിഥികളും അന്തേവാസികളും ശ്രീ മഹഷിയും ഭക്ഷിക്കും.

എല്ലാ ശക്തികളിലുംവെച്ച് ബുദ്ധിശക്തി ഏററവും വലുതായി മഹാത്മാക്കൾ തീച്ചപ്പെടുത്തീട്ടുണ്ട്. ആ ശക്തി മനുഷ്യന്നു കൊടുത്തതിനാലാകുന്നു, മനുഷ്യൻ മററു പ്രാണികളെക്കാൾ ഉൽകൃഷ്ടസ്ഥാനം അഹിക്കുന്നത്. എന്നാൽ, ആ വിശിഷ്ട ഗുണത്തെ സഹജീവികളുടെ നന്മക്കായും, ഉന്നതിക്കായും ഉപയോഗിക്കേണമെന്നു ഈശ്വരമതമാകുന്നു. ഈ വിചാരം ഈശ്വരധമ്മങ്ങളറിഞ്ഞ ജ്ഞാനികൾക്ക മാത്രമെ ഉണ്ടാകയുള്ളൂ. ലോകാനുഗ്രഹാത്ഥം അവതരിച്ച ദിവ്യനും, സമചിത്തനുമായ ശ്രീ ഭഗവാൻ മേൽ എഴുതിയ ശാസ്ത്രതത്വത്തെ പ്രവൃത്തികളെകൊണ്ടു നമുക്കനുഭവപ്പെടുത്തിതരുന്നു. ആശ്രമത്തിലെ പശുക്കളെ പററി വേറൊരദ്ധ്യായത്തിൽ വിവരിക്കുന്നുണ്ട്.



അദ്ധ്യായം 26.

## ശ്രീമഹർഷിയുടെ ഭക്തന്മാർ.

———:o:———

ഗുശബ്ദസ്ത്വന്ധകാരഃസ്യാൽ,
രുശബ്ദസ്തന്നിരോധകഃ
അന്ധകാരനിരോധത്വാൽ
ഗുരുരിത്യഭിധീയതെ.

സാരം:—'ഗു' ശബ്ദം അന്ധകാരത്തേയും (അജ്ഞാനം) 'രു' ശബ്ദം, അതിൻെറ നിരോധത്തേയും (ജ്ഞാനം) കാണിക്കുന്നു. അതിനാൽ അന്ധകാരം നീക്കി പ്രകാശം ഉണ്ടാക്കുന്ന മഹാത്മാവിനെ 'ഗുരു' എന്നു വിളിക്കപ്പെടുന്നു.

മനശ്ചേന്നലഗ്നം ഗുരോരംഘ്രിപത്മെ,
തതഃകിം, തതഃകിം, തതഃകിം, തതഃകിം.

സാരം:—ഗുരുപാദാരവിന്ദങ്ങളിൽ മനസ്സു ലയിക്കാതിരുന്നാൽ, വല്ലതും സാധിച്ചാൽതന്നെ അതുകൊണ്ടെന്തു ഫലം?

ഒരു തപസ്വിയുടെ നിലയിൽ ശ്രീ മഹർഷി ഇപ്പോഠം സ്ഥിതിചെയ്യുന്നത് വലിയ ഉന്നതസ്ഥാനത്തിലാകുന്നു. അദ്ദേഹത്തിൻെറ പരിചാരകന്മാരും, ശിഷ്യന്മാരും, ഭക്തന്മാരുമായി, അധഃകൃതവർഗ്ഗത്തിലുഠപ്പെട്ടവരും ഉത്തമ വർണ്ണക്കാരുമുണ്ട്. അവരോടെല്ലാം അദ്ദേഹം സമമായി പരിചയിക്കുന്നു. സ്ത്രീകഠക്കും ശൂദ്രന്മാക്കും, ആത്മവിദ്യ അഭ്യസിക്കുവാൻ പാടുണ്ടോ എന്ന് 1917ൽ ഒരാഠ സ്വാമി

യോടു ആക്ഷേപിച്ചതിന്നു, അങ്ങിനെ ചെയ്യുന്നതിന്നു വിരോധമില്ലെന്നും, ബ്രഹ്മസൂത്രം മുതലായവകളുടെ വ്യാഖ്യാനങ്ങളിൽ എന്തു പറഞ്ഞിട്ടുണ്ടെങ്കിലും ഹരിജനങ്ങളുൾപ്പെടെയുള്ള എല്ലാ ഹിന്തുക്കൾക്കും ഹിന്തുക്കളെല്ലാത്തവൎക്കുംകൂടി വേദാൎത്ഥം ഉപദേശിക്കുന്നതിന്നു യാതൊരു തടസ്ഥമില്ലെന്നു അദ്ദേഹം അഭിപ്രായപ്പെടുകയും ആ വിധം ചെയ്തുവരികയും ചെയ്യുന്നു. ആത്മീയവിദ്യ അഭ്യസിച്ചവരും തപസ്വികളും പ്രായേണ ഏകാന്തവാസത്തെയും മൌനത്തെയുമാണ് ആശ്രയിച്ചിരിക്കുന്നത്. എന്നാൽ ശ്രീ മഹൎഷി വളരെ കാലം അങ്ങിനെ ചെയ്തു എങ്കിലും തൻെറ മഹത്വം പരോപകാരപ്രദമാകുവാൻ വേണ്ടി കുറെ കാലമായി ജനസംഘത്തിൽ താമസിച്ച്, ലോകോന്നതിക്കായി പ്രയത്നം ചെയ്യുന്നു. ഒരുവൻ സമ്പാദിക്കേണ്ടത് ഏകാന്തമായി തപസ്സുചെയ്തു് ശാന്തിയൊ തൻെറ സമുദായസേവ ചെയ്വാനുള്ള ശക്തിയൊ എന്നു്, ശ്രീ യോഗനാഥനെന്ന ഭക്തൻ ശ്രീ മഹൎഷിയോടു ഒരിക്കൽ ചോദിക്കയുണ്ടായി. ഒരുവൻ തൻെറ മനസ്സിന്നു ശാന്തി സമ്പാദിക്കുന്നതിൽ സാമൂഹ്യസേവയും ഉൾപ്പെടുമെന്നും ഒരുവൻെറ ജീവിതം ആത്മീയവിഷയത്തിൽ പ്രവേശിക്കുന്നതിന്നു മുമ്പായിതന്നെ തൻെറ ശക്തി വൎദ്ധിപ്പിച്ച്, സാമൂഹ്യസേവ ചെയ്യേണ്ടത് അത്യാവശ്യമാണെന്നും ശ്രീ യോഗനാഥനെ ശ്രീ മഹൎഷി ബോദ്ധ്യപ്പെടുത്തി. ശ്രീ മഹൎഷി തൻെറ ദിനചൎയ്യയിൽ തന്നെ, സാമൂഹ്യമായും ആത്മീയമായും അനേക സംഗതികൾ നടത്തിവരുന്നുണ്ട്.

ഒരിക്കൽ ലൌകികനായ ഒരു ഭക്തൻ ആത്മീയകാൎയ്യങ്ങളിൽ താനും ശ്രീ മഹൎഷിയെപോലെ ആകുവാൻ വാശിയോടെ ശ്രമിച്ചു. ശ്രീ മഹൎഷിയെപ്പോലെ തനിക്കും വൈരാഗ്യസിദ്ധി വന്നല്ലാതെ അദ്ദേഹത്തെ കാണുകയില്ലെന്നുംമററും മനസ്സുകൊണ്ടു നിശ്ചയിച്ച് കുറെകാലം അതിന്നായി ശ്രമിക്കുകയും ആശ്രമത്തിൽ പോകാതിരിക്കുകയും ചെയ്തു. സ്വാമിയെ വളരെകാലം കാണാഞ്ഞതുകൊണ്ട് അദ്ദേഹത്തിന്നു ആത്മീയകാൎയ്യങ്ങളിൽ ഉന്നതിയുണ്ടായില്ലെന്നുമാത്രമല്ല താൻ അധികം ലൌകീകനായും പരിണമിച്ചു. തൻെറ അപ്പോഴത്തെ സ്ഥിതിയെപററി അദ്ദേഹം വളരെ സങ്കടപ്പെട്ടുകയും, മലമേൽ ചെന്നു ശ്രീ മഹൎഷിയെ കാണുകയും ചെയ്തു. എന്നാൽ ശ്രീ ഭഗവാൻ ഹാസ്യഗൎഭമായ ഒരു പുഞ്ചിരിയോടെയാണ് ആ ഭക്തനെ സ്വീകരിച്ചത്. ശ്രീ മഹൎഷി അതുപോലെ പിന്നെയും ചിരിച്ചുകൊണ്ട്, "അല്പംമാത്രം ചിറകുമുളച്ച പക്ഷി, കൂട്ടിൽനിന്നു പറക്കുവാൻ ശ്രമിച്ചാൽ വീഴുകയെ ഉള്ളൂ. തൻെറ ചിറകു നല്ലവണ്ണം വളൎന്ന് പറക്കുവാനുള്ള പൂൎണ്ണ ധൈൎയ്യവും ശക്തിയുമുണ്ടാകുന്നതിന്നു മുമ്പായി ലോകം മുഴുവനും പറന്നു ജയിക്കാമെന്ന് എന്തിനാ വിച്ചാരിക്കുന്ന"തെന്നും മററും നേരംപോക്കായി പറഞ്ഞു തുടങ്ങി. ഈ വാക്കിൻെറ സാരം ആ ഭക്തൻെറ മനസ്സിൽ നല്ലവണ്ണം തട്ടിയതിനാൽ, അക്കാലം മുതൽ തൻെറ സന്നിധിവിട്ടു പോകുവാൻ ശ്രമിച്ചില്ല

പിന്നെ ഒരദ്ധ്യാപകൻ കുടുംബജീവിതത്താലുള്ള സങ്കടങ്ങൾനിമിത്തം, പരിവ്രാജകനാകുവാൻ തീൎച്ചയാക്കി.

ശ്രീ മഹർഷിയെ ഒന്നു കണ്ട്, വിവരങ്ങൾ കേൾപ്പിച്ചതിന്നു ശേഷം ആവാമെന്നുവെച്ച് ആശ്രമത്തിൽ പോയി. അപ്പോൾ മഹർഷി ഉണ്ണുവാനുള്ള ഇലകൾ ഉണ്ടാക്കുകയായിരുന്നു. ആ ഇലകളിൽനിന്നു ഗ്രഹിക്കേണ്ട സാരമായ ഒരു പാഠം, അപ്പോൾ ആ അദ്ധ്യാപകനോടു ഇങ്ങിനെ പറഞ്ഞു: "എത്രയോ ബുദ്ധിമുട്ടി, വളരെ ഇലകളെ ചേർത്തി തുന്നി, അവയെ ഉണ്ണുവാൻവേണ്ടി നാം സൂക്ഷിക്കുകയും ആയാവശ്യം കഴിഞ്ഞാൽ ദൂരെ എറിയുകയും ചെയ്യുന്നു. ഈ മാതിരിയാകുന്നു ശരീരംകൊണ്ടുള്ള ഉപയോഗവും ആത്മജ്ഞാനം ഉണ്ടാകുന്നതുവരെ ശരീരത്തെ അവശ്യം രക്ഷിക്കേണ്ടതാകുന്നു. സാധാരണമായി ഒരു ലൌകികനുണ്ടാകാകുന്ന പരീക്ഷകളിലും കഷ്ടാവസ്ഥകളിലും ഒട്ടും അധൈര്യപ്പെടരുതെന്നും, തന്റെ ശരീരത്തിന്റെ ഉദ്ദേശം സാദ്ധ്യപ്പെടുന്നതിന്നു മുമ്പായി ഉദ്യോഗം ത്യജിക്കരുതെന്നും മററും സാരമായ പാഠങ്ങൾ അദ്ധ്യാപകനെ പറഞ്ഞു മനസ്സിലാക്കി.

ചില ഭക്തന്മാർ, കുടുംബജീവിതം ആത്മീയകാര്യങ്ങൾക്കു വിരോധമല്ലെ എന്നു ചോദിക്കാറുണ്ട്. ആത്മീയകാര്യങ്ങളിൽ അപാരമായ ജ്ഞാനമുള്ള ശ്രീരാമചന്ദ്രൻ, കുടുംബജീവിതം ഉപേക്ഷിച്ചിട്ടില്ലല്ലൊ എന്നും മററും അവരോടു ശ്രീ മഹർഷി സമാധാനം പറഞ്ഞിട്ടുമുണ്ട്. എപ്പോഴും ശ്രീ മഹർഷിയെ സന്ദർശിച്ചിരുന്ന ശ്രീമാൻ രാഘവാചാരി ഒരു പരിവ്രാജകനായിത്തീരുമൊ എന്ന് അദ്ദേഹത്തിന്റെ കുടുംബങ്ങൾക്കു വളരെ ഭയമുണ്ടായിരുന്നു. കുടുംബജീവിതത്താലുള്ള വെറുപ്പിനാൽ, പരിവ്രാജകവൃത്തി സ്വീകരിപ്പാനാഗ്രഹിച്ചുംകൊണ്ട്, പലരും ശ്രീ മഹർഷിയെ ദർശിക്കാറു

ണ്ട്. ഇവരിൽ അധികംപേരും കുടുംബജീവിതത്തിൽ തൽക്കാലമുണ്ടാകുന്ന വെറുപ്പുനിമിത്തം, വൈരാഗ്യം വന്നവരാകുന്നു. അവരുടെ ഉൾത്താപത്തെ, ശ്രീ മഹർഷി സദുപദേശങ്ങൾകൊണ്ടും, ദോഷങ്ങൾ ചൂണ്ടിക്കാണിച്ചും തണുപ്പിക്കാറുണ്ട്. എന്നാൽ അവരിൽ അല്പം ചിലർ, ആത്മീയകാര്യങ്ങളിൽ മാത്രം ബലമായി മനസ്സിരുത്തി, ഏകാന്തമായൊ സിദ്ധന്മാരുടെ യോഗത്തിലൊ ഇരുന്ന്, തപസ്സും ധ്യാനവും നടത്തിവരാറുമുണ്ട്. ആവക കൂട്ടരിൽ, ശ്രീ മഹർഷിയുടെ ശിഷ്യന്മാരായി കൂടിയ ചിലരെപററി അല്പം ഇവിടെ വിവരിക്കാം.

## ശ്രീമാൻ ബി. വി. നരസിംഹസ്വാമി.

ഇദ്ദേഹം സേലം ജില്ലയിൽ പ്രസിദ്ധപ്പെട്ട ഒരു വക്കീലും വളരെക്കാലം മദ്രാസ്സ് നിയമനിർമ്മാണസഭയിലെ ഒരു സാമാജികനുമായിരുന്നു. അനേകം ഗ്രന്ഥങ്ങൾ വായിച്ച അദ്ദേഹം പ്രായാധിക്യത്താലും കുടുംബജീവിതത്തിൽ അലംബുദ്ധി വന്നതിനാലും, അവയെല്ലാമുപേക്ഷിച്ച് തിരുവണ്ണാമലയിൽ, കൊല്ലത്തിൽ അധികസമയവും ശ്രീ മഹർഷിയുടെ സാന്നിദ്ധ്യത്തെ അനുഭവിച്ചുംകൊണ്ട് തപസ്സു ചെയ്ത് കാലം കഴിക്കുന്നു. ശ്രീ മഹർഷിയുടെ ജീവചരിത്രസംക്ഷേപമായ 'ആത്മസാക്ഷാൽക്കാരം (Self-Realisation) എന്ന ഇംഗ്ലീഷിലുള്ള പുസ്തകത്തിന്റെ കർത്താവ് ഇദ്ദേഹമാകുന്നു. ഇദ്ദേഹം ആത്മീയകാര്യങ്ങളിൽ വലിയ ജ്ഞാനവും സിദ്ധിയും സമ്പാദിച്ച ഭക്തനും, വളരെ പുണ്യസ്ഥലങ്ങളേയും മഹാത്മാക്കളേയും സന്ദർശിച്ചാളുമാകുന്നു.

# ശ്രീ യോഗി രാമയ്യ.

ഇദ്ദേഹം നെല്ലൂർ ജില്ലയിൽ ബുച്ചിറെഡ്ഡിപാളയത്തിന്നു സമീപം അണ്ണാറെഡ്ഡിപാളയത്തു വലിയ ഒരു ഭൂമി ഉടമസ്ഥനാകുന്നു. ധനവും യൌവ്വനവും ആത്മീയോന്നതിക്കു വിരോധികളാണെങ്കിലും ഇദ്ദേഹത്തിൻെറ കാൎയ്യത്തിൽ നേരെ മറിച്ചാണുണ്ടായതു്. ബാല്യംമുതൽക്കെ അദ്ദേഹം 'കബീർദാസ്സ്' മുതലായ മഹാത്മാക്കളുടെ ജീവചരിത്രങ്ങൾ വായിക്കുകയും 18 വയസ്സാകുമ്പോഴെക്കും, ലോകസുഖങ്ങളിൽ വിരക്തി വന്നു്, പരമ ഭക്തനായിതീരുകയും ചെയ്തു. അദ്ദേഹത്തിന്നു ഒരു ബ്രാഹ്മണഗുരു "രാമതാരകമന്ത്രം" ഉപദേശിക്കുകയും ആയതു് ദിവസം അയ്യായിരം ഉരു ജപിക്കുവാൻ കല്പിക്കുകയു ചെയ്തു. അപ്പോൾ ശ്രദ്ധാപരതന്ത്രനായ ആ യുവാവ്, ആ എണ്ണത്തിൽ കവിഞ്ഞാൽ വിരോധമുണ്ടൊ എന്നാണ് ചോദിച്ചതു് നല്ലതെന്നു ഗുരു പറഞ്ഞപ്പോൾ, ആ മന്ത്രം എപ്പോഴും ജപിച്ചാൽ എന്താ എന്നാണ് പിന്നത്തെ ചോദ്യമുണ്ടായതു്. ശിഷ്യൻെറ അതിഭക്തിയും ശ്രദ്ധയും കണ്ട്, ഗുരു വളരെ സന്തോഷിച്ച് ശിഷ്യനെ അനുഗ്രഹിച്ചു. രാമയ്യാ തൻെറ കുടുംബകാൎയ്യങ്ങളെ നിൎത്തിവെച്ച്, എല്ലായ്പോഴും ജപവും പ്രാണായാമവും നടത്തിവന്നു. അധിക താമസം കൂടാതെ അദ്ദേഹത്തിന്നു "വൈരാഗ്യസിദ്ധി"യുണ്ടാകുകയും പിന്നെ ഭവനം വിട്ടു്, കാശിയിലൊ മററൊ ചെന്നു് തപസ്സുചെയ്യാൻ ഒരുങ്ങുകയും ചെയ്തു. അമ്മയുടെ അനുവാദം കൂടാതെ ഭവനം വിട്ടു പോകരുതെന്നും തൻെറ തോട്ടത്തിലിരുന്നു തപസ്സും ധ്യാനവും നടത്തിയാൽ മതി എന്നും

ഗുരു ഉപദേശിക്കയാൽ, രാമയ്യാ അപ്രകാരം ചെയ്തുതുടങ്ങി അന്യസഹായം കൂടാതെതന്നെ, അദ്ദേഹത്തിന്ന്, പ്രാണവായുവിനെ ക്രമപ്പെടുത്തുവാനും, നാസാഗ്രത്തിൽ ദൃഷ്ടി പതിപ്പിച്ച്, ബ്രഹ്മധ്യാനത്തിൽ ഇരിക്കുവാനും എളുപ്പത്തിൽ സാധിച്ചു. അതിശ്രദ്ധാലുവും പരമഭക്തനുമായ രാമയ്യാവിന്ന്, ശ്രീരാമപ്രസാദത്താൽ, ക്രമേണ ആത്മപ്രകാശവും സമാധിയും സിദ്ധിച്ചു. പുരികങ്ങളുടെ മദ്ധ്യേ ദൃഷ്ടി നിലനിർത്തുവാൻ സാധിച്ചതിനാൽ, സൂര്യൻ, ചന്ദ്രൻ, ശ്രീരാമൻ മുതലായവരുടെ ദർശനങ്ങളും അദ്ദേഹത്തിനുണ്ടായി. ഈ വക ദർശനങ്ങൾ ആഗമാപായികളായതിനാൽ അദ്ദേഹത്തിൻെറ ഏകാഗ്രനിഷ്ഠ വീണ്ടും തുടൎന്നിരുന്നു. ഒടുവിൽ ഒരു പ്രകാശം മാത്രം കണ്ടുതുടങ്ങി. ഏകമായ ആ വസ്തുവിൽ കവിഞ്ഞ് ജ്ഞാതാവൊ ജ്ഞേയമൊ ഇല്ലാത്തതിനാൽ, കൎത്താവും കൎമ്മവും ഒന്നാകുവാൻ തരമുണ്ടൊ എന്ന് രാമയ്യാ സംശയിച്ചു. ഇക്കാലത്ത്, അദ്ദേഹം തിരുവണ്ണാമലയിൽ വരികയും, ശ്രീമഹൎഷിയുടെ സന്നിധിയിൽവെച്ച്, ശ്രീ കാവ്യകണ്ഠ ശാസ്ത്രിയോടു, തൻെറ സംശയം ചോദിക്കുകയും ചെയ്തു. കൎത്താവ്, കൎമ്മത്തിൽനിന്ന്, വേറൊരു സാധനമാണെന്ന് ശ്രീ ശാസ്ത്രി മറുവടി പറഞ്ഞപ്പോൾ, പ്രാശ്നികന് വളരെ മൌഢ്യമുണ്ടായി. അപ്പോൾ ശ്രീമഹൎഷി "സാധാരണ മനുഷ്യൎക്ക് ഗോചരലോകത്തിൽ, കൎത്താവും കൎമ്മവും വെവ്വേറെ തോന്നുമെങ്കിലും, സമാധിയിൽ, അവ ഒന്നോടൊന്നലയിച്ച്, രണ്ടുംകൂടി ഒന്നായിതീരുന്നു" എന്നുപറഞ്ഞു. ഇതുകൊണ്ട്, തൻെറ അനുഭവവും സ്വാമിയുടെ വാക്കും ഒന്നായി തോന്നിയതി

നാൽ, സ്വാമിയോട് രാമയ്യാവിന്ന് വളരെ ഭക്തി തോന്നി, അന്നുമുതൽ അദ്ദേഹത്തെ തന്റെ ഗുരുവായി തീൎച്ചപ്പെടുത്തി. ഇപ്പോഴും രാമയ്യാ യോഗം, മൌനം, തപസ്സ് ഇവ തന്റെ തോട്ടത്തിലെ പൎണ്ണശാലയിലിരുന്ന്, നടത്തിവരുന്നു. അല്പാഹാരം മാത്രം കഴിച്ച്, പ്രാണായാമം, ധ്യാനം മുതലായവയും അനുവൎത്തിക്കുന്നു. കൊല്ലത്തിൽ കുറേമാസം അദ്ദേഹം ശ്രീമഹൎഷിയുടെ സാന്നിദ്ധ്യം അനുഭവിച്ചുംകൊണ്ട് രമണാശ്രമത്തിൽ താമസിക്കാറുണ്ട്. അദ്ദേഹം പാലിതീൎത്ഥം നേരാക്കുവാനും, ആശ്രമത്തിലെ ഹാൾ നിൎമ്മിക്കുവാനും, കിണർ ഉണ്ടാക്കുവാനും, ആശ്രമത്തിലെ വേദപാഠശാല മുതലായവക്കും സാരമായ സഹായം ചെയ്തിട്ടുണ്ട്. പ്രകൃത്യാ വളരെ ദയയും, ഔദാൎയ്യവുമുള്ള രാമയ്യാ തന്റെ വലിയ സ്വത്തിനെ പുണ്യകൎമ്മങ്ങൾക്കായി വ്യയം ചെയ്യുന്നു.

**ശ്രീമാൻ ശുദ്ധാനന്ദഭാരതി.** വളരെ ബുദ്ധിമാനും അദ്ധ്വാനശീലനുമായ ഭാരതി, തന്റെ സഹപ്രവൃത്തകൻ പരേതനായ ശ്രീമാൻ. വി വി എസ്സ്. അയ്യരോടൊന്നിച്ച്, സ്വദേശഭക്തന്റെ നിലയിൽ, തമിഴ് ഭാഷയുടെ ഉന്നതിക്കായും സാമുഹ്യാചാരത്തിൽ പരിഷ്കാരങ്ങൾ വരുത്തുവാനും, മററും വേണ്ടി വളരെ അദ്ധ്വാനം ചെയ്തിട്ടുണ്ട്. ഇതിന്നിടയിൽ മതവിഷയവും അദ്ദേഹം ഉപേക്ഷിച്ചിട്ടില്ല. സ്വാൎത്ഥരഹിതമായി, ദൈവീകവും മാനുഷീകവുമായ കാൎയ്യം നിലനിൎത്തുവാൻ ഒരുവന്ന്, ആത്മീയശക്തി അവശ്യം വേണ്ടതാണെന്ന്, അദ്ദേഹത്തിന്ന് ബല

മായ അഭിപ്രായമുണ്ട്. ശക്തിയുടെ രൂപത്തിൽ ദൈവം അദ്ദേഹത്തിന്, സ്വാധീനപ്പെട്ടിട്ടുമുണ്ട്. ശക്തി സമ്പാദിക്കവാൻ അദ്ദേഹം ഉപയോഗിച്ച വഴികൾ മുഖ്യമായി, പ്രാണായാമവും തപസ്സുമാകുന്നു. അവ അദ്ദേഹത്തിന്, നാദം, കല, ലയ മുതലായ ശക്തികൾ കൊടുത്തിട്ടുണ്ട്. അദ്ദേഹത്തിൻെറ മതം, സൎവ്വസാമാന്യവും, അധഃകൃതന്മാരെ ഉദ്ധരിപ്പിക്കലുമാകുന്നു. ആത്മീയതത്വങ്ങൾ മനസ്സിലാക്കവാൻ വേണ്ടി അദ്ദേഹം പല ദിക്കിലും സഞ്ചരിക്കുകയും, കൃസ്ത്യൻ, മുസൽമാൻ, ബുദ്ധമതക്കാർ, ജൈനന്മാർ, പെർഷ്യർ, സിക്കകാർ മുതലായ മതക്കാരോട് സഹവാസം ചെയ്കയും, ആ വക മതതത്വങ്ങളെ ഗ്രഹിക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹം, മൈസൂർ രാജ്യത്തിലെ "ശ്രവണബലഗോല," എന്ന ദിക്കിൽ ചെന്ന് ജൈനമതം പഠിക്കുമ്പോൾ ശ്രീമഹൎഷിയുടെ ആന്തരമായ ആഹ്വാനം ബലപ്പെടുകയും, അദ്ദേഹത്തെ കാണ്മാൻ ആഗ്രഹിക്കുകയും ചെയ്തു. എന്നാൽ ആയാഗ്രഹം ആദ്യം ചെറിയ ഒരു സ്ഫുലിംഗരൂപേണയായിരുന്നു. ശ്രവണ ബലഗോലാവിലിരിക്കുമ്പോൾ തന്നെ ആ സ്ഫുലിംഗം അധികം പ്രകാശിച്ച് കത്തുവാൻ തുടങ്ങുകയും, ഉടനെ തിരുവണ്ണാമലയിൽചെന്നു, ശ്രീ മഹൎഷിയെ കാണുകയുംചെയ്തു. അപ്പോൾ ശ്രീ മഹൎഷി അദ്ദേഹത്തിൻെറ മുമ്പിൽ ആദ്യം പരിശുദ്ധവിഭൂതിസഞ്ചയമായും, പിന്നെ അഗ്നിസ്തംഭമായും, ഒടുവിൽ താഴെയുള്ള ഒരു ശിവലിംഗരൂപമായും പ്രത്യക്ഷപ്പെട്ടു. ആ കൂടികാഴ്ചയിൽ ആദ്യം സംഭാഷണം ചെയ്തത് ശ്രീ മഹൎഷിയായിരുന്നു. ഭാരതി അല്പം ദൂരെനിന്നുതന്നെ കാവ്യക

ണ്ടശാസ്ത്രിയെ കണ്ടപ്പോൾ ശ്രീ മഹർഷി, "അല്ലയോ ഭാരതി! ഇത് ഭാരതശക്തിയുടെ കർത്താവല്ലേ" എന്ന് അദ്ദേഹത്തോട്ട ചോദിച്ചു. ഭാരതിയുടെ ഗ്രന്ഥങ്ങളെ ശ്രീ മഹർഷി എത്രത്തോളം അഭിനന്ദിച്ചിട്ടുണ്ടെന്നും മററും ഈ ചോദ്യംകൊണ്ടൂഹിക്കാമല്ലൊ ശ്രീ മഹർഷി തന്നെപ്പററി മുൻകൂട്ടി മനസ്സിലാക്കി സംഭാഷണം ചെയ്തതിനാൽ ഭാരതി വളരെ ആശ്ചര്യപ്പെട്ടു പിന്നെ ശ്രീ മഹർഷി ഭാരതിയെ പ്രാതലിന്നു ക്ഷണിച്ചു. ശ്രീ മഹർഷിയുടെ വക്കൽനിന്ന് ആത്മീയഭക്ഷണമാണ് തനിക്കു ലഭിക്കേണ്ടതെന്ന സൂചനയോട്ടകൂടി ഭാരതി ക്ഷണനം സ്വീകരിച്ചു എന്നാൽ ഭാരതി ശ്രീ മഹർഷിയോട്ട വല്ലതും ചോദിക്കുകയൊ, ആത്മീയഭക്ഷണം വെളിവായി ആവശ്യപ്പെട്ടയൊ ചെയ്തില്ല. അദ്ദേഹം പലപ്പോഴും മഹർഷിയെ നോക്കി ആനന്ദിച്ചുംകൊണ്ടിരിക്കുകയും ശ്രീ മഹർഷിയുടെ മാഹാത്മ്യങ്ങളെപ്പററി തമിഴിൽ പദ്യങ്ങൾ നിർമ്മിക്കുകയും ചെയ്തു. ശ്രീ മഹർഷിയുടെ സഹവാസംകൊണ്ടുതന്നെ അദ്ദേഹത്തിൻെറ മനസ്സിന്നു ക്രമേണ വളരെ പരിശുദ്ധി വന്നതായി അനുഭവപ്പെട്ടു അദ്ദേഹത്തിൻെറ ആത്മാഭിമാനം വളരെ താണപടവിൽ എത്തുകയും, തന്നെ സംബന്ധിച്ച കാര്യങ്ങളിൽ, പ്രഥമപുരുഷൈകവചനം ഉപയോഗിച്ച് സംഭാഷണം ചെയ്കയും ചെയ്തു. അദ്ദേഹം ശ്രീ മഹർഷിയുടെ ശിഷ്യൻെറ നിലയിൽ 1929ൽ ആറുമാസം തിരുവണ്ണാമലയിൽ താമസിക്കുകയും, അതിന്നുശേഷം പുതുശ്ശേരിയിലെ ശ്രീ അരവിന്ദാശ്രമത്തിൽ യോഗാഭ്യാസവും മററും ചെയ്ത് ഇപ്പോൾ അധിവസിക്കുകയും ചെയ്യുന്നു. ഭാരതി ശ്രീ മഹ

ഷിയുടെ സാരമായ ജീവിതം അടങ്ങിയ 'രമണവിജയം' എന്ന ഒരു പ്രബന്ധം തമിഴിൽ എഴുതീട്ടുണ്ട്.

**ശ്രീമതി കെ. കെ. മാധവി അമ്മ.** പരമ ഭക്തയും ദയാവതിയും ആയ മേൽപറഞ്ഞ വിദുഷിയുടെ ജന്മഭൂമി വടക്കെ മലയാളമാകുന്നു. തിരുവണ്ണാമലയിൽ ഡാക്ടരായിരുന്ന തൻെറ ഭർത്താവൊന്നിച്ചു താമസിക്കു മ്പോഴും അതിന്നുശേഷവും പതിവായി അവർ ശ്രീ മഹ ർഷിയെ സന്ദർശിക്കാറുണ്ട്. എന്നു മാത്രമല്ല അദ്ദേഹം തമി ഴിലും സംസ്കൃതത്തിലും രചിച്ചിട്ടുള്ള എല്ലാ ഗ്രന്ഥങ്ങളും ആ ഭക്തക്ക് ഹൃദിസ്ഥവുമാകുന്നു. രമണസ്തുതി, കുമ്മി മുത ലായ പ്രബന്ധങ്ങൾ മലയാളത്തിൽ അവർ എഴുതി പ്ര സിദ്ധം ചെയ്തിട്ടുണ്ട്. ശ്രീ ഭഗവാൻെറ ജീവചരിത്രം ചുരു ക്കത്തിൽ എഴുതി ആശ്രമത്തിലേക്കയച്ചു എങ്കിലും അത് പ്രസിദ്ധപ്പെടുത്തുവാൻ സംഗതി വന്നിട്ടില്ല. ആ ഭക്തക്ക് ശ്രീ മഹർഷിയുടെ പേരിൽ അപാരമായ ഭക്തിയുണ്ടെന്ന് മേൽപറഞ്ഞ ഗ്രന്ഥങ്ങളിൽനിന്നു വ്യക്തമാകുന്നതാണ്.

ശ്രീ ഭഗവാൻെറ ഭക്തന്മാരായി, ഹിന്ദു, ക്രിസ്ത്യൻ, ഇസ്ലാം, ജൈനൻ മുതലായ മതാവലംബികളായി അസം ഖ്യം ജനങ്ങൾ ഭാരതഖണ്ഡത്തിലും മററുരാജ്യങ്ങളിലുമു ണ്ട്. അവരെപററി എഴുതുന്നതായാൽ ആ വിഷയംതന്നെ വലിയ ഒരു പുസ്തകമാകുന്നതാണ്. ഇവരിൽ എഴുത്തുമൂലം അറിയപ്പെടുന്നവർ ഇടക്കിടെ ആശ്രമത്തിൽ വരുന്നവർ, സ്ഥിരതാമസക്കാർ ഇങ്ങിനെ പല തരക്കാരുണ്ട്. ആശ്ര മത്തിലും സമീപത്തുമുള്ള സ്ഥിരതാമസക്കാരിൽ പ്രധാനി

കം ശ്രീ വെങ്കിടരാമയ്യർ, എം. എ., ശ്രീമുരുകനാർ, ശ്രീ ദൊരസ്വാമി അയ്യർ, ശ്രീ രാമകൃഷ്ണസ്വാമി, ശ്രീ മാധവ സ്വാമി, ശ്രീ കുഞ്ചുസ്വാമി, ശ്രീനിവാസറാവു എന്ന മൌനിസ്വാമി മുതലായവരാകുന്നു. ഇവരിൽ ഓരോരുത്തരും തങ്ങടെ അറിവിന്നനുസരിച്ച്, ആശ്രമത്തിലേക്കുവേണ്ട കൈങ്കര്യ്യങ്ങൾ നടത്തിവരുന്നു. പണ്ടത്തെ പഴണിസ്വാമിയെ പിന്തുടൎന്നുംകൊണ്ട് ഏകദേശം ഇരുപതു കൊല്ലമായി മുൻപറഞ്ഞ രാമകൃഷ്ണസ്വാമി, കുഞ്ചുസ്വാമി, മാധവസ്വാമി ഇങ്ങിനെ പാലക്കാട്ടുകാരായ മൂന്നു മലയാളികൾ സ്വാമിയുടെ പരിചാരകന്മാരായും ഭക്തന്മാരായും അവിടെ സ്ഥിരതാമസമായുണ്ട്. ഇവരിൽ രാമകൃഷ്ണസ്വാമി ഭക്തിവിഷയത്തിലും ആശ്രമംവക എല്ലാ കാൎയ്യങ്ങളിലും ഏൎപ്പെട്ട് അവ ശരിയായും ഭംഗിയായും നടത്തിവരുന്നു. മാധവസ്വാമി പുസ്തകശാലയെ സംബന്ധിച്ച കാൎയ്യങ്ങളിലും സ്വാമിയുടെ പരിചാരകനായും സന്ദൎശകന്മാരെ സ്വീകരിക്കുവാനും മററും ഹാളിൽ സ്വാമി ഒന്നിച്ചു എപ്പോഴും അധിവസിച്ചും വേണ്ടുന്നത് നടത്തിവരുന്നു. കുഞ്ചുസ്വാമി ഇപ്പോൾ ആശ്രമത്തിന്നു സമീപം താമസിച്ച് സദാ സ്വാമിയുടെ സാന്നിദ്ധ്യം അനുഭവിക്കുകയും ആശ്രമത്തിൽ നടക്കുന്ന ഭക്തിവിഷയങ്ങളിൽ പങ്കുകൊള്ളുകയും ചെയ്യുന്നു. ഇംഗ്ലീഷിൽ വലിയ പരീക്ഷകൾ ജയിച്ചാളും പരമഭക്തനമായ മൌനിസ്വാമി, ശ്രീ ഭഗവാന്ന് ഭക്തന്മാർ അയക്കുന്ന എഴുത്തുകൾക്ക് മറുപടി അയക്കുകയും ആത്മീയകാൎയ്യങ്ങളിൽ ഏൎപ്പെടുകയും ചെയ്തുവരുന്നു. ഇംഗ്ലീഷ്, സംസ്കൃതം, തമിഴ് ഇവയിൽ അതിനിപുണനും അനേക വേദാന്ത

ഗ്രന്ഥങ്ങൾ വായിച്ച പരമഭക്തനുമായ വെങ്കിട്ടരാമയ്യർ ആശ്രമത്തിലെ എല്ലാ പ്രസിദ്ധീകരണങ്ങൾക്കും വേണ്ടുന്ന സഹായങ്ങൾ ചെയ്യുന്നു. പരമഭക്തനും തമിഴ് പണ്ഡിതനുമായ ശ്രീ മുരുകനാർ 'രമണസന്നിധിമുറൈ' എന്ന വേദാന്തഗ്രന്ഥത്തിന്റെ കർത്താവാകുന്നു. ശ്രീ ദൊരസ്വാമി അയ്യർ ആശ്രമത്തിലെ പുഷ്പവാടി മുതലായവ സംരക്ഷിച്ചു വരുന്നു. ശ്രീ ഭഗവാനുമായുള്ള നിത്യപരിചയത്താൽ ഇവക്ക് മനസ്സിന്നു ശാന്തത, സമത്വം മുതലായ ഗുണങ്ങളും തമിഴ്ഭാഷയിലെ വേദാന്തഗ്രന്ഥങ്ങളിൽ നല്ല പരിചയവും ആത്മീയകാര്യങ്ങളിൽ വളരെ ഉന്നതിയും സിദ്ധിച്ചിട്ടുണ്ട്.

നാനാജാതിയിലുള്ള എത്രയോ സ്ത്രീകളും ശ്രീമഹർഷിയെ വളരെ ഭക്തിയോടെ ആരാധിക്കുന്നു. എച്ചമ്മാൾ മുതലായ മഹാഭക്തകളെപ്പററി മുമ്പു വിവരിച്ചിട്ടുള്ളതിനാൽ ഇവിടെ ആവർത്തിക്കുന്നില്ല.

**ശ്രീ നടേശമുതലിയാർ എന്ന നടനാനന്ദർ.** ഒരു അദ്ധ്യാപകനായിരുന്ന ഇദ്ദേഹം, വളരെ വേദാന്തപുസ്തകങ്ങൾ വായിച്ച വലിയ ഒരു ഭക്തനായിരുന്നു. തനിക്കു യോഗ്യനായ ഒരു ഗുരുവിൽനിന്നുപദേശം വാങ്ങേണമെന്നാഗ്രഹിച്ച് പല സ്ഥലങ്ങളിലും, കുടുംബജീവിതമുപേക്ഷിച്ച് സഞ്ചരിക്കുകയും, ചില ഗുരുവര്യന്മാരെ കണ്ടു എങ്കിലും ഉപദേശം ലഭിക്കുവാൻ സാധിക്കാതെ അവസാനം ശ്രീ മഹർഷിയെ സന്ദർശിക്കുകയും അദ്ദേഹത്തിന്റെ ഉപദേശപ്രകാരം ആത്മീയകാര്യവും കുടുംബകാര്യങ്ങളും

നടത്തി വരികയും ചെയ്യുന്നു. പരമഭക്തനും വിദ്വാനുമായ നടനാനന്ദർ രമണസ്തോത്രമഞ്ജരി, രമണസ്തോത്രഷോഡശം, രമണാനന്ദമണിമാലൈ, രമണ അന്താതി, രമണശതകം മുതലായ കവിതകൾ തമിഴിൽ നിർമ്മിച്ചിട്ടുണ്ട്.

**ശ്രീ രാമനാഥയ്യർ.** ഇദ്ദേഹം തഞ്ചാവൂർ ജില്ലക്കാരനും പരമഭക്തനുമാകുന്നു. വേദാന്തവിഷയത്തിൽ പല ഗ്രന്ഥങ്ങളും ശ്രീരാമകൃഷ്ണപരമഹംസർ മുതലായവരുടെ ഉപദേശങ്ങളും വായിച്ചിട്ടുണ്ട്. മഹാ ഭക്തനായ ഇദ്ദേഹം കുടുംബജീവിതം തീരെ ഉപേക്ഷിച്ച് ഒരു പരിവ്രാജകന്റെ നിലയിൽ പലദിക്കിലും സഞ്ചരിച്ച് തൃപ്തിപ്പെടാതെ ഒടുവിൽ തിരുവണ്ണാമലയിൽ വന്ന് ശ്രീ മഹർഷിയെ ദർശിച്ച്, കുറെ കാലം ആശ്രമത്തിലും സമീപത്തുമായി അധിവസിച്ച്, പാലിതീർത്ഥക്കരയിലും മററു പല സ്ഥലങ്ങളിലും നഗ്നനായും മൌനിയായും ഇരുന്നു തപസ്സുചെയ്തുവന്നിരുന്നു. യദൃച്ഛയാ വല്ലവരും കൊടുത്താൽ മാത്രമെ ഭക്ഷിച്ചിരുന്നുള്ളു. ഈ വിധത്തിൽ ജീവനം നയിച്ചുംകൊണ്ടു മൌനിയായി പരിവ്രജനം ചെയ്തുവരുന്നു.

**ശ്രീ റാവുസാഹെബ് വെങ്കിടസുബ്രഹ്മണ്യയ്യർ.** പാലക്കാട്ടു കൽപ്പാത്തി ഗ്രാമക്കാരനായ ഇദ്ദേഹം കൽക്കത്തെയിൽ ഒരു ഉദ്യോഗസ്ഥനായിരുന്നു. കുടുംബജീവിതംനിമിത്തം പല സങ്കടങ്ങളും അനുഭവിച്ചുകൊണ്ടിരിക്കുമ്പോൾ ശ്രീ മഹർഷിയുടെ പരമഭക്തനും ശിഷ്യനും അതിവിദ്വാനുമായ അമൃതാനന്ദൻ എന്ന ഒരു നമ്പൂതിരി ബ്രാഹ്മണൻമുഖേന 1816ൽ ശ്രീ ഭഗവാനെ അറിയുവാ

നിടവരികയും പലതവണ അദ്ദേഹത്തെ ദശിക്കുകയും ചെയ്തു. ശ്രീ ഭഗവൽദശനത്താലും ഉപദേശത്താലും അദ്ദേഹത്തിൻെറ മനസ്സിന്നു വളരെ ശാന്തിയുണ്ടായി. അതിനാൽ തരംവരുമ്പോഴെല്ലാം ശ്രീ ഭഗവാനെ സന്ദശിക്കുകയും 1938ൽ മരിക്കുന്നതുവരെ തൻെറ ശക്തിക്കനുസരിച്ച് ആശ്രമത്തിൻെറ ക്ഷേമത്തിന്നുവേണ്ട എല്ലാവിധ സാഹായ്യങ്ങളും ചെയ്തിട്ടുണ്ട്. ഇദ്ദേഹം ശ്രീ ഭഗവാൻെറ പഴയ ഭക്തന്മാരിൽ ഒരാളായിരുന്നു.

**ശ്രീമാൻ കെ. രങ്കസ്വാമിക്കവുണ്ടർ.** ശ്രീ മഹഷിയുടെ മഹാഭക്തനും പൊള്ളാച്ചിക്കുസമീപം പുതുപ്പാളയത്തുകാരനുമായ മേൽപറഞ്ഞ കവുണ്ടർ വളരെക്കാലമായി പടംവെച്ച്, തൻെറ കുലദൈവമായി ശ്രീ ഭഗവാനെ ആരാധിച്ചുവരുന്നു. ഒരിക്കൽ സ്വപ്നത്തിൽ കവുണ്ടനുണ്ടായ ഭഗവൽദശനം നിമിത്തം ഇപ്പോഠം ശ്രീ ഭഗവാൻ അധിവസിക്കുന്ന മഞ്ചം, സോഫ മുതലായവ നിമ്മിക്കുകയും, ആശ്രമത്തിൽ പല അവസരങ്ങളിലും വന്ന് വിശേഷദിവസങ്ങളിൽ പങ്കുകൊള്ളുകയും കഴിയുന്ന സഹായം ചെയ്കയും ചെയ്യുന്നു. ഈയിടെ ആശ്രമത്തിൽ നിമ്മിച്ച ഗോശാല മുതലായവക്കു കവുണ്ടർ സാരമായ ദ്രവ്യസഹായം ചെയ്തിട്ടുണ്ട്.



## അദ്ധ്യായം 27.

——:o:——

## ഇതരരാജ്യ ഭക്തന്മാർ.

ശ്രീ മഹർഷിയുടെ ഭക്തന്മാരായി യൂറോപ്പിൽ പല ദിക്കുകളിലും അമേരിക്കയിലും വളരെ ജനങ്ങളുണ്ട്. അവരിൽ ചിലർ ആത്മീയകാര്യങ്ങളിലുള്ള സംശയങ്ങളെ എഴുത്തുകൾമൂലം തീർത്തുവരുന്നു. എത്രയൊ ആളുകൾ സ്വാമിയെ സന്ദർശിച്ചും ആശ്രമത്തിൽ അല്പാല്പം താമസിച്ചും പോകാറുമുണ്ട്. അവരെ എല്ലാം എഴുതുന്നത് ഗ്രന്ഥവിസ്താരത്തിനിടയാകയാൽ, പരമഭക്തന്മാരും സ്വാമിയുടെ സാന്നിദ്ധ്യത്തിൻെറ മഹിമ അറിഞ്ഞവരുമായ ചിലരെ മാത്രം പററി ചുരുക്കത്തിൽ വിവരിക്കാം.

**ശ്രീമാൻ പാൾ ബ്രണ്ടൻ.** ഇദ്ദേഹം പ്രസിദ്ധനായ ഒരു ഇംഗ്ലീഷ്പത്ര പ്രവൃത്തകനും ആത്മീയകാര്യങ്ങളിൽ പ്രവർത്തിക്കുന്നാളുമാകുന്നു. ഇദ്ദേഹം പല വേദാന്ത ഗ്രന്ഥങ്ങളും വായിച്ചിട്ടുള്ളതിന്നു പുറമെ പരാഭിപ്രായജ്ഞാനം, ദൂരദർശനം മുതലായ ശക്തികൾ സമ്പാദിച്ചാളുമാകുന്നു. ഭാരതത്തിലെ നിഗൂഢതത്വങ്ങളെ അറിവാനുള്ള തൃഷ്ണ ഇദ്ദേഹത്തിന്ന് വർദ്ധിച്ചതിനാൽ, ആദായകരമായ പത്രപ്രവൃത്തനമുപേക്ഷിച്ച്, 1930ൽ ഇദ്ദേഹം ഇന്ത്യക്ക് വന്നു. ബ്രണ്ടന്ന്, ഇന്ത്യയിലെ സിദ്ധന്മാരുടെ മഹത്വങ്ങളേയും അതിമാനുഷ ശക്തികളേയും അറിവാൻ വളരെ താല്പര്യമുള്ളതിനാൽ, അതിന്നുവേണ്ടി ഉത്തരദേശങ്ങളിലും ഹിമവൽ പ്രദേശങ്ങളിലും മററും സഞ്ചരിച്ച്

പല മഹാത്മാക്കളെ സന്ദർശിക്കുകയും ഒടുവിൽ ചെങ്കൽ പ്പേട്ടയിൽ അപ്പോൾ അധിവസിച്ചിരുന്ന, കാമകോടി പീഠം ശ്രീ ശങ്കരാചാര്യ സ്വാമിയെ ദർശിച്ച്, തനിക്ക ജ്ഞാനോപദേശം ചെയ്തുതരുവാൻ അഭ്യർത്ഥിക്കുകയും ചെ യ്തു. പരമഹംസർ അദ്ദേഹത്തെ ശ്രീ മഹർഷിയുടെ സന്നി ധിയിൽ ചെല്ലുവാൻ ഉപദേശിക്കുകയും, ഒന്നിച്ചുണ്ടായിരു ന്ന ശ്രീ വെങ്കട്ടരമണിയോട്, "ബ്രണ്ടൻ, ശ്രീ മഹർഷിയു ടെ ആശ്രമത്തിൽ അസാരം താമസിച്ചശേഷം, അവിടം വിട്ട്, ഇന്ത്യയിൽ പല സ്ഥലങ്ങളിലും സഞ്ചരിക്കുമെങ്കിലും, അദ്ദേഹത്തിൻെറ ഗുരു ശ്രീ മഹർഷിയാണെന്ന് ദൈവകല്പി തമാകയാൽ അവസാനം അവിടെതന്നെ വരുമെന്നും" മററും ആചാര്യസ്വാമികൾ, ഗൂഢമായി പറഞ്ഞയച്ചി രുന്നു.

ഇങ്ങിനെ ശ്രീ ബ്രണ്ടൻ, തിരുവണ്ണാമലയിൽ, ശ്രീ മഹർഷി മുമ്പാകെവന്ന്, നമസ്കരിച്ചിരുന്നു. അനേക ശി ഷ്യന്മാരാൽ പരിവൃതനായ ശ്രീ മഹർഷി, ശാന്തമായി പ രിശുദ്ധ നിലയിൽ, പ്രത്യേകമായി യാതൊന്നിലും ദൃഷ്ടി വെക്കാതെ 'ഉദാസീന വദാസീന' നായിരിക്കുന്നതുകണ്ടു. അക്ഷോഭ്യമാനനായ ശ്രീ മഹർഷിയുടെ ചുററും എന്നുമാത്ര മല്ല ആശ്രമത്തിലുംകൂടി പരമശാന്തത നിറഞ്ഞതായി ക ണ്ടിട്ട്, ബ്രണ്ടൻ വളരെ അത്ഭുതപ്പെട്ടു എങ്കിലും, ആ സ്ഥി തി, തൽക്കാലം ശിഷ്യന്മാരുടെ ക്ഷേമത്തിന്നായുണ്ടായതൊ എന്ന് സംശയിച്ചിരുന്നു. അല്പസമയം കഴിഞ്ഞപ്പോൾ, ആ വിചാരം മാറി, തൻെറ മനസ്സിലും ദുർന്നിഗ്രഹമായ ശാന്തത ബാധിച്ചു.

ശാന്തിയാകുന്ന ഒരു നിൎമ്മലസരിത്ത്, തന്റെ സമീപം ഒഴുകുന്നതായും, പരമശാന്തത, തന്റെ മനസ്സിൽ തുളച്ച് കടക്കുന്നതായും, മനോവ്യഥയോടുകൂടിയ തന്റെ ബുദ്ധിക്ക വിശ്രമം ബാധിക്കുന്നതായും തോന്നി. അപ്പോൾ തന്റെ മനസ്സിൽ ആദ്യം ചില പ്രശ്നങ്ങൾ ഉണ്ടായതിന്നു ശേഷം അവക്ക് ശരിയായ സമാധാനം കിട്ടാതെ ഉഴലുന്നു എന്ന് അദ്ദേഹത്തിന്ന വ്യക്തമായനുഭവപ്പെട്ടു. പെട്ടെന്ന്, ശാന്തിയും ആനന്ദവുമുണ്ടായതു് ശ്രീ മഹൎഷിയുടെ സാന്നിദ്ധ്യത്താലാണെന്നും ബ്രണ്ടന് ബോദ്ധ്യമായി.

"രേണുക്കൾ വഴിയായി പുഷ്പം എല്ലാദിക്കിലും സുഗന്ധം പ്രചരിപ്പിക്കുന്നതുപോലെ, ദിവ്യനായ ഈ മഹൎഷി എല്ലാദിക്കിലും ആനന്ദത്തെ പ്രചരിപ്പിക്കുന്നുവൊ?" എന്നും മററും അദ്ദേഹം വിചാരിച്ചു. എന്നാൽ ആ ശാന്തതയും ആനന്ദവും ഉടനെ അന്തൎദ്ധാനം ചെയ്കയും മനസ്സ് പൂൎവ്വസ്ഥിതിയിൽ ആകുകയും ചെയ്തു. പിന്നെ മി. ബ്രണ്ടൻ, ശ്രീ മഹൎഷിയോടിങ്ങിനെ ചോദിച്ചു.

"പഞ്ചഭൂതാത്മികമായ മനുഷ്യസ്ഥിതിയിൽ കവിഞ്ഞ്, വല്ലതും ഉണ്ടൊ? ഉണ്ടെങ്കിൽ, അതെങ്ങിനെ എനിക്കനുഭവപ്പെടും?" ഇതിന്റെ സാരമെന്തെന്നാൽ, ജീവിതത്തിന്റെ അപ്പുറത്ത്, മറഞ്ഞുകിടക്കുന്ന അവസ്ഥയുടെ പരമാൎത്ഥം എന്തെന്നും അതറിവാൻ, ശ്രീ മഹൎഷിയുടെ സാഹായ്യം താൻ അപേക്ഷിക്കുന്നു എന്നുമാകുന്നു.

അല്പം കഴിഞ്ഞശേഷം, ശ്രീ മഹൎഷി ഇങ്ങിനെ മറുവടി പറഞ്ഞു.



മഹൎഷിയും ഭക്തകളും.



(1934) മഹർഷി, യോഗി രാമയ്യ, നിരഞ്ജനാനന്ദസ്വാമി മുതലായവർ.

മ:—നിങ്ങൾ ' ഞാൻ ' എന്നു പറയുന്നുവല്ലോ ആ " ഞാൻ " ആരാകുന്നു ? പറയുക.

ബ്ര:—എനിക്കു നിങ്ങടെ ചോദ്യം മനസ്സിലായില്ല.

മ:—അതു വ്യക്തമല്ലേ ? ആലോചിക്കുക.

പിന്നെ ബ്ര:—തൻെറ ശരീരത്തിൻെറ നേരെ ഒരു വിരൽ ചൂണ്ടിക്കാണിച്ചുംകൊണ്ട്, തൻെറ പേർ പറഞ്ഞു.

മ:—ആയാളെ നിങ്ങളറിയുമൊ ?

ബ്ര:—(ചിരിച്ചുംകൊണ്ട്) എൻെറ ജീവിതം മുഴുവനും.

മ:—അതു (ചൂണ്ടിക്കാണിച്ചത്) നിങ്ങടെ ദേഹം. നിങ്ങളാരെന്നിനിയും ഞാൻ ചോദിക്കുന്നു. ഇതിന്നു നിങ്ങൾ ആത്മാവിനെ പററിയാണ് ചിന്തിക്കേണ്ടത്. ആ ചിന്ത ശരിയായി ചെയ്താൽ നിങ്ങടെ ചോദ്യങ്ങൾക്കെല്ലാം സമാധാനം കിട്ടും.

ബ്ര:—അതിനൊരുവൻ എന്തുചെയ്യണം ? ഏതുവഴി ഞാൻ അനുകരിക്കണം ?

മ:—ആത്മാവിനെപററി അഗാധമായ ചിന്തയും, നിരന്തരമായ ധ്യാനവുംകൊണ്ട് ആത്മപ്രകാശമുണ്ടാകുന്നു.

ബ്ര:—ആ പരമാൎത്ഥമറിവാൻ വേണ്ടി ഞാൻ പലപ്പോഴും ധ്യാനത്തിലിരുന്നിട്ടും എനിക്കൊരുന്നതിയും ഉണ്ടായില്ല.

മ:—ഉന്നതി ഉണ്ടായിട്ടില്ലെന്നു നിങ്ങൾ എങ്ങിനെ അറിഞ്ഞു ? ആത്മീയോന്നതി എളുപ്പത്തിൽ ഒരുവനനുഭവപ്പെടുന്നതല്ല.

ബ്ര:—ഒരു ഗുരുവിന്റെ സാഹായ്യം ആവശ്യമല്ലെ ?

മ:—വേണ്ടിവരാം.

ബ്ര:—ഒരു ഗുരുവിന്റെ സാഹായ്യത്തോടുക്രുടി, നിങ്ങ൦ സൂചിപ്പിച്ചു വഴിക്കു ഒരുവന്നു ആത്മാനുഭൂതി ഉണ്ടാകുമൊ ?

മ:—ഈ അന്വേഷണത്തിനുവേണ്ടുന്ന സാഹായ്യങ്ങളെല്ലാം ഗുരു ഒരുവന്നു ചെയ്യാൻ കഴിയും. എന്നാൽ ആത്മാനുഭൂതി സ്വാനുഭവംകൊണ്ടെ അറിയുവാൻ കഴികയുള്ളു.

ബ്ര:—ഗുരുവിന്റെ സാഹായ്യത്തോടുക്രുടി ഒരുവന് ആത്മപ്രകാശമുണ്ടാകുവാൻ എത്ര കാലം വേണം ?

മ:—അത് അന്വേഷകന്റെ മനസ്സിനുള്ള സംസ്കാരത്തെ ആശ്രയിച്ചിരിക്കും. വെടിമരുന്നിൽ തീ എളുപ്പത്തിലും കൽക്കരിയിൽ താമസിച്ചും പിടിക്കുന്നു.

ശ്രീ മഹഷി പറഞ്ഞതിന്റെ സൂക്ഷ്മം അറിവാൻ ബ്രണ്ടന്റെ മനസ്സ് പര്യാപ്തമായില്ല. നാം ഇപ്പോ൦ കഷ്ടാവസ്ഥയിലായതിനാൽ, ലോകത്തിന്റെ ഭാവിയെപററി ശ്രീ മഹഷിക്കു വല്ല അഭിപ്രായവും പറയുവാൻ കഴിയുമൊ എന്നും മററും ആത്മാനുഭൂതിയെ സ്പശിക്കാത്തവിധം ചില ചോദ്യങ്ങ൦ ചെയ്തു.

മ:—വത്തമാനത്തെപററിതന്നെ ശരിയായറിയാത്ത നിങ്ങ൦ ഭാവിയെപററി എന്തിനു ബുദ്ധിമുട്ടുന്നു. വത്തമാനം അറിയുന്നതായാൽ ഭാവി താനെ അറിയും.

"എങ്കിലും ലോകത്തിൻെറ ഭാവിയെപററി അറിവാനുള്ള അത്യാശകൊണ്ടാകുന്നു" എന്നുമാത്രം ബ്രണ്ടൻ മറുപടി പറഞ്ഞു.

ബ്ര:—ലോകത്തിൽ സ്നേഹവും സഹകരണവും ഉണ്ടാകുമൊ, അതൊ മത്സരവും യുദ്ധവും ഉണ്ടായി അധഃപതിക്കുമൊ ?

മ:—ലോകം ഭരിക്കുന്ന ഒരാളുണ്ട്. ആ ബാദ്ധ്യത അദ്ദേഹത്തിൻേറതാകുന്നു. ലോകത്തിന്നു ജീവൻ കൊടുത്താൾക്ക് രക്ഷിക്കുവാനും അറിയാം. ആ ഭാരം അദ്ദേഹം വഹിക്കുന്നു. നിങ്ങളല്ല.

ബ്ര:—എങ്കിലും ഒരുവൻ തൻെറ ചുററും സമദൃഷ്ട്യാ നോക്കുന്നതായാലും ഈ സദ്വിചാരം എവിടെ ഉണ്ടാകുന്നു എന്നറിവാൻ പ്രയാസം.

മ:—നിങ്ങളെങ്ങിനെയൊ ലോകവും അങ്ങിനെ തന്നെ. നിങ്ങളെ അറിയാതെ ലോകത്തെ അറിയുവാൻ ശ്രമിച്ചിട്ടെന്തു ഫലം? ഈ ചോദ്യം സത്യാന്വേഷികൾക്കു ചിന്തിക്കേണ്ടതില്ല. എങ്കിലും അവയെപററി ചില ജനങ്ങൾ ബുദ്ധിമുട്ടുന്നു. ആദ്യം നിങ്ങടെ അപ്പുറം മറഞ്ഞുകിടക്കുന്ന പരമാൎത്ഥം ഗ്രഹിക്കുക. പിന്നെ നിങ്ങളടക്കമുള്ള ലോകത്തിൻെറ അപ്പുറത്തുള്ള തത്വം അറിവാൻ നിങ്ങൾക്കെളുപ്പമുണ്ടാകും.

ഇങ്ങിനെ ബ്രണ്ടൻ ശ്രീമഹൎഷിയുടെ സന്നിധിയിലിരിക്കുമ്പോൾ താൻ അറിയാതെ തന്നിൽ ഒരു ശാന്തത ബാധിക്കുകയും ഉടനെ അൎദ്ധനിദ്രയിലും പിന്നെ പൂൎണ്ണനി

ദ്രയിലും ലയിക്കുകയും അപ്പോഠം താഴെ വിവരിക്കുന്നവിധം ഒരു സ്വപ്നം കാണുകയും ചെയ്തു.

സ്വപ്നസമയം ചെറിയ ഒരു കുട്ടിയായി തോന്നപ്പെട്ട ബ്രണ്ടനെ ശ്രീ മഹർഷി അരുണാചലത്തിന്മേൽ കൊണ്ടു പോയി ഇരുത്തുകയും മുഖത്തേക്കു താണു് സൂക്ഷിച്ചുനോക്കുകയും ചെയ്തു. തന്നോടെന്തൊ പറയുവാൻ ഭാവിക്കുന്നു എന്ന നിലയിൽ ബ്രണ്ടനും മഹർഷിയുടെ മുഖത്തു ശ്രദ്ധയോടെ നോക്കി. അപ്പോഠം തൻെറ ഹൃദയത്തിനും മനസ്സിനും അത്ഭുതകരമായ ചില മാററങ്ങഠം ഉണ്ടാകുന്നതായി ബ്രണ്ടനു തോന്നി.

പെട്ടെന്നു മഹർഷി മലയുടെ അധോഭാഗത്തേക്കു നോക്കുവാൻ ബ്രണ്ടനോട് കല്പിച്ചപ്രകാരം നോക്കിയപ്പോഠം അസംഖ്യം ജനങ്ങളോടുകൂടിയ പടിഞ്ഞാറെ അർദ്ധഗോളം മുഴുവനും അവിടെ നീണ്ടുകിടക്കുന്നതായി കണ്ടു. അവരെ വേർതിരിച്ചറിവാൻ തരമില്ലാത്തവിധം ഒന്നായിട്ടാണ് കണ്ടതു്. എന്നാൽ രാത്രിയുടെ ഇരുട്ടവരിൽ വ്യാപിച്ചിരുന്നു. പിന്നെ മഹർഷി ബ്രണ്ടനോടിപ്രകാരം പറഞ്ഞു.

“നിങ്ങഠം ആ രാജ്യത്തേക്കു മടങ്ങിപ്പോയാൽ ഇപ്പോഠം അനുഭവിക്കുന്ന ശാന്തത അവിടേയും നിങ്ങഠംക്കുണ്ടാകും. അപ്പോഠം നിങ്ങളെന്നാൽ ശരീരമൊ ബുദ്ധിയൊ ആണെന്നുള്ള നിങ്ങടെ ഇപ്പോഴത്തെ വിചാരം ഇല്ലാതാകും. ആ വഴിക്കു ശാന്തത നിങ്ങളിൽ ബാധിക്കുമ്പോഠം നിങ്ങടെ ബുദ്ധി അതോടുകൂടി ലയിക്കുകയും ദേഹത്തെ മറക്കുകയും ചെയ്യും.”

പിന്നെ ശ്രീ മഹൎഷി പ്രകാശമാനമായ നൂലിന്റെ ഒരു തല ബ്രൗണന്റെ കയ്യിൽവെച്ചു. ഈ സമയം ബ്രൗണൻ ഉണൎന്നു എങ്കിലും ആ സ്വപ്നത്തിന്റെ വിവരം വ്യക്തമായി ഓൎമ്മയുണ്ടായിരുന്നു.

അനന്തരം ബ്രൗണൻ ആശ്രമത്തിലെ മററു കാൎയ്യങ്ങളും അപ്പോഴത്തെ സ്ഥിതിയും മനസ്സിലാക്കി. ശ്രീ മഹൎഷിക്ക് തന്റെ അനുചരന്മാരായി വല്ലവരേയും വേണമെന്നൊ, വല്ല പിന്തുടൎച്ചക്കാരേയും ഉണ്ടാക്കേണമെന്നൊ ആഗ്രഹമില്ലെന്നും ബ്രൗണൻ അറിഞ്ഞു. എങ്കിലും സ്വപ്നത്തിന്നുശേഷം ശ്രീ മഹൎഷിയുടെ മുമ്പാകെ വരുമ്പോൾ, ബ്രൗണന്നു ഒരു അസ്വാസ്ഥ്യത തോന്നിയിരുന്നു. ഈ ചിന്തകളും മററും ബ്രൗണന്റെ മനസ്സിൽ അന്യോന്യം തിരക്കിയിരുന്നു. അതിനാൽ ശ്രീ മഹൎഷിയുടെ മനസ്സിലെ അത്ഭുതകരമായ ശാന്തത, തനിക്കുമുണ്ടാകേണമെന്നാഗ്രഹമുണ്ടായെങ്കിലും അപ്രകാരം സംഭവിച്ചില്ല.

പിന്നെയും അദ്ദേഹത്തിന്റെ മനസ്സിൽ വക്രവും സന്ദേഹാവഹവുമായ ഒരു ബുദ്ധി സ്ഥിതിചെയ്തിരുന്നു. തന്റെ മനസ്സിലുണ്ടായ ഭക്ത്യാവേശംകൊണ്ട് അതിന്നു മാററമുണ്ടായില്ലെന്നുമാത്രമല്ല ശ്രീ മഹൎഷിയുടെ മനസ്സിൽ ദുഃഖം ബാധിക്കാത്തതിനെപ്പററി വളരെ അത്ഭുതപ്പെടുകയുംചെയ്തു. അന്യോന്യവിരുദ്ധങ്ങളായ വിചാരങ്ങൾ അപ്പോഴും ബ്രൗണന്റെ മനസ്സിലുള്ളതിനാൽ സന്യാസജീവിതം ഒരുവന്നാവശ്യമുണ്ടൊ എന്നും അതിലെ ദുഃഖങ്ങളെന്തെന്നും അറിവാൻ അദ്ദേഹം വീണ്ടും ചോദ്യങ്ങൾ ചെയ്തുതുടങ്ങി.

ബ്ര:—ഒരുവന്നു യഥാൎത്ഥജ്ഞാനമുണ്ടാകേണമെങ്കിൽ അരണ്യത്തിലൊ പൎവ്വതത്തിന്മേലൊ ചെന്നു, ഏകാന്തമായിരുന്നു ധ്യാനം ചെയ്യേണമെന്നു യോഗികൾ പറയുന്നു. ഞങ്ങടെ ജീവിതം മുൻപറഞ്ഞതിൽനിന്നു വളരെ വ്യത്യസ്തമായതാകയാൽ പാശ്ചാത്യരാജ്യത്തിൽ ആ വിധം നടക്കുവാൻ വലിയ വിഷമമാകുന്നു. ഇക്കാൎയ്യത്തിൽ സ്വാമിയുടെ അഭിപ്രായം എന്താകുന്നു ?

മ:—ഇപ്പോഴത്തെ ജീവിതരീതി ഉപേക്ഷിച്ചേ കഴിയു എന്നില്ല. ദിവസം ഒന്നൊ രണ്ടൊ മണിക്കൂർ വീതം ഏകാഗ്രധ്യാനത്തിലിരുന്നാൽ ബാക്കി സമയം നിങ്ങടെ കൎത്തവ്യകൎമ്മങ്ങൾക്കായി ഉപയോഗിക്കാം. അങ്ങിനെ ധ്യാനം നിരന്തരമായി ചെയ്താൽ നിങ്ങടെ മനസ്സിന്റെ ഒഴുക്കു ക്രമേണ മററു പ്രവൃത്തികളുടെ മദ്ധ്യെ ധ്യാനത്തിൽ നിലനിന്നുകൊണ്ടിരിക്കും. നിങ്ങൾ ഏതുവഴിക്കു ധ്യാനം ചെയ്യുന്നുവൊ ആ വഴി നിങ്ങടെ പ്രവൃത്തികളിലും സ്പഷ്ടമായി കാണാം.

ബ്ര:—അങ്ങിനെ ചെയ്യുന്നതുകൊണ്ടെന്തുഫലം ?

മ:—ജനങ്ങളോടും മററും നിങ്ങൾക്കുള്ള ബന്ധം ക്രമേണ മാറുകയും പ്രവൃത്തികൾ ധ്യാനത്തോടനുസരിച്ചു വരികയും ചെയ്യും. ലോകബന്ധമെന്നു പറയുന്നതു ഒരുവന്നു ലോകത്തോടുള്ള മമതയാകുന്നു. അതിനെ ഉപേക്ഷിക്കുന്നതാണു യഥാൎത്ഥ സന്യാസം.

ബ്ര:—ഒരുവൻ ലൌകികജീവിതം നയിക്കുമ്പോൾ അവന്നു സ്വാൎത്ഥരാഹിത്യം സാധിക്കുമൊ ?

മ:—ലൌകികവ്യാപാരവും ജ്ഞാനവും അന്യോന്യവിരുദ്ധങ്ങളല്ല.

ബ്ര:—ഉദ്യോഗസംബന്ധമായ എല്ലാ കാൎയ്യങ്ങളും പൂൎണ്ണരീതിയിൽ നടത്തുവാനും, അതേസമയംതന്നെ ജ്ഞാനം സമ്പാദിക്കുവാനും ഒരുവന്നു കഴിയുമൊ?

മ:—എന്തുകൊണ്ടു കഴികയില്ല? എന്നാൽ ആ കാൎയ്യത്തിൽ മുമ്പിലെ നിലയിലാണ് പ്രവൃത്തികൾ നടത്തുന്നതെന്ന് ഒരുവൻ നിശ്ചയിക്കരുത്. ജ്ഞാനം ക്രമേണ വൎദ്ധിച്ച്, എത്രയോ ഉപരിയായി സ്ഥിതിചെയ്യുന്ന ആ പരമപുരുഷനിൽ ബുദ്ധി ലയിക്കുന്നതുവരെക്കും, ആ നിലക്കു പല മാററങ്ങളും ഉണ്ടായിക്കൊണ്ടിരിക്കും.

ബ്ര:—ഒരുവൻ ലോകരീതിയിൽ പ്രവൎത്തിക്കുന്നതായാൽ ധ്യാനത്തിന്നു അല്പമെ സമയമുണ്ടാകയുള്ളൂ.

മ:—ധ്യാനത്തിന്നായി പ്രത്യേകസമയം നിശ്ചയിക്കുന്നത് ആത്മീയകാൎയ്യത്തിൽ പ്രവേശിക്കുന്ന ഒരു പ്രാരംഭകൻെറ മുറയാകുന്നു. ആ വിഷയത്തിൽ ഉന്നതിസമ്പാദിച്ചവന്ന് പ്രവൃത്തിചെയ്താലും ഇല്ലെങ്കിലും അധികസുഖം അനുഭവിക്കാനിടവരികയും അദ്ദേഹത്തിൻെറ കൈകൾ പ്രവൃത്തിചെയ്യുന്നതായാലുംകൂടി മനസ്സ് തദേകധ്യാനത്തിൽതന്നെ ശാന്തമായി ലയിച്ചിരിക്കും.

ബ്ര:—യോഗാഭ്യാസമെന്നത് സന്ന്യാസവൃത്തിയെ കുറിക്കുന്നു എങ്കിൽ, നിങ്ങൾ യോഗമാൎഗ്ഗം ഉപദേശിക്കുന്നില്ലല്ലൊ.

മ:—ഒരു പശുപാലൻ അതിനെ വടികൊണ്ടടിച്ച് ഉദ്ദിഷ്ടസ്ഥാനത്തേക്കോട്ടിക്കുന്നതുപോലെ ഒരു യോഗി തൻെറ മനസ്സിനെ ഉദ്ദിഷ്ടസ്ഥാനത്തേക്ക ഓട്ടുന്നു. എന്നാൽ ഇക്കാര്യത്തിൽ മുൻപറഞ്ഞ പ്രവൃത്തകൻ ഒരുപിടി പുൽ കയ്യിൽ പിടിച്ചുംകൊണ്ട് പശുവിനെ സ്വാധീനപ്പെടുത്തുന്നു.

ബ്ര:—അതെങ്ങിനെ ചെയ്യപ്പെടുന്നു ?

മ:—ഞാൻ ആർ ? എന്ന ചോദ്യം തന്നത്താൻ ചോദിക്കുക. ഈ അന്വേഷണം നിങ്ങടെ അകത്തുള്ളതും മനസ്സിൽനിന്നുപരിയായതുമായ ഒന്നിനെ കണ്ടുപിടിക്കുന്നു. ആ പ്രശ്നത്തിന്നു നിങ്ങൾ സമാധാനം കണ്ടുപിടിച്ചാൽ അതിൽനിന്നു മററെല്ലാററിന്നും സമാധാനം കിട്ടും.

ഇങ്ങിനെ പറഞ്ഞതുകൊണ്ട് മുൻപറഞ്ഞ സംഗതി വ്യക്തമാകുമൊ ? എല്ലാ മനുഷ്യരും യാതൊരു ദുഃഖവും കൂടാതെ സുഖത്തെ മാത്രം ആഗ്രഹിക്കുന്നു. അവസാനിക്കാത്ത സുഖമാണ് അവക്കാവശ്യം. ആ ബുദ്ധി യഥാൎത്ഥമാണ്.

എന്നാൽ എല്ലാററിലും മീതെ അവർ തങ്ങടെ ആത്മാവിനെ സ്നേഹിക്കുന്നു എന്ന പരമാൎത്ഥം നിങ്ങൾ അറിഞ്ഞിട്ടുണ്ടൊ ? ഈ സംഗതിയും ഒരുവിധമല്ലെങ്കിൽ മറെറാരുവിധം സുഖം കിട്ടുമെന്നുള്ള വിചാരവും തമ്മിൽ സാദൃശ്യപ്പെടുത്തുക. അതിൽനിന്നു എപ്പോഴും സുഖം വേണമെന്ന് മനുഷ്യൻെറ ശരിയായ പ്രകൃതം നിങ്ങൾക്കറി

യാം. ശാശ്വതമായ ആത്മാവിൽ സുഖം ജനനാൽത്തന്നെ ഉണ്ട്. എന്നാൽ സുഖത്തിന്നായി പുറമെയുള്ള അന്വേഷണം, അകത്തുള്ള ശരിയായ ആത്മാവിനെ അറിയാതെ ചെയ്യുന്ന അന്വേഷണമാകുന്നു. ആത്മാവിന്നു നാശമില്ല. ഒരു മനുഷ്യൻ ഈ സൂക്ഷ്മം കാണുമ്പോൾ അദ്ദേഹം ശാശ്വതമായ സുഖം അനുഭവിക്കുന്നു.

ബ്ര:—എന്നാൽ ലോകം വളരെ സങ്കടത്തിലാണെല്ലൊ.

മ:—ശരി, കാരണം ലോകം ശരിയായ ആത്മതത്വം അറിയുന്നില്ല. എല്ലാ മനുഷ്യനും, മനഃപൂർവ്വമായൊ, അല്ലാതെയൊ അതിന്നായി ശ്രമിക്കുന്നു. അവർ പാപം ചെയ്യുന്നു എങ്കിലും, ആ പാപങ്ങളിൽനിന്നും യഥാർത്ഥ ആത്മസുഖം കിട്ടുമെന്നവർ വിശ്വസിക്കുന്നു. ഈ ശ്രമബുദ്ധി മനുഷ്യൎക്ക് പ്രകൃത്യാലുള്ളതാകുന്നു. എന്നാൽ, ആശ്രമം യഥാർത്ഥമായ ആത്മാവിനെ അറിവാൻവേണ്ടിയായിരിക്കണമെന്നവർക്കറിയായ്കയാൽ, പല ദുർമ്മാൎഗ്ഗങ്ങളിലും കൂടി അവർ സഞ്ചരിക്കുന്നു.

ബ്ര:—നിങ്ങളിപ്പോൾ പറയുന്നാത്മാവ് ഏതാകുന്നു ? ആ പറയുന്നത് ശരിയാണെങ്കിൽ, മനുഷ്യരിൽ വേറെ ഒരാത്മാവുണ്ടായിരിക്കണം.

മ:—ഒരു മനുഷ്യന്ന് രണ്ടു ദേഹമൊ രണ്ടാത്മാവൊ ഉണ്ടാകാമൊ ? ഈ സംഗതി അറിയേണമെങ്കിൽ, മനുഷ്യൻ മുമ്പിൽ, തന്നെ പററിയുള്ള സൂക്ഷ്മം അറിയണം 'അഹം' എന്നതിനെ പററി, മററുള്ളവരെ

പോലെ ആയാളും ചിന്തിച്ചിട്ടുണ്ടാകയില്ല. തന്റെ ശരീരം ഒരാളുടെ ശരിയായ രൂപമല്ല. താനെന്നാൽ ദേഹവും മനസ്സും മാത്രമാണെന്ന് വളരെ കാലമായി സാധാരണന്മാർ തീർച്ചയാക്കീട്ടുണ്ട്. അതിനാൽ, 'ഞാൻ ആർ' എന്നതിനെ പററി അന്വേഷിക്കുവാൻ ഞാൻ നിങ്ങളോടാവശ്യപ്പെടുന്നു.

യഥാർത്ഥ ആത്മാവിനെ പററി വിവരിക്കുവാൻ നിങ്ങൾ ആവശ്യപ്പെട്ടുവല്ലൊ. ആത്മാവെ പററി എന്തു പറയട്ടെ? 'അഹം' എന്ന ദേഹാത്മബുദ്ധി ഉത്ഭവിക്കുകയും ലയിക്കുകയും ചെയ്യുന്ന വസ്തുവാകുന്നു ആത്മാവ്, എന്നുപറയാം.

ബ്ര:— ഒരുവന്ന് തന്റെ ദേഹബുദ്ധി എങ്ങിനെ നഷ്ടമാകും?

മ:— ഒരുവന്റെ മനസ്സിലെ ഒന്നാമത്തെതും ഏററവും പ്രധാനവുമായ ചിന്ത 'അഹം' എന്നതാകുന്നു. അതിന്നുശേഷമെ മററു ചിന്തകൾ ഉത്ഭവിക്കയുള്ളൂ. ഉത്തമപുരുഷ പ്രതിസംജ്ഞാനാമമായ 'അഹം' എന്നതിന്നുശേഷമെ, മദ്ധ്യമപുരുഷ പ്രതിസംജ്ഞയായ 'നീ' എന്നതുണ്ടാകുവാൻ കഴിയുള്ളൂ. 'അഹം' എന്നതിന്റെ ചരടുപിടിച്ച്, അതിന്റെ ഉത്ഭവസ്ഥാനം നിങ്ങൾ കണ്ടാൽ ആയത് ഒന്നാമത്തെ വിചാരമായി ഉത്ഭവിച്ചതുപോലെ ഒടുവിലത്തേതായി അന്തർദ്ധാനം ചെയ്യുന്നതും അറിവാൻ കഴിയും. ഇത് അനുഭവംകൊണ്ടറിയേണ്ടതാകുന്നു.

ബ്ര:—ആ മാതിരി ഒരന്വേഷണം ഒരുവൻെറ മനസ്സിൽ പൂൎണ്ണമായി നടത്തുവാൻ സാധിക്കുമെന്ന്, നിങ്ങൾ വിചാരിക്കുന്നുവൊ ?

മ:—തീൎച്ചയായും. 'അഹം' അന്തൎദ്ധാനം ചെയ്യുന്നതുവരെ ആഭ്യന്തരചിന്ത ചെയ്വാൻ കഴിയും.

ബ്ര:—ബാക്കി എന്താ ഉണ്ടാകുക ? അപ്പോൾ ഒരുവന്ന് സ്വബുദ്ധി ഇല്ലാതെയൊ ബുദ്ധി കുറഞ്ഞൊ വരാമോ ?

മ:—അങ്ങിനെ അല്ല. നേരെ മറിച്ച് മനുഷ്യൻെറ യഥാൎത്ഥപ്രകൃതിയെ, ആത്മാവിനെ, അറിയുകയും, അപ്പോൾ അനശ്വരമായ ബുദ്ധിയും ജ്ഞാനവും ഉണ്ടാകുകയും ചെയ്യും.

ബ്ര:—എന്നാൽ, അതോടുകൂടി, "അഹം" എന്ന ബുദ്ധിയും യോജിക്കുമൊ ?

മ:—'അഹം' എന്നത്, ദേഹം, ബുദ്ധി ഇവയെ സംബന്ധിച്ചതാകുന്നു. ഒരുവന്ന് ആത്മസാക്ഷാൽകാരമുണ്ടായാൽ, അവനിൽ ഏതാണ്ടൊരു ശക്തി ബലപ്പെട്ടു നിൽക്കുന്നു. ആയത്, മനസ്സിന്നതീതവും, അനാദിയും, ദിവ്യവും, ശാന്തവുമാകുന്നു. ചിലർ അതിനെ സ്വൎഗ്ഗം, ആത്മാവ്, നിൎവ്വാണം എന്നും മററും പറയുന്നു. ഹിന്തുക്കൾ അതിനെ മുക്തി എന്നു പറയുന്നു. അതിന്നു നിങ്ങടെ ഇഷ്ടംപോലെ പേർ കൊടുക്കാം. ഈ അവസ്ഥ ഒരുവന്നുണ്ടായാൽ ആയാൾ തന്നെപററിയുള്ളതെല്ലാം മറന്നു എന്നു വിചാരി

ക്കാൻ പാടില്ലെന്നു മാത്രമല്ല, താൻ ആരെന്നുള്ളത് ശരിയായി കണ്ടുപിടിച്ചു എന്നുമാണ് തിച്ച്പ്പെടു ത്തേണ്ടത്. ഇങ്ങിനെ ആത്മസാക്ഷാൽക്കാരം സി ദ്ധിക്കുന്നതുവരെ ആയാളുടെ പന്ഥാവിൽ പല സം ശയങ്ങളും അസ്ഥിരതകളുമുണ്ടാകാം.

ഏററവും വലിയ രാജാക്കന്മാരും രാജ്യഭരണതന്ത്ര ജ്ഞന്മാരും, അന്യന്മാരെ ഒതുക്കി ഭരിക്കുവാൻ ശ്രമിക്കുന്നു എങ്കിലും, തങ്ങളെ ഭരിക്കുവാൻ കഴികയില്ലെന്നുള്ള ആന്ത രബോധം അവൎക്കുണ്ട്. എന്നാൽ ഏററവും വലിയ ശ ക്തി, തൻെറ ആഴം കണ്ടുപിടിച്ചവൻെറ അധീനത്തിലാ കുന്നു. അനേക തത്വങ്ങൾ ഗ്രഹിച്ച അതി ബുദ്ധിമാന്മാർ എത്രയോ ഉണ്ട്. ഈ കൂട്ടരോടായി മനുഷ്യൻെറ അവ ജ്ഞേയമായ തത്വമെന്തെന്നും, അവർ തങ്ങളെ ജയിച്ചു വൊ എന്നും മററും ചോദിച്ചാൽ ലജ്ജിച്ചു തല താഴ്ത്തും. നിങ്ങളാരെന്നറിയാതെ മററുള്ളതെല്ലാം അറിഞ്ഞിട്ടെന്തു പ്രയോജനം? മനുഷ്യർ സാധാരണമായി ആത്മാവിനെ പററിയുള്ള വിചാരം ഉപേക്ഷിക്കുന്നു. ആത്മജ്ഞാനത്തി ലധികം വിലപിടിച്ചത് വേറെയെന്തുണ്ട്?

ബ്ര:—ആയത് വളരെ പ്രയാസമുള്ളതും മനുഷ്യാതീതവു മാകുന്നു.

മ:—എന്നാൽ നിങ്ങൾ വിചാരിക്കുമ്പോലെ അത്ര പ്ര യാസമുള്ളതല്ല. യഥാൎത്ഥം അറിയേണ്ടതിൽ ഇന്ത്യ നും യൂറോപ്പ്യനും ഒരുപോലെതന്നെ. ലൌകികകാ ൎയ്യങ്ങളിൽ മനസ്സധികം പ്രവേശിപ്പിച്ചിട്ടുള്ളവൎക്ക്

അതറിവാൻ അധികം പ്രയാസമായിരിക്കും. എങ്കിലും ആയത് ഒരുവന്ന് പ്രയത്നസാദ്ധ്യവും നിശ്ചയമായും സാധിപ്പിക്കേണ്ടതുമാകുന്നു. ധ്യാനംകൊണ്ടു സിദ്ധിക്കാകുന്ന ശക്തിയെ നിരന്തരധ്യാനംകൊണ്ടു നിലനിൎത്തേണ്ടതാകുന്നു. അങ്ങിനെ ചെയ്താൽ അതിന്നും ബാഹ്യവൃത്തികൾക്കും വ്യത്യാസമില്ലാതാകും. നിങ്ങൾ, ഞാൻ ആർ? എന്ന പ്രശ്നത്തെപററി ചിന്തചെയ്താൽ, ആയത്, ദേഹം, ബുദ്ധി, ആഗ്രഹം ഇവകളല്ലെന്നു ബോദ്ധ്യമാകുകയും ഒടുവിൽ ആ വിചാരംതന്നെ അതിൻെറ സമാധാനത്തെ നിങ്ങടെ മനസ്സിൻെറ അടിയിൽനിന്നു വലിച്ചുകൊണ്ടു വരികയും ചെയ്യും. ഇങ്ങിനെ പ്രയത്നിച്ച്, സിദ്ധിയുണ്ടാകുമ്പോൾ ആ ജ്ഞാനം സ്വതവെ നിങ്ങടെ മനസ്സിൽ ഉദിക്കും.

ഈ വിധം ആത്മാവിനെ അറിഞ്ഞാൽ, അതു് സംബന്ധമായ തത്വങ്ങളെല്ലാം സൂൎയ്യപ്രകാശംപോലെ നിങ്ങടെ മനസ്സിൽ സ്വതെ പ്രകാശിക്കും. മനസ്സിൽ ശാന്തതയും പരമാനന്ദവും കവിഞ്ഞൊഴുകും. കാരണം, ആനന്ദവും ആത്മജ്ഞാനവും ഒന്നുതന്നെ. ഈ ആത്മബോധം ഒരിക്കൽ ലഭിച്ചാൽ പിന്നെ ഒന്നിലും യാതൊരു സംശയവും നിങ്ങൾക്കുണ്ടാകയില്ല.

ഈ സംഭവങ്ങൾക്കുശേഷം ബ്രണ്ടൻ ഇന്ത്യയിൽ പല സ്ഥലങ്ങളിൽ സഞ്ചരിച്ചു് മഹാത്മാക്കളെ ദൎശിക്കുകയും ഇന്ത്യയിലുള്ളവയും പാശ്ചാത്യന്മാൎക്ക അത്ഭുതാവ

ഹങ്ങളുമായ ജ്യോതിഷം, മന്ത്രവാദം ഇന്ദ്രജാലം മുതലായവയുടെ സൂക്ഷ്മം അറിയുവാൻ ശ്രമിക്കുകയും ചെയ്തു. അദ്ദേഹം, യോഗാഭ്യാസം വിധിയാംവണ്ണം അഭ്യസിപ്പിക്കുന്ന ദയാലബാഗിലെ "രാധാസ്വാമികൾട്ട്" എന്ന വിദ്യാലയവും, നാസികയിലുള്ള പാർസി മെസിയ്യ എന്ന ദിവ്യനേയും മററനേകം യോഗ്യന്മാരേയും സന്ദർശിച്ചു. ബ്രണ്ടനു, സിദ്ധിയും മററും സാദ്ധ്യപ്പെടുത്തിക്കൊടുക്കാമെന്ന് മെസിയ്യ വാഗ്ദത്തംചെയ്തു എങ്കിലും ഇതുകൊണ്ട് തൃപ്തിപ്പെടാതെ ബ്രണ്ടൻ വീണ്ടും തിരുവണ്ണാമലയിൽ വന്ന്, തന്നെ ശിഷ്യനായി സ്വീകരിക്കേണമെന്നു ശ്രീ മഹർഷിയോടു പ്രാർത്ഥിച്ചു.

മ:—ഗുരുനാഥന്മാരേയും ശിഷ്യന്മാരേയും കുറിച്ചുള്ള ഈ മാതിരി സംഭാഷണംകൊണ്ടെന്തുഫലം? ഗുരുശിഷ്യവ്യത്യാസങ്ങൾ ശിഷ്യൻെറ മനോഭാവത്തെ ആശ്രയിച്ചിരിക്കും. ആത്മസാക്ഷാൽക്കാരം സിദ്ധിച്ച ഒരുവൻ, ഗുരുശിഷ്യഭേദമെന്യെ എല്ലാവരേയും ഒരുപോലെ കാണുന്നു. ഗുരുവിനെ നിങ്ങളിലുള്ള ആത്മാവിൽ നിങ്ങൾ കാണണം. ശരീരം ആത്മാവല്ലെന്നു ഗുരു കാണുംപോലെ ശിഷ്യനും അറിയേണം.

ശ്രീ മഹർഷിയുടെ ഈ വാക്കുകൾ, ആദ്യം ബ്രണ്ടനു വളരെ തൃപ്തിപ്പെട്ടില്ലെങ്കിലും, അനുഭവംകൊണ്ട് പരീക്ഷിച്ചറിവാൻവേണ്ടി, അദ്ദേഹം കുറെകാലം ആശ്രമത്തിൽ താമസിച്ചു. ശ്രീ മഹർഷിയുടെ സന്നിധിയിലിരിക്കുമ്പോൾ അനിർവ്വാച്യമായ ഒരു ശാന്തത മനസ്സിൽ ഉത്ഭവിക്കുന്ന

തായും, അത്ഭുതശക്തിയുള്ളതും അതിസൂക്ഷ്മവുമായ ഒരു ചൈതന്യം ശ്രീ മഹർഷിയിൽനിന്ന് തന്നിൽ പ്രവഹിക്കുന്നതായും അദ്ദേഹം പരിശോധിച്ചറിഞ്ഞു. തൻെറ എല്ലാ ചോദ്യങ്ങളും അനന്തമായ ഒരു ശക്തിയിൽ ലയിക്കുന്നതിനാൽ അതിനെപററിയുള്ള ചോദ്യങ്ങൾക്ക സമാധാനങ്ങളറിവാൻ ശ്രമിക്കുന്നതിനേക്കാൾ, ആ ശക്തിയെ അറിയുകയാണ് നല്ലതെന്ന് ബ്രണ്ടൻ തീച്ച്പ്പെടുത്തുകയും അതിനുള്ള പ്രയത്നം ആരംഭിക്കുകയും ചെയ്തു. തന്നിലുണ്ടായ ആ ശക്തി, ആ ദിവ്യപുരുഷൻെറ മനസ്സിൽനിന്നുത്ഭവിക്കുന്ന ഒരു തേജസ്സിൻെറ കിരണപാതത്താൽ ഉണ്ടായതാണെന്നും ബ്രണ്ടൻ തീച്ച്യാക്കി. എങ്കിലും, തൻെറ ജീവിതരീതിക്കനുസരിച്ച് ശ്രീ മഹർഷിയുടെ വഴി പിന്തുടരുവാൻ എളുപ്പമല്ലെന്നും ആ വഴി പിൻതുടരുവാൻ ആഗ്രഹം വളരെയുണ്ടെങ്കിലും ശരീരദൌർബ്ബല്യം തടസ്ഥമായുണ്ടെന്നും ബ്രണ്ടൻ ശ്രീ മഹർഷിയെ അറിയിച്ചു.

മ:—പരാജയത്തെപററിയുള്ള ഭയം, ഒരുവനു തോല്ക്കുവാൻ നല്ല വഴിയാകുന്നു. ആയതു ശരിയല്ല. മനുഷ്യൻെറ വലുതായ തെററന്തെന്നാൽ, പ്രകൃത്യാ താൻ ഒരു കാര്യത്തിനും പോരെന്നുള്ള ചിന്തയാകുന്നു. ദൈവീകശക്തി മനുഷ്യനിലുള്ളതിനാൽ, മനുഷ്യൻ പ്രകൃത്യാ ബലവാനാകുന്നു. ദുർബ്ബലവും ദോഷവും സ്ഥിതിചെയ്യുന്നത് മനുഷ്യൻെറ സ്വഭാവത്തിലും ആഗ്രഹത്തിലും ചിന്തയിലുമാകുന്നു.

ബ്ര:—ഇവിടെ ഉപദ്രവിക്കുവാൻ ആരും ഇല്ലാത്തതിനാൽ നിങ്ങൾക്ക് ഈ അരണ്യവാസംകൊണ്ട് ആത്മശ

ക്തി വൎദ്ധിപ്പിക്കുവാൻ എളുപ്പമാകുന്നു. എന്നാൽ തിരക്കുള്ള ഞങ്ങടെ നഗരത്തിൽ അങ്ങിനെയല്ല.

മ:—അറിയേണ്ടതിനെ അറിഞ്ഞ് ഉല്ക്കൃഷ്ടസ്ഥാനത്തെത്തിയാൽ പിന്നെ ലണ്ടൻ നഗരത്തിലും ഏകാന്തമായ കാട്ടിലും താമസിക്കുന്നതുകൊണ്ട് യാതൊരു വ്യത്യാസവുമില്ല.

ബ്രു:—ശ്രീ മഹൎഷി തൻെറ ഭക്തന്മാൎക്കു ധ്യാനത്തിനും സമാധിക്കും മററും ചെയ്യുന്ന സഹായം അദ്ദേഹത്തിൽ ശാന്തമായും, ശുദ്ധമായും പ്രവഹിക്കുന്ന, മാനസികമായ ഒരു സ്ഫുരണശക്തിയാലാണെന്നും, അതെന്തെന്നും, അതിൻെറ ഉത്ഭവം എങ്ങിനെ എന്നും മററും നവീന തത്വശാസ്ത്രജ്ഞന്മാർ കണ്ടുപിടിക്കേണ്ടതാണെന്നും, ബ്രണ്ടൻ അനുമാനിച്ചു. എന്നാൽ തൻെറ ആശ്രമവാസകാലത്ത് ആ ശക്തി തനിക്കെങ്ങിനെ സഹായിച്ചു എന്ന് അദ്ദേഹം എഴുതിവെച്ചിട്ടുള്ളതിൻെറ സാരം ഇവിടെ ചേൎക്കുന്നു.

ശ്രീ മഹൎഷിയുടെ ദിവ്യമായ സന്നിധിയിലിരുന്നുകൊണ്ട് ഞാൻ ധ്യാനംചെയ്യുമ്പോൾ എൻെറ വിചാരങ്ങളെ മനസ്സിൻെറ അന്തൎഭാഗത്തേക്കു കടത്തേണ്ടതെങ്ങിനെ എന്നു ഞാൻ അറിഞ്ഞു. ശ്രീ മഹൎഷിയുടെ ആത്മീയപ്രകാശത്തിൽനിന്നു ഒരു തേജസ്സ്, എൻെറ മനസ്സിൽ കടന്ന് അതിനെ പ്രകാശിപ്പിക്കുന്നതുപോലെ, അദ്ദേഹത്തിൻെറ സന്നിധിയിൽ സ്ഥിതിചെയ്യുന്ന മററുള്ളവരുടെ മനസ്സിലും ആ പ്രകാശം ബാധിക്കുമെല്ലൊ. ശാന്തനായി, ആ

സന്നിധിയിലിരുന്ന കാലം മുഴുവനും, എൻെറ മനസ്സിനെ ആ ശക്തി വീണ്ടും വീണ്ടും അദ്ദേഹത്തിൻെറ സമീപത്തേക്കാകഷിച്ചിട്ടുണ്ടെന്ന് എനിക്കു തൃപ്തിപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിൻെറ മൌനം സംഭാഷണത്തേക്കാൾ സാരതരമായതെന്ന് അപ്പോൾ ഒരുവൻ അറിയും. ഒട്ടും വ്യതിചലിക്കാതെ പരമശാന്തവും യഥാൎത്ഥസിദ്ധിയോടുകൂടിയതുമായ മനഃശക്തി സംഭാഷണമൊ മററൊ കൂടാതെതന്നെ സന്നിധിയിലുള്ള ഏതൊരുവൻെറയും മനസ്സിൽ ബലവത്തായി പ്രവേശിക്കും. സ്വതെ എനിക്കു നിൎവ്വഹിക്കുവാൻ പ്രയാസമായ ചില കല്പനകൾ, സന്നിധിയിൻവെച്ചു അദ്ദേഹം തരികയും അവ പെട്ടെന്നു ഞാൻ അനുസരിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ ശ്രീ മഹഷി കല്പനകൾകൊണ്ടു ആരെയും ഉപദ്രവിക്കുന്നില്ലെന്നു മാത്രമല്ല എല്ലാവരേയും സ്വാതന്ത്ര്യംപോലെ പ്രവൎത്തിക്കുവാൻ അനുവദിക്കയും ചെയ്യുന്നു. ഈ കാൎയ്യങ്ങളിൽ അദ്ദേഹം, ഇന്ത്യയിൽ ഞാൻ കണ്ട മററു യോഗികളിലും ഗുരുവൎയ്യന്മാരിലുംവെച്ച് എത്രയൊ വ്യത്യസ്തനാകുന്നു.

ആദ്യം അദ്ദേഹം നിശ്ചയിച്ചവിധം ഞാൻ ധ്യാനം നടത്തി. അക്കാൎയ്യത്തിൽ ചില സംഗതികൾ നിഷ്കൎഷയായി നടത്തുവാൻ കല്പിച്ചതിനാൽ, ഞാൻ അതിനനുവദിച്ചു. അദ്ദേഹത്തിൻെറ സന്ദേശസാരം ഇതാകുന്നു.

കോഹം (ഞാൻ ആർ) എന്ന വിചാരം ആദ്യം ശരിയായി ചെയ്യുക. ആ വഴിക്കു ചിത്തവൃത്തിയെ വഴിപോലെയാക്കി 'അഹം' എന്നതിൻെറ ഉത്ഭവസ്ഥാനം

കണ്ടുപിടിക്കുക. ആന്തരമായ ശ്രദ്ധയോടെ ഇങ്ങിനെ ധ്യാനം തുടങ്ങുക. ഈ സമയം ചിലപ്പോൾ ചിന്താശക്തി താഴുകയും, സഹജാവബോധം വർദ്ധിക്കുകയും ചെയ്യും. അപ്പോൾ ചിന്തയെ വിട്ട്, സഹജാവബോധപ്രകാരം പ്രവൎത്തിച്ചാൽ നിങ്ങൾക്ക് ഉദ്ദിഷ്ടസ്ഥാനത്തെത്താം.

ശ്രീ മഹൎഷിയുടെ മുൻപറഞ്ഞ ചൈതന്യത്താൽ എന്റെ ധ്യാനത്തിന്ന ക്രമേണ ബലം വൎദ്ധിക്കുകയും മനുഷ്യസാധാരണമായ അവസ്ഥയിൻനിന്ന് എന്റെ മനസ്സ് എത്രയോ ഉള്ളിലേക്ക പ്രവേശിക്കുകയും ചെയ്തിട്ടുണ്ടെന്ന എനിക്ക വ്യക്തമായി ബോദ്ധ്യപ്പെട്ടു.

പരമശാന്തനും വിനയശാലിയുമായ ശ്രീ മഹൎഷിയോട് എനിക്ക വളരെ ഭക്തിയുണ്ട്. പുരാതനമായ ഒരു ദിവ്യശക്തി അദ്ദേഹത്തിൽ ലീനമായി സ്ഥിതിചെയ്യുന്നു. ആ വക ശക്തികളിൽ അദ്ദേഹത്തിന്റെ നാട്ടുകാൎക്ക പ്രകൃത്യാ വലിയ ഭക്തിയുണ്ടെങ്കിലും ആ ശക്തി തനിക്കുണ്ടെന്ന് അദ്ദേഹം വാദിക്കുന്നില്ലെന്നു മാത്രമല്ല, അതിന്റെ ഛായപോലും തനിക്കുണ്ടെന്നു നടിക്കുന്നതുമില്ല. ആ നിലയിൽ തന്നെ സ്ഥിതിക്കുന്നതിൽ എത്തുകയും ചെയ്യുന്നു.

ഇങ്ങിനെയുള്ള ജ്ഞാനി, ആത്മശക്തിയെ പററി പ്രസംഗിക്കുവാനുള്ളാളല്ലെന്നും പ്രവൃത്തികൊണ്ട് നമ്മെ അനുഭവപ്പെടുത്തുവാൻ അവതരിച്ച മഹാത്മാവെന്നും എനിക്ക തോന്നുന്നു. അദ്ദേഹത്തിന്റെ ഉപദേശപദ്ധതി വല്ല അസാധാരണ ശക്തിയേയൊ അന്ധവിശ്വാസത്തേയൊ ആസ്പദിച്ചല്ലാത്തതും ലഘുവും ശാസ്ത്രോക്തവുമാകു

ന്നു. അദ്ദേഹത്തിൻെറ ഉപദേശമാൎഗ്ഗം പുരാതനമോ നവീനമോ ആയ ഏതഭിപ്രായത്തിന്നും വിശ്വാസങ്ങൾക്കും വിരോധമല്ലാത്തതും പ്രവൃത്തിമാൎഗ്ഗത്തിൽ കൊണ്ടുവരാകുന്നതും ആത്മജ്ഞാനത്തിൻെറ ശരിയായ മാൎഗ്ഗദൎശിയുമാണെന്നു ആൎക്കും ബോദ്ധ്യമാകത്തക്കതുമാകുന്നു. അതിനാൽ ഈ മാൎഗ്ഗത്തെ സൎവ്വാത്മനാ ഞാൻ അനുകരിക്കുന്നു. ഞങ്ങൾ തമ്മിൽ നേരിട്ടു സംഭാഷണം ചെയ്തിട്ടില്ലെങ്കിലും, ശ്രീ മഹൎഷിയുടെ മനസ്സിൽനിന്നു അനവഗ്രാഹ്യമായ ഒരു ശക്തിയൊ പ്രകാശമൊ എൻെറ മനസ്സിൽ പ്രവേശിക്കുന്നു എന്നു് എനിക്കു വീണ്ടും വീണ്ടും ബോദ്ധ്യമായിരിക്കുന്നു.

ഒരിക്കൽ ക്ഷേത്രദൎശനം കഴിഞ്ഞു് ഞാൻ ആശ്രമത്തിലേക്കു മടങ്ങിയപ്പോൾ സന്ധ്യാസമയത്തെ ധ്യാനം പകുതി കഴിഞ്ഞിരുന്നു. ഞാൻ പതുക്കെ നിലത്തിരുന്നു് ധ്യാനം ആരംഭിച്ചു് കുറെ നിമിഷം കഴിയുമ്പോഴെക്കും എൻെറ ബാഹ്യചിന്തകളെല്ലാം ഒരു സ്ഥലത്തു് എത്തുകയും മനസ്സു് ഒട്ടും വ്യതിചലിക്കാതെ ഏകാഗ്രതയിൽ ലയിക്കുകയും കണ്ണുകൾ അടയുകയും ചെയ്തു. അപ്പോൾ ശ്രീ മഹൎഷി ഇരുന്ന വിധത്തിലുള്ള അദ്ദേഹത്തിൻെറ രൂപം എൻെറ മനഃചക്ഷുസ്സുകളുടെ മുമ്പിൽ എത്തി. അദ്ദേഹം പലപ്പോഴും തന്ന ഉപദേശപ്രകാരം ആ മനോരൂപത്തിൽകൂടി അരൂപമായ അദ്ദേഹത്തിൻെറ ആത്മാവിൽ പ്രവേശിക്കുവാൻ ചെയ്ത ശ്രമം വളരെ പണിപ്പെട്ടു് സഫലമായപ്പോൾ ആ രൂപം അന്തൎദ്ധാനം ചെയ്തയും പിന്നെ ക

ണ്ണുതുറന്നപ്പോൾ അടുത്തുള്ള ശ്രീ മഹർഷിയെമാത്രം കാണുകയും ചെയ്തു.

ഇങ്ങിനെയുള്ള നിദിദ്ധ്യാസത്തിൻെറ ആരംഭകാലത്ത് എൻെറ മനസ്സിൽ പല പ്രശ്നങ്ങളും ഉണ്ടായിരുന്നത് ഇപ്പോൾ ക്രമേണ ഒന്നും ഇല്ലാതായി. എൻെറ മനസ്സിൽ സ്ഥൂലദേഹത്തേയോ, മനസ്സിനെയോ, ബുദ്ധിയേയോ പററിയുള്ള വിചാരമുണ്ടായിരുന്നപ്പോൾ, എനിക്കു ആത്മീയാന്വേഷണം ചെയ്യാനുള്ള പ്രയാസവും ഇപ്പോൾ നശിച്ചുപോയതിനാൽ, എൻെറ ശ്രദ്ധ അതിൻെറ കേന്ദ്രസ്ഥാനത്ത് സ്ഥിരപ്പെട്ടുകയും അതിൻെറ ഉരുവം കണ്ടുപിടിക്കുവാൻ എളുപ്പമാകുകയും ചെയ്തു. അതിനാൽ, നിശ്ചലസമാധിസമയം, മനസ്സ് അതിൽതന്നെ തീരെ ലയിക്കുന്നതിനാൽ, അതേവരെ പരിചിതമായ ലോകം, അപ്പോൾ എനിക്ക് വെറും ഛായപോലെ മങ്ങിത്തുടങ്ങി. മനസ്സിന്ന്, യാതൊന്നും വിഷയമല്ലാതാകുമ്പോൾ ചുററും ശൂന്യാവസ്ഥ ബാധിക്കുന്നതാണെല്ലൊ. അപ്പോൾ എൻെറ അന്തരംഗത്തിന് പെട്ടെന്ന് ഒരു മാററമുണ്ടായി· അന്തരംഗത്തിൽ ബലമായ ഒരു ശക്തികടന്ന്, അതിനെ ഉള്ളിലോട്ട് വലിക്കുന്നതായി തോന്നി. ആ കാര്യത്തിൽ, ആദ്യം ഭയം ഉണ്ടായെങ്കിലും, അധികം പരാജയം കൂടാതെ സൌമ്യവും സുഖാവഹവുമായ, ഒരന്തരംഗം എനിക്കുണ്ടായി.

ബുദ്ധികൊണ്ടാലോചിക്കുന്നുണ്ടെങ്കിലും, അത് 'അഹം' എന്നതിൽനിന്ന് വ്യത്യസ്തമായതെന്നും, ഉദ്ദേശ

സാദ്ധ്യത്തിനുള്ള ഒരുപകരണം മാത്രമെന്നും മുൻപറഞ്ഞ ആ ശാന്തത എന്നെ ജാഗ്രതപ്പെടുത്തുന്നതായി തോന്നി. അതിനാൽ ബുദ്ധിയുടെ പിടിയിൽ നിന്നൊഴിഞ്ഞ്, അതിലും അഗാധമായ സ്ഥലത്തെത്തുവാനാണ് എനിക്ക് ശ്രദ്ധയുണ്ടായത്. എന്നാൽ അങ്ങിനെ ചെയ്യുന്നത് വളരെ ശ്രദ്ധയോടും മുൻകരുതലോടും കൂടി വേണ്ടതാണെന്നും തോന്നാതിരുന്നില്ല. ചിന്ത അല്ലെങ്കിൽ ബുദ്ധിയുടെ ഉത്ഭവസ്ഥാനം കണ്ടുപിടിച്ചപ്പോൾ, ചിന്തയിൽ ആക്കിത്തീർക്കുന്ന മററു ശക്തികൾ നശിച്ച്, ശാന്തത അവലംബിച്ചു എങ്കിലും, ഒരു സർപ്പം തന്റെ ഇരയെ ശ്രദ്ധയോടെ കാക്കുന്നതുപോലെ, ചിന്തയുടെ കാര്യത്തിലും ഞാൻ വളരെ ശ്രദ്ധിച്ചിരുന്നു.

ഇങ്ങിനെ ചിന്താപരമ്പരകൾ ക്രമേണ ചുരുങ്ങി കാര്യാകാര്യവിവേചനത്തോടുകൂടിയ ബുദ്ധിമാത്രം ആ സ്ഥാനത്തെത്തുകയും അതേവരെയുണ്ടായിരുന്ന ശക്തിമത്തായ ചേതനശക്തി, ഇപ്പോൾ എന്നെ അമർത്തിത്തുടങ്ങുകയും ചെയ്തു. ഈ അവസ്ഥ എനിക്കുണ്ടായമുതൽ, ഭൌതേന്ദ്രിയങ്ങളുടെ ഗതിഭേദങ്ങൾ ഞാൻ അറിയുകയോ അനുഭവിക്കുകയോ ഓർമ്മിക്കുകയോ ഉണ്ടായിട്ടില്ല. ഇപ്പോൾ ഞാൻ ലോകത്തിലെ ശ്രദ്ധതത്വങ്ങളുടെ പരിധിയിലായും, മററുവസ്തുക്കളുടെ ബഹിർഭാഗത്തായും അധിവസിക്കുന്നു.

ഉരുതിക്കെട്ടത്ത മെഴുകുതിരിപോലെ, എന്റെ ചിന്തകൾ അവസാനം നശിച്ചു. ബുദ്ധി അതിന്റെ ശരിയായ സ്ഥാനത്തെത്തുകയും മനസ്സ് വിചാരിച്ചപോലെ

പ്രവൎത്തിക്കുവാനും തുടങ്ങി. മനസ്സ് അതിശയിക്കത്തക്ക ഒരു സ്ഥലത്തുനിന്നനുഭവിക്കുന്നു എന്നു ശ്രീ മഹൎഷി ഉറപ്പായി പറഞ്ഞത് വാസ്തവമൊ എന്നു അപ്പോൾ ഞാൻ സംശയിച്ചു എങ്കിലും, ഇപ്പോൾ ആയത് ശരിയാണെന്നു എനിക്കനുഭവമായി, സുഷുപ്തിയിൽ എന്നപോലെ എന്റെ തലച്ചോറിനോ മനസ്സിനോ ബാഹ്യവുമായി യാതൊരു പ്രവൃത്തിയും ഇല്ലാതായി എങ്കിലും ആന്തരശക്തി വിട്ടുപോയിട്ടുമില്ല, ശാന്തനായിരുന്നുംകൊണ്ടു ബാഹ്യപദാൎത്ഥങ്ങളിൽ ഒട്ടും ശ്രദ്ധിക്കാതെ, ഞാൻ ആരെന്നും മററുമുള്ള ചിന്തകൾക്കു വിഷയമായും ഭവിക്കുന്നു. ഇങ്ങിനെ ബുദ്ധിയെ ശരിയായ പ്രവൃത്തിപദ്ധതിയിലെത്തിക്കുകയും ശ്രദ്ധമായി അതിന്റെ ശക്തി നിലനിൎത്തുകയും ചെയ്യുന്നു.

ഇപ്പോൾ ഞാൻ അഗാധമായും ദിവ്യമായുമുള്ള ആത്മപ്രകാശത്തോടുകൂടിയവനായി ഭവിച്ചിട്ടുണ്ട്. എപ്പോഴും അങ്ങുമിങ്ങും ചലിച്ചുകൊണ്ടിരിക്കുന്ന നെയ്ത്തുയന്ത്രത്തിന്റെ തറിപോലുണ്ടായിരുന്ന എന്റെ ചിന്തകൾക്കു ഇപ്പോൾ അത്ഭുതകരമായ സ്ഥിരതയും സ്വാതന്ത്ര്യവും ലഭിച്ചതിനാൽ അതിന്റെ ബന്ധനത്തിൽ നിന്ന് അത് നിൎഗ്ഗമിച്ചു.

ലോകാവബോധത്തിൽനിന്നു ഞാനിപ്പോൾ പുറത്തും എല്ലാ വസ്തുക്കളുടേയും ലോകത്തിന്റേയും ഉത്ഭവസ്ഥാനവുമായി ഉജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന ആ തേജോരാശിയുടെ മദ്ധ്യത്തിലുമാകുന്നു. ആ പ്രകാശം അതിശക്തിയോടുകൂടി അനന്തമായ പ്രദേശങ്ങളിൽ വ്യാപിച്ചിട്ടുണ്ട്.

ഈ ലോകനാടകം, ആദ്യം പുറമെ അഭിനയിച്ച ശേഷം അവസാനം എന്റെ അകത്തുള്ള മൂലതത്വത്തിൽ തന്നെ ലയിക്കുന്നു എന്നും അപ്പോൾ ആ പരമാനന്ദാനുഭൂതിയുടെ മടിയിൽ ഞാൻ സുഖമായി വിശ്രമിക്കുന്നു എന്നും എനിക്കനുഭവമായി. ദുഃഖബുദ്ധികളും പരിഭ്രമജനകങ്ങളായ ചിന്തകളും നശിച്ച് ദൈവികമായ മുക്തിയും നിർമ്മലാനന്ദവും എനിക്കുലഭിച്ചു. എന്റെ കൈകൾ അനുകമ്പയോടെ എല്ലാ പ്രാണികളേയും ഇപ്പോൾ ആലിംഗനം ചെയ്കയും എല്ലാവരേയും അറിയുന്നത് അവരുടെ തെററുകളെ ക്ഷമിക്കുന്നതിനാലല്ല, എല്ലാവരെയും സ്നേഹിക്കുന്നതുകൊണ്ടാണെന്ന് എന്റെ മനസ്സിനനുഭവമാകുകയും ചെയ്തു. എന്റെ മനസ്സു കരുണാപൂരിതമാക്കി ഉടച്ചുവാർക്കപ്പെട്ടിരിക്കുന്നു.

അർദ്ധതമസ്സിൽ, ശ്രീ മഹർഷിയുടെ കണ്ണുകൾ നക്ഷത്രയുഗ്മങ്ങൾപോലെ പ്രകാശിക്കുന്നു. ഭാരത ഋഷീശ്വര വംശത്തിലെ അവസാനത്തെ ഈ മഹാത്മാവിന്റേതുപോലെ അത്ഭുതാവഹങ്ങളായ കണ്ണുകൾ മററാർക്കും ഞാൻ കണ്ടിട്ടില്ല. ഈശ്വരശക്തിയെ മനുഷ്യനയനങ്ങൾക്ക് എത്രത്തോളം കാണ്മാൻ സാധിക്കുമോ അത്രത്തോളം അത് ഈ ഋഷിവര്യന്റെ കണ്ണുകൾക്ക് വിഷയമായിട്ടുണ്ട്.

സംഭാഷണംകൂടാതെ ഞങ്ങൾ ഇപ്പോൾ നല്ലപോലെ അറിയുകയും ഈ പരമ നിശ്ശബ്ദതയിൽ ഞങ്ങടെ മനസ്സ് ശാന്തതയിൽ എത്തിട്ടുണ്ടെന്നുമാത്രമുള്ള ശ്രീ മഹർഷിയുടെ സന്ദേശം എന്നിൽ എത്തുകയും ചെയ്യുന്നു. ആത്മാ

വെപററി ശ്രീ മഹർഷിയുടെ അഭിപ്രായം ഇപ്പോൾ എനിക്കറിവാനിടവന്നതുകൊണ്ട് എൻെറ ആന്തരാത്മാവ അദ്ദേഹത്തോട്ട് യോജിച്ചിട്ടുണ്ട്.

പരമശാന്തനായ ശ്രീ മഹർഷിയുടെ ആത്മീയശക്തിയുടേയും ആയത് ഒരുവൻെറ സ്വപ്രയത്നംകൊണ്ടുതന്നെ അറിവാൻ അദ്ദേഹം കണ്ടുപിടിച്ച നിമ്മലമാൎഗ്ഗത്തിൻെറ പ്രതിദ്ധ്വനിയും ഉപരിയുള്ള അരുണാചലക്ഷേത്രത്തിൽ എത്തുന്നതാകുന്നു. മഹാവിദ്വാനും, ലോകമെല്ലാം സഞ്ചരിച്ച് എത്രയോ മഹാത്മാക്കളെ ദൎശനം ചെയ്തിട്ടുള്ളമായ പാൾബ്രണ്ടൻ ശ്രീ മഹർഷിയെപററി തൻെറ പുസ്തകത്തിൽ മേൽപ്രകാരം എഴുതീട്ടുണ്ട്. അദ്ദേഹം ഇപ്പോഴും ഇടക്കിടെ ശ്രീ മഹർഷിയെസന്ദൎശിക്കുന്നതുമുണ്ട്.

ശ്രീ ഭഗവാൻെറ വിദേശ ഭക്തന്മാരിൽ, ആത്മീയകാൎയ്യങ്ങൾ എഴുത്തുമൂലം സംശയനിവൃത്തിവരുത്തുന്നവർ, നേരിട്ടുവന്നു കാണുന്നവർ, ആശ്രമത്തിൽ സ്ഥിരതാമസക്കാർ ഇങ്ങിനെ പലതരക്കാരുണ്ടെന്നു മുമ്പു പറഞ്ഞുവെല്ലൊ. ചില ഭക്തന്മാർ ലണ്ടൻ, അമേരിക്ക, സ്വിററ്സർലാണ്ട്, പാരീസ്സ്, ലാററിവിയ എന്നീ സ്ഥലങ്ങളിൽ ആശ്രമങ്ങൾ സ്ഥാപിച്ച്, ശ്രീ മഹർഷി ലോകാനുഗ്രഹാൎത്ഥം നൽകിയ സന്ദേശങ്ങളേയും ആത്മീയോന്നതിക്കായി അദ്ദേഹം ചെയ്തുവരുന്ന ഉപദേശങ്ങളെയും കുറിച്ച് പ്രസംഗങ്ങൾ നടത്തുകയും ജയന്തിമുതലായ സുദിനങ്ങളെ ആഘോഷിക്കുകയും ചെയ്തുവരുന്നു. അമേരിക്കയിൽ "ചിക്കാകൊ" മുതലായ നഗരങ്ങളിൽ ആശ്രമങ്ങൾ സ്ഥാപിക്കുകയും

ശ്രീ മഹർഷിയുടെ സന്ദേശങ്ങളെപററി ഉപന്യാസങ്ങൾ നടത്തുകയും ചെയ്യുന്നു. ഇങ്ങിനെ ഇന്ത്യക്കു പുറമെയുള്ള അനേകരാജ്യങ്ങളിൽ, ഭക്തന്മാരും ആരാധനയും വളരെ വർദ്ധിച്ചുവരുന്നു. ആ വക ഭക്തന്മാരിൽ മുൻ അദ്ധ്യായങ്ങളിൽ പറഞ്ഞവരെക്കൂടാതെ ലണ്ടൻ നഗരത്തിൽ ഒരു പ്രസിദ്ധ കുടുംബത്തിലെ ഒരംഗവും ഒരു തത്വജ്ഞാനിയും കവിയുമായ ശ്രീമാൻ ഗ്രാൻട് ഡഫ്, ഭിക്ഷുപ്രജ്ഞാനന്ദൻ എന്ന ഫ്രെഡറിക് ഫ്ലെച്ചർ, ലാററീവയയിലെ ശ്രീ ഹാര'ഡിക്മൻ മുതലായവർ പ്രധാനികളാകുന്നു. ഇവരിൽ ശ്രീ ഗ്രാണ്ട് ഡഫ്, ഭിക്ഷുപ്രജ്ഞാനന്ദൻ മുതലായവർ ആശ്രമത്തിൽ പലപ്പോഴും വന്നു, ശ്രീ ഭഗവാനെ സന്ദർശിക്കുകയും മററും ചെയ്തിട്ടുണ്ട്.

1937 ആഗസ്റ്റ്മാസത്തിൽ പാരീസ്സിൽവെച്ചു നടത്തപ്പെട്ട "ഇൻടർ നാഷനൽ വേദാന്തസഭ"യിൽവെച്ചു ഉപന്യാസകൻ ശ്രീ ഗ്രാൻട് ഡഫ്, ശ്രീ മഹർഷിയുടെ ആത്മീയോന്നതിയേയും, ലോകത്തോടുള്ള അദ്ദേഹത്തിൻെറ സന്ദേശത്തേയും കുറിച്ച് ഉജ്ജ്വലങ്ങളായ പ്രസംഗങ്ങൾ നടത്തിട്ടുണ്ട്. അതേകൊല്ലം തന്നെ 'ജിനീവയി'ലുണ്ടായ വേദാന്തസമ്മേളനത്തിൽവെച്ച്, പരന്ത്രീസ്സ് സവാൻടായ ശ്രീ ജീൻഹെർബർട്ട എന്ന ജ്ഞാനി, 'ഇന്ത്യയിലെ ഗുരുവര്യന്മാർ' എന്ന വിഷയത്തെപ്പററി ചെയ്ത പ്രസംഗത്തിൽ ശ്രീ മഹർഷിയെപററി സവിസ്തരം ഉപന്യാസം ചെയ്തിട്ടുണ്ട്. ആവക പ്രസംഗങ്ങൾ പത്രങ്ങളിൽ പ്രസിദ്ധം ചെയ്തിട്ടുമുണ്ട്. അവകളിൽനിന്ന്, ആ

ത്ഥിയകാൎയ്യങ്ങളെ പററി ലോകത്തിന്നു സാരമായ പല സംഗതികളും ഗ്രഹിക്കുവാനുണ്ടെങ്കിലും ഗ്രന്ഥവിസ്തരഭയത്താൽ ഇവിടെ വിവരിക്കുന്നില്ല

ഇതരരാജ്യ ഭക്തന്മാരായും ഭക്തകളായും ഇപ്പോൾ അഞ്ചുപേർ ശ്രീഭഗവാൻെറ സാന്നിദ്ധ്യം അനുഭവിച്ചുംകൊണ്ടു സ്ഥിരമായി തിരുവണ്ണാമലയിൽ താമസിക്കുന്നു. പലരും വന്നുപോയിക്കൊണ്ടും ഇരിക്കുന്നു. ഇവരിൽ **മേജർ ചാഡ്വിക്ക്** എന്ന ഭക്തൻ ആശ്രമത്തിന്നകത്തുള്ള ഒരു സ്ഥലത്തു താമസിക്കുകയും അല്പസമയവും അനാവശ്യമായി കളയാതെ, ഗ്രന്ഥങ്ങൾ വായിക്കുകയും ശ്രീമഹൎഷിയുടെ സാന്നിദ്ധ്യം അനുഭവിക്കുകയും ചെയ്യുന്നു. ഇദ്ദേഹം, ഒരു ദിവസം തെററാതെ, കൃത്യസമയത്തിൽ ഗിരിപ്രദക്ഷിണവും ചെയ്യുന്നു.

**ശ്രീമാൻ ദാവിദ് മാക്ക്ഇവർ.** ഇംഗ്ലീഷുകാരനും, പരന്ത്രീസ്സ് മുതലായ ഭാഷകളിലും മററും ധാരാളം പ്രാവീണ്യം സിദ്ധിച്ചവനും ആയ ഈ യുവഭക്തൻ, ഇന്ത്യയിൽ വന്നു് രണ്ടുകൊല്ലത്തിലകമെ ആകയുള്ളു. ആദ്യം ഇദ്ദേഹം ശ്രീ ടാഗോറിൻെറ ശാന്തിനികേതനത്തിൽ താമസിച്ചു. ആശ്രമത്തിൽ വന്നിട്ടു ഇപ്പോൾ ഒരു കൊല്ലത്തിലധികമാകും. ആശ്രമത്തിൽ വന്നമുതൽ വസ്ത്രം, ആഹാരം, സ്നാനം മുതലായ എല്ലാകാൎയ്യങ്ങളിലും, മററു ആശ്രമവാസികളെ അനുകരിക്കുന്നു ശ്രീമഹൎഷിയുടെ വലിയ ഭക്തനും നിൎമ്മലമനസ്കനും പരമശാന്തനുമായ ഇദ്ദേഹം ഇപ്പോൾ ആശ്രമത്തിന്നുസമീപം ഒരു പൎണ്ണശാലയിൽ താമസിച്ചു്

ശ്രീ ഭഗവാൻെറ സാന്നിദ്ധ്യം അനുഭവിക്കുന്നു. ആശ്രമത്തിലെ പ്രസിദ്ധീകരണങ്ങൾക്കു വേണ്ടുന്ന സാരമായ സഹായം ഇദ്ദേഹം ചെയ്യുന്നു. ആശ്രമത്തിൽനിന്നു ഇയ്യിടെ പ്രസിദ്ധംചെയ്ത, "അരുണാചലസ്തുതി പഞ്ചകം" എന്ന ഗ്രന്ഥത്തിൻെറ ഇംഗ്ലീഷുവിവൎത്തനം ഇദ്ദേഹത്തിൻേറ വകയാകുന്നു. ഇദ്ദേഹത്തിൻെറ മനസ്സ് എപ്പോഴും സൎവ്വസമത്വത്തിൽ സ്ഥിതിചെയ്യുന്നതിനു പുറമെ ആത്മീയകാൎയ്യത്തിൽ അശ്രാന്തപരിശ്രമം ചെയ്കയും ചെയ്യുന്നു.

**മിസ്സ് സുജാത്** പരന്ത്രീസ്സ്കാരിയായ ഈ ഭക്ത, വൈദ്യഭാഗത്തിൽ വലിയപരീക്ഷ ജയിച്ചിട്ടുള്ളതിനു പുറമെ, വേദാന്ത വിഷയമായി അനേക ഗ്രന്ഥങ്ങൾ വായിച്ചിട്ടുമുണ്ട്. ശ്രീ ഭഗവാൻെറ സാന്നിദ്ധ്യം അനുഭവിക്കുവാൻവേണ്ടി, സ്വരാജ്യംവിട്ടു തിരുവണ്ണാമലയിൽ വന്നു താമസിക്കുകയും, ദിവസംതോറും കൃത്യസമയത്തിൽ വന്നു ശ്രീ ഭഗവാൻെറ സാന്നിദ്ധ്യം അനുഭവിക്കുകയും ചെയ്യുന്നു.

**മിസ്സ് സാൽമസ്സ്.** ഈ ഭക്ത ജൎമ്മനിരാജ്യക്കാരിയാകുന്നു. ഈ വിദുഷി സ്വഭാഷയിലും ഇംഗ്ലീഷുഭാഷ മുതലായവയിലും എഴുതിയ അനേക വേദാന്ത ഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ടു. ശ്രീ ഭഗവാനെ അറിയുവാനിടവന്നതോടുകൂടി സ്വരാജ്യം വിട്ട് കുറെകാലമായി തിരുവണ്ണാമലയിൽ വന്നു താമസിക്കുകയും വളരെ ഭക്തിയോടെ കൃത്യസമയത്ത് ആശ്രമത്തിൽ വന്ന് ഭഗവൽ സാന്നിദ്ധ്യം അനുഭവിക്കുകയും ചെയ്യുന്നു.

**ശ്രീമാൻ കോഹൻ.** അറബിയദേശീയനായ ഈ ഭക്തൻ കുറെകാലമായി ഇന്ത്ര്യയിൽ താമസിച്ച് പല പു

ന്യസ്ഥലങ്ങളിലും സഞ്ചരിച്ചുവരുന്നു. ശ്രീ രമണാശ്രമത്തിൽ പല അവസരങ്ങളിലും വന്നു താമസിക്കാറുണ്ടു. പരമഭക്തനായ ഇദ്ദേഹം പല ഭാഷകളിൽ എഴുതിയ വേദാന്ത ഗ്രന്ഥങ്ങൾ വായിച്ചിട്ടുള്ളതിന്നു പുറമെ ആത്മീയകാൎയ്യങ്ങളിലും ഉന്നതി സമ്പാദിച്ചിട്ടുണ്ട്.

മേൽ എഴുതിയ സംഗതികൾകൊണ്ട്, ശ്രീ ഭഗവാൻെറ സന്ദേശവും, ഉപദേശവും ലോകം മുഴുവനും അറിയുവാൻ സംഗതി വന്നിട്ടുണ്ടെന്നു വ്യക്തമാകുന്നു. ഈ ലോകഗുരുവെ ഇതരരാജ്യങ്ങളിലും ദ്വീപാന്തരങ്ങളിലുംകൂടി അറിയുവാനിടവന്നതിന്നു, ശ്രീ നരസിംഹസ്വാമിയുടെയും ശ്രീ ബ്രണ്ടൻെറയും പുസ്തകങ്ങൾ പ്രധാന കാരണങ്ങളാണെന്നും ഇവിടെ പ്രസ്താവയോഗ്യമാകുന്നു.





ശ്രീ രമണമഹർഷിയും ഭക്തന്മാരും.
(ശ്രീ മഹർഷിയുടെ ഇടതുവശത്ത് പരിഭാഷകൻ, ശ്രീ. അപ്പുണ്ണി അവർകളാണ്.)

## അദ്ധ്യായം 28.
# ശ്രീ രമണാശ്രമം.

———:o:———

ശാന്തമിദമാശ്രമം

അഭി. ശാകുന്തളം.

(കേവലമാശ്രമമിങ്ങതിശാന്തം.)

കേരളവർമ്മശാകുന്തളം.

വിശ്വാസൊപഗമാദഭിന്നഗതയഃ

ശബ്ദം സഹന്തെമൃഗാഃ

അഭി. ശാകുന്തളം.

(മെല്ലെപ്പുല്ലുകൾ തിന്നുകൊണ്ടുപവന

പ്രാന്തങ്ങളിൽ സന്തതം-നല്ലോരേണ

കിശോരകങ്ങൾ വിളയാടുന്നു വിശങ്കാംവിനാ)

കേരളവർമ്മശാകുന്തളം.

ശ്രീ ഭഗവാൻ പർവ്വതോപരി തപസ്സുചെയ്യുമ്പോൾ അധിവസിച്ചിരുന്ന ഗുഹകളേയും ആശ്രമങ്ങളേയും പററി മുന്നദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുള്ളതിനു പുറമെ, ഇപ്പോൾ അധിവസിക്കുന്ന പാലിതീർത്ഥക്കരയിലെ ആശ്രമത്തിൻെറ മുൻസ്ഥിതിയെ പററിയും അല്പം വിവരിച്ചിട്ടുണ്ട്. മാതാവിൻെറ സമാധിക്കു ശേഷമാണ് ഈ ആശ്രമം ഉണ്ടായതു്. ശ്രീ ഭഗവാനും ശിഷ്യന്മാക്കും ശാന്തമായി തപസ്സ് ചെയ്വാനുള്ള നിലയിൽ മാത്രമാണ് ആരംഭത്തിൽ ആശ്രമം നിർമ്മിച്ചതു്. എന്നാൽ കാലക്രമേണ ഭക്തന്മാർ വളരെ വർദ്ധിച്ച് വന്നതിനാൽ ആശ്രമവും പൂർവ്വാധികം വലുതായി തുടങ്ങി. അതി

രമണീയമായ ആശ്രമപ്രദേശം പ്രദക്ഷിണമാൎഗ്ഗത്തിന്റെ സമീപത്തായി ശ്രീ അരുണാചലത്തിന്റെ താഴ്വരയിൽ അരമൈൽ അധികം ചുററളവുള്ളതാകുന്നു. ഇതിന്റെ അന്തൎഭാഗത്ത് പരിമളധോരണി എങ്ങും വ്യാപിപ്പിക്കുന്ന പല തരത്തിലുള്ള പുഷ്പങ്ങളാലും ലതാഗൃഹങ്ങളാലും പരിവൃതങ്ങളായ വലിയ ഉദ്യാനങ്ങളുണ്ട്. ഇതിന്ന് പുറമെ പലമാതിരിയിലുള്ള തെങ്ങ്, മാവ്, പ്ലാവ്, കഴങ്ങ്, മുതലായ വൃക്ഷ സമൂഹങ്ങളും വാഴ മുതലായ തൃണങ്ങളും അനവധിയുണ്ട്. ഇവയെ പ്രതിദിനം നനച്ച് വരുന്നതിനാൽ, ആശ്രമത്തിൽ എപ്പോഴും കുളുർമയുണ്ട്. സുരഭിലമായ മന്ദപവനൻ ആശ്രമത്തിൽ സദാ സഞ്ചരിച്ച് സന്ദൎശകന്മാരുടേയും ആശ്രമവാസികളുടേയും ക്ഷീണം തീൎക്കുന്നു.

ഇദംതീൎത്ഥം സമം സൌമ്യം
സുജലം സൂക്ഷ്മവാലുകം-
രമണീയം പ്രസന്നം ച
സജ്ജനാനാം മനോയഥാ.

(സാരം. തെളിഞ്ഞതും, മണലോടുകൂടിയതും സൌമ്യവുംആയ ഈ തീൎത്ഥം സജ്ജനങ്ങളുടെ മനസ്സുപോലെ രമണീയവും പ്രസന്നവുമാകുന്നു.)

ശ്രീവാത്മീകിയാൽ പ്രവചിക്കപ്പെട്ട മേൽപറഞ്ഞ ഗുണങ്ങളോടുകൂടിയ ആശ്രമത്തിലെ വാപീകൂപാദികളും അവയുടെ സമീപം തഴച്ചുനില്ക്കുന്നതും പക്ഷിഗണാകീൎണ്ണങ്ങളുമായ അരയാൽ മുതലായ വൃക്ഷങ്ങളും ഭക്തന്മാരേയും

സന്ദർശകന്മാരേയും തങ്ങടെ സമീപത്തേക്കാകർഷിക്കുന്നു. ശ്രീ മഹർഷിയുടെസാന്നിദ്ധ്യത്താൽ ആശ്രമത്തിൽ എല്ലാ ഇടത്തും പ്രശാന്തതയും, ആനന്ദവും സ്ഥിതിചെയ്യുന്നു. തിരുവണ്ണാമലയിൽ കൊല്ലത്തിൽ അധികഭാഗവും ഉഷ്ണമുള്ള കാലമാണെങ്കിലും ആയതു് ആശ്രമത്തിൽ ഒട്ടും ബാധിച്ചിട്ടില്ല. ആശ്രമത്തിലും ചുററിലും അധികഭാഗം അഗ്നിതീർഥം, സമുദ്രമെന്നതടാകം മുതലായ ജലാശയങ്ങളുള്ളതുകൊണ്ടു ജലദൌർല്ലഭ്യം ഒരുകാലത്തും അവിടെ ഉണ്ടാകുവാൻവഴി ഇല്ലെന്നു ഈ ലേഖകനനുഭവപ്പെട്ടിട്ടുണ്ടു്.

അതിരമണീയമായ ശ്രീ രമണാശ്രമത്തിന്നന്തർഭാഗത്തു പ്രവേശിക്കുവാൻ ഭാഗ്യാതിരേകം സംഭവിച്ച ഏതൊരു സന്ദർശകൻേറയും മനസ്സിൽ എന്തെന്നില്ലാത്ത ഒരു ശുദ്ധി, സുഖം, സർവ്വസമത്വം മുതലായ സാത്വികഗുണങ്ങൾ ഹഠാൽ പ്രവേശിക്കുന്നു. ആ ഭക്തൻ ഒന്നാമതായി കാണുന്നതു്, ശ്രീ സർവ്വാധികാരിയുടെ ആപ്പീസ്സാകുന്നു. അതിന്നുസമീപം, ശ്രീ ഭഗവാൻ അധിവസിക്കുന്ന "ഉടജം" സ്ഥിതിചെയ്യുന്നു. അതിന്നടുത്താകുന്നു അഗ്രശാല. ഈ എട്ടുപ്പുകളിൽനിന്നു കുറെ വാര അകലെയായി, സന്ദർശകന്മാർക്കധിവസിക്കുവാനുള്ള കെട്ടിടങ്ങൾ സ്ഥിതിചെയ്യുന്നു. നിർമ്മലവായുവും ധാരാളം വെളിച്ചവും പ്രവേശിക്കുന്നതും, വളരെ സൌകര്യവുമുള്ളവയും ഓലമേഞ്ഞവകളുമായ മേൽപറഞ്ഞ പർണ്ണശാലകളും, അവയുടെ പുരോഭാഗത്തുള്ള ഉദ്യാനവും കണ്ടാൽ, കേരളത്തിൽ ഇപ്പോഴും ചില തോട്ടങ്ങളുടെ മദ്ധ്യേ സ്ഥിതിചെയ്യുന്ന പ്രശാന്തഭവനങ്ങളെ

ഏന്നു സംശയിക്കുവാൻ വഴിയുണ്ട്. വളരെ സന്ദർശകന്മാർ ഒരേസമയത്തുവന്നാലും താമസിക്കുവാൻ ഏട്ടപ്പുകൾ മതിയാകുന്നതാണ് ഇതിൻെറ പൃഷ്ഠഭൂമിയായി, ആശ്രമപ്രാന്തത്തിനപ്പുറം, അനന്തമായ ശ്രീ അരുണാചലം സ്ഥിതിചെയ്യുന്നു. ഇതു മനോഹരമായ ഒരു കാഴ്ചയാകുന്നു.

**ഗോശാല.** മുൻപറഞ്ഞ ഏട്ടപ്പുകളിൽനിന്ന് അല്പം അകലെ പൂർവ്വഭാഗത്തായി മഹത്തായ "ഗോശാല" സ്ഥിതിചെയ്യുന്നു. ഇതിൽ പലമാതിരിയിലുള്ള വിശേഷപ്പെട്ട പശുക്കളുണ്ട്. മനുഷ്യഭവനങ്ങളിൽ ഒട്ടും കുറയാത്ത വൃത്തിയും രക്ഷയും ഈ ഗോശാലക്കുണ്ടെന്നുമാത്രമല്ല, മനുഷ്യരിൽ ഒട്ടും കുറയാത്ത സമത്വത്തോടും ജാഗ്രതയോടും ആശ്രമത്തിൽനിന്നവയെ ആഹാരം മുതലായവ കൊടുത്ത് രക്ഷിച്ചുപോരുന്നു തീരെ ഹിംസ കൂടാതേയും അതിസ്നേഹത്തോടും ആശ്രമത്തിൽ അവയെ രക്ഷിച്ചുപോരുന്ന മാതിരിയിൽനിന്ന്, സന്ദർശകന്മാക്ക് സാരമായും ആത്മീയമായുമുള്ള ചില തത്വങ്ങൾ മനസ്സിലാക്കുവാനുണ്ട്. കർമ്മഫലം അവസാനിപ്പിക്കുവാൻവേണ്ടി ഇവർ മനുഷ്യരുടെ ഒന്നിച്ചധിവസിക്കുന്നു എന്നും മററുമുള്ള ശ്രീ മഹർഷിയുടെ അഭിപ്രായം മുമ്പു വിവരിച്ചിട്ടുണ്ടല്ലൊ. ഇവയിൽ 'നിരിന്ദ്രിയകളായ' പശുക്കളേയും ആഹാരംകൊടുത്തു രക്ഷിച്ചുപോരുന്നു. അവയിൽ 'ലക്ഷ്മി' മുതലായ ചില പശുക്കൾ, അവരെ പുറത്തുവിടുന്നവസരം കാത്തുനില്ക്കുന്നു. പുണ്യാത്മാക്കളായ അവരുടെ മനസ്സ് എപ്പോഴും ശ്രീ ഭഗവാനിലാകുന്നു. പുറത്തുവിട്ട ഉടനെ അവർ യാതൊരു സംശ

യമൊ തടസ്ഥമൊ കൂടാതെ ശ്രീ ഭഗവാൻെറ ഉടജത്തി ലേക്ക തുറിക്കുകയും, അദ്ദേഹത്തിൻെറ പാദങ്ങളെ നക്കുകയും ശരീരംകൊണ്ടദ്ദേഹത്തിൻെറ ശരീരത്തിൽ ഉര സുകയും പല ഭാവഭേദങ്ങൾ സ്ഫുരിപ്പിക്കുകയും ചെയ്യുന്നു. ഇങ്ങിനെ നിഷ്കളങ്കമായ ഭക്തിയേയും, ശ്രീ ഭഗവാൻെറ സാന്നിദ്ധ്യം മററുള്ളവരെപോലെ തങ്ങൾക്കും അനുഭവി ക്കുവാനുള്ള അവകാശ സ്വാതന്ത്ര്യങ്ങളേയും അവർ പ്രദൎശിപ്പിക്കുന്നതു കാണുമ്പോൾ, സൎവ്വസമത്വമുള്ള ശ്രീ ഭഗവാൻെറ സമ്പൎക്കത്താൽ അവൎക്കും ആത്മസാക്ഷാ ത്ക്കാരം സിദ്ധിച്ചിട്ടുണ്ടെന്നു, ഏതൊരു സന്ദർശകനും അറിവാൻ വഴിയുണ്ട്. ഇവരിൽ വിശിഷ്യ ഗുണങ്ങ ളോടുകൂടിയ 'ലക്ഷ്മി' മുൻ അദ്ധ്യായത്തിൽ വിവരിച്ച ദയാ വതിയായ കീരപ്പാട്ടിയാണെന്നു ശ്രീ ഭഗവാൻ പറയാ റുണ്ട്.

**ഗ്രന്ഥാലയം.** മേൽപറഞ്ഞ ഗോശാലക്കു സമീ പം സ്ഥിതിചെയ്യുന്ന പുസ്തകശാലയിൽ സംസ്കൃതം, തമി ഴ്, ഇംഗ്ലീഷ്, തെലുങ്ക്, മലയാളം മുതലായ ഭാഷകളിൽ വേദാന്തവിഷയമായും ശാസ്ത്രീയമായും മററുമുള്ള സുമാർ നാലായിരത്തോളം ഗ്രന്ഥങ്ങളുണ്ട്. ഇവക്കുപുറമെ, ശ്രീ ഭ ഗവാൻ തൻെറ അച്ചടിഅക്ഷരങ്ങൾക്ക സമമായ സ്വഹ സ്താക്ഷരങ്ങളിൽ പകൎത്തെഴുതിയ, സംസ്കൃതം, തമിഴ്, മ ലയാളം എന്നീ ഭാഷകളിലെ പുസ്തകങ്ങളും വളരെയുണ്ട്. കുറെ ജ്ഞാനമുള്ള ഒരു സന്ദർശകന്ന് ഈ ഗ്രന്ഥാലയം പ രമാനന്ദത്തെ നൽകുന്നു. ശ്രീഭഗവാൻെറ കൃതികളായി സംസ്കൃതം, തമിഴ്, തെലുങ്ക്, മലയാളം എന്നീ ഭാഷക

ളിൽ എഴുതപ്പെട്ട വേദാന്തഗ്രന്ഥങ്ങൾ മുൻപറഞ്ഞ സർവ്വാധികാരിയുടെ ആപ്പീസ്സിൽ ആകുന്നു സൂക്ഷിച്ചിട്ടുള്ളതു്.

**മാതൃഭൂതേശ്വരക്ഷേത്രം.** ശ്രീ ഭഗവാൻെറ ഉടജത്തിന്നടുത്തുള്ള മറെറാരുകെട്ടിടം മാതാവിൻെറ സമാധിസ്ഥലമാകുന്നു. മാതാവു്, അരുണാചലേശ്വരനായ ശിവനോടു ലയിക്കയാൽ ശിവൻ അല്ലെങ്കിൽ മാതൃഭൂതേശ്വരൻ എന്നുപേർ കൊടുത്തതാണെന്നു മുൻ വിവരിച്ചിട്ടുണ്ടല്ലോ. ഇവിടെ വേദോക്തങ്ങളായ സകല കർമ്മങ്ങളോടും വിശേഷദിവസങ്ങളിൽ നാഗസ്വരം മുതലായ ആഘോഷങ്ങളോടുകൂടിയും വിധിയാംവണ്ണം പ്രതിദിനം ത്രികാലങ്ങളിലും ആരാധന നടത്തിവരുന്നു.

**പുതിയ എടുപ്പു്.** ആശ്രമത്തിലുള്ള സ്ഥിരതാമസക്കാർക്കുപുറമെ സന്ദർശകന്മാരായ ഭക്തന്മാർ ദിനംപ്രതി ആയിരക്കണക്കിൽ വരുന്നതിനാൽ, അവരുടെ സൌകര്യത്തിന്നുവേണ്ടിയും, ശ്രീ ഭഗവാൻെറ ജയന്തി, കൊല്ലന്തോറുമുള്ള മാതൃഭൂതേശ്വരമഹാപൂജ, കാർത്തികോത്സവകാലം, എന്നീ പുണ്യാവസരങ്ങളിൽ വരുന്ന അസംഖ്യാ ഭക്തന്മാരുടെ സൌകര്യത്തിന്നുവേണ്ടിയും ഇയ്യിടെ വളരെ വലുതായ ഒരെടുപ്പു് നിർമ്മിച്ചിട്ടുണ്ടു്. ജയന്തിക്കും മററും അസംഖ്യം ജനങ്ങൾക്ക ഒന്നായി ഭക്ഷണം കൊടുക്കേണ്ടതാകയാൽ ഈ കെട്ടിടത്തിന്നു, രണ്ടോ മൂന്നൊ ആയിരം ജനങ്ങൾക്കു് ഒരെ സമയത്തിരിക്കുവാൻ തക്ക വിസ്തീർണ്ണമുണ്ടു്. മേൽവിവരിച്ച എല്ലാ കെട്ടിടങ്ങളും അപ്പപ്പോൾ ഭക്തന്മാരുടെ സഹായംനിമിത്തം നിർമ്മിക്കപ്പെട്ടവയാകുന്നു.

**ആശ്രമത്തിലെ ദിനചര്യ.** ശ്രീ മഹർഷി ദിവസംതോറും കൃത്യമായി പുലച്ചെ നാലുമണിക്കു മുമ്പായി ഉണരുകയും ദേഹശുദ്ധി ചെയ്കയും ചെയ്യുന്നു. അദ്ദേഹത്തിൻെറ ഒന്നിച്ച് എല്ലാ ഭക്തന്മാരും ശിഷ്യന്മാരും ഉണന്ന് ദേഹശുദ്ധിചെയ്ത് പ്രാത്ഥനക്കായൊരുങ്ങുന്നു. ശ്രീ ഭഗവാൻ തൻെറ ഉടജത്തിൽ വന്ന് ആസനസ്ഥനായാൽ, ധ്യാനം, ശ്രീ ഭഗവാനാൽ നിർമ്മിക്കപ്പെട്ട അരുണാചല സ്തുതി, വേദപാരായണം മുതലായവ വഴിക്കുവഴിയെ ആരംഭിക്കുന്നു. ഇത് ആറുമണിക്കുമേൽ അവസാനിക്കും. ആ അവസരത്തിൽ വളരെ ഭക്തന്മാരും സന്ദർശകന്മാരും ആശ്രമവാസികളും ശ്രീ ഭഗവാനെ നമസ്കരിച്ച്, അദ്ദേഹത്തിൻെറ പുരോഭാഗത്തിരുന്ന്, സാന്നിദ്ധ്യം അനുഭവിക്കുന്നു. സമയം ഏഴര ആയാൽ മണി അടിക്കുന്നു. ആ മണി അപ്പോഠം ആശ്രമത്തിൽ ഉള്ള സന്ദർശകന്മാർ, ഭക്തന്മാർ, പ്രവൃത്തിക്കാർ മുതലായ സകലരേയും പ്രാതലിന്നായി ക്ഷണിക്കുന്ന അടയാളമാകുന്നു.

അപ്പോഠം ശ്രീ ഭഗവാനും മറെറല്ലാവരും അഗ്രശാലയിൽ ചെല്ലുന്നു. അബ്രാഹ്മണരുടെ ഒന്നിച്ചിരുന്ന് ഭക്ഷണം കഴിക്കാത്ത ബ്രാഹ്മണരും മററും ഒരുസ്ഥലത്തും ശ്രീ ഭഗവാനും മറെറല്ലാവരുംകൂടി വേറെ ഒരു സ്ഥലത്തും ഇരുന്ന് പ്രാതൽ കഴിക്കുന്നു. ആ സമയത്തെ ഭക്ഷണം സാധാരണമായി ഇഡ്ഡലി, ഉപ്പുമാ മുതലായ വല്ലതും, കാപ്പിയും മാത്രമായിരിക്കും. ആശ്രമത്തിലുള്ള ഭക്ഷണം അവിടെയുള്ള സർവ്വക്കും ഒരേമാതിരി വീതിച്ചുകൊടുക്കുക എ

ന്നാ ശ്രീഭഗവാൻെറ നിശ്ചയം, അദ്ദേഹം പർവ്വതോപരി തപസ്സുതുടങ്ങിയ കാലംമുതൽ ആരംഭിച്ചതാണെന്ന്, മുൻ വിവരിച്ചിട്ടുണ്ടല്ലൊ. അതെ സ്ഥിതി ഇന്നും നടന്നുവരുന്നു. ഈ ലഘുഭക്ഷണത്തിന്നുശേഷം, ശ്രീ ഭഗവാൻ പർവ്വതോപരി ചെല്ലുകയും ഒരു മണിക്കൂറിലകം മടങ്ങി ഉടജത്തിൽ എത്തുകയും ചെയ്യുന്നു. ആശ്രമത്തിലെ ഭക്തന്മാർ പ്രാതലിന്നുശേഷം, മദ്ധ്യാഹ്നപൂജ, ഭക്ഷണപാകം, മുതലായ കാര്യങ്ങളിൽ ഏർപ്പെടുന്നു. ചിലർ പുസ്തകപ്രസിദ്ധീകര കാര്യത്തിലും, വേറെ ചിലർ ഭാഷാന്തരകാര്യത്തിലും മററു ചിലർ ഗ്രന്ഥശാല, ബൈണ്ടിംഗ് മുതലായ കാര്യത്തിലും പ്രവേശിക്കുന്നു. ശ്രീ ഭഗവാൻ ഒരു നിമിഷമെങ്കിലും അനാവശ്യമായി കളയുക പതിവില്ല. രാവിലെ ആറുമണി മുതൽ ഉച്ചഭക്ഷണസമയമായ 12 മണിവരെക്കും, ശ്രീ ഭഗവാൻെറ മുമ്പിൽ അസംഖ്യം സന്ദർശകന്മാർ ദിനംപ്രതി വരിക പതിവാകുന്നു. ഭഗവൽദർശനത്തിന്നു, സമയമൊ, കാലമൊ, മുന്നറിവൊ യാതൊന്നും ആവശ്യമില്ല. ശ്രീ ഭഗവാൻ ഉടജത്തിൽ സ്ഥിതിചെയ്യുന്ന ഏതുസമയത്തും ആക്കും സന്ദർശിക്കുകയും മുമ്പിലിരുന്ന് സാന്നിദ്ധ്യം അനുഭവിക്കുകയും ചെയ്യാം. എന്നുമാത്രമല്ല ഒരു ശക്ത്യുപാസകനു ഉത്തമ ശാക്തേയനേയും ശൈവൻ ശൈവനേയും വൈഷ്ണവൻ വിശിഷ്ടാദ്വൈതിയേയും മുസൽമാൻ ക്രിസ്ത്യൻ എന്നിവർ അവരുടെ സത്യവേദത്തേയും ശ്രീ ഭഗവാനിൽ കാണുന്നു. ജാതിഭേദമൊ മതഭേദമൊ അവിടെ ഇല്ല. രാവിലെ ഉടജത്തിൽ വന്നാൽ, 9-30മണിക്കു ദൂരെ

ള്ള ഭക്തന്മാരുടേയും മററും തപാൽവായിക്കുവാനുള്ള അല്പസമയം മാത്രമെ ശ്രീ ഭഗവാൻ വേറെ പ്രകാരത്തിൽ ചിലവാക്കുന്നുള്ളു.

ഉച്ചക്കു സുമാർ 12മണി സമയത്തു രാവിലത്തെ പോലെ ഇരുന്ന് എല്ലാവരും ഭക്ഷണം കഴിക്കുന്നു. അതിന്നശേഷവും ശ്രീ ഭഗവാൻ ഏകദേശം ഒരു മണിക്ക് ഉടജത്തിൽ ആസനസ്ഥനാകുന്നു. വൈകുന്നേരം 4-30 മണിക്കു വീണ്ടും പർവ്വതോപരി പോകുന്നതുവരെ, അസംഖ്യം സന്ദർശകന്മാർ വന്ന് നമസ്കരിച്ച്, ഫലം മുതലായവ കാഴ്ചയായി വെക്കുകയും മുമ്പിലിരുന്ന് സാന്നിദ്ധ്യം അനുഭവിക്കുകയും ചെയ്യുന്നു. പർവ്വതോപരിനിന്ന്, 5-30മണിയോടുകൂടി ശ്രീഭഗവാൻ മടങ്ങുന്നു. അതിന്നശേഷം സന്ധ്യക്കു എല്ലാവരും ഉടജത്തിൽ ശ്രീഭഗവാൻെറ പുരോഭാഗത്തു കൂടുകയും ആശ്രമത്തിലെ വേദപാഠശാലയിലുള്ള കുട്ടികൾ വേദപാരായണം ചെയ്കയും അതിന്നശേഷം ഭക്തന്മാർ, ധ്യാനം ചെയ്കയും ഭഗവാൻ നിർമ്മിച്ച അരുണാചലേശസ്തുതികൾ ഭക്തിയോടെ പാടുകയും ചെയ്യുന്നു. രാത്രി സുമാർ എട്ടുമണിയോടുകൂടി വീണ്ടും എല്ലാവരും ഭക്ഷണം കഴിക്കുകയും, ശ്രീ ഭഗവാനോടുകൂടി ഹാളിൽവന്ന് സുമാർ 9-30 മണിവരെ സാന്നിദ്ധ്യം അനുഭവിക്കുകയും പിന്നെ വിശ്രമിക്കുകയും ചെയ്യുന്നു. ഉടജത്തിൽ ആസനസ്ഥനായിരിക്കുമ്പോൾ, ശ്രീ ഭഗവാൻ പലപ്പോഴും സമാധിസ്ഥനായിരിക്കുക പതിവാകുന്നു. ആശ്രമത്തിലെ ദിനചര്യകൾ, പർവ്വതോപരി താമസിക്കുമ്പോൾ നടന്നിരുന്നപോലെതന്നെ

യാകുന്നു. എന്നാൽ ജയന്തി മുതലായ സുദിനങ്ങൾ വലിയ ആഘോഷത്തോടും മററും നടത്തുന്നതിൽ ശ്രീ ഭഗവാന്നു, സാധാരണയിൽ കവിഞ്ഞതായ യാതൊരു ഭാവഭേദവും ഉണ്ടാകാറില്ലെന്നു മാത്രമല്ല ആ വക ആഡംബരങ്ങൾ അനാവശ്യമാണെന്നും, സംസാരദുഃഖം നശിച്ച്, സായൂജ്യം സിദ്ധിക്കുവാൻ സംഗതിവരുന്ന കാലമാണ് ഒരുവൻെറ ജന്മർക്ഷമെന്നും, ലോകാർണ്ണവത്തിൽ മുങ്ങിപ്പോകുന്നവൻെറ ജന്മദിനാഘോഷം മൃതശരീരത്തെ അലങ്കരിക്കുന്നതുപോലെയാണെന്നും ശ്രീ ഭഗവാൻ അഭിപ്രായപ്പെടാറുണ്ട്. എങ്കിലും ഭക്തന്മാരുടെ സന്തോഷത്തിന്നായി, അവർ ജയന്തി ആഘോഷിക്കുന്നു.

ഈ അവസരത്തിൽ പലതരക്കാരായി രണ്ടോ മൂന്നൊ ആയിരം ജനങ്ങൾ ഭക്ഷണത്തിന്നുണ്ടാകും. അവരെ എല്ലാം ഒന്നായിരുത്തി ഭക്ഷണം കൊടുക്കുവാൻ സ്ഥലം പോരാതിരുന്നതിനാൽ, രണ്ടുമൂന്നു പന്തികളായിരുത്തുന്നു. ഇങ്ങിനെ ആകുമ്പോൾ ഒടുവിലത്തെ പന്തിയിൽ വരുന്ന ഭക്ഷണാത്ഥികളായ സാധുക്കൾക്ക് വിളമ്പാരാകുമ്പോൾ നല്ല പദാത്ഥങ്ങൾ തീരുകയും, വെള്ളമൊ മറെറാ ചേത്തികൊടുത്ത് ഒപ്പിക്കുകയും ചിലപ്പോൾ ചില പദാത്ഥങ്ങൾ മാത്രം കൊടുക്കുകയും ചെയ്യുന്നതു് സാധാരണ സദ്യകളിലെ സമ്പ്രദായമാണല്ലൊ. ആശ്രമത്തിലുണ്ടാക്കുന്നതോ വരുന്നതോ ആയ എല്ലാ പദാത്ഥങ്ങളേയും അവിടെ ഉള്ളവക്കെല്ലാം തുല്യമായി അനുഭവിയ്ക്കണമെന്നുള്ള ദൃഢനിശ്ചയം ഈ ആഘോഷാവസരത്തിലും അദ്ദേഹം നില

നിത്തുന്നു. അതിനാൽ, സാധുക്കൾക്കും മററു സവ്വൎക്കും ഒരുപോലെ ഭക്ഷണം കൊടുത്തു് തൃപ്തിപ്പെടുത്തിയശേഷം മാത്രമെ, ശ്രീഭഗവാൻ തൻെറ പതിവുപ്രകാരമുള്ള ലഘു ഭക്ഷണത്തിന്നായൊരുങ്ങുന്നുള്ളു. ഏതൊരവസരത്തിലും ഭക്ഷണസമയത്തിൽ ആശ്രമത്തിലുള്ളവൎക്കു് എല്ലാം ഒരു പോലെ കൊടുക്കേണമെന്നു് മാത്രമല്ല, സാധാരണ ഭക്ഷണം ആവശ്യമില്ലാത്തവൎക്കു് പഴങ്ങളൊ പാനീയങ്ങളോ കൊടുത്തു തൃപ്തിവരുത്തുകയും ചെയ്യുന്നു. ആശ്രമത്തിലെ ദിനചൎയ്യകൾ ഏതു നാട്ടിലെ സന്ദൎശകന്മാൎക്കും ഏതു തരക്കാൎക്കും പററാകുന്നതാണു്. കേരളീയൎക്കുപററിയ അവഗാഹസ്നാനം, അഭ്യംഗസ്നാനം മുതലായവൎക്കാവശ്യമായ നിൎമ്മലജലാശയങ്ങൾ ആശ്രമത്തിലും സമീപത്തും ധാരാളമുണ്ടു്. ഉഷ്ണജലം, തൈലം മുതലായവ ഏതു സന്ദൎശകനും ഏതു സമയത്തും കിട്ടത്തക്കവിധം ആശ്രമത്തിൽ പ്രത്യേകം ഏൎപ്പാടുണ്ടു്. മേൽവിവരിച്ച എല്ലാ കാൎയ്യങ്ങളും നടക്കുന്നതു്, ശ്രീ ഭഗവൽഭക്തന്മാർചെയ്യുന്ന സഹായങ്ങൾ നിമിത്തം മാത്രമാകുന്നു. എന്നാൽ ആശ്രമത്തിലെ ഭക്ഷണം മുതലായ ദിനചൎയ്യകളും അവൎക്കുള്ള ചിലവുകളും എങ്ങിനെ ഉണ്ടാകുന്നു എന്നു് ശ്രീ ഭഗവാൻ അറിയുകയൊ അദ്ദേഹത്തെ അറിയിക്കുകയൊ ഒരിക്കലും പതിവില്ല.

## ശ്രീമാൻ നിരഞ്ജനാനന്ദസ്വാമി.

ഇദ്ദേഹം ശ്രീ ഭഗവാൻെറ സഹോദരനായ ശ്രീ. നാഗസുന്ദരമാണെന്നും മററും മുന്നദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലൊ. പ്രകൃത്യാ നിൎമ്മലമനസ്കനും ഗുണവാനുമായ

ഇദ്ദേഹം ഒരധികാരപത്രപ്രകാരം, ആശ്രമസൎവ്വാധികാരിയുടെ നിലയിൽ, മുൻവിവരിച്ചവയും മററുമായ, ആശ്രമത്തിലെ എല്ലാ കാൎയ്യങ്ങളും അതിശ്രദ്ധയോടും ശാന്തമായും നടത്തിവരുന്നു. അപ്പപ്പോൾ ആശ്രമത്തിൽവരുന്ന സന്ദൎശകന്മാരുടേയും ഭക്തന്മാരുടേയും സ്ഥിതിഗതികളും സൌകൎയ്യങ്ങളും അന്വേഷിച്ചറിഞ്ഞ്, വേണ്ടുന്നതു ചെയ്യുന്നതിനാൽ, സന്ദൎശകന്മാൎക്കും മററും യാതൊരസൌകൎയ്യവും നേരിടാറില്ല. ആശ്രമത്തിൽ താമസിക്കുന്ന മററു സന്ദൎശകന്മാൎക്ക് അദ്ദേഹത്തെ എതവസരത്തിലും ആപ്പീസ്സിൽചെന്നു കാണ്മാൻ അനുവാദമുള്ളതും അവരുടെ ആവശ്യം ശ്രദ്ധയോടും ആദരവോടും കേട്ട്, വേണ്ട നിവൃത്തി ഉടനെ ചെയ്യുന്നതുമാകുന്നു.

ചോദ്യങ്ങൾ :—സന്ദൎശകന്മാരിൽ ചിലർ, വേദാന്തവിഷയമായി ശ്രീ ഭഗവാനോടു ചിലപ്പോൾ ചോദിക്കാറുണ്ട്. ചോദ്യങ്ങളുടെ ഗൌരവം അറിഞ്ഞ്, അവൎക്ക് ചുരുക്കത്തിലും സാരമായും സമാധാനങ്ങൾ പറയാറുണ്ട്. എന്നാൽ സമാധിസ്ഥനായ ശ്രീ ഭഗവാനോടു ചെയ്യേണ്ട ചോദ്യങ്ങളുടെ സ്ഥിതി എങ്ങിനെ ആയിരിക്കേണമെന്ന് പ്രാശ്നികൻ തന്റെ ക്ഷേമത്തിന്നായി നല്ലപോലെ ആലോചിക്കേണമെന്നു പറയേണ്ടതില്ലല്ലോ. പ്രാശ്നികന്റെ പരിശ്രമത്തിന്നും ശ്രദ്ധക്കും ഭക്തിക്കും അനുസരിച്ച്, അദ്ദേഹത്തിന്റെ ക്ഷേമത്തിന്നായി ശ്രീ ഭഗവാൻ വേണ്ടുന്നതുചെയ്യാൻ ഒരുക്കമാണെന്നു മുൻ അദ്ധ്യായങ്ങളിലെ വിവരണങ്ങൾകൊണ്ട് വായനക്കാൎക്കറിയാകുന്നതാണ്.



## ശ്രീഭഗവാന്റെ ഉപദേശം.

---:o:---

ആത്മീയോന്നതിക്കായുള്ള തൃഷ്ണ ജന്മനാ മനുഷ്യനിലുണ്ട്. എന്നാൽ, ആത്മസാക്ഷാൽക്കാരത്തിന്ന് അപ്രാപ്തനൊ അനഹനൊ ആണെന്നും, സംസാരത്തിലെ നിസ്സാരങ്ങളായ ആശാപാശങ്ങളാൽ താൻ ബദ്ധനാണെന്നും ആ ബന്ധനത്തിൽനിന്നുള്ള മോചനം അത്യന്തം ദുസ്സാദ്ധ്യമാണെന്നും മനുഷ്യൻ വിചാരിക്കുന്നു. ഈ തെററായ ധാരണനിമിത്തം, ആത്മീയോന്നതിക്കായുള്ള ആഗ്രഹവും, അതിന്നു താനശക്തനാണെന്നുള്ള ബോധവും തമ്മിൽ മനുഷ്യന്റെ മനസ്സിൽ ദ്വന്ദ്വം ഉണ്ടാക്കുന്നു.

മനുഷ്യന്റെ മേൽപറഞ്ഞ മനോഭാവത്തെ, ഭഗവാൻ ശ്രീ രമണമഹർഷി, താഴെ വിവരിക്കുന്ന, തന്റെ സന്ദേശങ്ങളെയും ഉപദേശങ്ങളെയുംകൊണ്ട്, തീരെ നശിപ്പിച്ച്, സ്വപ്രകാശത്തെ ഉദ്ധരിപ്പിക്കുന്നു.

പ്രകൃത്യാ മനുഷ്യനിൽ ദിവ്യത്വവും ബലവുമുണ്ട്, എന്നാൽ ദുർബ്ബലം മനുഷ്യന്റെ മനസ്സിന്നും ചിന്തകൾക്കുമല്ലാതെ മനുഷ്യന്നില്ല. ഈ ബോധത്തോടും ദൃഢവിശ്വാസത്തോടുംകൂടി ഒരുവൻ പ്രവർത്തിച്ചാൽതന്നെ അദ്ദേഹത്തിന്ന് സിദ്ധിയുടെപകുതി സാദ്ധ്യപ്പെട്ടതായി വിചാരിക്കാം.

ശരീരം, മനസ്സ്, ഇവയെസംബന്ധിച്ച മനുഷ്യന്റെ ചിന്തകളെ ശുദ്ധിവരുത്തി, ഉപരിയായ വസ്തുവിലെക്ക് അദ്ദേഹത്തിന്റെ മനസ്സിനെയും ചിന്തകളെയും ഉദ്ധരിപ്പി

ക്കവാൻ, ഒരു സാധകൻ, സ്നാനം, സന്ധ്യാ, ജപം, ഹോമം, വേദാദ്ധ്യയനം, ദേവതാപൂജ, നാമകീർത്തനം, യജ്ഞം, തീർത്ഥയാത്ര, ദാനം, വ്രതം മുതലായസാധനങ്ങളെ സശ്രദ്ധം അനുഷ്ഠിക്കേണ്ടതാകുന്നു. മേൽപറഞ്ഞ സൽകർമ്മങ്ങളെ, ലോകബന്ധങ്ങൾക്കധീനമാകാതെ, യഥാവിധി നിഷ്കാമ്യമായി അനുഷ്ഠിച്ചുംകൊണ്ട് ആത്മവിചാരം ചെയ്താൽ, നിസ്സംശയം, ഒരുവന്ന് മനശ്ശുദ്ധി ലഭിക്കുന്നതാകുന്നു.

ആരംഭിണാംക്ഷീയ്യമാണ രാഗാണാമധികാരിണാം
കർമ്മാണ്യ്യതാനി, സർവ്വാണിഭ്രയസ്യ്യ ചിത്തശുദ്ധയെ-

സാരം:— ഒരു പ്രാരംഭകന്ന്, മേൽപറഞ്ഞകർമ്മങ്ങൾ ആഗ്രഹത്തെ നശിപ്പിച്ച് ചിത്തശുദ്ധി വർദ്ധിപ്പിക്കുന്നു.

ശ്രീരമണഗീതാ—അ. VII—14.

എന്നാൽ, മേൽപറഞ്ഞവിധം അതിശ്രദ്ധകൂടാതെ, ആത്മവിചാരംവഴിക്ക് ശാശ്വതനെ അറിവാൻ ചെയ്യുന്ന ശ്രമം ഒരുവനെ ലോകബന്ധത്തിലെക്ക നയിപ്പിക്കുന്നു.

കൃതിമഹൊദധൌ പതനകാരണം
ഫലമശാശ്വതം, ഗതിനിരൊധകം.

സാരം:—വാസനയിൽനിന്നുണ്ടായതും നശ്വരങ്ങളുമായ കർമ്മഫലങ്ങൾ, ഒരുവനെ കർമ്മസമുദ്രത്തിൽ ചാടിക്കയല്ലാതെ സൽഗതിക്കുപയൊഗമായി വരികയില്ല.

ഉപദേശസാരം 2.

മുൻപറഞ്ഞ പൂജ, ജപം മുതലായ സാധനങ്ങളെ അതിശ്രദ്ധയൊടും ഭക്തിയൊടും ചെയ്താൽ, അവകളുള

ഗ്ഗണം ഒന്നിനൊന്നുപരിയാണെന്നും ശ്രീ ഭഗവാൻ അരുളി ചെയ്തിരിക്കുന്നു. മന്ത്രമൊ ഈശ്വരനാമമൊ ഉറക്കെ ഉച്ചരിച്ചുംകൊണ്ട് ചെയ്യുന്ന ജപം, ഈശ്വരസ്തുതി പാടുന്നതിനെക്കാൾ ഫലപ്രദമാകുന്നു. എന്നാൽ, ഉപാംസുജപം' അല്ലെങ്കിൽ മന്ത്രത്തെയൊ ഈശ്വരനാമത്തെയൊ താണസ്വരത്തിൽ ഉച്ചാരണം ചെയ്യുന്നതിന്നു, മുൻപറഞ്ഞതിലധികം ഫലമുണ്ട്. ആജ്യധാരയൊ സ്രോതസ്സൊപോലെ മനസ്സുകൊണ്ടു, വളരെ വ്യക്തമായി ചെയ്യുന്ന ജപസാധനം എല്ലാ സാധനങ്ങളിൽവെച്ച് അത്യുത്തമമാകുന്നു.

ആജ്യധാരയാസ്രോതസാസമം-
സരളചിന്തനം വിരളതഃപരം.

സാരം:—എടവിട്ടുകൊണ്ടുചെയ്യുന്ന ധ്യാനത്തെക്കാൾ നെയ്യധാരയുടെയൊ പുഴയുടെയൊ ഒഴുക്കുപോലെയുള്ള സന്തതധ്യാനം അത്യുത്തമവും ശക്തിമത്തും ആകുന്നു.

ഉപ—സാ. 7.

ആത്മീയസാധനങ്ങളെപ്പററി ചുരുക്കത്തിൽ വിവരണം ചെയ്യുന്നത് ഒരു സാധകന്നു സഹായമായി വരുന്നതാകുന്നു. എന്നാൽ യഥാവിധി ചെയ്യുന്ന, മുൻപറഞ്ഞ ഓരൊ സാധനത്തിന്റെ അനുഷ്ഠാനവും വളരെ ഫലപ്രദവും, ഇവിടെ വിവരിക്കുന്നവിധം, മേൽപറഞ്ഞ എല്ലാ അഭ്യാസമാർഗ്ഗങ്ങളും ഒരു സാധകനെ ആത്മാനുഭൂതിയിലെക്കു നയിക്കുകയും ചെയ്യുന്നു.

**സ്തോത്രം:—** ഇത്, ഭക്ത്യാവെശത്തൊടും അശ്രുധാരയോടും മനപ്രസാദത്തോടുംകൂടി, ഈശ്വരമാഹാത്മ്യ

ങ്ങളെ വർണ്ണിക്കുന്ന സ്തോത്രപഠനമൊ, മന്ത്രോച്ചാരണമൊ ആകുന്നു.

**ജപം**:— ഇത് മനസ്സുകൊണ്ടൊ, നാവുകൊണ്ടുച്ച ത്തിലൊ, ഇഷ്ടദേവതയുടെ നാമമൊ, ഈശ്വരനാമങ്ങളൊ, പ്രണവംമുതലായ മന്ത്രാക്ഷരങ്ങളൊ ഒരു ഭക്തൻ ജപിക്കു ന്നതിനുള്ള പേരാകുന്നു. നാമം അല്ലെങ്കിൽ മന്ത്രം സാധ കം ചെയ്യുമ്പോൾ, അറിയാതെതന്നെ, പ്രവർത്തകൻെറ മ നസ്സ ചിലപ്പോൾ വ്യതിചലിക്കുകയൊ, ശ്രദ്ധകുറയുകയൊ ചെയ്കയും, മററുചിലപ്പോൾ മനസ്സ ആന്തരത്തിലേത്തി ശ്രദ്ധ ഏകാഗ്രതയിൽ സ്ഥിതിചെയ്കയും ചെയ്യുന്നു. മന സ്സിൻെറ മേൽപറഞ്ഞ ഭാവഭേദത്തെപററി ഭക്തനറിയു വാൻകൂടി ചിലപ്പോൾ സാധിക്കാത്തത് ഇതിനുള്ള ഒരു ന്യൂനതയാകുന്നു.

**ധ്യാനം**:-ഇത് മനഃപൂർവ്വമായും ഭക്ത്യാവേശത്തൊ ടും ചെയ്യുന്ന ജപത്തിൻെറ സ്ഥിതിഭേദമാകുന്നു. ഈ സമ യം സംഭാഷണം ചെയ്യുന്നത് മനസ്സാകുന്നു. എന്തുകൊ ണ്ടെന്നാൽ ഈ സമയം മന്ത്രാക്ഷരങ്ങളൊ ഈശ്വരൻെറ പുണ്യനാമങ്ങളൊ ഉച്ചരിക്കുന്നത്, മനസ്സിൽകൂടി മാത്ര മാണല്ലൊ. അപ്പോൾ മനസ്സിൻെറ സ്ഥിതിഗതികൾ, ഭക്തൻ നല്ലപോലെ അറിയുന്നു. ഈ സാധകാവസര ത്തിൽ, വാഗിന്ദ്രിയം, അല്ലെങ്കിൽ നാവ്, മുതലായവ തീ രെ വിശ്രമിക്കുന്നു. ഈ സ്ഥിതിയിൽ പ്രവർത്തകൻെറ മനഃസ്ഥിതി വ്യക്തമായി അനുഭവപ്പെടുന്നു. കാരണം, അപ്പോൾ, സ്വതെതന്നെ മനസ്സിന്നു പുറത്തെക്കുള്ള വ്യ

തിചലനം ഇല്ലാതാകുന്നതിന്നുപുറമെ, അതുധ്യാനനിഷ്ഠയിൽ അടങ്ങുകയും ചെയ്യുന്നു. വേറെപ്രകാരത്തിൽ പറയുന്നതായാൽ മനസ്സ് സ്പർശനം മുതലായ ഇന്ദ്രിയങ്ങളുടെ വഴിക്ക് സഞ്ചരിക്കുകയൊ, ധ്യാനത്തിൽ സ്ഥിരമായ് നില്ക്കുകയൊ ചെയ്യുന്നില്ല. എന്നാൽ നേരെമറിച്ച്, സ്പർശേന്ദ്രിയങ്ങളുടെ വഴിക്ക് ആയത് സഞ്ചരിക്കുന്നതായാൽധ്യാനത്തിൽ ഉറയ്ക്കുവാനും വഴിയില്ല. അതുകൊണ്ട് ധ്യാനനിഷ്ഠയിലിരിക്കുന്ന ഒരുവന്ന് മനസ്സിന്റെ ചേഷ്ടകളെ അപ്പപ്പോൾ അറിയുവാൻ കഴിയും. എന്നുമാത്രമല്ല ബാഹ്യത്തിൽനിന്ന് വരുന്ന പുതിയ വിചാരങ്ങളെ അപ്പപ്പോൾ ഒതുക്കുവാനും, ധ്യാനത്തിൽ മനസ്സിനെ സ്ഥിരമായുറപ്പിപ്പാനും സാധിക്കുന്നതാകുന്നു. ആത്മാവിൽ സ്ഥിരബുദ്ധിയുണ്ടായാൽ മാത്രമെ ധ്യാനനിഷ്ഠ പൂർത്തിയാകയുള്ളു.

ധ്യാനം എന്നാത് മനസ്സിന്റെ ലഘുവായ ഒരു പ്രവൃത്തിയും ആയത് ചിന്തയുടെ ഉത്ഭവസ്ഥാനത്ത് എത്തുന്ന ഒന്നും ആകുന്നു. ആ ചിന്താശക്തിയ്ക്കുള്ള ഏററവും ഇറക്കവും എളുപ്പത്തിൽ അറിയത്തക്കതുമല്ല. മനസ്സ് ജാഗ്രത്തായിരിയ്ക്കുമ്പോൾ അതിനെ ഒതുക്കുവാൻ ചെയ്യുന്ന ശ്രമം സുഷുപ്തിയുടെ അവസ്ഥയാണെന്ന് വിചാരിക്കരുത്.

**യോഗം:**—ഇതിൽ അടങ്ങിയതത്വം എന്തെന്നാൽ ചിന്തയുടെയും ശ്വാസം അല്ലെങ്കിൽ പ്രാണങ്ങളുടെയും ഉത്ഭവസ്ഥാനം ഒന്നാണെന്നാകുന്നു.

> **ചിത്തവായവശ്ചിൽക്രിയായുതാഃ**
> **ശാഖയോർദ്വയീശക്തിമൂലകാ** ഉ. സാ.

സാരം:—മനസ്സിൻെറ പ്രവൃത്തിയോടുകൂടിയ ശക്തിയും പ്രാണവായുവിൻെറ ശക്തിയും ഒരേ ഉത്ഭവസ്ഥാനത്തുനിന്നു പുറപ്പെട്ട രണ്ടുകൊമ്പുകളാകുന്നു. (ഉ. സ. 12) അതുകൊണ്ട് മുൻപറഞ്ഞ രണ്ടുശക്തികളിൽ ഏതെങ്കിലും ഒന്നിനെ നല്ലവണ്ണം അടക്കി സ്വാധീനപ്പെടുത്തിയാൽ മററുള്ളത് സ്വതെ സ്വാധീനമാകുന്നതാണ്.

വായുരോധനാല്ലീയതേമനഃ
ജാലപക്ഷിവദ്രോധസാധനം.

സാരം:—വായുവിനെ മനസ്സിൽ ഒതുക്കാൻ സാധിക്കുമെങ്കിൽ, വലയിൽപ്പെട്ട പക്ഷിയെപ്പോലെ ക്രമേണ മനസ്സും ഒതുങ്ങുന്നതാണ്.

അതിനാൽ യോഗാഭ്യാസംഎന്നത് ശ്വാസോച്ഛ്വാസങ്ങളെയും മററുശക്തികളെയും പ്രാണായാമം മുതലായവ ചെയ്ത് മനോലയം അല്ലെങ്കിൽ മനസ്സിനെ ഒതുക്കുക മുതലായവ ചെയ്യുന്നതിനെ ആസ്പദിച്ചിരിക്കുന്നു.

1. യേഷാംനൈതേനവിധിനാശക്തിഃ കുംഭകസാധനേ
   ഹഠയോഗവിധാനേനതേഷാം കുംഭകമിഷ്യതേ

2. ഏകദാരേചകം കുര്യാൽകുര്യാൽ പൂരകമേകദാ
   കുംഭകന്തുചതുർവ്വാരം നാഡീശുദ്ധിർഭവേത്തതഃ

3. പ്രാണോനാഡീഷു ശുദ്ധാസുനിരുദ്ധഃ ക്രമശോഭവേൽ
   പ്രാണസ്യസർവ്വധാരോധഃ ശുദ്ധം കുംഭമുച്യതെ

4. ജപേനവാഥമന്ത്രാണാം മനസോനിഗ്രഹോഭവേൽ
   മാനസേനതദാ മന്ത്രപ്രാണയോരേകതാഭവേൽ

5. മന്ത്രാക്ഷരാണാം പ്രാണേനസായുജ്യം ധ്യാനമുച്യതേ
സഹജസ്ഥിതയേധ്യാനം ദൃഢഭ്രൂമിപ്രകല്പതേ.

ര. ഗീ. VI. 6, 7, 8, 10, 11,

സാരം:—വായുവിനെഅടക്കി കുംഭകംസാധിക്കാൻ കഴിയാത്തവക്ക് ഹഠയോഗംവഴിക്ക് കുംഭകം ശരിപ്പെടുത്താം. രേചകം, പൂരകം ഇവരണ്ടും ഓരോ മാത്രയും കുംഭകം നാലിരട്ടിയും ചെയ്യുക. എന്നാൽ നാഡിശുദ്ധി ഉണ്ടാകും. പരിശുദ്ധമായ നാഡികളിൽ പ്രാണവായു ക്രമത്തിൽ ബദ്ധമാകും. പ്രാണൻെറ ബദ്ധഭാവത്തെയാകുന്നു പരിശുദ്ധകുംഭകം എന്നു പറയുന്നതു്. മന്ത്രജപം കൊണ്ടും മനസ്സടങ്ങും. മന്ത്രജപസമയം മന്ത്രപ്രാണങ്ങൾ മനസ്സോടുചേരുന്നു. മന്ത്രാക്ഷരങ്ങൾക്ക് പ്രാണനോടുള്ള ചേച്ച്യെ ധ്യാനമെന്നു പറയുന്നു. സഹജസ്ഥിതിക്ക് ധ്യാനംതന്നെ പ്രധാനം.

മേല്പറഞ്ഞവിവരണംകൊണ്ടു് മനസ്സിൻെറയും പ്രാണൻെറയും സംയോഗം ധ്യാനമാണെന്നും ആയത് ശരിയായ് സാധകംചെയ്താൽ സഹജസ്ഥിതിയിലെത്താമെന്നും വ്യക്തമാകുന്നു. മനോലയം മാത്രം ചെയ്താൽ മനസ്സിന് ഉദ്ധാരണം ഉണ്ടാകുകയും ആവഴിക്കുള്ള നിരന്തരപരിശ്രമംകൊണ്ടു് ഒരുവന്ന് മനോനാശത്തെ പ്രാപിക്കുകയും ചെയ്യാം.

ലയവിനാശനേ ഉഭയരോധനേ
ലയഗതം പുനഭ്വതിനോമൃതം

ഉ. സ. 13.

സാരം:—ലയവും, വിനാശവും ഒന്നല്ല. ലയം എന്നത് ഒതുക്കിവെച്ചിരിക്കുന്ന സ്ഥിതിയാണ്. അത് വീണ്ടും പൊന്തിവരത്തക്കതാകുന്നു. എന്നാൽ നശിച്ചമനസ്സ് ഒരിക്കലും പൊന്തിവരികയില്ല.

അതിനാൽ എപ്പോഴെങ്കിലും മനസ്സ് മനോലയസ്ഥാനത്തുനിന്ന് പുറത്തേക്കു സഞ്ചരിക്കുമ്പോൾ ആത്മവിചാരം മുതലായ സാധനങ്ങൾചെയ്തു് അതിനെ മുൻപറഞ്ഞ സ്ഥിതിയിൽ ആക്കേണ്ടതാകുന്നു.

ജ്ഞാനം:—ജ്ഞാനം എന്നത് ധ്യാനം അല്ലെങ്കിൽ ആത്മവിചാരം മുതലായ സാധനങ്ങളെ ഇടവിടാതെ ചെയ്തു് മനസ്സിനെ ആത്മാവോട് അല്ലെങ്കിൽ ആ പരമപുരുഷനോട് ലയിപ്പിക്കുകയും ആ വിധം മനസ്സിന്റെ പ്രവൃത്തികളെ തീരെ നശിപ്പിക്കുകയും ചെയ്യുന്നതാകുന്നു. മുൻപറഞ്ഞ എല്ലാവഴികളും മനസ്സിന്ന് സ്ഥിരതയും ബലവുമുണ്ടാക്കിത്തീക്കുന്നുവെങ്കിലും അവയെല്ലാം ഏകഫലമായ ആത്മാനുഭൂതിയെ അല്ലെങ്കിൽ ബ്രഹ്മസാക്ഷാൽക്കാരത്തെ സാധിപ്പിക്കുന്നു. ഭക്തിവഴിക്ക് സാധകം ചെയ്യുന്നവൎക്ക് തങ്ങടെ മനസ്സ് ലയിക്കത്തക്കവിധം ഒരു സാധനത്തെ തിരഞ്ഞെടുത്ത് അതിൽ മനസ്സിനെ പതിപ്പിക്കാം. ധ്യാനത്തിന്നായി പല സാധനങ്ങളും തിരഞ്ഞെടുക്കുന്നതുകൊണ്ട് ഉദ്ദിഷ്ടസ്ഥാനത്ത് മനസ്സെത്തുകയൊ ഉദ്ദിഷ്ടഫലം സിദ്ധിക്കുകയൊ ചെയ്യുന്നില്ല. എന്തുകൊണ്ടെന്നാൽ ആ അഭ്യാസത്തിന്റെ അവസാനത്തിൽ താൻ ആദ്യം തിരഞ്ഞെടുത്ത സാധനത്തിൽ മാത്രം

മനസ്സ് സ്ഥിരപ്പെട്ടകയും മററുള്ള സാധനങ്ങളെപ്പററിയു ള്ള വിചാരം തീരെ നശിച്ചുപോകുകയും ചെയ്യുന്നു. ധ്യാനസിദ്ധി അല്ലെങ്കിൽ ധ്യാനംകൊണ്ട് ആത്മസാക്ഷാൽക്കാരം ലഭിക്കുക എന്നത് മേല്പറഞ്ഞതുതന്നെയാകുന്നു.

ആത്മവിചാരം വഴിക്ക് പ്രവത്തിക്കുന്നവക്കും, അതിൻെറ അവസാനത്തിൽ ബ്രഹ്മസാക്ഷാൽക്കാരം ഉണ്ടാകുന്നു. ഇങ്ങിനെ ഭക്തി, ധ്യാനം ഈ വഴികളിൽ ഉള്ള പ്രവൃത്തകന്മാക്ക് സിദ്ധിക്കുന്ന ഫലം ഒന്നായതിനാൽ ഒരു മുക്തിസാധകൻ അവശ്യം ചെയ്യേണ്ടത് മേല്പറഞ്ഞ വഴികളിൽ ഒന്നിനെ അതിജാഗ്രതയോടും നിരന്തരമായും ചെയ്ത് തൻെറ ഉദ്ദിഷ്ട സ്ഥാനത്തെ പ്രാപിക്കുകയാകുന്നു. അതുകൊണ്ട് ശ്രീ ഭഗവാൻെറ ഉപദേശമെന്തെന്നാൽ ശാസ്ത്രാദികളിൽ എത്രവലുതായ അഭ്യാസം ഉണ്ടായാലും അത് ഒരു സാധനപ്രാപ്തിക്ക് പര്യാപ്തമായ് തീരുന്നില്ല. എന്നും സാധനസിദ്ധിക്ക് അവശ്യം വേണ്ടത് ഉപാസനയാണെന്നും ആകുന്നു.

നസംസിദ്ധിർവ്വിജിജ്ഞാസോ: കേവലം ശാസ്ത്രചച്ച്യയാ
ഉപാസനം വിനാസിദ്ധിന്നൈവസ്യാദിതിനിൎണ്ണയഃ
ര. ഗീ. I—12.

സാരം :—മുമുക്ഷുക്കൾക്ക് ശാസ്ത്രാഭ്യാസംകൊണ്ടു മാത്രം മുക്തിസംഭവിക്കുന്നില്ല. ഉപാസന കൂടാതെ തീച്ച്യയായും മുക്തിസിദ്ധിക്കയില്ല.

ഒട്ടും വ്യതിചലിക്കാതെ മനസ്സിനെ നിലനിത്തി മന്ത്രജപമൊ ഇഷ്ടദേവതോപാസനയൊ ചെയ്യുന്നതുകൊ

ണ്ടും ഒരു സാധകന്ന് ആത്മസാക്ഷാൽക്കാരം സിദ്ധിക്കു ന്നതാണ്. മനസ്സിന്നകത്തുകൂടി മന്ത്രജപംചെയ്യുമ്പോൾ പുറത്തുകേൾക്കാത്തവിധം ശാന്തമായ് ഉത്ഭവിക്കുന്ന ആ ശബ്ദത്തിന്റെ ഉത്ഭവസ്ഥാനം സാധകൻ ആരാഞ്ഞറി യേണ്ടതാകുന്നു. തപസ്സെന്നത് ഇതാകുന്നു.

**സഗുണോപാസനം**:— ആരംഭത്തിൽ നിർഗ്ഗു ണോപാസനചെയ്യാൽ അപ്രാപ്തരായവൎക്ക് സഗുണോപാ സന ഫലവത്തായ ഒരു സാധനമാകുന്നു. എല്ലാ മതങ്ങ ളും ത്രിവിഷാരാത്മകമായ ജഗത്ത്, ജീവൻ, പരൻ, എന്നി വകളിൽ നിന്നു് ഉത്ഭവിക്കുന്നു.

ആരഭ്യതേജീവജഗൽപരാത്മ,
തത്വാഭിധാനേനമതംസമസ്തം
ഇദംത്രയംയാവദഹംമതിഃ സ്യാൽ
സൎവ്വോത്തമാഹംമതിശൂന്യനിഷ്ഠ.

**സാരം**:—ജീവൻ, ജഗത്ത്, പരൻ ഇവകളിൽ നിന്നാണ് എല്ലാ മതങ്ങളും ഉത്ഭവിക്കുന്നത്. അഹങ്കാ രം ഉള്ളപ്പോൾ ഈ മൂന്നും സത്തായ്തീരുന്നു. എന്നാൽ ആത്മനിഷ്ഠയിൽ സ്ഥിതിചെയ്യുമ്പോൾ അഹങ്കാരം നശി ക്കുകയും ചെയ്യുന്നു.

സദ്—4.

ഭക്തന്ന് മേല്പറഞ്ഞവിധം ജീവാത്മാവിനോട് ഐ ക്യതയുണ്ടാകുമ്പോൾ ആ ജീവൻ സാക്ഷാൽ പരമാത്മാ വിനെ അല്ലെങ്കിൽ പരബ്രഹ്മത്തിനെ ദുഃഖങ്ങളെ തീൎത്ത്

സങ്കടങ്ങളിൽ നിന്ന് ഉദ്ധാരണം ചെയ്യാൻ നിശ്ചയമായും ആശ്രയിക്കുവാൻ സംഗതിവരുന്നു.

പരിച്ഛിന്നംയദാത്മാനം സ്വല്പജ്ഞഞ്ചാപിമന്യതേ
ഭക്തോവിഷയിരൂപേണതദാക്ലേശനിവൃത്തയേ
ര. ഗീ. 16—5

സാരം:—തന്നെ അറിവുള്ളവനും അല്പജ്ഞനും ജീവരൂപനുമായ് വിചാരിയ്ക്കുന്ന ഭക്തൻ തൻെറ ദുഃഖനിവൃത്തിക്കായി പരമാത്മാവിനെ ശരണം പ്രാപിക്കുന്നു.

ഇങ്ങിനെ ആ ഭക്തൻ താൻ ഉപാസനചെയ്യുന്നതും സർവ്വവ്യാപിയും സർവ്വശക്തനുമായ ഈശ്വരനെ പരമഭക്തിയോടുകൂടി നാമരൂപങ്ങളോടുകൂടിയവനായ് സങ്കല്പിക്കുകയും അദ്ദേഹത്തിൻെറ ശ്രദ്ധക്കും രക്ഷക്കുംവേണ്ടി ആശ്രയിക്കുകയും ചെയ്യുന്നു. ഇങ്ങിനെ നാമരൂപവിഹീനനായ ആ പരമാത്മാവിനെ നാമരൂപാന്വിതനായ് സങ്കല്പിച്ചിട്ട് ആ ഭക്തൻ നാമരൂപാത്മകമായ ലോകദുഃഖങ്ങളിൽനിന്ന് രക്ഷപ്പെടുന്നു.

വ്യാപകം പരമം വസ്തു ഭജതേ ദേവതാധിയാ
ഭജംശ്ചദേവതാബുദ്ധ്യാ തദേവാന്തേസമശ്നുതേ
ദേവതായാ നരശ്രേഷ്ഠ നാമരൂപപ്രകല്പനാൽ
താഭ്യാന്തുനാമരൂപാഭ്യാം നാമരൂപേ വിജേഷ്യതി.
ര. ഗീ. 17—6—7

സാരം:—പരിപൂർണ്ണനായ പരമാത്മാവിനെ ദൈവമായ് വിചാരിച്ച് ഭക്തൻ ഭജിക്കുന്നു. അങ്ങിനെ ഈശ്വരബുദ്ധിയോടെ ഭജിച്ച് ഒടുവിൽ ഭക്തൻ അതോടുകൂടി

ലയിക്കുന്നു. ഈശ്വരന്ന് നാമരൂപങ്ങളെ സങ്കല്പിച്ച് ഉപാസനചെയ്യുന്ന ഭക്തൻ ഒടുവിൽ നാമരൂപങ്ങളാൽതന്നെ അവയെ നശിപ്പിച്ച് ഈശ്വരനെ നാമരൂപവിഹീനനായറിയുന്നു.

ഇങ്ങിനെ ഭക്തൻ ധ്യാനത്തിന്നുവേണ്ടി തൻെറ മൂൎത്തിക്ക് നാമരൂപങ്ങളെ കല്പിക്കുന്നു എങ്കിലും ആ മൂൎത്തി സൎവ്വവ്യാപിയും ശാശ്വതനുമാണെന്നുള്ള ബുദ്ധി ആ സാധകൻെറ മനസ്സിൽ എപ്പോഴുമുണ്ട്. ഇങ്ങിനെ ഉപാസനചെയ്ത് തൻെറ പരമഭക്തിനിമിത്തം ആ പരമപുരുഷനോട്ട് തനിക്ക് സായൂജ്യം ലഭിക്കുമ്പോൾ തൻെറ നിസ്സാരങ്ങളായ ചിന്തകൾ തീരെ നശിച്ച് താനും ആ പരമപുരുഷനും ഒന്നാണെന്നുള്ള ദൃഢനിശ്ചയമുണ്ടാകുന്നു.

വേഷഹാനതഃസ്വാത്മദൎശനം
ഈശദൎശനം സ്വാത്മരൂപതഃ.

ഉ. സാ. 25.

സാരം:—തൻെറ ഭേദങ്ങളായ ഉപാധികളെ വിട്ട് താൻ ആരെന്നറിയുന്നതാകുന്നു ഈശ്വരദൎശനം. താൻ ഈശ്വരനായ് പ്രകാശിക്കുന്നതുകൊണ്ട് തൻെറ ദൎശനം ഈശ്വരദൎശനംതന്നെ. അതുകൊണ്ട് പരമാൎത്ഥത്തെ അറിവാൻ ഒരു ഭക്തൻ ആശ്രയിക്കേണ്ട ശരിയായ വഴി ആത്മവിചാരം മാത്രമാകുന്നു. മറെറല്ലാമാൎഗ്ഗങ്ങളും ആത്മവിചാരത്തിൽ ലയിക്കുന്നു.

ഭാവശൂന്യസത്ഭാവസുസ്ഥിതിഃ
ഭാവനാബലാൽ ഭക്തിരുത്തമാ

ഹൃൽസ്ഥലേമനഃസ്വാസ്ഥതാക്രിയാ
ഭക്തയോഗബോധാശ്ചനിശ്ചിതം.

ഉ. സം. 9—10.

സാരം:—പരമപുരുഷധ്യാനംകൊണ്ടു്, തീവ്രമായ ഭക്തിവഴിക്കും നിസ്സാരങ്ങളായ ചിന്തകളെയെല്ലാം നശിപ്പിക്കുന്നതാകുന്ന പരമഭക്തിയുടെ തത്വം. കമ്മം, ഭക്തി, യോഗം, ജ്ഞാനം ഈ വക മാൎഗ്ഗങ്ങൾ ഉപദേശിക്കുന്നത് എന്തെന്നാൽ ചിന്തകളെ ഹൃദയത്തിലാക്കി അവിടെ ഒതുക്കേണമെന്നാകുന്നു.

ഈ വഴിക്ക് സാധകം ചെയ്യുന്ന ഭക്തൻ എല്ലാ കമ്മങ്ങളേയും ഉപേക്ഷിക്കേണമെന്നില്ല. നിഷ്കാമമായ് ചെയ്യുന്ന കമ്മങ്ങൾ ഭക്തൻെറ മനസ്സിനെ പരിശുദ്ധമാക്കുവാൻ പൎയ്യാപ്തമായ് ത്തീരുന്നു. (ര. ഗീ. VII—14 മുൻ വിവരിച്ചിട്ടുണ്ടു്). മേൽപ്രകാരമുള്ള അഭ്യാസംകൊണ്ടു് സാധകൻെറ മനോവാക്കമ്മം ഇവയിലുള്ള മാലിന്യമെല്ലാം തീരെ നശിച്ചു് അവ ഏററവും നിമ്മലങ്ങളായ് പരിണമിക്കുന്നു.

യൽകമ്മസുകൃതംപ്രോക്തം മനോവാക്കായസംഭവം
തത്തുകമ്മാന്തരം ഹന്തി മനോവാക്കായസംഭവം.

ര. ഗീ. VII—15.

സാരം:—മനസ്സ്, വാക്ക്, ദേഹം ഇവകൊണ്ടുണ്ടാകുന്ന സൽകമ്മങ്ങൾ മനോവാക്കായങ്ങളാലുണ്ടായ ദുഷ്കമ്മങ്ങളെ നഷ്ടമാക്കുന്നു.

എന്നാൽ ആത്മവിചാരം ചെയ്യാൻതക്ക അധികാരി ആരാകുന്നു ? ആരംഭത്തിൽ പുരുഷൻ, സ്ത്രീ, വിദ്വാൻ,

അവിടന്ന് എന്നാൽ എല്ലാവരും ആത്മവിചാരം ചെയ്യാൻ അർഹന്മാരാകുന്നു. ജാതി, മതം, വർഗ്ഗം മുതലായ യാതൊരു ഭേദങ്ങളും അതിനില്ല. എന്നാൽ ആത്മവിചാരം ആരംഭിക്കാൻ മേല്പറഞ്ഞ എല്ലാവക്കും അർഹതയുണ്ടെങ്കിലും അതിന്നാവശ്യമായ സാധനങ്ങൾ സിദ്ധിച്ചവക്ക് മാത്രമെ ആ കാര്യത്തിൽ ഉപരിയായ് പ്രവൃത്തിപ്പാൻ കഴികയുള്ളു. അതിനാൽ ആത്മവിചാരം ചെയ്യുന്ന ഭക്തൻ മേല്പറഞ്ഞ സംഗതികളെ വിവേചനംചെയ്തു് ആരാഞ്ഞറിഞ്ഞ് ആ വഴിക്ക് സ്ഥൂലശരീരത്തിൻെറ നശ്വരതയും ഇന്ദ്രിയസുഖങ്ങളുടെ വിരക്തതയും ഉറപ്പായി സ്വാധീനപ്പെടുത്തേണ്ടതാകുന്നു.

ഉപാസനാദിഭിഃ ശുദ്ധം പ്രാക്ജന്മസുകൃതേനവാ
ദൃഷ്ടദോഷം മനോയസ്യ ശരീരേ വിഷയേഷു ച
മനസാചരതോയസ്യ വിഷയേഷ്വരുചിർദ്ദൃശം
ദേഹേചാനിത്യദാബുദ്ധിസ്തംപ്രാഹുരധികാരിണം
ദേഹേനശ്വരതാ ബുദ്ധേർവ്വൈരാഗ്യാദവിഷയേഷു ച
ഏതാഭ്യാമേവലിംഗാഭ്യാം ജ്ഞേയാസ്വാസ്യാധികാരിതാ.

ര. ഗീ. അ. VII—9, 10, 11.

സാരം:— ഉപാസനാദികളാലോ ജന്മാന്തരപുണ്യത്താലോ മനഃശുദ്ധിവന്ന് ദേഹത്തിലും വിഷയങ്ങളിലും ദോഷദൃഷ്ടി തോന്നുന്നുണ്ടോ, മനസ്സുകൊണ്ട് ജീവിക്കുന്ന ഏവന്ന് വിഷയങ്ങളിലരുചിയും ദേഹത്തിൽ നശ്വരബുദ്ധിയും സിദ്ധിച്ചു അവനെ അധികാരിയെന്നു പറയുന്നു. ദേഹത്തിൽ അശാശ്വതബുദ്ധിയും വിഷയവിരക്തിയും ഉ

ണ്ടായാൽ ആത്മവിചാരത്തിന്ന് താൻ അഹ്നാണെന്ന് ഒരുവന്ന് തീച്ച്പ്പെടുത്താം.

ആത്മവിചാരംകൊണ്ട് ഒരു സാധകന്ന് മേല്പറഞ്ഞ അപൂർവ്വസിദ്ധികൾ ഉണ്ടാകുവാൻ വഴിയുണ്ടെന്ന് മുൻവിവരിച്ച സംഗതികളെക്കൊണ്ട് നാം വ്യക്തമായ് അറിയുന്നു. ശ്രീ ഭഗവാൻെറ ഉപദേശങ്ങൾക്കുള്ള പ്രത്യേകമഹിമ മേല്പറഞ്ഞ സംഗതികളിൽ ലയിച്ചുകിടക്കുന്നു. അതുകൊണ്ട് ഒരുവന്ന് ആത്മസാക്ഷാൽക്കാരം സിദ്ധിക്കയോ, ഉദ്ദിഷ്ടസ്ഥാനത്ത് എത്തുകയോ ചെയ്യാൻ വേണ്ട സിദ്ധിയുണ്ടാകേണമെങ്കിൽ അതിന്നുമുമ്പായ് അനേകം പ്രാവശ്യം സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി ജനനമരണാദി ദുഃഖങ്ങൾ അനുഭവിക്കേണമെന്നോ മറേറാ ഉള്ള പരിതാപങ്ങൾക്ക് ആക്കും അവകാശമില്ലാത്തതാകുന്നു. എന്നാൽ ആ സാധകൻെറ പ്രധാനകത്തവ്യകമ്മം എന്തെന്നാൽ തൻെറ അഭ്യാസത്തിൽ അത്യന്തം സ്ഥിരതയും അതിശ്രദ്ധയും ഉണ്ടായിരിക്കേണ്ടതാകുന്നു.

എന്നാൽ ആത്മവിചാരം ചെയ്യേണ്ട മാർഗ്ഗം എന്തായിരിക്കണം? ആത്മവിചാരം എന്നാലെന്ത്? ഇതിൻെറ സൂക്ഷ്മം "ഞാൻ ആർ?" എന്ന ചോദ്യം ചെയ്യുന്നതിലും അതിന്നുള്ള സമാധാനം ആരാഞ്ഞറിയുന്നതിലും സ്ഥിതിചെയ്യുന്നു. ആരംഭത്തിൽ ഒരുവൻെറ വെറും ചിന്തകൾ ഈ ചോദ്യത്തിലെ തത്വങ്ങളെ ഗ്രഹിപ്പാനുള്ള അന്വേഷണങ്ങൾക്ക് സഹായിയായ്ഭവിക്കുന്നു. ഈ ചോദ്യത്തിന്ന് സമാധാനമായ് സാധാരണ ഒരു മനുഷ്യൻ ത

ൻെറ ശരീരത്തെ ചൂണ്ടിക്കാണിച്ച് ഞാൻ അങ്ങിനെയുള്ള വൻ, ഇങ്ങിനെയുള്ളവൻ എന്നൊ പറയുമായിരിക്കാം. എന്നാൽ വീണ്ടും അല്പം ചിന്തചെയ്താൽ ഈ കാണുന്ന സ്ഥൂലശരീരം താനല്ലെന്ന് അദ്ദേഹം സമ്മതിക്കും. കാരണം അതിനെ എൻെറ ശരീരമെന്ന് അയാൾ വിളിക്കുന്നു. ആ സാധനത്തിൻെറ ഉടമസ്ഥനായ ഞാനെന്നത് തൻെറ കൈവശമുള്ള വേറൊരു വസ്തുവാണെന്നുള്ള നിലയിൽ ആയിത്തീരുന്നു. എന്നു മാത്രമല്ല തൻെറ സ്ഥിതിഗതികളും മററും ആ ശരീരത്തോട് താരതമ്യപ്പെടുത്തിപ്പറവാനും അയാൾക്ക് തരമില്ല. എന്തുകൊണ്ടെന്നാൽ തൻെറ ശരീരം ബാല്യാവസ്ഥയിൽനിന്ന് വാൎദ്ധക്യാവസ്ഥയിലെത്തിയപോലെ തൻെറ ജീവിതാവസ്ഥകൾക്കും പലപ്പോഴും മാററങ്ങളുണ്ടായിട്ടുണ്ട്. അങ്ങിനെയാണെങ്കിലും അയാൾ എപ്പോഴും ഒരേ നിലയിൽതന്നെ സ്ഥിതിചെയ്യുന്നു.

എന്നാൽ 'ഞാൻ' എന്നത് എന്താകുന്നു ?' അത് തീൎച്ചയായും അയാളുടെ മനസ്സല്ല. എന്തുകൊണ്ടെന്നാൽ മനസ്സിനെ പ്രവൃത്തിപ്പിക്കുന്നതും അതിനുപരിയായും ഉള്ള മറെറാരുവസ്തുവുണ്ട്. അയാൾ തൻെറ ചിന്തകളിൽനിന്ന് വ്യത്യസ്തനാകുന്നു. അതുകൊണ്ട് 'ഞാൻ' എന്നാൽ എന്താകുന്നു എന്ന ചോദ്യമുത്ഭവിക്കുന്നു. അഹം എന്ന ആ ബുദ്ധി എവിടെനിന്ന് ഉത്ഭവിക്കുന്നു ? ഒരുവൻെറ ആത്മാവിനെ അറിവാനുള്ള ഈ പരിശ്രമം അദ്ദേഹത്തെ ജ്ഞാനസിദ്ധിയിലേക്ക് നയിപ്പിക്കുന്നു. ആയത് ആത്മാവിൻെറ പ്രകൃതിയെയൊ ഈശ്വരനെയൊ,

ലോകത്തിനെയൊ അറിവാനുള്ള ചിന്തയല്ല. വെറും ചിന്തയൊ ബുദ്ധിയൊ അഹം എന്ന ജ്ഞാനത്തെ ഉണ്ടാക്കുവാൻ പര്യാപ്തമാകുന്നില്ല. അതുകൊണ്ട് ഞാൻ എന്നാലെന്ത് എന്ന് അറിവാനുള്ള വിചാരം ഒരു സത്യാന്വേഷിയെ പരമാർത്ഥത്തിലേക്ക് നയിക്കുവാൻ പലവിധത്തിലും സഹായിക്കുന്നു.

അഹമയം കുതോ ഭവതിചിന്വതഃ
അയിപതത്യഹം നിജവിചാരണം
ഉ. സാ. 19.

സാരം:—ഞാൻ എന്ന വിചാരം എവിടുന്നുണ്ടാകുന്നു എന്ന് മനസ്സുകൊണ്ട് വളരെ ജാഗ്രതയോടെ അന്വേഷിച്ചാൽ അതുതന്നെയാകുന്നു ജ്ഞാനവിചാരം.

ഇനിയത്തെ പദ്ധതി ചിന്തകളുടെ ഉത്ഭവത്തെത്തന്നെ അറിവാനുള്ള അന്വേഷണമാകുന്നു. ഈ സ്ഥിതി എത്തേണമെങ്കിൽ അനേകസാധനങ്ങളെ സിദ്ധിവരുത്തേണ്ടതാണ്. ഇതിലേക്ക് ഒരു ജീവന്മുക്തന്റെ പരിശുദ്ധമായ സാന്നിധ്യമൊ, അദ്ദേഹത്തിന്റെ കരുണയൊ അമൂല്യങ്ങളായ സഹായങ്ങളാകുന്നു.

സഹവാസേനമഹതാം സതാമാരൂഢചേതസാം
ക്രിയമാണേനവാനിത്യം സ്ഥാനേലീനം മനോഭവേൽ
ര. ഗീ. അ. 6—12.

സാരം:—സദ്വസ്തുവിൽ ലീനമായ മനസ്സോടുകൂടിയ മഹാത്മാക്കളുടെ നിത്യസംഗമംകൊണ്ടും മനസ്സ് സ്വസ്ഥാനത്തിൽ ലീനമാകും.

ശ്രീ ഭഗവാൻെറ പരിശുദ്ധമായ സന്നിധിയിൽ സ്ഥിതിചെയ്യുന്ന ഒരുവൻെറ മനസ്സ് സാന്നിദ്ധ്യശക്തിയാൽ ശാന്തമാകുകയും അന്തരംഗത്തിന് ശാന്തിസിദ്ധിക്കുകയും ചെയ്യുന്നു. ആ മഹാത്മാവിൻെറ സാന്നിദ്ധ്യം അനുഭവിക്കുവാൻ ഭാഗ്യാതിരേകംഉണ്ടായ ഏതൊരുവനും പരമശാന്തതയുടെ സിദ്ധി ഒഴിച്ചുകൂടാത്തതാകുന്നു.

ആത്മവിചാരവും, ചിന്തകളുടെ ഉത്ഭവസ്ഥാനം കണ്ടുപിടിക്കാനുള്ള ശ്രമവും ഒരുവൻെറ മനസ്സിലെ ഏററവും സാരങ്ങളായ ചിന്തകളാണെന്ന് ശ്രീ ഭഗവാൻ പലടിക്കിലും വിവരിച്ചിട്ടുണ്ട്. ആത്മാവ് അല്ലെങ്കിൽ പരമപുരുഷൻ ഒരുവൻെറ ഹൃദയകുഹരദേശത്തിൽ എപ്പോഴും അതിപ്രകാശത്തോടെ വിളങ്ങുന്നു. ഒരുവൻ ശരിയായും നിരന്തരമായുമുള്ള സാധകങ്ങൾ ചെയ്ത് ആത്മസാക്ഷാൽക്കാരം സിദ്ധിക്കേണ്ടതാണ്.

ഹൃദയകുഹരമദ്ധ്യേ കേവലംബ്രഹ്മമാത്രം
ഹ്യഹമഹമിതിസാക്ഷാദാത്മരൂപേണഭാതി
ഹൃദിവിശമനസാസ്വം ചിന്വതാമജ്ജതാവാ
പവനചലനരോധാദാത്മനിഷ്ഠോഭവത്വം

ര. ഗ. അ. II 2.

സാരം:—ഹൃദയഗുഹാമദ്ധ്യത്തിൽ ബ്രഹ്മം ഒന്നുമാത്രമാകുന്നു 'ഞാൻ—ഞാൻ' എന്ന് പ്രത്യക്ഷ ആത്മാകാരമായ് പ്രകാശിക്കുന്നതു്. മനസ്സുകൊണ്ട് അദ്ദേഹത്തെ അന്വേഷിച്ചോ മാനസത്തിൽആണ്ട് ആരാഞ്ഞറിഞ്ഞൊ പ്രാണായാമം ചെയ്തോ മനസ്സിനെ ഹൃദയത്തിലെത്തിച്ച് ആത്മനിഷ്ഠ ചെയ്യേണ്ടതാകുന്നു.

മനസ്സിനെ ഒരുവൻെറ ആന്തരത്തിൽ സ്ഥിതിചെയ്യിച്ച് പരമാൎത്ഥത്തിൻെറ സാമീപ്യംസിദ്ധിച്ച് അതിക്ലേശം കൂടാതെ മനഃപൂൎവ്വമായി മാത്രം ചെയ്യുന്ന ഈ ആത്മവിചാരത്തെ ശ്രീ ഭഗവാൻ ഹൃദയവിദ്യയെന്ന് പേർ കല്പിച്ചിട്ടുണ്ട്. ആത്മാവിനെ അറിയുക എന്നാൽ ആത്മാവിൽ സ്ഥിതിചെയ്യുക എന്നാൎത്ഥമാകുന്നു.

സൽപ്രത്യയാഃകിന്നുവിഹായസന്തം
ഹൃദ്യേഷചിന്താരഹിതോഹൃദാഖ്യഃ
കഥംസ്മരാമസ്തമമേയമേകം
തസ്യസ്മൃതിസ്തത്രദൃഢൈവനിഷ്ഠാ.

സദ്ദൎശനം 1

സാരം:—സത്തായ ഒരു വസ്തു ഇല്ലാതെ അതിനെപ്പററിയുള്ള ചിന്ത ഉണ്ടാവാൻ വഴിയില്ല. ആ വസ്തു ചിന്താവിഹീനനായ് ഹൃദയാന്തരത്തിൽ സ്ഥിതിചെയ്യുന്നു. ഇങ്ങിനെയുള്ള ഒരു വസ്തുവിനെപ്പററി എവൻ എങ്ങിനെ ചിന്തചെയ്യും. അതിനെപ്പററി ചിന്തിക്കുക എന്നത് മനസ്സിനെ വൃത്തിചലിക്കാതെ ഹൃദിസ്ഥമാക്കുക എന്നാകുന്നു.

ആത്മസംസ്ഥിതിഃസ്വാത്മദൎശനം
ആത്മനിൎദ്വയാദാത്മനിഷ്ഠതാ.

ഉ. സാ. 26.

സാരം:—ആത്മദ്വയങ്ങളുടെ അഭാവത്താൽ, ആത്മജ്ഞാനമെന്നാൽ ആത്മസംസ്ഥിതിയാകുന്നു. മനസ്സിൻെറ ഈ സ്ഥിതിക്ക് തന്മയനിഷ്ഠയെന്നു പേർ പറയുന്നു.



# ശുദ്ധിപത്രം.

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| ii | 12 | അത്യധികം | ആത്യന്തികം |
| iii | 7 | ഷ്പണി. | ഷ്പണി, |
| | 17 | അരനിജ്ഞനസംസതി | അരതിജ്ഞനസംസദി |
| | 18 | നിതതം | നിത്യതം. |
| v | 17 | സംശയമാണ്. | സംശയമാണ്; |
| 2 | 5 | ശ്രേഷ്ഠ | ശ്രേഷ്ഠ |
| 2 | 9 | പാരംഗന്മാർ | പാരഗന്മാർ |
| 3 | 22 | ത്സരീ, നിമ്ന | ഝരീ, നിമ്മ |
| 3 | 23 | സിദ്ധ്യന്തി | സിദ്ധ്യന്തീ |
| 3 | 23, 24 | മക്ലശിതസ്തനാതി | മക്ലേശതസ്തനാതി |
| 4 | 5 | അനുഗ്രഹിതം | അനുഗൃഹീതം |
| 5 | 5 | ബുധികൾ | ബുഭങ്ങൾ |
| 10 | 7 | അപൌത്രി | ആപൌത്രി |
| 11 | 1 | ദ്രുമം | സുമം |
| 11 | 15 | മറവം | മുറവം |
| 12 | 8 | ലന്മാനവ | ലമ്മാനവ |
| 13 | 11 | നാൻ | നാർ |
| 14 | 24 | പരുഹൂതൻ | പുരുഹൂതൻ |
| 15 | 20 | സ്മര | ഹര |
| 16 | 8 | എല്ലപ്പർ നാവലർ | എല്ലപ്പനാവലർ |
| 17 | 9 | ഗൌതമഃ | ശിവഃ |
| 17 | 11 | അസ്യോത്ത | ഗൌതമഃ അസ്യോത്ത |
| 17 | 18, 19 | ശിവഗൌതമസംവാദത്തിൽ | (ഇതിനെ കളയണം) |
| 19 | 17 | കലാധരൻ | ,, |
| 20 | 7 | ചെയ്തിട്ടിണ്ട് | ചെയ്തിട്ടുണ്ട് |

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 20 | 17,19 | ഈ ആശ്രമത്തിൽ...... ........ ഗുഹയെ, | ഈ ആശ്രമം മഹഷിക്കവേ ണ്ടി സ്കന്ദസാധുവാൽ നിമ്മി ക്കപ്പെട്ടത്. ഇതിനെ |
| 21 | 11,12 | നമശ്ശിവായ...... ഗുഹയിൽ | (ഇതിനെ കളയണം) |
| 21 | 20 | സ്കന്ദഗുഹയിലും മററും | ഈശാനതീത്ഥസമീപം |
| 23 | 9,10 | അംബരിഷൻ | (ഇതിനെ കളയണം) |
| 24 | 7 | അജരാമതാം | അജരാമരതാം |
| 24 | 13 | ശ്രേസതുലോത | ശ്രേഃ സതുലോക |
| 24 | 14 | വൈഷ്ണവം | വൈഷ്ണവം |
| 24 | 17 | വിമുക്കൊഗ്രഹ | വിമുക്തൊഗ്രഹ |
| 24 | 19 | മുച്ച്യന്തേസവ്വ | മുച്യന്തെസവ്വ് |
| 24 | 20 | ഓരേ | ഓരോ |
| 25 | 4 | ണാദി | ണാദ്രി |
| 25 | 13 | നൂതനങ്ങൾ | നൃത്തനങ്ങൾ |
| 25 | 22 | ശ്രീരങ്കം | ശ്രീരംഗം |
| 25 | 23 | പെഗോടകൾ | പെഗോഡകൾ |
| 27 | 11 | വെള്ളാളരാജാക്കന്മാരായ | വല്ലാളരാജാ |
| 27 | 12 | പ്രബുദ്ധ | പ്രൌഢ |
| 27 | 13 | 1450 മുതൽ | 1450ന്ന മുമ്പും പിമ്പും |
| 27 | 15 | പ്രധാനസ്ഥല | പ്രദേശ |
| 27 | 22 | പരിസരങ്ങളിൽ | കൂട്ടത്തിൽ |
| 27 | 23 | തിരുവാല്പൂർ | തിരുവാരൂർ |
| 28 | 15 | നാനദിക്ക | നാനാദിക്ക |
| 33 | 17 | സൂൎയ്യംതാപം | സൂൎയ്യാതപം |
| 33 | 19 | അമുണ്ഡിത | മുണ്ഡിത |
| 34 | 10 | പ്രകാശവുമുണ്ടന്നു | പ്രകാശവുമുണ്ടെന്നു |
| 35 | 3 | ആനയദളങ്ങൾ | ആ നയനദളങ്ങൾ |
| 37 | 20 | അനാദ്യന്ത | അനാദ്യന്ത |
| 39 | 1 | തിലധികവും | അതിലധികവും |
| 40 | 6,8 | അതിൻെറ.........വില്ലേ | (ഇത് കളയണം) |

ജാകുന്നു

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 42 | 3 | കച്ചവടക്കാർ | കവച്ച്ക്കാർ |
| 46 | 24 | അതായത്തു ധനമാസം | അതായത്തു പ്രമാധിവഷം |
| 48 | 14 | ഡിണ്ടിക്കൽ | ദിണ്ടുക്കൽ [ധനമാസം |
| 53 | 14 | മാതിരി | മുൻമാതിരി |
| 54 | 4 | തന്ത്രം | തന്ത്രംസ്വാം |
| 54 | 5 | സ്വ. ക. ഉപ | ക. ഉപ |
| 71 | 2 | അനന്തിരവന് | അനന്തരവന് |
| 71 | 5 | മാസപടി | മാസപ്പടി |
| 79 | 3 | ലെനത്തിന്റെ | ലെഖനത്തിന്റെ |
| 81 | 23 | വണ്ടി | സ്റ്റേഷൻ |
| 83 | 4 | മൌലിവി | മൌലവി |
| 84 | 4 | ബോധയു | ബോധവു |
| 88 | 24 | പത്നിയും | സ്ത്രീയും |
| 90 | 17,18 | തുന്നിലനായി | തുന്ദിലനായി |
| 91 | 25 | നിഷ്ട | നിഷ്ഠ |
| 94 | 13 | പാനങ്ങൾ | പഠനങ്ങൾ |
| 96 | 22 | നൈവാഘ്രിപാഃ | നൈവാംഘ്രിപാഃ |
| 96 | 23 | രുഭുഗ്രഹ | രുദ്ധാംഗ്രഹാഃ |
| 100 | 2 | ഭോഹാ | ഭേഹാ |
| 100 | 17 | ഭുന്ദമൊ | ഭുന്ദുമൊ |
| 106 | 5 | നിഷ്ട | നിഷ്ഠ |
| 107 | 15 | അളരി | അരളി |
| 109 | 18 | ഉപദ്രവിക്കയയും | ഉപദ്രവിക്കകയും |
| 115 | 4 | ഗശ്ചൻ | ഗച്ഛൻ |
| 119 | 18 | വിവേക | വേദാന്ത |
| 124 | 10 | നാഗസ്വാമി | നാരായണസ്വാമി |
| 126 | 20 | അലരി | അരളി |
| 129 | 21 | കാണകയം | കാണകയും |
| 130 | 5 | നിഭ്സിച്ച് | നിഭ്ത്സിച്ചു, |
| 132 | 23 | ഭുന്ദം | ഭുന്ദും |
| 139 | 16 | തീച്ച | തീച്ച് |

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 140 | 1 | അക്ഷരമണി | അക്ഷരമണ |
| 147 | 7, 8 | ആ ഗ്രന്ഥം 5-ാം | ഈ ഗ്രന്ഥം 6-ാം |
| 147 | 18 | ഭാവ | ഭാവഃ |
| 148 | 17 | ആദ്ധ്യാത്മീകം | ആദ്ധ്യാത്മികം |
| 149 | 11 | വിശിഷ്ഠാ | വിശിഷ്ടാ |
| 150 | 22 | ദ്രുദ്രുമ | ദുർദ്രുമ |
| 150 | 23 | മഹനസ്മൃത | മഹനഃ സ്മൃതഃ |
| 152 | 9 | 15-ാം | 14-ാം |
| 152 | 20 | സ്വമി | സ്വാമി |
| 153 | 18 | ധർമ്മ—പ്രകാരം | ധർമ്മപ്രകാരം |
| 154 | 24 | ആത്മസാത് | ആത്മസാക്ഷാത് |
| 158 | 19 | ജ്ഞാനേന്ദ്രിയ | പഞ്ചവിഷയ |
| 161 | 8 | ഭസ്മമായി | ഭസ്മമായി |
| 163 | 22 | ഉരുവ | ഉത്ഭവ |
| 171 | 18 | നിന്നുരുവിക്കുന്നു | നിന്നുത്ഭവിക്കുന്നു |
| 172 | 12 | തിച്ച | തീച്ച് |
| 174 | 14 | നിർമ്മിക്കുകയു | നിർമ്മിക്കുകയും |
| 174 | 23 | ഓരേ | ഓരോ |
| 175 | 22 | സംഘടനം | സംഘട്ടനം |
| 179 | 11 | ദ്വയാഘ്രി | ദ്വയാംഘ്രി |
| 184 | 23 | പ്പോന്നു | പ്പോരുന്നു |
| 196 | 2 | ഭ്രതം | ഭൃതം |
| 197 | 6 | ആദ്ധ്യാത്മ | അദ്ധ്യാത്മ |
| 202 | 5 | ന്നൂഴി | ന്നുഴി |
| 203 | 5 | ഇപദ്രവിപ്പാൻ | ഉപദ്രവിപ്പാൻ |
| 207 | 12 | ച്യൂതാ | ച്യുതാ |
| 207 | 14 | കികവ | കിതവ |
| 210 | 9 | 1913ൽ | 1914ൽ |
| 211 | 6 | പദാബ്ജം | പാദാബ്ജം |
| 215 | 23 | അവശ്ചി | അവിഛി |

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 216 | 13 | തദൈതാഭ്യാം | താദൈതാഭ്യാം |
| 217 | 7 | ഹൃത്തിം | വൃത്തിം |
| 220 | 10 | ശ്ലോഷ്യ | ശോഷ്യ |
| 220 | 12 | അചലലോഹം | അചലോഹം |
| 220 | 23 | ഇപകരണങ്ങൾ | ഉപകരണങ്ങൾ |
| 222 | 4 | പരമാൎത്ഥിക്ക | പരമാൎത്ഥിക |
| 228 | 11 | മഹഷി | മഹൎഷി |
| 230 | 4 | യാമവക്കൊട്ടും | യാത്തവരൊട്ടും |
| 231 | 15, 18 | വൃതം | വ്രതം |
| 238 | 22 | വരാണ് ന്നും | വരാണ് എന്നും |
| 239 | 9 | സുപ്രഢേണ്ടു | സുപ്രേണ്ടു |
| 244 | 23 | തരുപ്പുകൾ | തിരുപ്പുകഴ് |
| 245 | 2 | അക്ഷരമണി | അക്ഷരമണ |
| 245 | 11 | ദൈവരത | ദൈവരാത |
| 246 | 2 | ശൂന്നിശൈവ | ശൂന്നിചൈവ |
| 261 | 2 | യ്യങ്ങളിൽ | ൎയ്യങ്ങളിൽ |
| 262 | 16 | കാംയ്യ | കാൎയ്യ |
| 264 | 12 | കല്പിക്കകയു | കല്പിക്കകയും |
| 272 | 24 | 1816 | 1916 |
| 274 | 6 | കയ്യ | കാൎയ്യ |
| 274 | 23 | താല്പയ്യ | താല്പൎയ്യ |
| 284 | 1, 2 | ഉട്ടിഷ്ട | ഉദ്ദിഷ്ട |
| 284 | 3 | ,, | ,, |
| 288 | 2 | തിച്ച | തിച്ച |
| 291 | 10 | പതത്താൽ | പാതത്താൽ |
| 296 | 10 | ഉരുവം | ഉത്ഭവം |
| 304 | 8 | വക്തൃ | വ്യക്ത |
| | | അനുഷ്ടാനം | അനുഷ്ഠാനം |
| | | പ്രവൃത്തിക്കുക | പ്രവൎത്തിക്കുക |
| 314 | 17 | വിളമ്പാരാകു | വിളമ്പാറാകു |

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 322 | 18 | കുര്യാൽ കുര്യാൽ | കുര്യാൽ കുര്യാത് |
| 322 | 21 | കുഭമുച്യതെ | കുംഭകമുച്യതെ |
| 323 | 10 | കുംഭകം | കുംദകം |
| 326 | 14 | ശൂന്യനിഷ്ഠ | ശൂന്യനിഷ്ഠാ |
| 337 | 3 | പരിച്ഛിഘ്നം | പരിച്ഛിന്നം |
| 330 | 6 | കായ്യത്തിൽ | കാര്യത്തിൽ |
| 330 | 15 | നിത്യദാ | നിത്യതാ |
| 330 | 23 | സിദ്ധിച്ച | സിദ്ധിച്ചുവോ |
| 334 | 16 | വ്യംഹമംഹ | ഷ്യംഹമംഹ |

Printed at The Scholar Press, Palghat.